ക്കാൻ ഗാന്ധിജി അനുവദിക്കുമായിരുന്നെന്നു് ഇതു തെളിയിക്കുന്നു. ഈ മൂല്യങ്ങളാണു് യഥാർത്ഥത്തിൽ അധികം പ്രധാനം. മനുഷ്യന്റെ എല്ലാ ജ്ഞാനത്തിന്റേയും പ്രഭവസ്ഥാനം തൊഴിലാണു്; 'ചെയ്തുകൊണ്ടു പഠിക്കുക' എന്നതു് വിദ്യാഭ്യാസത്തിലെ ഒരംഗീകൃതസിദ്ധാന്തവുമാണു്. സാമൂഹ്യമായി പ്രയോജനകരവും സംഗതിവശാൽ ആദായം തരുന്നതുമായ ഒരു തൊഴിലിലൂടെ വിദ്യയഭ്യസിക്കുന്നതിനു കൂടുതലായൊരു പ്രാധാന്യമുണ്ടു്. 'വിദ്യാഭ്യസനകാലത്തുതന്നെ ഒരു കുട്ടി, ആദായേച്ഛ കൂടാതെ, ദാനംകൊണ്ടു് ആരംഭിക്കണമെന്നു വരുന്നതു് ത്യാഗത്തിൽ അവനൊരു സാധനപാഠമാണു്; അനന്തരജീവിതകാലത്തു് അവൻ അതു മറക്കില്ല.' വിദ്യാഭ്യാസത്തിന്റെ ഒരു പ്രധാനലക്ഷ്യമായി സാമൂഹ്യസേവനത്തിനുള്ള പരിശീലനമാണിതു്. കേവലം സാഹിത്യപരമായ വിദ്യാഭ്യാസത്തിനെതിരായും ഇംഗ്ലീഷ് മാദ്ധ്യമത്തിനെതിരായുമുള്ള ആക്ഷേപങ്ങളും, അവ സത്വരശ്രദ്ധയർഹിക്കുന്ന തിന്മകളാണെന്നു സൂചിപ്പിക്കാൻ മാത്രമായിരുന്നു. സാഹിത്യപരമായ വിദ്യാഭ്യാസത്തിനോ ഇംഗ്ലീഷിനോ അദ്ദേഹം എതിരായിരുന്നില്ല. 'സാഹിത്യാഭിരുചിയുള്ള നമ്മുടെ യുവാക്കളും യുവതികളും അവക്കിഷ്ടമുള്ളേടത്തോളം ഇംഗ്ലീഷും മററു ലോകഭാഷകളും പഠിക്കുന്നതു് ഞാൻ ഇഷ്ടപ്പെടും....അതിനു ശേഷം, അവർ തങ്ങളുടെ പഠനംകൊണ്ടുണ്ടായിട്ടുള്ള നേട്ടങ്ങൾ ഭാരതത്തിനു നല്കണമെന്നും ഞാൻ പ്രതീക്ഷിക്കും....എന്നാൽ, ഒരൊററ ഭാരതീയൻപോലും തന്റെ മാതൃഭാഷ വിസ്മരിക്കുകയോ വിഗണിക്കുകയോ, അതിനെക്കുറിച്ചു ലജ്ജിക്കുകയോ ചെയ്യുന്നതു് എനിക്കിഷ്ടമല്ല.' വിദ്യാഭ്യാസത്തിൽ ഓരോന്നിനും അതർഹിക്കുന്ന സ്ഥാനം നല്കാൻ മാത്രമാണു് ഗാന്ധിജി ആഗ്രഹിച്ചതു്. സേവനമനോഭാവവും, സാധാരണജനങ്ങളുടെ ഉന്നതിക്കായി പ്രവർത്തിക്കാനും സാമൂഹ്യാനീതികളോടു പൊരുതാനുമുള്ള ഒരാഗ്രഹവും ഓരോ വിദ്യാർത്ഥിയിലും വളർത്തിയെടുക്കാൻ അദ്ദേഹം ആഗ്രഹിച്ചു. ഇതിൽ, ബുദ്ധിയുടെ വികാസത്തോടൊപ്പംതന്നെ പ്രാധാന്യം ഹൃദയത്തിന്റേയും കൈകളുടേയും വളർച്ചയ്ക്കും നല്കപ്പെട്ടിരിക്കുന്നു. ഇതാണു പ്രധാന സംഗതി — രാമരാജ്യത്തിന്റെ തറക്കല്ലായ വ്യക്തിയിൽ പൂർണ്ണമായ 'സത്യാഗ്രഹിയുടെ ആത്മവത്ത' രൂപപ്പെടുത്തി വളർത്തൽ. ഈ ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗത്തിന്റെ കാര്യത്തിൽ വിട്ടുവീഴ്ചയില്ല. എന്നാൽ, ഈ ചട്ടക്കൂട്ടിനകത്തു നിന്നുകൊണ്ടു വരുത്തുന്നതും, ഈ പദ്ധതിയുമായി പൊരുത്തമുള്ളതുമായ ഏതു മാററവും അനുവദിക്കപ്പെടുക മാത്രമല്ല, പ്രത്യുത ആഗ്രഹിക്കപ്പെടുകയും ചെയ്യും.

വാർദ്ധാപദ്ധതിയനുസരിച്ചു് വിദ്യയഭ്യസിക്കപ്പെട്ട ഒരു സമൂഹത്തിനു് വ്യവസായവല്ക്കരണപ്രക്രിയയുടെ കഠിനമായ പിടിയിൽനിന്നു രക്ഷപ്പെട്ടു നിലനില്ക്കാൻ കഴിവുണ്ടാകുമോ എന്ന ചോദ്യം പലരും ഗാന്ധിജിയോടു ചോദിക്കുകയുണ്ടായി. തല്ക്കാലത്തെ പരിപാടിക്കു് ബാധകമല്ലാത്തതിനാൽ, അതു പ്രായോഗികമായ ഒരു ചോദ്യമല്ല എന്നു മാത്രമായിരുന്നു അദ്ദേഹത്തിന്റെ മറുപടി. 'തലമുറകൾക്കു ശേഷം സംഭവിക്കാൻ പോകുന്നതെന്താണെന്നതല്ല നമ്മുടെ മുമ്പിലുള്ള പ്രശ്നം.' ഏതായാലും, സാമൂഹ്യമാതൃകയിൽതന്നെ വിപ്ലവം സൃഷ്ടിക്കുന്ന മാററങ്ങൾ ഒരു തലമുറയ്ക്കിടയ്ക്കുതന്നെ വരികയാണെങ്കിൽ, നിശ്ചയമായും വിദ്യാഭ്യാസപദ്ധതിയിൽ മാററങ്ങൾ വരുത്തേണ്ടി വരും. ഇതിനെ ഗാന്ധിജി എതിർത്തിട്ടില്ല. ഈ മാററങ്ങൾ ലക്ഷ്യത്തെ — അഹിംസാത്മകവും സാമൂഹ്യസമത്വാധിഷ്ഠിതവുമായ ഒരു ജനാധിപത്യം വളർത്തിക്കൊണ്ടുവരാൻ യത്നിക്കുന്ന സത്യാഗ്രഹികളായ വ്യക്തികളുടെ സൃഷ്ടിയെ— വിഗണിക്കുന്ന വിധത്തിലുള്ളവയായിരിക്കരുതെന്നു മാത്രം. എന്തുകൊണ്ടെന്നാൽ, മുൾച്ചെടികളിൽനിന്നു് അത്തിപ്പഴമിറുക്കുവാൻ സാധിക്കുകയില്ല. വൈയവസായികവും സാങ്കേതികശാസ്ത്രാധിഷ്ഠിതവുമായ ഒരു പരിഷ്കാരത്തിനധീനമായ ഒരു സാമൂഹ്യസാമ്പത്തികവ്യവസ്ഥിതിക്കുവേണ്ടി, ഗ്രാമീണ സമ്പദ്വ്യവസ്ഥയും അഹിംസാത്മകവും സാമൂഹ്യസമത്വാധിഷ്ഠിതവുമായ ജനാധിപത്യവും എന്ന ആദർശം ഉപേക്ഷിക്കപ്പെട്ടാൽ, ഗാന്ധിജി ആവിഷ്കരിച്ച

വിദ്യാഭ്യാസപദ്ധതിക്ക് അർത്ഥമില്ലാതാകും. കാരണം, അതോടെ ഉദ്ദിഷ്ടമായ പ്രയോജനമുളവാക്കാൻ അതിനു കഴിവില്ലാതായിത്തീരും. ഇതു സംഭവിച്ചാൽ, കററം വിദ്യാഭ്യാസ സമ്പ്രദായത്തിൻേറതാവില്ല; പ്രത്യുത നിശ്ചിത ലക്ഷ്യങ്ങളിൽ വന്ന മാററം കാണാൻ കഴിയാതെപോയവരുടേതായിരിക്കും.

മുഖവുരയായി ഇത്രയും പറഞ്ഞതു് ധാരാളമായി എന്നു കരുതുന്നു. വ്യക്തിയെ സർവ്വപ്രധാനമായി പരിഗണിച്ച ഒരു ദാർശനികനായിരുന്നു ഗാന്ധിജി. വ്യക്തിയുടെ സന്തുഷ്ടിയിലായിരുന്നു അദ്ദേഹത്തിൻെറ ശ്രദ്ധ മുഖ്യമായി പതിഞ്ഞതു്. താമസിക്കാൻ ഒരു കൊള്ളാവുന്ന വീടും, ഭക്ഷിക്കാൻ വേണ്ടത്ര ആഹാരവും, ശരീരാച്ഛാദനത്തിനു് ആവശ്യമായ വസ്ത്രവും ഓരോരുത്തർക്കും ഉണ്ടായിരിക്കണമെന്നു് അദ്ദേഹം ആഗ്രഹിച്ചു. എന്നാൽ, ആരെങ്കിലും എന്തെങ്കിലും സംഭരിച്ചുവെക്കുകയോ, സ്വാർത്ഥതാല്പര്യത്തിനുവേണ്ടി അന്യരെ ചൂഷണം ചെയ്യുകയോ വേണമെന്നു് അദ്ദേഹം ആഗ്രഹിച്ചില്ല. അന്യരാജ്യങ്ങളിലെ സംസ്കാരങ്ങൾ ഈ രാജ്യത്തിൻെറ അന്തരീക്ഷത്തിൽ സദാ വീശിക്കൊണ്ടിരിക്കട്ടെ; എന്നാൽ ആരെയും നിന്ന സ്ഥലത്തുനിന്നു് കാലുവാരി മറിച്ചിടാതെയുമിരിക്കട്ടെ, എന്നദ്ദേഹം ആവശ്യപ്പെട്ടു. സമൂഹത്തിൻെറ ഭാഗമായ വ്യക്തിയേക്കൊണ്ടു്, അന്യർക്കുവേണ്ടി ഓരോരുത്തരും സർവ്വസ്വവും ത്യജിക്കുകയെന്നതുവരെ എത്തുന്ന പരസ്പരസ്നേഹത്തോടുകൂടി, പൊതുനന്മയെ വളർത്തുന്നതിൽ സഹകരിപ്പിച്ചു്, തൊഴിൽ ചെയ്യുന്നവരുടെ ജാതിരഹിതവും വർഗ്ഗരഹിതവുമായ ഒരു സമൂഹം സൃഷ്ടിക്കാൻ — അതിൽ വ്യക്തികൾ വ്യക്തികളെന്ന നിലയിൽത്തന്നെ സമാദരിക്കപ്പെടും — അദ്ദേഹം ആശിച്ചു. ഇതു് ലോകത്തിലെങ്ങുമുള്ള രാഷ്ട്രതന്ത്രജ്ഞരും സാമൂഹ്യശാസ്ത്രജ്ഞരും ഇന്നു് രാഷ്ട്രീയമോ സാമ്പത്തികമോ ആയ വ്യവസ്ഥകളുടെ കണ്ടുപിടിത്തത്തിലൂടെ പൊരുത്തപ്പെടുത്താൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന (സ്വന്തം പ്രവർത്തനസ്വാതന്ത്ര്യം സംരക്ഷിക്കുന്നതു സംബന്ധിച്ചു് ക്രമാധികം ബോധവാനായ) വ്യക്തിയുടെ അവകാശവാദങ്ങളും (ആസൂത്രിത സാമൂഹ്യജീവിതത്തിനുവേണ്ടി വ്യക്തിസ്വാതന്ത്ര്യത്തെ നിയന്ത്രിക്കുന്നതിൽ ക്രമാധികം ഉത്സുകമായ) സമൂഹത്തിൻെറ അവകാശവാദങ്ങളും തമ്മിലുള്ള എല്ലാ സംഘട്ടനവും ഒഴിവാക്കും. ഈശ്വരൻെറ പ്രതിരൂപമായ സ്നേഹത്തെ അടിസ്ഥാനമാക്കി മനുഷ്യനെ പുനഃസൃഷ്ടിചെയ്തില്ലെങ്കിൽ, യാതൊരു വ്യവസ്ഥയും — അതെത്രതന്നെ സമർത്ഥമായി സംവിധാനം ചെയ്യപ്പെട്ടതായാലും ശരി — ലോകത്തിൻെറ യാതനകളെ ലഘൂകരിക്കാൻ സാദ്ധ്യമല്ലെന്ന സരളമായ സത്യം ഈ പരിഷ്ക്കർത്താക്കൾ കാണാതെ പോയിരിക്കുന്നു. ഈ സത്യം സ്പഷ്ടമായി കാണുകയും, അസന്ദിഗ്ദ്ധാർത്ഥമായ വാക്കുകളിൽ അതു വ്യാഖ്യാനിക്കുകയും തത്സംബന്ധമായ സിദ്ധാന്തം പ്രായോഗികമാക്കി കാണിക്കുകയും ചെയ്തുവെന്നതാണു് മഹാത്മാഗാന്ധിയുടെ മഹത്വം. അദ്ദേഹം, ദാർശനികനെന്ന നിലയിൽ ലോകത്തെ ഭരിക്കുന്നതു് സ്നേഹത്തിൻെറ നിയമമാണു് എന്നു് ചൂണ്ടിക്കാണിച്ചു; ചെയ്യുന്ന പ്രവൃത്തിയുടെ പിന്നിലുള്ള മനോഭാവമാണു് യാന്ത്രികമായ ആ പ്രവൃത്തിതന്നെയല്ല, സ്നേഹത്തിൻെറ മാനദണ്ഡം എന്നു് സൂചിപ്പിച്ചുകൊണ്ടു്, നന്മ ചെയ്യാനുള്ള ഒരു അഭിവാഞ്ഛയായി സ്നേഹത്തെ വിശദീകരിക്കുകയും ചെയ്തു. വിദ്യാഭ്യാസവിചക്ഷണനെന്ന നിലയിൽ, അദ്ദേഹം ഈ സ്നേഹാവേശം കുട്ടികളുടെ മനസ്സിലുണ്ടാക്കാൻ ഉതകുന്ന ഒരു പരിശീലനപദ്ധതി ആവിഷ്കരിച്ചു. ഇതാണു് അടിസ്ഥാനവിദ്യാഭ്യാസം. ഈ ദർശനമാണു് — അതിൻെറ പ്രയോഗമല്ല — വിദ്യാഭ്യാസരംഗത്തു് രാഷ്ട്രപിതാവു് നല്കിയിട്ടുള്ള യഥാർത്ഥ സംഭാവനയായ പ്രസ്തുതപദ്ധതിയുടെ ആത്മാവു്. ഈ വെളിച്ചം ഒരിക്കലും മങ്ങുകയില്ല; മനുഷ്യവർഗത്തിൻെറ ഭാവി ഏറിയകൂറും നിലനില്ക്കുന്നതു് ഈ വെളിച്ചത്തെ അനുഗമിക്കുവാനുള്ള അതിൻെറ സന്നദ്ധതയെ ആശ്രയിച്ചാണു്.

എൻ. പി. പിള്ള

# വിഷയവിവരം

# രണ്ടാം പതിപ്പിനെക്കുറിച്ച്

ഗാന്ധിജി ലോകരംഗത്തുനിന്നു തിരോധാനം ചെയ്തിട്ട് ഇപ്പോൾ 33 വർഷം തികയുന്നു. ഒരു സത്യയുഗത്തിനുവേണ്ടി ജീവിക്കുകയും അന്ത്യശ്വാസംവരെ പ്രവർത്തിക്കുകയും ചെയ്ത ആ മഹാപുരുഷന്റെ കാലത്തിനു ശേഷം ഇന്ത്യയിലും ലോകത്തും എന്തു സംഭവിച്ചുകൊണ്ടിരിക്കുന്നുവെന്നു പരിശോധിക്കുന്നവർക്ക് ആശ്വാസത്തിന് എന്തെങ്കിലും അവകാശമുണ്ടോ? ഇല്ലെന്നായിരിക്കും സാർവത്രികമായി ലഭിക്കാവുന്ന ഒരു ഉത്തരം. ഇരുപതാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ഗാന്ധിജിയുടെ ജീവിതവും സന്ദേശവും ലോകജീവിതരംഗത്തും കാര്യമായ ചലനങ്ങൾ സൃഷ്ടിച്ചിട്ടുണ്ടോ എന്ന ചോദ്യം സൂക്ഷ്മപഠനത്തിനും വിലയിരുത്തലിനും വിഷയമാക്കേണ്ട ഒന്നാണ്. ഉണ്ടാക്കീട്ടുള്ള ചലനങ്ങൾ എത്ര ചെറുതായാലും വലുതായാലും ആ ജീവിതസന്ദേശത്തെ ജനഹൃദയങ്ങളിൽ കൊണ്ടെത്തിക്കുക എന്ന മഹത്തായ ഒരു നിശ്ചിത കർത്തവ്യമാണ്, ഏതു ദേശത്തും ഏതു ഭാഷയിലും ഉണ്ടായിട്ടുള്ള ഗാന്ധിസാഹിത്യകൃതികൾ നിർവഹിച്ചിട്ടുള്ളത്. ഗാന്ധിജിയുടെ ആശയ പ്രപഞ്ചത്തെ പ്രതിനിധാനം ചെയ്യുന്ന ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്ന വിഷയത്തിൽ, ഭാരതത്തിൽ പ്രമുഖമായ ഒരു സ്ഥാനം അഖിലേന്ത്യാ ഗാന്ധിസ്മാരക നിധിക്കുണ്ട്. മലയാളത്തിൽ കേരള ഗാന്ധിസ്മാരക നിധിയും എളിയ തോതിലാണെങ്കിലും ഇത്രയും കാലത്തിനകം 57 ഗ്രന്ഥങ്ങൾ പ്രകാശനം ചെയ്തിട്ടുണ്ട്. ഇത്രയുംകൊണ്ട് സ്വന്തം കർത്തവ്യം സമർത്ഥമായി നിർവഹിച്ചുവെന്നവകാശപ്പെടുവാൻ സാധ്യമല്ലെന്നു ഞങ്ങൾക്കു തികച്ചും ബോദ്ധ്യമുണ്ട്. പല പരിമിതികളുടെയും പരാധീനത ഈ വിഷയത്തിൽ സംഘടനയെ ബാധിച്ചിട്ടുമുണ്ട്. എങ്കിലും കേരള ഗാന്ധിസ്മാരക നിധിയുടെ ഒരു പ്രമുഖ പ്രസിദ്ധീകരണമായ ഏഴു വാല്യങ്ങൾ അടങ്ങുന്ന ഗാന്ധിസാഹിത്യകൃതികളുടെ ഒരു രണ്ടാംപതിപ്പ് ഇപ്പോൾ പ്രസിദ്ധീകരിക്കാൻ സാധിച്ചുവെന്നതിൽ ഞങ്ങൾക്ക് അതിയായ ചാരിതാർത്ഥ്യമുണ്ട്.

ഈ ഏഴു വാല്യങ്ങളുടെയും ഒന്നാം പതിപ്പിൽ അവ തയ്യാറാക്കിയ പ്രസാധകസമിതിയുടെ നേതൃത്വം വഹിച്ചിരുന്ന ശ്രീ കൈനിക്കര കുമാരപിള്ളയുടെ വിശദമായ ആമുഖവും ഈ വാല്യത്തിന്റെ പ്രസാധകനായ ഡോ. എൻ. പി. പിള്ള തയ്യാറാക്കിയ പ്രസാധകക്കുറിപ്പും ഈ ഗ്രന്ഥത്തിൽ അന്യത്ര ചേർത്തിട്ടുണ്ട്. അതിൽ നിന്നും ഈ ഗ്രന്ഥാവലിയെക്കുറിച്ചുള്ള വ്യക്തമായ ചിത്രം എല്ലാവർക്കും ലഭിക്കുമെന്നതിനാൽ പ്രത്യേകമായ ഒരു വിശദീകരണക്കുറിപ്പിന്റെ ആവശ്യം ഇനി ഉദിക്കുന്നില്ല. ഈ രണ്ടാം പതിപ്പിന് ഒരു പ്രത്യേകമായ അവതാരികയുടെ പ്രസക്തിയും തീരെ ഇല്ലെന്നുതന്നെ പറയാം.

എങ്കിലും ഇരുപത്തൊമ്പതു വർഷങ്ങൾക്കു മുമ്പ് ഈ ഗ്രന്ഥങ്ങൾ ആദ്യമായി പ്രകാശനം ചെയ്തതിനു ശേഷം ഒരു പുനഃപ്രസിദ്ധീകരണത്തിനു തയ്യാറാകുമ്പോൾ പ്രകാശകന്മാരുടെ ആശയും ആശങ്കകളും സംക്ഷിപ്തമായെങ്കിലും പ്രകടമാക്കേണ്ടതു് ആവശ്യമാണെന്നു തോന്നുന്നു.

ഭാരതത്തിൽ ഏററവും കൂടുതൽ സാക്ഷരതയുള്ള പ്രബുദ്ധമായ കേരള ജനതയുടെ ഹൃദയത്തെയും ബുദ്ധിയെയും സ്പർശിക്കുന്നതിനുള്ള രാജപാത വിവിധ തലങ്ങളിലുള്ള പ്രസിദ്ധീകരണങ്ങളിലൂടെയാണ് പടുത്തുയർത്തേണ്ടതെന്ന കാര്യം നിസ്തർക്കമാണ്. കേരളം ശങ്കരാചാര്യരുടെ

നാടാണെന്നും കേരളജനതയെ സ്വാധീനിക്കുന്നതിനു ബുദ്ധിയുടെ മണ്ഡലത്തിലാണു മുഖ്യമായി പ്രവർത്തിക്കേണ്ടതെന്നും പലതവണ ആചാര്യ വിനോബാഭാവേ അഭിപ്രായപ്പെട്ടിട്ടുള്ളതു് ഇത്തരുണത്തിൽ ഞാൻ ഓർത്തുപോകുന്നു. എന്നാൽ, ഇന്നു മലയാളഭാഷയിൽ പ്രസിദ്ധപ്പെടുത്തുന്ന ഗ്രന്ഥങ്ങൾ, പത്രങ്ങൾ, വാരികകൾ, മാസികകൾ എന്നിവയുടെ എണ്ണവും പ്രചാരവും അവയുടെ നിലവാരവും നോക്കുമ്പോൾ ഉൽക്കണ്ഠയും ഒരു നിസ്സഹായതാബോധവുമല്ലാതെ മനസ്സിലവശേഷിക്കുമെന്നു തോന്നുന്നില്ല. ഇത്തരം പ്രസിദ്ധീകരണങ്ങളുടെ പ്രതിധ്വനിയാണു് കേരളീയ ജനജീവിതത്തിലിന്നു പ്രമുഖമായി പ്രത്യക്ഷപ്പെട്ടു കാണുന്നതു്. ആദർശനിഷ്ഠയും സന്മാർഗപരതയുമുള്ള ഒരു ചെറിയ ശതമാനം പ്രസിദ്ധീകരണങ്ങൾ ഉണ്ടെങ്കിലും അവയുടെ ആകർഷണവലയം ചെറുതാണു്. ഉത്തമ ഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണം ഒരു വശത്തു നടക്കുമ്പോൾ അവയെ സ്വീകരിച്ചു് അവയിലടങ്ങിയിരിക്കുന്ന തത്ത്വസംഹിതകൾക്കുവേണ്ടി പ്രവർത്തിക്കാനും ജനജീവിതത്തെ അതിനനുഗുണമായി സംഘടിപ്പിക്കാനും കർമനിഷ്ഠരായ ചിന്തകർ മറുവശത്തു മുന്നോട്ടു വരാതിരുന്നാൽ ഇത്തരം ഗ്രന്ഥങ്ങൾ ചിലരുടെ മനോരഥങ്ങളിൽ മാത്രം ഒതുങ്ങിപ്പോകുമെന്നുള്ളതാണു് ആത്യന്തികമായി സംഭവിക്കുക.

ഗാന്ധിസാഹിത്യത്തിനും ഇതേ ദുരന്തം ഭാഗികമായിട്ടെങ്കിലും സംഭവിച്ചിട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. വ്യക്തിയിലും സമൂഹത്തിലുമുള്ള നന്മയുടെ ശക്തിയെ ഉണർത്തി, വികസിപ്പിച്ചു്, സംഘടിപ്പിക്കാനും അങ്ങനെ തിന്മയെ പരാജയപ്പെടുത്താനുമുള്ള ഒരു കർമപരിപാടിയാണു് ഗാന്ധിജി ആവിഷ്കരിച്ചതും വിജയപൂർവം പരീക്ഷിച്ചതുമെന്നു നിഷ്കൃഷ്ടമായ അർത്ഥത്തിൽ മനസ്സിലാക്കിയവർ ചുരുക്കമാണെന്നു തോന്നുന്നു. അങ്ങനെ നോക്കുമ്പോൾ നാം മുഖ്യമായ ഒരു നിഗമനത്തിൽ എത്തിച്ചേരുന്നു. ഗാന്ധിജിയെപ്പററി കുറെ കാര്യങ്ങൾ ജനങ്ങൾ ധരിച്ചിട്ടുണ്ടു്. അങ്ങനെ ധരിച്ചിട്ടുള്ളവർ പല തരക്കാരാണു്. ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടി അദ്ദേഹം ചെയ്ത മഹത്തായ സേവനത്തിൽ ഒതുങ്ങുന്ന ഉപരിതലത്തിലുള്ള ഒരു ജീവചരിത്രപഠനം ഒരുപക്ഷേ, തൊട്ടും തെറിച്ചും ആളുകൾ മനസ്സിലാക്കിയിട്ടുണ്ടു്. താത്ത്വികമായി അല്പംകൂടി മനസ്സിലാക്കാൻ ശ്രമിച്ച ചിലർ ആ താത്ത്വികവശത്തിന്റെ മഹത്വം അംഗീകരിച്ചുവെങ്കിലും അവ അപ്രായോഗികമെന്നു ചിന്തിച്ചു് പ്രായേണ ഉപേക്ഷിക്കുകയായിരിക്കും ചെയ്തിട്ടുള്ളതു്. അങ്ങനെ അപ്രായോഗികവും പഴഞ്ചനും പിന്തിരിപ്പനും എന്നാൽ മഹത്തുമായ തത്ത്വസംഹിതകളുടെ ആചാര്യനായിട്ടാണു് ഒരുപക്ഷേ, അവർ ഗാന്ധിജിയെ കണക്കാക്കിയിട്ടുള്ളതും. ചിലർ അദ്ദേഹത്തെ ഒരു സാമൂഹ്യപരിഷ്കർത്താവായി കാണുമ്പോൾ മററു ചിലർ അദ്ദേഹത്തെ ഒരു മതനിഷ്ഠനായി മാത്രം കണക്കാക്കുന്നു. ശാസ്ത്രത്തിന്റെയും വ്യവസായ യുഗത്തിന്റെയും ഒരു ശത്രുവായി പലരും അദ്ദേഹത്തെ ചിത്രീകരിച്ചിട്ടുണ്ടു്. ഇങ്ങനെ ഗാന്ധിജി പലർക്കും പലതാണെന്നതു് ഒരു വസ്തുതയാണു്. അദ്ദേഹത്തെക്കുറിച്ചു് നിഷ്കൃഷ്ടമായി പഠിക്കാനും മനസ്സിലാക്കാനുമുള്ള സന്നദ്ധതയുടെ കുറവാണു് ഇതിനു കാരണമെന്നതിനു സംശയമില്ല. ഈ സന്നദ്ധത സാർവത്രികമായി എല്ലാ തലങ്ങളിലും ഉണ്ടാവാൻ സാദ്ധ്യമല്ലെന്ന കാര്യം ഇവിടെ വിസ്മരിക്കുന്നില്ല. ഗാന്ധിജിയുടെ മാർഗം സത്യനിഷ്ഠമായ, സ്നേഹനിഷ്ഠമായ ഒരു വിമോചനമാർഗമാണെന്നു കാണുന്നവർ ഗാന്ധിജിയെപ്പററിയുള്ള പഠനത്തിനും പ്രചാരണത്തിനും പൂർവ്വവത്ശക്തിയോടെ പ്രവർത്തിക്കേണ്ടുംകാലം അതിക്രമിച്ചിരിക്കുന്നുവെന്നു മാത്രം ഇവിടെ അനുസ്മരിപ്പിച്ചുകൊള്ളട്ടെ.

ഈ കൃതികളുടെ ഒന്നാം പതിപ്പ് പ്രസിദ്ധപ്പെടുത്തിയ ശേഷം കാലം വളരെ വേഗം കടന്നുപോയി. കാലം പലതിനെയും ഹനിക്കുന്നു, പുറംതള്ളുന്നു. ഗാന്ധിജിയെ സംബന്ധിച്ചിടത്തോളം, കാലം ലോകത്തിന്റെ സ്മരണമണ്ഡലത്തിൽ എന്തു മാററമാണു വരുത്തിയതെന്നു പറയുക എളുപ്പമല്ല. ഏതായാലും ഗാന്ധിജി വിസ്മരിക്കപ്പെട്ടിട്ടില്ല. മാത്രമല്ല, ജീവത്തായ ജീവിതപ്രശ്നങ്ങളുടെ പരിഹാരങ്ങൾ നിർദേശിക്കുവാൻ ശ്രമിക്കുന്നവക്ക് ഗാന്ധിജിയുടെ സന്ദേശത്തിന്റെ വെളിച്ചം മുമ്പെന്നപോലെ വഴി കാണിക്കുന്നുമുണ്ട്. പ്രശ്നം വ്യക്തിജീവിതത്തിലായാലും അന്തർദേശീയ തലത്തിലായാലും ചെറുതായാലും വലുതായാലും അവിടെയൊക്കെ ഉത്തരം കണ്ടെത്തുവാൻ ഗാന്ധിജി നല്കുന്ന വെളിച്ചം പലപ്പോഴും സഹായമാകുമെന്ന് ഇന്നു കൂടുതൽ കൂടുതൽ അംഗീകരിക്കപ്പെടുന്നു.

ഇന്നു ലോകത്തെ അഭിമുഖീകരിക്കുന്ന മുഖ്യ പ്രശ്നങ്ങൾ പരിശോധിച്ചാൽ അവയ്ക്കെല്ലാം യുക്തിയുക്തവും അനിഷേദ്ധ്യവും സത്യനിഷ്ഠവും മാനുഷികവുമായ പരിഹാരമാർഗങ്ങൾ ഗാന്ധിജി കാണിച്ചുകൊടുത്തിട്ടുണ്ട് എന്നു മനസ്സിലാകും. യുദ്ധംകൊണ്ടു യാതൊരടിസ്ഥാനപ്രശ്നങ്ങളും പരിഹരിക്കാൻ സാദ്ധ്യമാവാത്ത ഒരു ഘട്ടത്തിലാണു ലോകം ഇന്നു ചെന്നെത്തിയിരിക്കുന്നതെന്ന് യുദ്ധത്തിന്റെ പരമാചാര്യന്മാർപോലും സമ്മതിക്കുന്നു. അക്രമത്തിന്റെ മാർഗം പ്രായോഗികമല്ലെന്നു തെളിഞ്ഞാൽ മനുഷ്യനു മനുഷ്യത്വത്തിന്റെ ശരിയായ മാർഗ്ഗത്തിലേക്കു മടങ്ങിവരാതെ സാദ്ധ്യമല്ല. സത്യാഗ്രഹമാർഗ്ഗമല്ലാതെ മറെറാരു പ്രായോഗികമാർഗ്ഗമില്ലെന്നു ലോകം സമ്മതിക്കുന്നൊരു കാലം വളരെ വിദൂരവുമല്ല. മതത്തിന്റെ ഇടുങ്ങിയ ഭിത്തികൾക്കു പുറത്തു വരാതെ ലോകത്തിനു ഗതിയില്ലെന്ന് മനസ്സിലാക്കി മതസാഹോദര്യത്തിന്റെ മാർഗ്ഗം വെട്ടിത്തുറക്കുകയാണ് ഗാന്ധിജി ചെയ്തത്. ജനസംഖ്യാപ്രശ്നത്തിന്റെയും സദാചാരത്തിന്റെയും മാർഗം രണ്ടാവാൻ സാദ്ധ്യമല്ല. പ്രകൃതിയോട് ഇണങ്ങിച്ചേർന്ന്, പ്രകൃതിനിയമങ്ങളിലും ജീവിതനിയമങ്ങളിലുംകൂടി പ്രകടമാകുന്ന സത്യത്തിന്റെ നിയമത്തെ അനുസരിക്കുവാനാണ് ഗാന്ധിജി മാർഗദർശനം ചെയ്തത്. ഇങ്ങനെയുള്ള ഗാന്ധിമാർഗ്ഗത്തിന്റെ ഉദാത്തഭാവങ്ങളെ വ്യക്തമാക്കുന്ന ഗ്രന്ഥങ്ങൾ വർഷംതോറും നൂറുകണക്കിന് ലോകസാഹിത്യഗ്രന്ഥങ്ങളായി പ്രസിദ്ധീകരിക്കപ്പെട്ടുവരുന്നു.

ശാസ്ത്രയുഗത്തിൽ ഗാന്ധിജിയുടെ പ്രസക്തി എന്തെന്ന് ഇത്തരം മഹദ്ഗ്രന്ഥങ്ങളിലൂടെ ചിന്തകന്മാർ പ്രസ്പഷ്ടമാക്കിയ ഒരു കാലഘട്ടമാണ് ഈ ഇരുപതാം നൂററാണ്ടിന്റെ ഉത്തരാദ്ധം. അത്തരം മഹദ്ഗ്രന്ഥങ്ങൾകൂടി വായിച്ചു പഠിക്കുവാൻ കേരളീയക്കു കഴിയണം. ആ ഗ്രന്ഥങ്ങൾക്കെല്ലാം അവലംബം ഗാന്ധിജിയുടെ സ്വന്തം ലേഖനങ്ങളും പ്രസ്താവങ്ങളുമാണ്. അവയെ അടിസ്ഥാനപ്പെടുത്തിയാണു ചിന്തകന്മാർ സ്വന്തം ചിന്തകളെ വളർത്തിയിട്ടുള്ളത്. ഗാന്ധിജിതന്നെ എഴുതിയ എല്ലാ സാഹിത്യത്തിന്റെയും സമാഹാരമാണ് ഈ സപ്തഗ്രന്ഥങ്ങൾ. സുഹൃത്തുക്കൾ ഇവയെ ഒരമൂല്യ നിധിയായി കരുതി സ്വീകരിക്കുമെന്നുതന്നെ ഞങ്ങൾ വിശ്വസിക്കുന്നു.

നേരത്തെ പറഞ്ഞതുപോലെ 1941-ലാണ് ഈ ഗ്രന്ഥസമുച്ചയത്തിന്റെ ഒന്നാം പതിപ്പ് പ്രസിദ്ധപ്പെടുത്തിയത്. അവ നേരത്തേ വിററുതീർന്നിരുന്നുവെങ്കിലും ഒരു രണ്ടാം പതിപ്പിന് ഇത്രയും വൈകി. കടലാസ് വിലയും അച്ചടിക്കൂലിയും അനുനിമിഷമെന്നപോലെ വദ്ധിച്ചുവരുന്ന ഇക്കാലത്തു് ഇത്ര മിതമായ നിരക്കിൽ ഈ പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്താൻ കഴിഞ്ഞതു് ഒരു മഹാഭാഗ്യമായി ഞങ്ങൾ കരുതുന്നു.

നിയന്ത്രിതവിലയ്ക്കു കടലാസ് അനുവദിച്ചുതന്ന് ഇന്ത്യാഗവണ്മെൻറ് സഹായിച്ചു. അങ്ങനെ മാക്കറെറ്റേററിൽ, 350 ക. വില വെക്കേണ്ട

ഈ ഗ്രന്ഥങ്ങൾക്ക് 175 க. വില നിശ്ചയിക്കാനും അതിൽതന്നെ ഭീമമായ ഇളവു വരുത്തി പ്രീപബ്ലിക്കേഷൻ വില നിശ്ചയിക്കാനും അതുതന്നെ ഗഡുക്കളായി അടച്ച് സാധാരണക്കാർക്കുപോലും ഈ മഹദ്ഗ്രന്ഥങ്ങൾ സ്വന്തമാക്കാൻ അവസരമുണ്ടാക്കാനും സാധിച്ചു. ഈ സന്ദർഭം ബഹുജനങ്ങൾ പരമാവധി പ്രയോജനപ്പെടുത്തുന്നതായി കാണുന്നതിൽ ഞങ്ങൾക്ക് അതിയായ ചാരിതാർത്ഥ്യമുണ്ട്.

ഈ രണ്ടാം പതിപ്പിന്റെ അച്ചടിയുടെ ചുമതല കോട്ടയത്ത് ഡി. സി. പ്രസ്സാണ് ഏറ്റെടുത്തിട്ടുള്ളത്. ഇക്കാര്യത്തിൽ അവർ പ്രത്യേകം കൃതജ്ഞതയ്ക്ക് അർഹരാണ്.

വിതരണച്ചുമതലകളും പ്രീപബ്ലിക്കേഷൻ സംബന്ധിച്ച ഉത്തരവാദിത്തങ്ങളും കറന്റ് ബുക്സ് ഏറ്റെടുത്തു. ഈയവസരത്തിൽ അതിന്റെ ഭാരവാഹികളെയെല്ലാം ഞങ്ങൾ കൃതജ്ഞതാപൂർവം സ്മരിക്കുന്നു.

ഗാന്ധിസ്മാരകനിധി കേന്ദ്രങ്ങളും പ്രവർത്തകരും കേരള സർവോദയ സംഘത്തിലെയും ഗാന്ധി പീസ് ഫൗണ്ടേഷനിലെയും പല പ്രവർത്തകരും വലിയ താല്പര്യം കാണിക്കുകയും സഹകരിക്കുകയും ചെയ്തു. പ്രീപബ്ലിക്കേഷൻ സൗകര്യം ഉപയോഗപ്പെടുത്തി ഈ ബൃഹദ്ഗ്രന്ഥം സ്വന്തമാക്കുവാൻ ബഹുജനങ്ങളും മുന്നോട്ടു വന്നു.

എല്ലാവർക്കും കേരള ഗാന്ധിസ്മാരകനിധിയുടെ കൃതജ്ഞത രേഖപ്പെടുത്തട്ടെ.

ഗാന്ധിഭവൻ
17-12-81

**പി. ഗോപിനാഥൻ നായർ**
സെക്രട്ടറി

അദ്ധ്യായം ഒന്ന്

# ഗാന്ധിയൻ വിദ്യാഭ്യാസാശയങ്ങളുടെ ദാർശനികാടിസ്ഥാനം

## 1. ദൈവവും മനുഷ്യനും

1

ഹൈന്ദവമതഗ്രന്ഥങ്ങളിൽ പറയുന്ന ഈശ്വരന്റെ ആയിരം പേരുകൾ ഉരുവിടുവാൻ കുട്ടിക്കാലത്ത് എന്നെ പഠിപ്പിച്ചിരുന്നു. എന്നാൽ ഈ സഹസ്രനാമംകൊണ്ടും ദൈവനാമങ്ങൾ യാതൊരു വിധത്തിലും മുഴുവനാകുന്നില്ല. ഒരു കാര്യം നാം വിശ്വസിക്കുന്നു (അതാണ് സത്യമെന്നും എനിക്കു തോന്നുന്നു). എത്ര ജീവികളുണ്ടോ അത്ര പേരുകളുമുണ്ട് ഈശ്വരന്; തന്മൂലം ഈശ്വരൻ നാമഹീനനാണ്. അനേകരൂപധാരിയായ ഈശ്വരനെ രൂപഹീനനെന്ന് നാം കരുതുന്നു; അദ്ദേഹം സംസാരിക്കുന്ന ഭാഷകൾ നിരവധിയാകയാൽ അദ്ദേഹത്തെ വചോഹീനനെന്നും നാം പരിഗണിക്കുന്നു. അപ്രകാരം ഞാൻ ഇസ്ലാംമതം പഠിക്കാൻ മുതിർന്നപ്പോൾ, അവിടെയും കണ്ടു ദൈവത്തിനു കണക്കററ പേരുകൾ.

'ദൈവം സ്നേഹമാണ്'' 'എന്നു പറയുന്നവരോടൊപ്പം ഞാനും പറയും, ദൈവം സ്നേഹമാണെന്ന്. എന്റെ ഉള്ളിന്റെ ഉള്ളിൽ ഞാൻ വിചാരിക്കാറുണ്ട്, ദൈവം സ്നേഹമാകാമെങ്കിലും, എല്ലാററിലുമുപരി ദൈവം സത്യമാണെന്ന്. മനുഷ്യഭാഷയ്ക്കു ദൈവത്തെ പരിപൂർണ്ണമായും നിർവ്വചിക്കാൻ കഴിയുമെങ്കിൽ, എന്നെ സംബന്ധിച്ചിടത്തോളം ദൈവം സത്യമാണ് എന്ന നിഗമനത്തിൽ ഞാൻ എത്തിച്ചേർന്നിരിക്കുന്നു. എന്നാൽ രണ്ടുകൊല്ലം മുമ്പ് ഞാൻ ഒരടികൂടി മുമ്പോട്ടു കടന്നു പറയുകയുണ്ടായി, സത്യമാണ് ദൈവമെന്ന്. ദൈവമാണ് സത്യം, സത്യമാണ് ദൈവം എന്നീ രണ്ടു പ്രസ്താവനകളും തമ്മിലുള്ള സൂക്ഷ്മമായ വ്യത്യാസം നിങ്ങൾ മനസ്സിലാക്കുമല്ലോ. ഏതാണ്ട് അര നൂററാണ്ടുമുമ്പ് ഞാനാരംഭിച്ച അനുസ്യൂതവും തീവ്രവുമായ സത്യാന്വേഷണത്തിന്റെ ഫലമായി ഞാനെത്തിച്ചേർന്നതു് ഈ നിഗമനത്തിലാണ്. ഞാൻ പിന്നെ

Harijan, 18-8-1946, P. 268

മനസ്സിലാക്കി, സത്യത്തിലേക്കുള്ള എളുപ്പവഴി സ്നേഹത്തിലൂടെ
യാണെന്ന്. പക്ഷേ, സ്നേഹം(Love) എന്ന വാക്കിന് ഇംഗ്ലീഷ്
ഭാഷയിൽത്തന്നെ അനേകം അർത്ഥങ്ങളുണ്ടെന്നും കാമവികാരം എന്ന
അർത്ഥത്തിലുള്ള മനുഷ്യന്റെ സ്നേഹവികാരം ചിലപ്പോൾ അധഃ
പതിപ്പിക്കുന്ന വഴിക്കു തിരിയാമെന്നുംകൂടി ഞാൻ മനസ്സിലാക്കി.
സ്നേഹം അഹിംസ എന്ന അർത്ഥത്തിൽ അനുഷ്ഠിക്കാൻ ലോക
ത്തിൽ അധികമാളുകൾ ഉണ്ടാവുകയില്ലെന്നും ഞാൻ കണ്ടു. എ
ന്നാൽ, ഞാൻ സത്യത്തിന് ഒന്നിലധികം അർത്ഥം നിർവ്വചിച്ചു
കണ്ടിട്ടില്ല; നിരീശ്വരവാദികൾപോലും സത്യത്തിന്റെ ആവശ്യ
കതയോ ശക്തിയോ നിഷേധിച്ചുകണ്ടിട്ടുമില്ല. പക്ഷേ, സത്യം
കണ്ടെത്താനുള്ള ആവേശത്താൽ നിരീശ്വരവാദികൾ ദൈവ
ത്തിന്റെ അസ്തിത്വത്തെത്തന്നെ നിഷേധിക്കുവാൻ മടിച്ചിട്ടില്ല—
അതവരുടെ വീക്ഷണത്തിൽ ശരിയാണുതാനും. ഈ ന്യായവാദംകാ
രണമാണ് ദൈവമാണ് സത്യം എന്നു പറയുന്നതിനേക്കാൾ സ
ത്യമാണ് ദൈവം എന്നു പറയുകയാണു നല്ലതെന്നു ഞാൻ ക
ണ്ടതു്. മറെറാരു വൈഷമ്യംകൂടി നോക്കണം; ലക്ഷക്കണക്കിനാ
ളുകൾ ദൈവത്തിന്റെ പേർ മാത്രം എടുത്തു്, ആ പേരിൽ പേ
രിടാൻവയ്യാത്ത എത്ര അക്രമങ്ങളാണ് ചെയ്തുകൂട്ടിയിട്ടുള്ളതു്? സ
ത്യത്തിന്റെ പേരിൽ ശാസ്ത്രജ്ഞന്മാരും അക്രമങ്ങൾ പ്രവർത്തി
ക്കാറില്ലെന്നല്ല ഇപ്പറഞ്ഞതിനർത്ഥം. ഹൈന്ദവദർശനങ്ങളിൽ മ
റെറാന്നുകൂടിയുണ്ടു്: ദൈവം മാത്രമേ ഉള്ളതായുള്ളു; മറെറാന്നും നി
ലനില്ക്കുന്നില്ല. ഇതേ സത്യംതന്നെ ഇസ്ലാമിന്റെ കലേമ എന്ന
മഹാമന്ത്രത്തിലും ഊന്നിപ്പറയുന്നതായും ഉദാഹരിക്കുന്നതായും
കാണാം. അവിടെ നിങ്ങൾക്കു കാണാം, ദൈവമെന്നൊന്നേ ഉള്ളു
വെന്നും, മറെറാന്നും നിലനില്ക്കുന്നില്ലെന്നും. സത്യം എന്ന സം
സ്കൃതപദം ഉള്ളതു്—സത്—എന്ന വാക്കിൽനിന്നുണ്ടായതാണ്.
ഇതുകൊണ്ടും, എനിക്കു പറയാവുന്ന മററനേകം കാരണങ്ങൾ
കൊണ്ടും, സത്യമാണ് ദൈവം എന്ന നിർവ്വചനമാണ് എനിക്കേ
ററവും സമ്മതമായിത്തോന്നുന്നതെന്ന തീരുമാനത്തിൽ ഞാനെത്തി
ച്ചേർന്നിരിക്കുന്നു. സത്യത്തെ ഈശ്വരനായി കാണാനാഗ്രഹിക്കു
മ്പോൾ, അതിനു സ്നേഹം എന്ന ഒററ വഴിയേയുള്ളു—അതായതു്,
അഹിംസ. മാർഗ്ഗവും ലക്ഷ്യവും അന്യോന്യം മാററിപ്രയോഗിക്കാ
വുന്ന വാക്കുകളാണെന്നു ഞാൻ വിശ്വസിക്കുന്നതിനാൽ, ദൈവം
സ്നേഹമാണ് എന്നു പറയാനും എനിക്കശേഷം മടിയില്ല.

സത്യമെന്നാൽ അന്തർന്നാദമെന്നാണർത്ഥം. ഓരോ വ്യക്തിയും
സത്യത്തെ ഈശ്വരനെന്നു വിചാരിച്ചു സത്യാന്വേഷണത്തിനു മുതി
രുമ്പോൾ, പലേ തീവ്രവ്രതങ്ങളും അനുഷ്ഠിക്കേണ്ടിവരും. സത്യ
മാകുന്ന കടലിന്റെ മാററത്തു നീന്താനാണ് ഒരുങ്ങുന്നതെങ്കിൽ,
നിങ്ങൾ നിങ്ങളെത്തന്നെ പൂജ്യത്തോളം ചുരുക്കേണ്ടിവരും

2

നിങ്ങൾക്കു കിട്ടുന്ന വിദ്യാഭ്യാസം ദൈവത്തിൽനിന്നകന്നുമാറാനാണ് നിങ്ങളെ പ്രേരിപ്പിക്കുന്നതെങ്കിൽ, അതു് നിങ്ങളെ എങ്ങനെ സഹായിക്കുമെന്നും, നിങ്ങൾ ലോകത്തെ എങ്ങനെ സഹായിക്കുമെന്നും എനിക്കറിഞ്ഞുകൂടാ. മാനവസേവനത്തിലൂടെ ഈശ്വരദർശനം സാധിക്കുവാനുള്ള പരിശ്രമമാണ് ഞാൻ ചെയ്യുന്നതെന്നു് നിങ്ങളുടെ പ്രസംഗത്തിൽ പ്രസ്താവിച്ചതു ശരിയാണ്; കാരണം എനിക്കറിയാം, ഈശ്വരൻ സ്വർഗ്ഗത്തിലല്ല, അടിയിൽ പാതാളത്തിലുമല്ല, ഓരോ മനുഷ്യനിലുമാണ് എന്നു്—അയാൾ ഹിന്ദുവാകട്ടെ, ബ്രാഹ്മണനാകട്ടെ, ക്ഷത്രിയനാകട്ടെ, വൈശ്യനാകട്ടെ, ശൂദ്രനാകട്ടെ, അല്ലെങ്കിൽ പഞ്ചമനാകട്ടെ, മുസൽമാനാകട്ടെ, പാഴ്സിയാകട്ടെ, ക്രിസ്ത്യാനിയാകട്ടെ, പുരുഷനാകട്ടെ, സ്ത്രീയാകട്ടെ.

3

''ദൈവം ഒരു വ്യക്തിയാണെന്നു ഞാൻ കണക്കാക്കുന്നില്ല. സത്യമാണ് എനിക്കീശ്വരൻ; ദൈവവും ദൈവനിയമവും വ്യത്യസ്തവസ്തുക്കളോ വസ്തുതകളോ അല്ല; ഭൂമിയിലെ രാജാവും അയാളുടെ നിയമവും രണ്ടാണ്; അതുപോലെ അല്ല ഇതു്. കാരണം, ദൈവമെന്നതു് ഒരാശയമാണ്, ദൈവനിയമവും അതുതന്നെ. അതുകൊണ്ടു്, ദൈവം നിയമം ലംഘിക്കുമെന്നു വിചാരിക്കാൻകൂടി വയ്യ. അദ്ദേഹം നമ്മുടെ പ്രവൃത്തികളെ നിയന്ത്രിക്കുകയും സ്വയം അകന്നു നില്ക്കുകയുമില്ല. അദ്ദേഹം നമ്മുടെ പ്രവൃത്തികളെ നിയന്ത്രിക്കുന്നുവെന്നു പറയുമ്പോൾ, നാമൊരു സാധാരണരീതിൽ വ്യവഹരിക്കുന്നുവെന്നു മാത്രം; നാം അങ്ങനെ ദൈവത്തെ പരിമിതാർത്ഥത്തിൽ ഒതുക്കിനിർത്തുകയും ചെയ്യുന്നു. അദ്ദേഹം എല്ലായിടത്തും തന്റെ നിയമം അനുസരിക്കുകയും എല്ലാ വസ്തുക്കളെയും ഭരിക്കുകയും ചെയ്യുന്നു. തന്മൂലം, നമ്മുടെ എല്ലാ അഭ്യർത്ഥനകൾക്കും വിസ്തരിച്ച് ഉത്തരം തരുമെന്നു് എനിക്കു തോന്നുന്നില്ല. എന്നാൽ, അദ്ദേഹം നമ്മുടെ പ്രവൃത്തികളെ നിയന്ത്രിക്കുന്നുണ്ടു് എന്ന കാര്യം നിസ്സംശയമാണ്. മാത്രമല്ല ഞാൻ അക്ഷരംപ്രതി വിശ്വസിക്കുന്നു, ഒരു പുൽക്കൊടിപോലും വളരുകയോ ചലിക്കുകയോ ഇല്ല അദ്ദേഹത്തിന്റെ ഹിതമനുസരിച്ചല്ലാതെ, എന്നു്. നാമനുഭവിക്കുന്നുവെന്നു പറയുന്ന സ്വാതന്ത്ര്യം തിരക്കുള്ള കപ്പലിലെ യാത്രക്കാരുടെ സ്വാതന്ത്ര്യത്തിലും തഴെയാണ്.''

''ഈശ്വരസംഗമത്തിൽ താങ്കൾക്കു് അല്പം സ്വാതന്ത്ര്യബോധം അനുഭവപ്പെടുന്നുണ്ടോ?''

---

2. Young India, 4-8-1927 (To the Students, P. 94)
3. Harijan, 23-3-1940, P. 55

''ഉവ്വ്. യാത്രക്കാർ നിറഞ്ഞ ഒരു കപ്പലിൽ ഇരിക്കുമ്പോഴത്തെപ്പോലെയുള്ള ഞെരുക്കം എനിക്ക് അനുഭവപ്പെടുന്നില്ല. ഒരു യാത്രക്കാരനേറതിലും താഴെയാണെൻെറ സ്വാതന്ത്ര്യമെന്ന് എനിക്കറിയാം. എങ്കിലും, ഏതൊരു തരത്തിലാണ് തൻെറ സ്വാതന്ത്ര്യം ഉപയോഗിക്കേണ്ടതെന്നു തീരുമാനിക്കാനുള്ള സ്വാതന്ത്ര്യം ഒരാൾക്കുണ്ടെന്ന അർത്ഥത്തിൽ, മനുഷ്യൻ സ്വന്തം ലക്ഷ്യത്തിൻെറ നിയന്താവാണെന്ന ഗീതയിലെ കേന്ദ്രതത്വത്തിൽക്കൂടെ ഞാനാംക്കൊണ്ട സ്വാതന്ത്ര്യാശയം എനിക്കാസ്വാദ്യമായിത്തോന്നുന്നു. പക്ഷേ, അയാൾക്ക് അതിൻെറ ഫലത്തിൽ യാതൊരു നിയന്ത്രണാധികാരവുമില്ല. ഉണ്ടെന്നു തോന്നുന്ന നിമിഷത്തിൽ, അയാൾ ദുഃഖിക്കേണ്ടിവരും.''

4

ശരിയും തെററും എന്തെന്ന ബോധം ദൈവം നമുക്കു കൈവരുത്തിയിട്ടുണ്ട്. മാത്രമല്ല, ശരിയും തെററും തമ്മിൽ, നല്ലതും ചീത്തയും തമ്മിൽ, ഒരു തിരഞ്ഞെടുപ്പു നടത്താനുള്ള വിവേചനശക്തിയും അദ്ദേഹം തന്നിട്ടുണ്ട്.

5

മനുഷ്യന് സ്വന്തം സ്രഷ്ടാവിനെ മനസ്സിലാക്കാനുള്ള ബുദ്ധിശക്തി തന്ന് ദൈവം അവനെ അനുഗ്രഹിച്ചു.

6

സത്യത്തിൻേറയും അഹിംസയുടേയും പ്രചാരണം ആ തത്വങ്ങളനുസരിച്ചുള്ള ജീവിതംകൊണ്ടു സാധിക്കുന്നതിൽ കുറവായേ പുസ്തകങ്ങൾകൊണ്ടു സാധിക്കുകയുള്ളു. ശരിയായി നയിച്ച ജീവിതം പുസ്തകങ്ങളേക്കാൾ വളരെ മെച്ചമാണ്. പുസ്തകങ്ങളും വർത്തമാനപ്പത്രങ്ങളും പുറത്തിറക്കേണ്ടെന്നല്ല ഞാൻ പറയുന്നത്. അവ അനിവാര്യമല്ലെന്നേ ഞാൻ പറയുന്നുള്ളു. നമ്മൾ സത്യത്തിൻേറയും അഹിംസയുടേയും ശരിയായ അനുയായികളാണെങ്കിൽ, പ്രശ്നങ്ങൾ പരിഹരിക്കാനാവശ്യമായ ബുദ്ധിശക്തി നമുക്കു ദൈവം തരും. ആ ഉറച്ച നിഷ്ഠ എതിരാളിയുടെ വീക്ഷണരീതി മനസ്സിലാക്കുവാനുള്ള മനഃശക്തി നമുക്ക് ആദ്യം തരുന്നു. അയാളുടെ മനസ്സിൽ കടന്നുചെല്ലാനും അയാളുടെ കാഴ്ചപ്പാടു മനസ്സിലാക്കാനും നമ്മൾ ആത്മാർത്ഥമായി പരിശ്രമിക്കണം. അതാണ് ഹിംസയുടെ ആപദ്വക്ത്രത്തിലേക്ക് ധൈര്യസമേതം നടന്നുചെല്ലുന്ന

4. Harijan, 20-1-1940
5. Indian Home Rule, (1908), P. 48
6. Harijan, 13-5-1939, P. 122

അഹിംസയുടെ അർത്ഥം. ആ മനോഭാവമാകുന്ന ആയുധം കൈയി ലുണ്ടോ? എന്നാൽ നമുക്ക് അഹിംസാതത്വം പ്രചരിപ്പിക്കാൻ കഴിയും .. എന്തെന്നാൽ, സത്യാഗ്രഹം ബാഹ്യസഹായം ആശ്രയി ക്കുന്നില്ല; അതിനു ശക്തി മുഴുവൻ കിട്ടുന്നതു് ആഭ്യന്തരമണ്ഡല ത്തിൽനിന്നാണു്.

7

നമ്മളേയും നിഷേധവാദികളേയും ഭരിക്കുന്ന ബുദ്ധിശക്തി യേക്കാൾ അനന്തമായ ഉന്നതിയിൽ വർത്തിക്കുന്ന എന്തോ ഉണ്ടു്. അവരുടെ നിഷേധവാദങ്ങളും സിദ്ധാന്തങ്ങളും ജീവിതത്തിൻെറ ചില സന്ദിഗ്ദ്ധഘട്ടങ്ങളിൽ അവരെ സഹായിക്കുകയില്ല. കുറച്ചു കൂടി വലിയ ഒരു ബാഹ്യശക്തി വേണം അവരെ നിലനിർത്തി കൊണ്ടുനടത്താനെന്ന നില വരും. ആരെങ്കിലും എൻെറ മുമ്പിലൊരു വിഷമപ്രശ്നം ഉന്നയിച്ചാൽ, ഞാൻ പറയും: സ്വയ മൊരു പൂജ്യമായി ചുരുങ്ങിയില്ലെങ്കിൽ, നിങ്ങൾ ഈശ്വരൻേറയോ, പ്രാർത്ഥനയുടേയോ അർത്ഥം അറിയാൻപോകുന്നില്ല. നിങ്ങൾക്കു് എന്തെല്ലാം മഹത്വവും ഉജ്ജ്വലമായ ബുദ്ധിശക്തിയുമുണ്ടെങ്കിലും, നിങ്ങൾ ഈ പ്രപഞ്ചത്തിൽ വെറുമൊരു ബിന്ദു മാത്രമാണെന്നു മനസ്സിലാക്കുവാനുള്ള വിനയം നേടണം. ജീവിതവസ്തുതകളെ ക്കുറിച്ചു് വെറുമൊരു ബുദ്ധിപരമായ ധാരണയുണ്ടായതുകൊണ്ടു കാര്യമായില്ല; ബുദ്ധിക്കതീതമായ ആത്മീയധാരണയ്ക്കുമാത്രമേ ഒരാൾക്കു പരമമായ സംതൃപ്തി നൽകാൻ കഴിയൂ. പണക്കാർക്കും ജീവിതത്തിൽ വിഷമംപിടിച്ച ഘട്ടങ്ങളുണ്ടാവും. പണംകൊണ്ടു വാങ്ങാവുന്നവയും സ്നേഹംകൊണ്ടു കിട്ടാവുന്നവയുമായ എല്ലാം കൊണ്ടും ചുററപ്പെട്ടവരായിരിക്കെത്തന്നെ, ജീവിതത്തിലെ ചില വിഷമഘട്ടങ്ങളിൽ അവർ അമ്പേ തകർന്നടിയുന്നതായികാണാം. ഇത്തരം സന്ദർഭങ്ങളിലാണു് നമുക്കു ദൈവത്തിൻെറ ഒരു ക്ഷണ ദർശനം—ജീവിതത്തിൽ നമ്മുടെ ഓരോ കാൽവെപ്പിനേയും നയിക്കുന്ന അദ്ദേഹത്തിൻെറ ഒരു ദിവ്യദർശനം—ലഭിക്കുന്നതു്. അതാണു പ്രാർത്ഥന.

8

ഞാനെൻെറ ഹൃദയത്തെ കഠിനമാക്കിയിട്ടില്ല. എല്ലാ മനുഷ്യ ജീവികളും ദൈവദൂതന്മാരാണു് എന്ന അർത്ഥത്തിലല്ലാതെ, ഒരു ദൈവദൂതനാണെന്ന അവകാശവാദം ഞാൻ ഒരിക്കലും ഉന്നയിച്ചി ട്ടുമില്ല. മററാരേയുംപോലെ തെററുപററാവുന്ന ഒരു മർത്ത്യനാണു് ഞാനും. ഞാനൊരു ഗുരുവിൻെറ നിലയും അവകാശപ്പെട്ടിട്ടില്ല.

---

7. Harijan, 19-8-1939, P. 238
8. Harijan, 28-10-1939, P. 317

ആരാധകന്മാർ എന്നെ ഗുരുനാഥനെന്നോ മഹാത്മാവെന്നോ വിളിക്കുന്നതു നിയന്ത്രിക്കാൻ ഞാനാളല്ല; അപവാദം പറയുന്നവർ എന്നെ പല പേരും വിളിച്ച് ഞാനറിയാത്ത പല ദുഃസ്വഭാവങ്ങളും ആരോപിക്കുന്നതു തടയാനും ഞാനാളല്ല. സർവ്വശക്തന്റെ തൃക്കാൽക്കൽ ആ സ്തുതികളേയും ആരോപണങ്ങളേയും അർപ്പിച്ച് ഞാനെന്റെ വഴിക്കു പോകും.

9

പരിപൂർണ്ണതയെന്നത് ദൈവത്തിന്റെ തനതായുള്ള ഗുണമാണ്; അത് അവർണ്ണ്യവും അവ്യാഖ്യേയവുമാണ്. ഈശ്വരനേപ്പോലെ പരിപൂർണ്ണനായിത്തീരുക ഏതൊരു മനുഷ്യജീവിക്കും സാദ്ധ്യമാണെന്നു ഞാൻ വിശ്വസിക്കുന്നു.

10

ഞാനെന്റെ പരീക്ഷണങ്ങൾ തുടർന്നുപോവുകയാണ്; തെററുകൾ കണ്ടുപിടിക്കപ്പെടുമ്പോൾ തുറന്നു പ്രഖ്യാപിച്ചുകൊണ്ടിരിക്കുകയുമാണ്. ഞാൻ നിങ്ങളെപ്പോലെതന്നെ തെററുപററുന്ന ഒരു മർത്ത്യനാണ്. ഞാൻ സ്വപ്നേപി വിചാരിച്ചിട്ടില്ല, ഞാനൊരു മഹാത്മാവാണെന്നും മററുള്ളവർ അല്പാത്മാക്കളാണെന്നും. നമ്മളെല്ലാം സൃഷ്ടികർത്താവിന്റെ മുമ്പിൽ തുല്യരാണ്. ഹിന്ദുക്കളും, മുഹമ്മദീയരും, പാഴ്സികളും, ക്രിസ്ത്യാനികളും—എല്ലാം ഒരേ ദൈവത്തിന്റെ ആരാധകന്മാർ.

11

എന്റെ ചില ലേഖകന്മാർ വിവരിക്കുന്നു, എനിക്കു അത്ഭുതങ്ങൾ പ്രവർത്തിക്കാൻ കഴിയുമെന്ന്. സത്യത്തിന്റെ ഒരുപാസകനെന്ന നിലയ്ക്കു ഞാൻ പറയുന്നു, എനിക്കത്തരം സിദ്ധികളൊന്നുമില്ലെന്ന്. എനിക്കുണ്ടാകാവുന്ന ശക്തികളെല്ലാം ദൈവത്തിൽനിന്നു സിദ്ധിച്ചതാണ്. പക്ഷേ, അദ്ദേഹം നേരിട്ടു പ്രവർത്തിക്കുന്നില്ല. അദ്ദേഹം തന്റെ എണ്ണമററ ഉപാധികളിലൂടെ പ്രവർത്തിക്കുന്നു. ഇവിടെ അതു കോൺഗ്രസ്സാണ്. എനിക്കുള്ള നിലയും വിലയും കോൺഗ്രസ്സിൽനിന്നുണ്ടായതാണ്.

12

'യേശുക്രിസ്തു ജീവാർപ്പണം ചെയ്തതിലടങ്ങിയിരിക്കുന്ന നന്മ എന്താണ്?'' ഗാന്ധിജി ചോദിച്ചു.

---

9. Young India, 22-9-1927 (To the Students, P. 107)
10. Harijan, 30-3-1940, P. 70
11. Harijan, 8-10-1938, P. 285
12. Harijan, 4-8-1940. P. 232

''ഓ അതു വേറെ കാര്യം. അദ്ദേഹം ദൈവപുത്രനായിരുന്നു.''
''നമ്മളും അങ്ങനെതന്നെയാണ്!''

''അല്ല,'' എമിലിപ്രിവി പ്രതിഷേധിച്ചു. ''അദ്ദേഹം ദൈവത്തിന്റെ ഏകപുത്രനായിരുന്നു.''

''അവിടെയാണ്,'' ഗാന്ധിജി പറഞ്ഞു, ''അമ്മയും(പ്രിവി) മകനും (ഗാന്ധിജി) തമ്മിൽ വ്യത്യസ്താഭിപ്രായക്കാരാവുന്നതു്. നിങ്ങളെ സംബന്ധിച്ചിടത്തോളം ദൈവത്തിനു ജനിച്ച പുത്രൻ യേശു മാത്രമായിരുന്നു. എന്നെ സംബന്ധിച്ചാകട്ടെ, അദ്ദേഹം ദൈവത്തിന്റെ ഒരു പുത്രനായിരുന്നു; അദ്ദേഹം നമ്മേക്കാൾ എത്രയധികം പരിശുദ്ധനായിരുന്നാലും, നാമോരോരുത്തരും ദൈവത്തിന്റെ മക്കളാണ്; നമ്മൾ നമ്മളിലെ ഈശ്വരാംശത്തെ ആവിഷ്കരിക്കാൻ ശ്രമിക്കുകയാണെങ്കിൽ, യേശുദേവൻ ചെയ്തതെല്ലാം ചെയ്യാനുള്ള കഴിവ് നമുക്കുണ്ടാവും.''

## 13

തന്റെ മാനവത്വത്തെക്കുറിച്ച് പൂർണ്ണബോധമുള്ള ഒരു മനുഷ്യൻ, അയാൾ ദൈവത്തെ മാത്രമേ പേടിക്കുന്നുള്ളുവെങ്കിൽ, മററാരേയും ഭയപ്പാടോടെ നോക്കുകയില്ല. ഭരണകൂടംപോലും നമ്മിൽനിന്ന് അത്തരമൊരു ഭീതി പ്രതീക്ഷിക്കുകയില്ല. അവർ, ''നിങ്ങൾ ഇന്നിന്ന കാര്യം ചെയ്യണ''മെന്നു പറയുകയില്ല; ''നിങ്ങളിതു ചെയ്യുകയില്ലെങ്കിൽ, ഞങ്ങൾ നിങ്ങളേ ശിക്ഷിക്കും'' എന്നേ പറയുകയുള്ളു. നിയമം അനുശാസിക്കുന്നതു ചെയ്യുകയാണ് നമ്മുടെ മതവും കർത്തവ്യവുമെന്നു വിചാരിക്കാൻ തക്കവണ്ണം നാം അധഃപതനത്തിലാണ്ടുപോയിരിക്കുന്നു. അന്യായമായ നിയമങ്ങൾ അനുസരിക്കുക മനുഷ്യോചിതമല്ലെന്ന് ആളുകൾ മനസ്സിലാക്കിയാൽ, ആരുടെ ഭീകരഭരണവും നമ്മെ അടിമപ്പെടുത്തുകയില്ല. ഇതാണ് സ്വയംഭരണത്തിന്റെ മർമ്മം.

## 14

വിദ്യാർത്ഥിയുടെ പ്രാചീനസംജ്ഞ ബ്രഹ്മചാരിയെന്നായിരുന്നു. കാരണം, അയാളുടെ പഠിപ്പിന്റേയും പ്രവർത്തനങ്ങളുടേയും ലക്ഷ്യം ബ്രഹ്മാന്വേഷണമത്രേ. എല്ലാ മതങ്ങളും അനുശാസിക്കുന്ന ആത്മനിയന്ത്രണത്തിന്റേയും ലളിതജീവിതത്തിന്റേയും ഉറച്ച അടിത്തറയിന്മേലാണ് അയാളുടെ ജീവിതം പടുത്തുകെട്ടിയിരിക്കുന്നതു്. ചെറുപ്പത്തിൽ വികാരത്തിന്റേയും അഭിലാഷത്തിന്റേയും കടിഞ്ഞാൺ അഴിച്ചുവിട്ടവർക്ക് പ്രായമാകുമ്പോൾ അതു നിയന്ത്രി

---

13. Indian Home Rule, (1908), P. 80
14. Young India, 21-7-1927 (To the Students, P. 92)

ച്ചുനിർത്താൻ കഴിയുകയില്ല. വിനോദമുപേക്ഷിച്ച് നിങ്ങളൊരു മുറിയിലടച്ചിരിക്കണമെന്ന് എനിക്കു പക്ഷമില്ല. എന്നാൽ നിങ്ങളുടെ എല്ലാ വിനോദങ്ങൾക്കും പ്രവൃത്തികൾക്കും ഒരു സംയതജീവിതത്തിന്റെ ഉന്നതലക്ഷ്യം ഉണ്ടാവട്ടെ; അതു കൂടുതൽ ഈശ്വരസാമീപ്യത്തിലേക്കു നയിക്കട്ടെ.

## 15

ബ്രഹ്മചര്യം ആത്മാവിന്റെ ഒരു ഗുണമാണ്. നിങ്ങളുടെ ആത്മാക്കളാകട്ടെ, മരിച്ചിട്ടില്ല, ഉറങ്ങുകയാണ്. അവ ഉദ്ദീപനം കാത്തു കിടക്കുകയാണ്. എന്നാൽ ഈ ഉദ്ദീപനം അല്പം ശ്രമസാദ്ധ്യമാണിപ്പോൾ. കാരണം നാമെല്ലാം അവിശ്വാസികളായിത്തീർന്നിരിക്കുന്നു. നിങ്ങൾക്കു വിശ്വാസമുണ്ടാകുന്നതോടെ അതു ക്ഷിപ്രസാദ്ധ്യമായിത്തീരുന്നു; അതിന്നു കാരണം, വിശ്വാസത്തോടുകൂടി ദൈവാനുഗ്രഹവും കൈവരുന്നു എന്നതാണ്. അപ്പോൾ അത് അദ്ധ്വാനത്തിന്റേയും വിഷമത്തിന്റേയും പ്രശ്നമെന്ന നില വിട്ട് ആനന്ദത്തിന്റേയും സമാധാനത്തിന്റേയും നിലയിലെത്തിച്ചേരുന്നു. ഞാനിതു നിങ്ങളോടു പറയുന്നത് ഇതിലുള്ള ആനന്ദം ഞാൻ അറിഞ്ഞിട്ടുള്ളതുകൊണ്ടാണ്.

## 16

പരിപൂർണ്ണമായ ബ്രഹ്മചര്യമെന്നാൽ അലൈംഗികത്വം നേടലാണ്, ഷണ്ഡത്വം നേടലല്ല; ലൈംഗികശക്തി മുഴുവൻ ആത്മീയശക്തിയായി ഉദാത്തീകരിക്കുന്ന ഊർദ്ധ്വരേതസ്സിന്റെ നിലയാണത്. എനിക്കാ നിർവ്വികല്പനില സിദ്ധിച്ചിട്ടുണ്ടെങ്കിൽ, ഒരു കാര്യം ഞാനൊന്നു വിചാരിക്കുകയേ വേണ്ടു, അത് സംഭവിച്ചു കഴിയും. എനിക്കു വാദിക്കേണ്ടിവരികയില്ല.

# 2. വിശ്വാസം

## 17

ദൈവത്തെ ബുദ്ധിയിൽക്കൂടി സാക്ഷാൽക്കരിക്കാൻ സാദ്ധ്യമല്ല. ബുദ്ധിക്കു കുറച്ചുദൂരമേ ഒരാളെ നയിക്കാൻ പററൂ. അതു വിശ്വാസത്തിന്റെ വിഷയമാണ്; വിശ്വാസത്തിൽനിന്ന് ഉടലെടുത്ത അനുഭൂതിയുടേയും. ഒരാൾ തന്നേക്കാൾ ഭേദപ്പെട്ടവരുടെ അനുഭവത്തിൽ വിശ്വാസമുറപ്പിക്കണം; അല്ലാത്തപക്ഷം സ്വന്തം അനുഭവത്തിൽ കുറഞ്ഞ ഒന്നിലും അയാൾക്കു സംതൃപ്തി തോന്നാ

15. Young India, 24-3-1927 (To the Students, P. 88)
16. Harijan, 20-1-1940, P. 415
17. Harijan, 4-8-1946, P. 249

തിരിക്കണം. തികഞ്ഞ വിശ്വാസം അനുഭവത്തിന്റെ അഭാവം അനുഭവപ്പെടുത്തുന്നില്ല. ഗുണദോഷഭേദം ഈ വിഷയത്തിൽ ആശ്വാസംതരുന്നില്ല. ദൈവവിശ്വാസം ആ ആശ്വാസമുദ്ദേശിച്ചുള്ളതല്ലതാനും. ഗുണവും ദോഷവും ഇല്ലെന്നും പുനർജ്ജന്മമുണ്ടെന്നും ദാർശനികന്മാർ സിദ്ധാന്തിക്കുന്നു. ഈ പുനർജ്ജന്മസിദ്ധാന്തം ബുദ്ധിശക്തികൊണ്ടു മനസ്സിലാക്കാവുന്ന ഒന്നാണ് എന്ന് എനിക്കു തോന്നുന്നു.

## 18

ലോകം മുഴുവൻ ചലിക്കുന്നത് ഏതൊരു സജീവനിയമമനുസരിച്ചാണോ, ആ നിയമത്തിൽ അചഞ്ചലവിശ്വാസമില്ലെങ്കിൽ, പരിപൂർണ്ണജീവിതം അസാദ്ധ്യമാണെന്നാണ് എന്റെ സ്വന്തം അനുഭവം എനിക്കു കാണിച്ചുതന്നിട്ടുള്ളത്. ആ വിശ്വാസമില്ലാത്ത ഒരാൾ സമുദ്രത്തിൽനിന്ന് എടുത്തെറിഞ്ഞ ഒരു നീർത്തുള്ളിയാണ്; അത് ഉടനെ തകരും. ഓരോ ജലബിന്ദുവും സമുദ്രത്തിന്റെ ഗാംഭീര്യത്തിൽ പങ്കാളിയാണ്; ഓരോന്നിനും നമ്മുടെ ജീവന് ആവശ്യമായ പ്രാണവായു നൽകുന്നതെന്ന മാന്യപദവിയുമുണ്ട്.

## 19

....യുക്തിയുടെ കൃത്യമായ പരിമിതികൾ മനസ്സിലാക്കാനുള്ള വിനയം ജീവിതാനുഭവങ്ങൾ എന്നിലുണ്ടാക്കിയിട്ടുണ്ട്. ഒരു വസ്തു അസ്ഥാനത്തു വച്ചാൽ വൃത്തികേടാവുന്നതുപോലെ, യുക്തി ദുരുപയോഗപ്പെടുത്തിയാൽ ഭ്രാന്തായിത്തീരുന്നു. സീസറിന് അവകാശപ്പെട്ടത് സീസറിനു മാത്രം കൊടുത്താൽ മതി, എല്ലാം നേരെയാവും.

യുക്തിവാദികൾ ഒരുതരം അത്ഭുതജീവികളാണ്. സ്വയം സർവ്വശക്തമെന്ന് അവകാശപ്പെടുന്ന യുക്തിവാദം ഒരു ഭീകരരാക്ഷസനാണ്. യുക്തിക്കു സർവ്വശക്തത്വം ആരോപിക്കുന്നത് കല്ലും മരവും ഈശ്വരനെന്നു വിശ്വസിച്ചു പൂജിക്കുന്നതുപോലെതന്നെ മോശമായ ഒരു വിഗ്രഹാരാധനയാണ്.

ആരാണു പ്രാർത്ഥനയുടെ ഉപയോഗത്തെ യുക്തികൊണ്ടളക്കാൻ നോക്കിയിട്ടുള്ളത്? പ്രാത്ഥനയുടെ ഉപയോഗം പരിശീലനംകൊണ്ടനുഭവപ്പെട്ടിട്ടുള്ളതാണ്. അതാണു ലോകത്തിനു തെളിവ്. 'എനിക്കു ഒരു ചുവടു മതി' എന്നു പാടിയ കാർഡിനൽ ന്യൂമാൻ യുക്തിയെ ഒരിക്കലും അടിയറവെച്ചിട്ടില്ലെങ്കിലും,

18. Harijan, 25-4-1936 (To the Students, pp. 217—218)
19. Young India, 14-10-1926 (To the Students, P. 79)

പ്രാർത്ഥനയ്ക്കു കൂടുതൽ മേന്മയുററ സ്ഥാനമുണ്ടെന്നു സമ്മതിച്ചുകൊടുത്തു. ശങ്കരൻെറ ന്യായവാദത്തെ കവച്ചുവയ്ക്കാൻ വിശ്വസാഹിത്യത്തിൽത്തന്നെ മറെറാന്നില്ല: പക്ഷേ, അദ്ദേഹവും പ്രഥമസ്ഥാനം പ്രാർത്ഥനയ്ക്കും വിശ്വാസത്തിനുമാണു നൽകിയതു്.

## 20

ഞാൻ നിങ്ങളോടു പറയുന്നു, നിങ്ങളുടെ വിശ്വാസത്തിലും ദൃഢനിശ്ചയത്തിലും അധിഷ്ഠിതമാണു സർവ്വവുമെന്നു്. ഇച്ഛാശക്തിയുണ്ടെങ്കിൽ, തീർച്ചയായും നിങ്ങളൊരു വഴിയും കണ്ടെത്തും. നിങ്ങറം നടപ്പാക്കേണ്ട പദ്ധതി ഇന്നതാണെന്നു് ഉറപ്പിച്ചുകഴിഞ്ഞാൽ, പ്രതിബന്ധമോരോന്നും അലിഞ്ഞില്ലാതാകുന്നതു കാണാം. നിങ്ങളുടെ വിശ്വാസം ഒരു സജീവവിശ്വാസപ്രമാണമായിരിക്കുകയേ വേണ്ടു. ദൈവത്തിൽ വിശ്വാസമുണ്ടെന്നു പ്രസംഗിക്കുന്ന ആയിരക്കണക്കിനു് ആളുകളെ കാണാം. പക്ഷേ, ചെറിയൊരു ആപൽസൂചനയറിഞ്ഞാൽ അവർ പേടിച്ചോടുമെങ്കിൽ, അവരുടെ വിശ്വാസം സജീവമല്ല, നിർജ്ജീവമാണു്. സജീവവിശ്വാസം, അതു നടപ്പിലാക്കാൻ ഒരാറംക്കു് ആവശ്യമായ അറിവും കഴിവും കൊടുക്കുന്നു.

## 21

പ്രലോഭനങ്ങറംക്കിടയിൽ യുക്തി ഒരു ദുർബ്ബലവസ്തുവാണു്. വിശ്വാസത്തിനേ നമ്മേ രക്ഷിക്കാനാവൂ. മദ്യപാനത്തിലും ഉച്ഛൃംഖലമായ അനുരാഗത്തിലും മുഴുകിയവരുടെ ഭാഗത്താണു് യുക്തിയെന്നു തോന്നാം. അങ്ങനെയുള്ള സന്ദർഭങ്ങളിൽ യുക്തി കലുഷിതമായി തോന്നുന്നു എന്നതാണു വാസ്തവം. അവിടെ യുക്തി സഹജവാസനയെ പിന്തുടരുന്നു. രണ്ടു വിരുദ്ധകക്ഷികളിൽപ്പെട്ട വക്കീലന്മാർ യുക്തി തങ്ങളുടെ ഭാഗത്താണെന്നു് ഒരുപോലെ തോന്നിക്കുന്നില്ലേ? എങ്കിലും, ഒന്നുകിൽ അവരിൽ ഒരാറം പറയുന്നതു തെററാവും; അല്ലെങ്കിൽ, രണ്ടാറം പറയുന്നതും തെററാവും. അതുകൊണ്ടു് ഒരാളുടെ ധാർമ്മികനിലപാടു ശരിയാണെന്ന വിശ്വാസം യുക്തിയുടെ ആക്രമണത്തെ താങ്ങുന്ന ഒരു പ്രതിരോധപ്രാകാരം മാത്രമാണു്.

എൻെറ ലേഖകനെ പ്രലോഭിപ്പിക്കുന്നവർ ഉന്നയിച്ച വാദമുഖങ്ങറം ന്യായമെന്നു തോന്നുന്നവയാണു്. എല്ലാ കാലത്തേക്കുമുള്ളൊരു കേവലസദാചാരമില്ല. പക്ഷേ, നമ്മേപ്പോലുള്ള അപൂർണ്ണമർത്ത്യന്മാക്കൊക്കെ കേവലസദാചാരമെന്ന നിലയ്ക്കു് അംഗീകരിക്കാവുന്ന പാകത്തിലുള്ളൊരു ആപേക്ഷികസദാചാരമുണ്ടു്. അങ്ങ

---

20. Harijan, 28-10-1939 (Basic Education, P. 82)
21. Harijan, 23-12-1939, P. 386

നെ നോക്കുമ്പോൾ ലഹരിയുള്ള മദ്യങ്ങൾ കഴിക്കുന്നതു കേവലം സദാചാരവിരുദ്ധമാണ്; വേണമെങ്കിൽ വൈദ്യോപദേശമനുസരിച്ചു മരുന്നിന്റെ മാത്രയിൽ ഔഷധമെന്ന നിലയ്ക്കു മാത്രം അതു് ഉപയോഗിക്കാം. അതുപോലെ സ്വന്തം ഭാര്യയെയല്ലാതെ ഏതൊരു സ്ത്രീയേയും കാമവികാരത്തോടെ കാണുന്നതു തികച്ചും തെററാണ്. എന്റെ ഈ രണ്ടു നിലപാടും വെറും യുക്തികൊണ്ടു തെളിയിക്കപ്പെട്ടിട്ടുണ്ടു്. എതിർവാദങ്ങളും എപ്പോഴും ഉന്നയിക്കപ്പെട്ടിട്ടുണ്ടു്. അസ്തിത്വത്തിന്റെ സാരാംശമായ ഈശ്വരന്റെ സത്തയ്ക്കെതിരായാണ് ആ വാദങ്ങൾ ഉയർന്നുവന്നിട്ടുള്ളതു്. യുക്തിയെ അതിജീവിച്ചു നിലനില്ക്കുന്ന വിശ്വാസം മാത്രമാണു കാലത്തിന്റെ ശാശ്വതശില. ചെറുപ്പക്കാരനായ ഈ ഉദ്യോഗസ്ഥനെപ്പോലെ കഷ്ടത്തിലായ എല്ലാവരുടെ മുമ്പിലും ഞാനിതു വെച്ചുകൊടുക്കും. എന്റെ വിശ്വാസമാണ് എന്നെ രക്ഷിച്ചതു്, ഇപ്പോഴും കുണ്ടുകളിൽ ചാടുന്നതിൽനിന്ന് എന്നെ രക്ഷിക്കുന്നതു്. അതൊരിക്കലും എന്നെ വഞ്ചിച്ചിട്ടില്ല. അതു് ഒരാളേയും വഞ്ചിച്ചതായും അറിവില്ല.

## 3. ലക്ഷ്യവും മാർഗ്ഗവും

### 22

ലക്ഷ്യവും മാർഗ്ഗവും തമ്മിൽ ബന്ധമില്ലെന്ന നിങ്ങളുടെ വിശ്വാസം വളരെ തെററാണ്. ഈ തെററുമൂലം, മതവിശ്വാസികളെന്നു വിചാരിക്കപ്പെടുന്നവർകൂടി കഠിനമായ അക്രമങ്ങൾ പ്രവർത്തിച്ചിട്ടുണ്ടു്. വിഷവല്ലി നട്ടുവളർത്തിയാൽ അതിൽനിന്നു റോജാപുഷ്പം കിട്ടുമെന്നു പറയുന്നതുപോലെയാണ് നിങ്ങളുടെ യുക്തി. എനിക്കു സമുദ്രം ലംഘിക്കണമെങ്കിൽ, അതിനൊരു കപ്പലില്ലാതെ കഴിയുകയില്ല. ഞാൻ ഒരു വണ്ടിയാണതിനുപയോഗിക്കുന്നതെങ്കിൽ, ഞാനും ആ വണ്ടിയും വേഗം അടിത്തട്ടിലെത്തും. ''ഈശ്വരൻ എങ്ങനെയോ, അതുപോലെ ഭക്തനും'' എന്നതു പരിഗണനീയമായൊരു ചൊല്ലാണ്. അതിന്റെ അർത്ഥം ദുർവ്യാഖ്യാനംചെയ്തു പലരും വഴിതെററിപ്പോയിട്ടുണ്ടു്. മാർഗ്ഗത്തെ വിത്തായും ലക്ഷ്യത്തെ മരമായും ഉപമിക്കാം. വിത്തും മരവുമെന്നപോലെ അലംഘ്യമായ ബന്ധമുണ്ടു് ലക്ഷ്യവും മാർഗ്ഗവും തമ്മിൽ. ചെകുത്താന്റെ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചുകൊണ്ടു ദൈവാരാധനയിൽനിന്ന് ഒഴുകിവരുന്ന ഫലം എനിക്കു കൈവരുകയില്ല. ''എനിക്കു് ഈശ്വരനെ സേവിക്കണമെന്നുണ്ടു്. ചെകുത്താൻവഴിയാണതു ചെയ്യുന്നതെങ്കിലും എനിക്കു വിരോധമില്ല'' എന്ന് ഒരാൾ പറയുന്നുവെന്നിരിക്കട്ടെ, അതു് അജ്ഞതാജന്യമായ

22. Indian Home Rule, (1908), P. 71

വിസ്മൃതമായി പരിഗണിക്കപ്പെടും. നമ്മൾ വിതയ്ക്കുന്നതുതന്നെയാണ് ശരിക്കും നമ്മൾ കൊയ്യുന്നത്.

## 23

പ്രാർത്ഥനാപൂർണ്ണവും സദുദ്ദേശപരവുമായ പരിശ്രമം ഒരിക്കലും വിഫലമാവുകയില്ല; അത്തരമൊരു പരിശ്രമത്തിലാണ് മനുഷ്യന്റെ വിജയം കുടികൊള്ളുന്നത്. ഫലം ദൈവത്തിന്റെ കൈയിലാണ്.

## 24

സമരത്തിലാണ് ആനന്ദം. ഫലം ദൈവാനുഗ്രഹംകൊണ്ടു കൈവരുന്നതാണ്.

# 4. യുക്തി

## 25

പ്രാചീനമാണെന്ന കാരണംകൊണ്ടുമാത്രം പഴയതൊക്കെ നന്നെന്ന് എനിക്കു പക്ഷമില്ല. പഴയ ചട്ടങ്ങൾക്കു മുമ്പിൽ ദൈവദത്തമായ ന്യായാന്യായവിവേചനം ഒരാൾ അടിയറവെയ്ക്കണമെന്നു ഞാൻ പറയുകയില്ല. സദാചാരത്തിനു നിരക്കാത്ത പാരമ്പര്യങ്ങൾ, എത്ര പ്രാചീനമായാലും, ബഹിഷ്കരിക്കപ്പെടേണ്ടവയാണ്. അയിത്തം ഒരു മാമൂലാചാരമാണ്; ശിശുവിവാഹവും ശിശുവൈധവ്യവും പഴയ ഏർപ്പാടുകളാണ്; അങ്ങനെ നൂറായിരം ഭീകരവിശ്വാസങ്ങളും അന്ധവിശ്വാസജടിലമായ ആചാരങ്ങളും കാണാം.

## 26

ഈ എഴുത്തുകൊണ്ട് വീരാരാധനയേയോ അന്ധമായ ആരാധനാമനോഭാവത്തേയോ ലംഘിക്കാനുള്ള ഒരു മനസ്ഥിതിയാണോ ഞാനുണ്ടാക്കുന്നതെന്നു നിശ്ചയമില്ല. കാര്യവിവേചനം കൂടാതെയുള്ള നിരുപാധികമായ അനുസരണശീലം ചിലപ്പോൾ ആവശ്യമാണെന്നു തോന്നുന്ന സന്ദർഭങ്ങൾ എനിക്കു സങ്കല്പിക്കാൻ കഴിയും. അതു് ഒരു യോദ്ധാവിന്റെ അവശ്യഗുണമാണ്. ഒരു രാജ്യത്തിനും, വലിയൊരു വിഭാഗം ജനങ്ങൾ ആ ഗുണം കൈവരാത്തവരാണെങ്കിൽ, സാരമായ അഭിവൃദ്ധിനേടാൻ കഴിയുക

---

23. Young India, 17-6-1926
24. Harijan, 17-4-1937 (To the Students, P. 232)
25. Young India, 22-9-1927 (To the Students, P. 108)
26. Young India, 24-6-1926 (To the Students, P. 71)

യില്ല. എന്നാൽ അത്തരം അനുസരണത്തിനുള്ള സന്ദർഭങ്ങൾ ഒരു സുവ്യവസ്ഥിതസമുദായത്തിൽ വിരളമാവും; വിരളമാവണം. പള്ളിക്കൂടത്തിലെ കുട്ടികൾക്കു വരുന്ന ഏററവും വലിയ ദോഷം അദ്ധ്യാപകൻ പറയുന്ന കാര്യമെന്തും അവക്ക് അന്ധമായി അനുസരിക്കേണ്ടിവരുന്നതാണ്. മറിച്ച്, അദ്ധ്യാപകന്മാർ തങ്ങളുടെ കീഴിലുള്ള ആൺകുട്ടികളുടേയും പെൺകുട്ടികളുടേയും വിവേചനശീലത്തെ ഉദ്ദീപിപ്പിക്കുവാനാണ് നോക്കുന്നതെങ്കിൽ, അവർ തുടർച്ചയായി കുട്ടികളുടെ യുക്തിബോധത്തെ ആയാസപ്പെടുത്താനും അവരെക്കൊണ്ടു സ്വയം ചിന്തിപ്പിക്കുവാനുമാണ് ശ്രമിക്കുക. ചീത്തയാണെന്നു സംശയം തോന്നുന്ന കിണർവെള്ളം തിളപ്പിച്ചോ അരിച്ചെടുത്തോ കുടിക്കേണ്ടതിന്റെ ആവശ്യം വിദ്യാർത്ഥികളോട് ഒരദ്ധ്യാപകൻ ചോദിക്കുകയാണെന്നിരിക്കട്ടെ. "അതാണ് ഒരു മഹാത്മാവിന്റെ ഉത്തരവ്" എന്നവർ മറുപടി പറഞ്ഞാൽ അദ്ധ്യാപകൻ പൊറുക്കുകയില്ല. ഈ ഉദാഹരണത്തിൽ പറഞ്ഞ ഉത്തരം തെററാണെങ്കിൽ, ആ വിദ്യാലയത്തിലെ കുട്ടികൾ തുന്നലിനെ ന്യായീകരിക്കാൻ പറയുന്ന ഉത്തരവും തെററാവുമെന്നു വിചാരിക്കാം. ആ സ്കൂളിൽ ഞാൻ മഹാത്മാത്വത്തിൽനിന്നും നിഷ്കാസനം ചെയ്യപ്പെടുമ്പോൾ—ഞാനറിയുന്ന അങ്ങനെയുള്ള പല വീടുകളിൽനിന്നും ഞാൻ നീക്കംചെയ്യപ്പെട്ടിട്ടുണ്ട്. എന്റെ ചില ലേഖകന്മാർ അവക്കെന്നിൽ സ്നേഹവിശ്വാസങ്ങൾ നശിച്ചതായി സദയം അറിയിച്ചിട്ടുണ്ട്—ചർക്കയും നശിപ്പിക്കപ്പെടുമോ എന്നാണെന്റെ പേടി. ഒന്നു തീർച്ചയാണ്, ആദർശം അതിന്റെ പ്രതിനിധിയായ മനുഷ്യനേക്കാൾ വലുതാണ്. ചർക്ക എന്നേക്കാൾ വലുതാണെന്നു നിസ്സംശയം പറയാം. എന്നോടുള്ള വീരാരാധന എന്റെ ചില നിസ്സാരമായ തെററുകൾകൊണ്ടോ, വല്ല കാരണവശാലും ജനങ്ങൾക്കു എന്റെ പേരിൽ ദ്വേഷം തോന്നുന്നതുകൊണ്ടോ, നശിക്കുകയാണെങ്കിൽ, അതുമൂലം ചർക്കയുടെ സദുദ്ദേശലക്ഷ്യങ്ങളും തകരാറാവുന്നതു് എനിക്കു വലിയ വ്യസനം തോന്നുന്നൊരു കാര്യമാണ്. അതുകൊണ്ടു് വിദ്യാർത്ഥികൾ സംശയംതോന്നുന്ന എല്ലാ കാര്യങ്ങളും സ്വയം യുക്തിയുക്തം ചിന്തിച്ചുനോക്കുന്നതാണ് ഭേദമെന്ന കാര്യത്തിൽ തർക്കമില്ല. ചർക്കയുടെ കാര്യം സയുക്തികം ചിന്തിക്കേണ്ടതാണ്. ഭാരതീയജനതയുടെ പൊതുനന്മയുമായി അതിനു് അഭേദ്യബന്ധമുണ്ടു് എന്നാണെന്റെ പക്ഷം. വിദ്യാർത്ഥികൾ, അതുകൊണ്ടു്, ബഹുജനങ്ങളുടെ അത്യന്തം അധഃപതിച്ച ദാരിദ്ര്യാവസ്ഥ അല്പം പഠിച്ചറിയണം. ഛിന്നഭിന്നമായി മണ്ണടിയാൻപോകുന്ന ഏതാനും ഗ്രാമങ്ങൾ അവർ നേരിട്ടു കണ്ടു പഠിക്കണം. അവർ ഇന്ത്യയുടെ ജനസംഖ്യയെക്കുറിച്ചും പഠിച്ചറിയണം. ഈ വിസ്തൃതമായ ഉപഭൂഖണ്ഡത്തിന്റെ വിസ്തീർണ്ണത്തെക്കുറിച്ചും അതിലധിവസിക്കുന്ന കോടിക്കണക്കിലുള്ള ജനങ്ങൾക്കു് തങ്ങളുടെ കൂട്ടായ

കഴിവുകൾകൊണ്ടു ചെയ്തുതീർക്കാവുന്ന കാര്യങ്ങളെക്കുറിച്ചും അവർ മനസ്സിലാക്കേണ്ടതുണ്ട്. നാട്ടിലെ സാധുക്കളോടും മർദ്ദിതരോടും അവർ താദാത്മ്യംപ്രാപിക്കണം. ഏററവും ദരിദ്രന്മാക്കു് സാധിക്കാത്തതു തങ്ങൾക്കും വേണ്ടെന്നുവെയ്ക്കാനവർ പഠിച്ചേ തീരൂ. എന്നാലേ അവർ ചർക്കയുടെ ഗുണപാഠം മനസ്സിലാക്കുകയുള്ളൂ. എന്നാലവക്കു് എന്നെക്കുറിച്ചുള്ള ഇച്ഛാഭംഗമടക്കം എല്ലാ ഞെട്ടലുകളേയും അതിജീവിക്കാൻ കഴിയും. വീരാരാധനയിന്മേൽ മാത്രം ഉളകാതിരിക്കാൻ വയ്യാത്തത്ര മഹത്തും മനോഹരവുമായ ഒരാദർശമാണു് ചർക്ക. അതു ശാസ്ത്രീയവും സാമ്പത്തികവുമായ വഴികൾ കൈകാര്യം ചെയ്യേണ്ടൊരു വിഷയമാണു്. ഈ ലേഖകൻ വിവരിച്ചതുപോലെയുള്ള അനേകം കണ്ണു തെളിയാത്ത വീരാരാധകന്മാരുണ്ടു നമുക്കിടയിലെന്നു് എനിക്കറിയാം. ഞാനിപ്പോൾ തന്നെ ഈ മുന്നറിയിപ്പു ദേശീയവിദ്യാലയങ്ങളിലെ അദ്ധ്യാപകന്മാർ ശ്രദ്ധിച്ചു കേൾക്കുമെന്നും, വിദ്യാർത്ഥികൾ മഹാത്മാക്കളെന്നു പ്രസിദ്ധിയുള്ളവരുടെ പ്രസ്താവനകൾ അലസമായി ആശ്രയിച്ചു പ്രവർത്തിക്കാതിരിക്കാൻ ശ്രദ്ധിക്കുമെന്നും ഞാൻ വിശ്വസിക്കുന്നു.

## 27

''ചില വിഷയങ്ങളെക്കുറിച്ചു താങ്കൾ ഓരോ സമയത്തു് ഓരോ അഭിപ്രായങ്ങളാണല്ലോ പറഞ്ഞിട്ടുള്ളതു്.'' വേദാജില്ലയിലെ കപഡ്വഞ്ചിലുള്ള ഒരു സ്നേഹിതൻ ചോദിച്ചു: ''ഇതൊക്കെ നമ്മുടെ എതിരാളികൾ നമ്മുടെ ദൈനന്ദിനപരിപാടികൾക്കെതിരായിത്തന്നെ എടുത്തു പ്രയോഗിക്കുന്നുണ്ടു്. ഈ പരിതഃസ്ഥിതിയിൽ നമ്മളെന്തു ചെയ്യണം?''

''ഈ വിഷയങ്ങളിൽ വൈരുദ്ധ്യം കാഴ്ചയ്ക്കു മാത്രമേയുള്ളൂ; അവ എളുപ്പത്തിൽ പരിഹരിച്ചു യോജിപ്പിക്കാം,'' ഗാന്ധിജി പറഞ്ഞു, ''ഇതിനു കുററമററ വഴി ഒന്നേയുള്ളൂ, ഓരോന്നും പറഞ്ഞ കാലഘട്ടം നോക്കി അവസാനം പറഞ്ഞ വാക്കിനു് ആദ്യം പറഞ്ഞ വാക്കിനേക്കാൾ പ്രാധാന്യം കൊടുക്കുക. പക്ഷേ, നിങ്ങളുടെ ബുദ്ധിയേയോ ഹൃദയത്തേയോ സ്പർശിക്കുന്നില്ലെങ്കിൽ, എന്റെ ഒരു വാക്കും, പഴയതായാലും പുതിയതായാലും, നിങ്ങളെ കീഴടക്കേണ്ടതില്ല. എന്റെ നിലപാടു തെററാണെന്നു് അതിനർത്ഥമില്ല നിങ്ങൾ ഇഷ്ടപ്പെടുകയോ ഉൾക്കൊള്ളുകയോ ചെയ്യാത്ത ഒരു നിലപാടു നിങ്ങൾ അംഗീകരിക്കുന്നതു് ഒരിക്കലും ശരിയല്ലെന്നർത്ഥം.''

മുനിസിപ്പൽ ഭരണത്തിന്റെ ദൈനന്ദിനപ്രശ്നങ്ങളോടനുബന്ധിച്ചു ചില അഹിംസാപ്രശ്നങ്ങൾ ഗാന്ധിജിയുടെ മുമ്പിൽ ഉന്ന

27. Harijan, 18-2-1939, pp. 23—24

യിക്കപ്പെട്ടകയുണ്ടായി. ''എല്ലാ സ്ഥലത്തും വിസർജ്ജനംചെയ്തു് ഉപദ്രവമുണ്ടാക്കുന്നവർക്കെതിരെ എന്തൊരു നടപടിയാണെടുക്കേണ്ടതു്? മതപ്രകാരം തങ്ങൾക്കതിനു് അധികാരമുണ്ടെന്നു പറഞ്ഞു് അവർ ആ പതിവു ന്യായീകരിക്കാൻനോക്കും. അതുപോലെ ഈച്ച, കൊതു, പേപ്പട്ടി, കുരങ്ങൻ എന്നിവയുടെ ഉപദ്രവത്തിനും എന്താണു നിവൃത്തി? അഹിംസയുടെ അടിസ്ഥാനത്തിൽ ചിലർ അവയെ നശിപ്പിക്കുന്നതിനെതിർനില്ക്കുന്നു.''

ഗാന്ധിജി പറഞ്ഞു: ''ആദ്യത്തെ കാര്യത്തിൽ, രണ്ടുതരത്തിൽ ആ പ്രശ്നം കൈകാര്യം ചെയ്യാം—ഒന്നു് പ്രത്യക്ഷത്തിൽ ഹിംസയുപയോഗിച്ചും മറ്റൊന്നു് അഹിംസവഴിക്കും. ശുചിത്വനിയമം അതിക്രമിച്ചു പ്രവർത്തിക്കുന്നവർക്കെതിരായി നിയമപ്രകാരമുള്ള ശിക്ഷാനടപടികളെടുക്കാം. ഞാൻ പ്രത്യക്ഷത്തിലെന്ന വാക്കു് സൂക്ഷിച്ചുപയോഗിച്ചതുതന്നെയാണു്. മതസ്വാതന്ത്ര്യം, മററു സ്വാതന്ത്ര്യങ്ങളേപ്പോലെതന്നെ, അന്യരുടെ ആരോഗ്യത്തേയോ രക്ഷയേയോ നോക്കാതെ, സഭ്യതയുടേയും സദാചാരത്തിന്റേയും തത്വങ്ങൾക്കു കടകവിരുദ്ധമായി വളരാൻതുടങ്ങിയാൽ അതിനു പേർ ദുഃസ്വാതന്ത്ര്യമെന്നാണു്. നിങ്ങൾ അനിയന്ത്രിതമായ കേവലസ്വാതന്ത്ര്യം അവകാശപ്പെടുന്നുണ്ടെങ്കിൽ, സമുദായാന്തരീക്ഷംവിട്ടു വിജനതയിലെങ്ങാനും ചെന്നു കൂടിക്കൊള്ളുക. മററുള്ളവരുടെ ആരോഗ്യവും ജീവിത സൗകര്യവും നോക്കാതെ തോന്നിയ ദിക്കിൽ വിസർജ്ജനംചെയ്യുന്ന ശീലം അഹിംസയുടെ അധിക്ഷേപമാണെന്നാണു ഞാൻ പറയുക. ശാരീരികമോ സദാചാരപരമോ ആയ വൃത്തികേടുള്ള ദിക്കിൽ അഹിംസയുമില്ല.

മറെറാരു വഴി, ഇത്തരം വൃത്തികെട്ട നടപടികൾ സ്വീകരിച്ച മതങ്ങളുടെ തലവന്മാരെ കണ്ടുപിടിച്ചു ക്ഷമയോടെ സംസാരിച്ചു് അവരുടെ ഹൃദയത്തേയും യുക്തിബോധത്തേയും സ്പർശിക്കുമാറു് ന്യായവാദം ചെയ്യുകയാണു്.

ഈച്ച, കൊതു, തെരുവുനായ്ക്കൾ, കുരങ്ങന്മാർ എന്നിവയുടെ ഉപദ്രവത്തെപ്പററി പറയുകയാണെങ്കിൽ, ഞാൻ സ്വന്തം നിലയ്ക്കു് അവയ്ക്കു വഴങ്ങുകയാണുചെയ്യുക. പക്ഷേ, സമുദായത്തിനു മുഴവൻ അതു സാദ്ധ്യമല്ല, സമുദായം നിലനില്ക്കണമെങ്കിൽ. ഈ ഉപദ്രവകാരികൾ നമ്മുടെ ദുർവൃത്തിയുടെ ഫലമായുണ്ടാവുന്നതാണു്. ഞാൻ ഒരു പൊതുസ്ഥലത്തുവെച്ചു കുരങ്ങനു തീററ കൊടുക്കുകയാണെങ്കിൽ, ഞാനാണു് ഹിംസചെയ്യുന്നതു്; സമുദായത്തിനു് എന്റെ ഹിംസമൂലമുണ്ടായ ശല്യം നശിപ്പിക്കുകയേ നിവൃത്തിയുണ്ടാവൂ. അഹിംസയുടെ മാനദണ്ഡം ഒരു പ്രവൃത്തിയുടെ പിന്നിലുള്ള മനോഭാവമാണു്, ആ പ്രവൃത്തിയുടെ യാന്ത്രികസ്വഭാവമല്ല. തെററായ ഭൂതദയയിലടിയുറച്ചു് ഒരു പൗരൻ ആരാന്റെമേൽ

ഓരോ ശല്യങ്ങളം അഴിച്ചുവിടുകയാണെങ്കിൽ, അയാരം ഹിംസാ പരാധം ചെയ്തു എന്നാണർത്ഥം.

## 28

എന്നാൽ, വയസ്സന്മാരും വയസ്സികളും പറയുന്നതെല്ലാം, അവർ വയോധികരാണെന്ന കാരണംകൊണ്ടുമാത്രം എല്ലായ്പോഴും തരംതാഴ്ത്തിക്കാണുന്ന യുവജനങ്ങളെ ഞാൻ താക്കീതു ചെയ്യുന്നു. ശിശുക്കളുടെ ചുണ്ടിൽനിന്നെന്നപോലെ കിഴവന്മാരുടെ ചുണ്ടിൽ നിന്നും വിവേകപൂർവ്വമുള്ള വാക്കുകളുയരാം. ആർ പറഞ്ഞതായാലും വേണ്ടതില്ല, വിവേകത്തിന്റേയും അനുഭവത്തിന്റേയും വെളിച്ചത്തിൽ എല്ലാം പരിശോധിച്ചു നോക്കണം. അതാണ് വിലയേറിയ തത്വം.

## 5. പ്രാർത്ഥന

## 29

എല്ലാ ചിന്തകൾക്കും ഒരേ ശക്തിയല്ല ഉള്ളതു്. പരിശുദ്ധ ജീവിതംകൊണ്ടു് സുവ്യവസ്ഥിതവും പ്രാർത്ഥനയിലുള്ള ഏകാഗ്രത കൊണ്ടു് ഉദ്ദീപ്തവുമായ ചിന്തയ്ക്കേ കരുത്തുള്ളു. ജീവിതത്തിന്റെ പരിശുദ്ധി എത്ര കൂടുന്നുവോ, ഏകാഗ്രത എത്ര വളരുന്നുവോ, എല്ലാററിന്റേയും പ്രഭവസ്ഥാനമായ ആ അദൃശ്യശക്തിയിലുള്ള വിശ്വാസം എത്ര ദീപ്തമാകുന്നുവോ, അത്രകണ്ടു് ചിന്തയുടെ അന്തർവീര്യം വർദ്ധമാനമായിത്തീരുന്നു. എനിക്കു വേണ്ടത്ര വിശ്വാസവും ശ്രദ്ധയും പരിശുദ്ധിയുമുണ്ടായിരുന്നെങ്കിൽ, എന്റെ പ്രവൃത്തിക്കു് എഴുത്തിന്റേയോ പ്രസംഗത്തിന്റേയോ സഹായം കൂടാതെ കഴിക്കാമായിരുന്നു. അല്ലെങ്കിൽ അവയുടെ സഹായം നന്നെ കുറച്ചു മതിയാകുമായിരുന്നു. അപ്പോൾ ഞാൻ ആവഹിക്കുന്ന ചിന്താശക്തി അപ്രതിരോദ്ധ്യമായിരിക്കും. ഓരോ മനുഷ്യ ജീവിയും അഭിലഷിക്കേണ്ടതും, വേണ്ടത്ര പരിശ്രമംകൊണ്ടു് ആക്കും നേടാവുന്നതുമായ ശക്തി അതാണു്. മൗനത്തിന്റെ ശബ്ദം ഒരിക്കലും നിഷേധിക്കപ്പെട്ടിട്ടില്ല.

## 30

രാജ്യകാര്യത്തിനുവേണ്ടി പ്രവർത്തിക്കാൻ മാതൃകാപ്രവർത്തകരെ നമുക്കാവശ്യമുണ്ടു്. തങ്ങൾക്കു കിട്ടുന്ന ആഹാരത്തെക്കുറിച്ചോ, തങ്ങൾ സേവിക്കുന്ന ഗ്രാമീണർ ഉറപ്പുതരുന്ന ജീവിത

28. Harijan, 28-3-1936 (To the Students, P. 214)
29. Harijan, 6-7-1940, P. 189
30. Harijan, 23-5-1936 (To the Students, P. 219)

സൗകര്യങ്ങളെക്കുറിച്ചോ അവർ ചിന്തിച്ചു വിഷമിക്കരുത്. അവർ ആവശ്യങ്ങളെല്ലാം ഈശ്വരനിൽ സമർപ്പിക്കുകയും, തങ്ങൾ അനുഭവിക്കേണ്ടിവരുന്ന യാതനകളിലും പരീക്ഷണഘട്ടങ്ങളിലും ആറ്റാദിക്കുകയും ചെയ്യും. ഏഴുലക്ഷം ഗ്രാമങ്ങളെക്കുറിച്ചു ചിന്തിക്കേണ്ട നമ്മുടെ രാജ്യത്തു് ഇതനിവാര്യമാണ്. കൃത്യമായ ഇൻക്രിമെൻറു്, പ്രോവിഡൻറ് ഫണ്ടു്, പെൻഷൻ എന്നിവയിൽ കണ്ണുള്ള ശമ്പളക്കാരായ പ്രവർത്തകരെ നിർത്താൻ നമുക്കു കഴിവില്ല. ഗ്രാമീണരെ വിശ്വാസപൂർവ്വം സേവിക്കുന്നതുതന്നെ അതിൻെറ സംതൃപ്തിയുമാണ്.

## 31

ഖെദാജില്ലയിലെ ഒരു സ്നേഹിതൻ പരാതിപ്പെട്ടു: ''നമുക്കു് പ്രാദേശികസ്വയംഭരണ ബോർഡുകൾ നടത്തുന്ന പ്രൈമറിവിദ്യാലയങ്ങളിൽ വാർദ്ധാപദ്ധതിപ്രകാരമുള്ള അടിസ്ഥാനവിദ്യാഭ്യാസം ഏർപ്പെടുത്തിത്തുടങ്ങണം. പ്രാദേശികസ്വയംഭരണ ബോർഡുകൾക്കു സമ്മതമാണ്; പക്ഷേ ഇൻസ്പെക്ടർമാരും വിദ്യാഭ്യാസവിഭാഗത്തിലെ ഉയർന്ന ഉദ്യോഗസ്ഥന്മാരും ഇപ്പോഴും കാലഹരണം വന്ന വീക്ഷണകോണിൽ ഉറച്ചുനില്ക്കുന്നവരാണ്. അവക്കു് വാർദ്ധാതത്വങ്ങളിൽ വിശ്വാസം വന്നിട്ടില്ല. എങ്ങനെ നമ്മൾ ഈ വിഷമം പരിഹരിക്കും?''

ഗാന്ധിജി: ''അതിലെനിക്കു് അത്ഭുതം തോന്നുന്നില്ല. ഉയർന്ന വിദ്യാഭ്യാസോദ്യോഗസ്ഥന്മാർ പെട്ടെന്നൊരു ദിവസം വാർദ്ധാവിദ്യാഭ്യാസപദ്ധതിയിൽ വിശ്വാസമർപ്പിക്കാൻ തുടങ്ങിയാലാണ് ഞാൻ ആശ്ചര്യപ്പെടുക. അനുഭവംകൊണ്ടേ വിശ്വാസമുറയ്ക്കുകയുള്ളു.''

## 32

''....ദൈവികമായ മനസ്സിനു് മാററമില്ല: എന്നാൽ ദൈവാംശം എല്ലാവരിലുമുണ്ട്; സജീവവും നിർജ്ജീവവുമായ എല്ലാ വസ്തുക്കളിലുമുണ്ടു്. പ്രാർത്ഥനയുടെ അർത്ഥം, ഞാൻ എന്നിലെ ദൈവാംശത്തെ തട്ടിയുണർത്താൻ ആഗ്രഹിക്കുന്നു എന്നാണ്. എനിക്കിപ്പോൾ എന്നിലെ ദൈവാംശത്തെക്കുറിച്ചു് ബുദ്ധിപരമായ ബോധ്യമുണ്ട്; പക്ഷേ, അതിനൊരു ജീവസ്പർശമില്ല. ഞാൻ സ്വരാജിനോ ഭാരതസ്വാതന്ത്ര്യത്തിനോ വേണ്ടി പ്രാർത്ഥിക്കുമ്പോൾ, ഞാൻ പ്രാർത്ഥിക്കുന്നതും ആഗ്രഹിക്കുന്നതും സ്വാതന്ത്ര്യസമ്പാദനത്തിനാവശ്യമായ ശക്തിയോ അതു നേടാൻ വേണ്ടി എൻെറ പരമാവധി കഴിവുകൾ ഉപയോഗിക്കാനുള്ള കഴിവോ ആണ്; എനി

---

31. Harijan, 18-2-1939, P. 23.
32. Harijan, 19-8-1939, P. 237.

ക്കറപ്പുണ്ട്, എന്റെ പ്രാർത്ഥനയുടെഉത്തരമായി എനിക്കാ ശക്തി കൈവരുമെന്ന്.''

''എന്നാൽ താങ്കളതിനെ പ്രാർത്ഥനയെന്നു വിളിക്കുന്നതിൽ ന്യായമില്ല. പ്രാർത്ഥനയെന്നാൽ അർത്ഥിക്കുക അല്ലെങ്കിൽ ആവശ്യപ്പെടുക എന്നാണല്ലോ അർത്ഥം കിട്ടുക'' ഡോക്ടർ ഫാബ്രി പറഞ്ഞു.

''തീർച്ചയായും, അതെ. നിങ്ങൾക്കു പറയാം ഞാൻ എന്നോടുതന്നെ യാചിക്കുകയാണ്, എന്റെ അഗ്ര്യസ്ഥാനത്തുള്ള ആത്മാവിനോട്, ഞാനിനിയും പരിപൂർണ്ണമായ താദാത്മ്യം പ്രാപിച്ചുകഴിഞ്ഞിട്ടില്ലാത്ത എന്റെ ശരിയായ ആത്മാവിനോട് യാചിക്കുകയാണ്, എന്നൊക്കെ. എല്ലാ വസ്തുക്കളുമുൾക്കൊള്ളുന്ന ഈശ്വരനിൽ സ്വയം തകർന്നലിഞ്ഞുചേരുവാനുള്ള തുടർച്ചയായ ആഗ്രഹമാണ് അതെന്നു നിങ്ങൾക്കതിനെ വിവരിക്കാം

## 33

''എന്നാൽ, അങ്ങ് കർമ്മംകൊണ്ട് അതർഹിച്ചു. ദൈവം നീതിയാണ്, ദയയല്ല. അങ്ങ് നല്ലവനാണ്; ആകയാൽ അങ്ങേക്ക് നല്ലതു വരുന്നു,'' ഡോക്ടർ ഫാബ്രി വാദിച്ചു.

''ഭയപ്പെടേണ്ടതില്ല. ഞാനങ്ങനെ സംഭവിക്കാൻ തക്കവണ്ണമൊന്നും നല്ലവനല്ല. ഞാൻ കർമ്മത്തേക്കുറിച്ച് ഇങ്ങനെയൊരു താത്വികസങ്കല്പവുമായിറങ്ങിയാൽ, എനിക്കു പലപ്പോഴും വലിയ വീഴ്ച പററും. എന്റെ കർമ്മം എന്നെ സഹായിക്കാൻ വരുകയില്ല. എനിക്കു കർമ്മത്തിന്റെ നീക്കുപോക്കില്ലാത്ത നിയമത്തിൽ വിശ്വാസമുണ്ടെങ്കിലും, ഞാൻ ഒട്ടനവധി കാര്യങ്ങൾ ചെയ്യാൻ പരിശ്രമിക്കുന്നു; എന്റെ ജീവിതത്തിലെ ഓരോ നിമിഷവും കൂടുതൽ കർമ്മം ചെയ്തുകൂട്ടാനും അങ്ങനെ ഭൂതകാലത്തെ മാച്ചുകളഞ്ഞ് വർത്തമാനകാലത്തിനു് മുതൽക്കൂട്ടാനുമുള്ള അത്യദ്ധ്വാനമാണ് നടക്കുന്നതു്. എന്റെ ഭൂതകാലം നന്നായിരുന്നതുകൊണ്ട് എനിക്കിപ്പോൾ നല്ലതു സംഭവിക്കുന്നുവെന്നു പറയുന്നതിനർത്ഥമില്ല. കഴിഞ്ഞ കാലം വേഗം ഉപയോഗിച്ചു തീർന്നുപോകും; ഭാവി എനിക്കു പ്രാർത്ഥനകൊണ്ടു പടുത്തുയർത്തണം. ഞാൻ നിങ്ങളോടു പറയുന്നു, കർമ്മത്തിനുമാത്രമായി യാതൊരു ശക്തിയുമില്ല; 'ഈ തീപ്പെട്ടി കത്തിക്കൂ' ഞാൻ എന്നോടുതന്നെ പറയുന്നു. പക്ഷേ, ബാഹ്യസഹായമില്ലാതെ അതു നടക്കുകയില്ല. തീപ്പെട്ടി ഉരസ്സുന്നതിനുമുമ്പ് എന്റെ കൈ മരവിച്ചുപോയി; അല്ലെങ്കിൽ എന്റെ കൈയിൽ ഒരു തീപ്പെട്ടിക്കോലേയുള്ളു, അതു കാററ് അടിച്ചു

33. Harijan, 19-8-1939, P. 238.

കൊണ്ടുപോയി എന്നൊക്കെ വരാം. ഇതു് ഒരു യാദൃച്ഛികസംഭവമോ ദൈവേച്ഛയോ അതോ അതിലും ഉയർന്ന എന്തെങ്കിലും ശക്തിയോ? ശരി, ഞാനെന്റെ പൂർവ്വികരുടേയോ കിടാങ്ങളുടേയോ ഭാഷ ഉപയോഗിക്കാനിഷ്ടപ്പെടുന്നു. ഞാൻ ഒരു ശിശുവിനേക്കാൾ മേലെയല്ല. നമ്മൾ, പഠിപ്പുള്ളവരേപ്പോലെ, വലിയ പുസ്തകങ്ങളേക്കുറിച്ചൊക്കെ സംസാരിക്കാൻ നോക്കുന്നു; എന്നാൽ സത്യസ്ഥിതിയോടടുക്കുമ്പോൾ, ഒരു വിഷമഘട്ടത്തെ അഭിമുഖീകരിക്കുമ്പോൾ, നമ്മൾ കുട്ടികളേപ്പോലെ പെരുമാറുകയും പെരുമുറെ കരയാൻ തുടങ്ങുകയുമായി; നമ്മുടെ മാനസികവിശ്വാസങ്ങൾ യാതൊരു സംതൃപ്തിയും അപ്പോൾ തരുകയില്ല.''

## 34

ഒരു ദുശ്ശീലത്തിനു വശംവദരാകയാലോ മാനസികമായ ആലസ്യത്തിലാണ്ടുപോകയാലോ എന്നറിയില്ല, ദൈവമുണ്ടെന്നും അദ്ദേഹം നമ്മെ ആവശ്യപ്പെടാതെതന്നെ സഹായിക്കുമെന്നും ഉറച്ചു വിശ്വസിക്കുന്ന പലരുമുണ്ടു്. പിന്നെയെന്തിനു നാം ഈശ്വരനാമങ്ങൾ ഉരുവിടണമെന്നാണു് അവരുടെ ചോദ്യം. ദൈവം ഉണ്ടെങ്കിൽ, നമ്മുടെ വിശ്വാസം എന്തായാലും, അദ്ദേഹം ഉണ്ടായിരിക്കും. എന്നാൽ കേവലം ദൈവവിശ്വാസത്തേക്കാൾ എത്രയോ ഉപരിയാണു് ഈശ്വരസാക്ഷാത്കാരം. അതു് നിരന്തരപരിശീലനംകൊണ്ടേ കൈവരൂ. എല്ലാ ശാസ്ത്രങ്ങളേസ്സംബന്ധിച്ചും ഇതാണു ശരി. സർവ്വശാസ്ത്രങ്ങൾക്കും ശാസ്ത്രമായിട്ടുള്ളതിനേക്കുറിച്ചാവുമ്പോൾ ഇതെത്രയോ അധികം ശരിയാണു്.

മനുഷ്യൻ തത്തമ്മയേപ്പോലെ എപ്പോഴും ഈശ്വരനാമങ്ങൾ ഉരുവിട്ടു് അതുകൊണ്ടു ഫലമുണ്ടെന്നു പ്രതീക്ഷിക്കുന്നു. തത്തമ്മയേപ്പോലെ ഉരുവിടുന്നതിലുള്ള മിഥ്യ സ്വന്തം ഹൃദയത്തിൽനിന്നു മാത്രമല്ല അന്യരുടെ ഹൃദയങ്ങളിൽനിന്നും മായ്ച്ചുകളയാൻ ഉതകുന്ന സജീവവിശ്വാസമുണ്ടായിരിക്കണം, ഒരു യഥാർത്ഥ ഈശ്വരാന്വേഷകനു്.

## 35

നാമിന്നു് പ്രാർത്ഥനയോടെയാണു പരിപാടികൾ തുടങ്ങിയതു്. നമ്മൾ പ്രാർത്ഥനയിൽ വിശ്വസിക്കുന്നുണ്ടെങ്കിൽ, പരസ്പരം കഴുത്തിനു കടന്നു പിടിക്കാനും ആരേയും ശത്രുവായി പരിഗണിക്കാനും കഴിയാതാവും. അമൃതസരസ്സിൽ ആളുകളുടെ തലതിരിഞ്ഞു. എന്നാൽ നമ്മൾ മുറസ്സു തെററുകൾ തുറന്നു സമ്മതിച്ചും ഉപവസിച്ചും ദൈവത്തോടു മാപ്പിരന്നും അതിനു പ്രായശ്ചിത്തം

34. Harijan, 5-5-1946, P. 113
35. Harijan, 21-4-1946, P. 94

ചെയ്തു. തെററുപററുക മനുഷ്യസഹജമാണ്. കുററം തുറന്നു സമ്മതിക്കുന്നതുവഴി നമ്മറം തെററുകറം പുരോഗതിയിലേക്കുള്ള കല്പടകളായി മാററുന്നു. മറിച്ച് സ്വന്തം തെററുകറം മറച്ചുവയ്ക്കാൻ നോക്കുന്നവൻ വഞ്ചകനായി അധഃപതിക്കുന്നു. മനുഷ്യൻ മൃഗമോ ദൈവമോ അല്ല; അവനവനിലെ ഈശ്വരാംശത്തിൻെറ അനുഭവേജ്ഞാനത്തിന്നായി യത്നിക്കുന്ന ഒരു ദൈവസൃഷ്ടിയാണ്. നമ്മറം പശ്ചാത്താപത്തോടെ നമ്മുടെ പിഴകറംക്ക് ദൈവത്തോടു മാപ്പിരക്കുന്നതോടെ, പാപവിരേചനം സാധിച്ചുകഴിയും; പിന്നെ നമുക്കൊരു പുതിയ ജീവിതം തുറന്നുകിട്ടി എന്നാണർത്ഥം. ശരിയായ പശ്ചാത്താപമാണു പ്രാർത്ഥനയ്ക്കുമുമ്പ് അത്യാവശ്യം.

പ്രാർത്ഥന എന്നാൽ ചുണ്ടനക്കൽ എന്നർത്ഥമില്ല. പ്രവൃത്തിയിൽക്കൂടെ പ്രകടിപ്പിക്കുന്നതാവണം പ്രാർത്ഥന. പാവനവാരത്തിൽ (Sacred week) നമ്മറം എങ്ങനെയാണു പ്രാർത്ഥിക്കേണ്ടതു്? മനസ്സിൽ അവിടവിടെ പതിയിരിക്കുന്ന സാമുദായികവിദേ്വഷത്തിൻേറയും കലുഷബുദ്ധിയുടേയും പങ്കം കഴുകിക്കളഞ്ഞും അതിനു് ഈശ്വരസഹായം അപേക്ഷിച്ചും നമുക്കു പ്രാർത്ഥിക്കാം. സാമുദായികസൗഹാർദ്ദം കൈവരുത്തുക എന്നതു്, അങ്ങനെ ഒരു തരം പ്രാർത്ഥനയായിത്തീരുന്നു. പിന്നെ അഹിംസാനിഷ്ഠമായ സ്വരാജിനുവേണ്ടി നമുക്കു ത്യാഗപൂർവ്വം നൂൽനൂല്ക്കാം. എനിക്കു നല്ല ഓർമ്മയുണ്ടു്, 1919-ൽ പഞ്ചാബിലെ ഓരോ വീടും ചർക്കയുടെ മധുരസംഗീതംകൊണ്ടു് മുഖരിതമാവുകയുണ്ടായതു് എങ്ങനെയെന്ന കഥ.

## 36

പ്രാർത്ഥനയെന്നാൽ ദൈവത്തോടു ഭക്തിപൂർവ്വം എന്തെങ്കിലും ആവശ്യപ്പെടുകയെന്നാണർത്ഥം. എന്നാൽ ഭക്തിപൂർവ്വമായ പ്രവൃത്തിയെന്നും അതിനർത്ഥമുണ്ടു്. ആരാധന എന്നാണു പ്രസ്തുത ലേഖകൻെറ മനസ്സിലുള്ള ആശയത്തിനു് അതിലും അർത്ഥവത്തായ വാക്കു്. നിർവ്വചനം എന്തെങ്കിലുമാകട്ടെ, സ്രഷ്ടാവിനെ സേവിക്കാൻ ഉഴിഞ്ഞിട്ട സമയങ്ങളിൽ നിത്യവും ലക്ഷക്കണക്കായ ഹിന്ദുക്കളും മുഹമ്മദീയരും ക്രിസ്ത്യാനികളും എന്താണു ചെയ്യുന്നതു്? സൃഷ്ടികർത്താവുമായി ഒന്നിക്കുവാനുള്ള ഹൃദയാവേഗമാണ്, അദ്ദേഹത്തിൻെറ അനുഗ്രഹാശ്ശിസ്സുകറംക്കായുള്ള പ്രാർത്ഥനയാണ്, അതെന്നു് എനിക്കു തോന്നുന്നു. ഇക്കാര്യത്തിൽ മനോഭാവമാണു കാര്യമായിട്ടെടുക്കേണ്ടതു്, ഉച്ചരിച്ചതോ മന്ത്രിച്ചതോ ആയ വാക്കുകളല്ല. പ്രാചീനകാലംമുതൽ കൈകാര്യം ചെയ്തുവന്ന വാക്കുകളുടെ അർത്ഥബന്ധങ്ങറംക്കു ചില പ്രത്യേകശക്തികളുണ്ടു്; അവ സ്വന്തം മാതൃഭാഷയിലേക്കു വിവർത്തനം ചെയ്യുമ്പോറം, ആ ശക്തിയാ

36. Young India, 10-6-1926 (To the Students, P. 65)

കെ ചോന്നുപോകുന്ന ഉദാഹരണത്തിനു്, ഗായത്രി ഗുജറാത്തി യിലോ മറേറാ വിവൎത്തനം ചെയ്താൽ അതിനു മൂലഭാഷയിലുള്ള ശക്തി കിട്ടുകയില്ല. രാമനെന്ന പദം ഉച്ചരിച്ചാൽ അനേകല ക്ഷം ഹിന്ദുക്കളെ പെട്ടെന്നു് ആ പദം സ്പർശിക്കും; ദൈവമെ ന്ന വാക്കു്, അവൾക്കു് അർത്ഥം മനസ്സിലാവുമെങ്കിലും, അവരെ സ്പർശിക്കാതെ പോകും. വളരെക്കാലമായുള്ള ഉപയോഗംകൊ ണ്ടു് വാക്കുകൾക്കു് ഒരു പ്രത്യേകാർത്ഥം കൈവരുന്നു; അവയുടെ ഉപയോഗത്തോടൊന്നിച്ചു് അവയ്ക്കൊരു പരിശുദ്ധിയും സിദ്ധി ക്കുന്നു. ഏററവും പ്രചാരത്തിലിരിക്കുന്ന മന്ത്രങ്ങൾക്കു് അഥവാ സൂക്തങ്ങൾക്ക പഴയ സംസ്കൃതരൂപംതന്നെ നിലനിൎത്തേണ്ടതിനെ അനുകൂലിച്ചു് അങ്ങനെ വളരെയേറെ പറയേണ്ടതുണ്ടു്. അവയുടെ അർത്ഥം ശരിക്കും മനസ്സിലാക്കണമെന്നു പറയേണ്ടതില്ലല്ലോ.

ഇത്തരം ഭക്തിചര്യകൾ എത്രനേരം വേണമെന്നതിനൊരു കൃത്യനിയമമൊന്നുമില്ല. ഓരോ വ്യക്തിയുടേയും മനഃസ്ഥിതിയ നുസരിച്ചിരിക്കുന്നു അതു്. ഇവ ഒരാളുടെ അനുദിനജീവിതത്തി ലെ അനർഘനിമിഷങ്ങളാണു്. ഈ ചര്യ നമ്മെ വിനീതരാ ക്കാനും വ്യവസ്ഥിതബുദ്ധികളാക്കാനുമുദ്ദേശിച്ചുള്ളതാണു്. ഈശ്വര നിശ്ചയമില്ലാതെ യാതൊന്നും സംഭവിക്കുകയില്ലെന്നും, നാമെ ല്ലാം കുശവന്റെ കൈയിലെ കളിമണ്ണുമാത്രമാണെന്നും അതു നമ്മെ ബോദ്ധ്യപ്പെടുത്തുന്നു. ഒരാൾ തൊട്ടടുത്ത ഭൂതകാലത്തെ നി രൂപണംചെയ്യുകയും, സ്വന്തം ദൗർബ്ബല്യങ്ങൾ തുറന്നു സമ്മതിക്കുക യും, മാപ്പുചോദിച്ചുകൊണ്ടു് തന്നെ കൂടുതൽ നന്നാക്കാനും തനിക്കു കൂടുതൽ ശക്തി തരാനും പ്രാർത്ഥിക്കുകയും ചെയ്യുന്ന നിമിഷ ങ്ങളാണവ. ഒരു നിമിഷംമതി ചിലൎക്കു്; ഇരുപത്തിനാലുമണി ക്കൂറും പോരാ ചിലൎക്കു്. ഈശ്വരസാന്നിദ്ധ്യംകൊണ്ടുനിറഞ്ഞ മ നസ്സുള്ളവൎക്കു്, പ്രവൎത്തിക്കുകയെന്നാൽ പ്രാർത്ഥിക്കുകയെന്നാണ ൎത്ഥം. അവരുടെ ജീവിതം ഒരു തുടർച്ചയായ പ്രാൎത്ഥനയോ ആരാ ധനയോ ആണു്. പാപംമാത്രം ചെയ്യുകയും, ഭോഗലാലസരായി കഴിഞ്ഞുകൂടുകയും, അവനവനുവേണ്ടിമാത്രം ജീവിക്കുകയും ചെയ്യു ന്ന മററു ചിലൎക്കാണെങ്കിൽ, എത്രസമയവും അധികമാവില്ല. അവൎക്കു് ക്ഷമയും വിശ്വാസവും പരിശുദ്ധരാവണമെന്ന ഇച്ഛാ ശക്തിയുമുണ്ടെങ്കിൽ, ദൈവത്തിന്റെ പരിപാവകമായ സാന്നി ദ്ധ്യം ഹൃദയത്തിൽ വ്യക്തമായും അനുഭവപ്പെടുന്നതുവരെ അവർ പ്രാർത്ഥിക്കും. സാധാരണ മരണവിധേയരായ നമുക്കു് ഈ രണ്ടു ചരമാവസ്ഥകൾക്കുമിടയ്ക്കൊരു മദ്ധ്യമാർഗ്ഗം ഉണ്ടാവണം. നമ്മുടെ പ്രവൃത്തികളെല്ലാം ഈശ്വരാർപ്പണമാണെന്നു പറയാൻ കഴിയത്ത ക്കവണ്ണം അത്ര ഉയൎന്നവരല്ല നമ്മൾ; അവനവനുവേണ്ടിമാത്രമാണു് ജീവിക്കുന്നതെന്നു് അങ്ങനെ കടന്നമട്ടിൽ പറയാനും, ഒരുപക്ഷേ, നമുക്കു സാദ്ധ്യമല്ല. അതുകൊണ്ടു് എല്ലാ മതങ്ങളും പൊതുവേ

ഈശ്വരാരാധനയ്ക്കു് ചില സമയങ്ങൾ നിശ്ചയിച്ചിട്ടുണ്ടു്. നിർ ഭാഗ്യവശാൽ അവ ഇപ്പോൾ വെറും കപടനാട്യങ്ങളായി അധഃ പതിക്കാത്തിടത്തു്, വെറും യാന്ത്രികമോ ഔപചാരികമോ ആയ കൃത്യങ്ങളെങ്കിലുമായിത്തീർന്നിരിക്കുന്നു. അതുകൊണ്ടു്, ഈ ഭക്തി പ്രകടനങ്ങളുടെകൂടെ ശരിയായ മനോഭാവംകൂടി ഉണ്ടാവുക എന്ന താണു് ഇന്നു് ആവശ്യം.

ദൈവത്തോടു് എന്തെങ്കിലും ആവശ്യപ്പെടുക എന്ന അർത്ഥ ത്തിലുള്ള വ്യക്തമായും വ്യക്തിപരമായ പ്രാർത്ഥന തീർച്ചയാ യും സ്വന്തം മാതൃഭാഷയിൽ തന്നെയാകണം. ജീവനുള്ള എല്ലാ വ സ്തുക്കളോടും നീതിപൂർവ്വം പ്രവർത്തിക്കുമാറാകണമെന്നു് പ്രാർത്ഥി ക്കുന്നതിനേക്കാൾ മഹത്തരമായി മററൊന്നില്ല.

## 37

പ്രകൃതിചികിത്സ എന്നതിനർത്ഥം മനുഷ്യനു് ഏററവും യോ ജിച്ച ചികിത്സ എന്നാണു്. 'മനുഷ്യ'നെന്ന പദംകൊണ്ടു് ഒരു പ്രാണിയെന്നുമാത്രമല്ല, ദേഹത്തിനുപുറമേ മനസ്സും ആത്മാവുമുള്ള ഒരു ജീവിയെന്നുകൂടി അർത്ഥമാക്കണം. അങ്ങനെയൊരു ജീവിക്കു് രാമനാമം ഏററവും ശരിയായ പ്രകൃതിചികിത്സയാണു്. അതൊ രിക്കലും തെററാത്ത രോഗനിവാരണൗഷധമാണു്. രാമബാണം അഥവാ തെററാത്ത ഔഷധം എന്ന വാക്കു് അതിൽനിന്നുണ്ടായ താണു്. പ്രകൃതിയും സൂചിപ്പിക്കുന്നു അതാണു് മനുഷ്യനുചിതമായ രോഗപരിഹാരമെന്നു്. മനുഷ്യൻ അനുഭവിക്കുന്ന ദീനം എന്തായാ ലും കൊള്ളാം, ഹൃദയപൂർവ്വം രാമനാമം ജപിച്ചാൽ ഏററവും വി ശ്വസിക്കാവുന്ന മരുന്നായി. ദൈവത്തിനു് പല പേരുകളുമുണ്ടു്. ഓരോരുത്തർക്കും തങ്ങൾക്കേററവും ഹൃദ്യമായ പേർ തിരഞ്ഞെടു ക്കാം. ഈശ്വരൻ, അള്ളാ, ഖുദാ, ദൈവം — എല്ലാററിന്റേയും അർത്ഥം ഒന്നുതന്നെ. ഉരുവിടൽ തത്തമ്മയേപ്പോലെയാകരുതെന്നേ യുള്ളു; വിശ്വാസത്തിൽനിന്നു ജനിച്ചതാകണം അതു്; ആ വി ശ്വാസത്തിന്റെ തെളിവു് പരിശ്രമംതന്നെയാണു്. പരിശ്രമത്തി ന്റെ ഘടകങ്ങൾ എന്തെല്ലാം? മനുഷ്യൻ അന്വേഷിച്ചറിയുകയും ദേഹത്തിന്റെ ഘടകങ്ങളായ പൃഥിവി, അപ്പ്, സൂര്യൻ, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങളിൽ ഒതുങ്ങിനില്ക്കുന്ന രോഗശമന മാർഗ്ഗങ്ങൾകൊണ്ടു സംതൃപ്തനായിരിക്കയും വേണം. തീർച്ചയായും രാമനാമം എല്ലാററിനും അകമ്പടി സേവിക്കണം. ഇതൊക്കെ ഉ ണ്ടായിട്ടും മരണം കടന്നുവരുന്നുവെങ്കിൽ നമ്മൾ അത്ര സാരമാ ക്കേണ്ടതില്ല. മറിച്ചു്, നാമതു സ്വാഗതം ചെയ്യുകയാണു വേണ്ട തു്. ശരീരം മരിക്കാതെ സൂക്ഷിക്കാനുള്ള ഒരൗഷധവും ശാസ്ത്രം

37. Harijan, 3-3-1946, P. 32

ഇതുവരെ കണ്ടുപിടിച്ചിട്ടില്ല. അമർത്ത്യാവസ്ഥ ആത്മാവിൻെറ ഗുണമാണ്. അതു് തീർച്ചയായും അനശ്വരമാണ്; അതിൻെറ പരിപാവനത്വം ആവിഷ്കരിക്കുവാൻ പരിശ്രമിക്കുകയെന്നതാണ് മനുഷ്യൻെറ കർത്തവ്യം.

## 38

ചോദ്യം: താങ്കൾ കൂട്ടപ്രാർത്ഥനയിൽ വിശ്വസിക്കുന്നു. ഇന്നു പതിവുള്ളപോലെയുള്ള സമൂഹപ്രാർത്ഥന ശരിയായ പ്രാർത്ഥനയാണോ? എൻെറ അഭിപ്രായത്തിൽ അതു് അധഃപതിപ്പിക്കുന്നൊരു പ്രാർത്ഥനയാണ്, തന്മൂലം ആപല്ക്കരവും. ക്രിസ്തു പറയുകയുണ്ടായി: 'നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ, കപടനാട്യക്കാരേപ്പോലെ പോരാ. സ്വന്തം ഉള്ളറയിലേക്കു പ്രവേശിച്ച് അവിടത്തെ വാതിലുകളെല്ലാം അടച്ച് സ്വകാര്യമായിവേണം നിങ്ങൾ ജഗൽപിതാവിനെ പ്രാർത്ഥിക്കാൻ'. തിരക്കിൽപ്പെട്ട മനുഷ്യക്ക് ശ്രദ്ധിക്കാനോ മനസ്സ് ഏകാഗ്രതയിൽ നിർത്താനോ കഴിയുകയില്ല. അപ്പോൾ പ്രാർത്ഥന വെറും അഭിനയമായിത്തീരുന്നു. യോഗികൾക്ക് ഈ ബോധമുണ്ട്. ബഹുജനങ്ങളെ, അതുകൊണ്ട്, ആത്മപരിശോധന പഠിപ്പിക്കണ്ടേ? അതാണല്ലോ ശരിയായ പ്രാർത്ഥന.

ഉത്തരം. ഞാൻ നടത്തിവരുന്ന സംഘംചേർന്ന പ്രാർത്ഥന, ഒരു ജനസമൂഹത്തേ സംബന്ധിച്ചിടത്തോളം, സത്യസന്ധമായ പ്രാർത്ഥനയാണെന്നാണ് എൻെറ പക്ഷം. അതിനു മുൻകൈയെടുക്കുന്ന ആൾ വിശ്വാസിയായിരിക്കും, വെറും കപടനാട്യക്കാരനായിരിക്കയില്ല. ആയിരുന്നെങ്കിൽ, ആ പ്രാർത്ഥന ഉത്ഭവത്തിൽ ത്തന്നെ മലിനമാകുമായിരുന്നു. ഏതെങ്കിലും ഐഹികാവശ്യം നേടുന്നതിനുവേണ്ടി മാമൂൽപ്രകാരമുള്ള പ്രാർത്ഥനാഗൃഹങ്ങളിൽ പോകുന്ന സ്ത്രീപുരുഷന്മാരായിരിക്കുകയില്ല അവർ. അവരുടെ സംഘത്തിനു് പ്രാർത്ഥനയുടെ സംഘാടകനുമായി ബന്ധമില്ല. അതുകൊണ്ടൂഹിക്കാം, അവരൊരു പ്രദർശനോദ്ദേശത്തോടെയല്ല വരുന്നതു് എന്നു്. അവർ ഒന്നിച്ചുചേരുന്നതു് പൊതുപ്രാർത്ഥനകൊണ്ടു് എന്തെങ്കിലും ഗുണം കിട്ടുമെന്ന വിശ്വാസത്തിലാണ്. പലരും, അല്ലെങ്കിൽ ചിലരെങ്കിലും, അശ്രദ്ധാലുക്കളോ അനേകാഗ്രചിത്തരോ ആകാമെന്നതു തികച്ചും സത്യമാണ്. അതിനർത്ഥം അവർ തുടക്കക്കാരാണെന്നു മാത്രമാണ്. ശ്രദ്ധയില്ലായ്മയോ ഏകാഗ്രതയില്ലായ്മയോ വെറും നാട്യത്തിൻേറയോ കാപട്യത്തിൻേറയോ തെളിവല്ല. ശ്രദ്ധയില്ലാത്തപ്പോൾ ഉണ്ടെന്നഭിനയിച്ചാൽ അങ്ങനെയാവും. മറിച്ച് ഓരോരുത്തരും പലപ്പോഴും എന്നോടു ചോദിച്ചിട്ടുണ്ട്. തങ്ങൾക്ക് ഏകാഗ്രത കൈവരാത്തപ്പോൾ

38. Harijan, 22-9-1946, P. 319

എന്താണു ചെയ്യേണ്ടതെന്നു്. ക്രിസ്തുവിൻേറതായി ഇവിടെ ഉദ്ധരിച്ച വാക്യം തികച്ചും ഇതിനു ചേർന്നതല്ല. വ്യക്തിപരമായ പ്രാത്ഥന യേയും അതിലടങ്ങിയ കപടനാട്യത്തേയും കുറിച്ചായിരുന്നു യേശുദേവൻ സംസാരിച്ചതു്. ഈ ഉദ്ധരിച്ച പദ്യഖണ്ഡത്തിൽ കൂട്ടപ്രാത്ഥനയ്ക്കെതിരായി ഒന്നുമില്ല. ഞാൻ പലപ്പോഴും വേണ്ടത്ര ഊന്നിപ്പറഞ്ഞിട്ടുണ്ടു്, വ്യക്തിപരമായ പ്രാർത്ഥനയില്ലാതെയുള്ള കൂട്ടപ്രാർത്ഥനകൊണ്ടു് ഒരു കാര്യവുമില്ലെന്നു്. വ്യക്തിപ്രാർത്ഥന സംഘപ്രാർത്ഥനയുടെ നാന്ദിയാണു്; അതാകട്ടെ, ഫലപ്രദമായാൽ വ്യക്തിയിലേക്കുതന്നെ നയിക്കുകയും വേണം. മറെറാരു ഭാഷയിൽ പറഞ്ഞാൽ, ഒരാൾ ഹൃദയപ്രാർത്ഥനയുടെ പതനത്തിലെത്തിക്കഴിഞ്ഞാൽ, അയാൾ രഹസ്യമായിട്ടായാലും കൂട്ടംചേർന്നു പരസ്യമായിട്ടായാലും, എപ്പോഴും പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു.

ചോദ്യകർത്താവിൻെറ യോഗി ചെയ്യുന്നതോ ചെയ്യാതിരിക്കുന്നതോ എന്തെന്നെനിക്കറിയുകയില്ല. ബഹുജനങ്ങൾ അനന്തതയുടെ സ്വരവുമായി താദാത്മ്യം പ്രാപിക്കുമ്പോൾ, ആത്മപരിശോധനയിലേപ്പെട്ടുമെന്നു് എനിക്കറിയാം. ശരിയായ പ്രാത്ഥനയ്ക്കെല്ലാം ആ ലക്ഷ്യമുണ്ടായേ തീരൂ.

## 6 സത്യവും അഹിംസയും

### 39

സത്യത്തിൻെറ ചെടി വളർന്നു കാണുകയില്ല, അഹിംസകൊണ്ടു് അതിൻെറ വേരുകൾ നനയ്ക്കുന്നില്ലെങ്കിൽ.

### 40

ജീവിക്കുകയും ജീവിക്കാനനുവദിക്കുകയും ചെയ്യുക, അല്ലെങ്കിൽ പരസ്പരധാരണയും സഹിഷ്ണുതയും ഉണ്ടാവുക എന്നതാണു് ജീവിതനിയമം. അതാണു് കൊറാൻ, ബൈബിൾ, സെൻഡ് അവസ്ഥാ, ഗീത എന്നിവയിൽനിന്നു ഞാൻ പഠിച്ചിട്ടുള്ള പാഠം

### 41

ചിന്തയിലും വാക്കിലും പ്രവൃത്തിയിലും നമ്മൾ അഹിംസാലുക്കളാകണമെന്നു് ആവത്തിച്ചാവത്തിച്ചു പറയുവാൻ എനിക്കു മടുപ്പില്ല. നമ്മളങ്ങനെ പറയാറുണ്ടു്. എങ്കിലും, ഇവയിൽ ആദ്യ

39. Harijan, 29-2-1939 (To the Students, P. 213)
40. Harijan, 28-10-1939, P. 318
41. Harijan, 17-6-1939, P. 166

ത്തേതിൽ വേണ്ടത്രെ ഊന്നലുണ്ടായിട്ടില്ല. അയഞ്ഞ സ്വഭാവക്കാർ ചിന്തയിലെന്നതിനേക്കാളേറെ പ്രവൃത്തിയിൽ അയവു വരുത്തുന്ന വരാണ്. എന്റെ അഹിംസയും അതിലേക്കാണ് നയിക്കുന്നതെങ്കിൽ, അങ്ങനെയൊരർത്ഥത്തിലേക്കാണ് എത്തിക്കുന്നതെങ്കിൽ, നിങ്ങൾ നിസ്സംശയം അതു പുറംതള്ളുക. നിങ്ങൾ തല്ലിയും തല്ലു കൊണ്ടും മരിക്കുന്നതാണ് ഭയപ്പെട്ടു മരിക്കുന്നതിനേക്കാൾ എനിക്കിഷ്ടം. എന്റെ സ്വപ്നത്തിലുള്ള അഹിംസ അനുഷ്ഠിക്കാൻ പ്രയാസമാണെങ്കിൽ, ആ ആദർശം തീരെ ഉപേക്ഷിക്കുന്നതാണ്, അഹിംസയുടെ ഒരു അഭിനയം വെച്ചുപുലർത്തുന്നതല്ല ഞാനിഷ്ടപ്പെടുക.

യുദ്ധത്തിൽനിന്ന് പലായനം ചെയ്യുക ഭീരുത്വമാണ്; ഒരു യോദ്ധാവിനു ചേരാത്തതാണ്. തന്റെ കൈയിലുള്ള ആയുധം നഷ്ടപ്പെടുകയോ, അതിന്റെ ശക്തി കുറയുകയോ ചെയ്യുമ്പോൾ, സായുധഭടൻ പുതിയ ആയുധങ്ങൾ തേടുന്നു. അയാൾ യുദ്ധക്കളം വിടുന്നതു് അവ നേടാനാണ്. ഒരു അഹിംസാഭടൻ സമരരംഗം വിടേണ്ടതില്ല. അയാൾ, ഹിംസാവക്രത്തിലേക്ക് ദുർവ്വിചാരലേശമില്ലാതെ പാഞ്ഞുചെല്ലുന്നു. ഇത്തരം അഹിംസ അപ്രായോഗികമായിത്തോന്നുന്നുണ്ടെങ്കിൽ, നിങ്ങൾ സ്വയം സത്യസന്ധതയോടെ അതു തുറന്നു പ്രഖ്യാപിച്ച് അഹിംസയുപേക്ഷിക്കുക.

എന്നേസംബന്ധിച്ചിടത്തോളം ആയുധം വെക്കുകയെന്നൊന്നില്ല. എനിക്കതു സാദ്ധ്യമല്ല. ഞാൻ എന്റെ വീക്ഷണപ്രകാരമുള്ള ഒരു യോദ്ധാവാകാനാഗ്രഹിക്കുന്നു; ദൈവം കനിഞ്ഞാൽ, ഈ ജീവിതത്തിൽ ഞാനതാകുമെന്നും ആശിക്കുന്നു. അങ്ങനെയൊരു യോദ്ധാവിന് ഒററയ്ക്കു സമരംചെയ്യാൻ കഴിയും.

## 42

ഋഷികൾക്കോ ഗുഹയിൽ പാർക്കുന്നവർക്കോ മാത്രമായി കൊട്ടിയടച്ചു സൂക്ഷിച്ച ഒരു ധർമ്മമല്ല അഹിംസ. അതിന്റെ പരിപൂർണ്ണമായ അർത്ഥവ്യാപ്തിയോടെയല്ലെങ്കിലും, നമ്മുടെ വർഗ്ഗനിയമമാണതെന്ന കാരണംകൊണ്ടുതന്നെ ലക്ഷക്കണക്കിനാളുകൾക്ക് അനുഷ്ഠിക്കാൻ പററിയ ഒന്നാണതു്. അതു് മനുഷ്യനെ മൃഗത്തിൽ നിന്നു വേർതിരിക്കുന്നു. പക്ഷേ, മനുഷ്യൻ തന്റെ മൃഗസ്വഭാവം തികച്ചും ഉപേക്ഷിച്ചുകഴിഞ്ഞിട്ടില്ല. അതിനവൻ പരിശ്രമിക്കുക തന്നെ വേണം. അതിന് അഹിംസയുടെ അനുഷ്ഠാനംതന്നെ വേണം, വിശ്വാസംമാത്രം പോര. ഒരു തത്വത്തിൽ വിശ്വസിക്കുവാൻമാത്രംവേണ്ടി എനിക്കു മിനക്കെടാൻ വയ്യ. ഞാനൊന്നുകിൽ അതിൽ വിശ്വസിക്കും, അല്ലെങ്കിലില്ല. വിശ്വസിച്ചാൽ, ദൈ

42. Harijan, 4-11-1939, P. 331

ര്യസമേതം അതു പ്രായോഗികമാക്കാൻ പരിശ്രമിക്കും. അഹിംസ ധീരന്മാരുടെ ഗുണമാണു്; ഭീരുത്വവും അഹിംസയും ഒത്തുചേർന്നു പോവുകയില്ല, വെള്ളവും തീയുംപോലെ.

## 43

ഞാൻ പറഞ്ഞതരത്തിലുള്ള അഹിംസ ചരിത്രത്തിലുടനീളം കാണാം. ഒരു സംഘം സ്ത്രീപുരുഷന്മാർക്കു്, ഒരു ജനക്കൂട്ടമെന്ന നിലയ്ക്കോ, രാഷ്ട്രമെന്ന നിലയ്ക്കോ, അനുയോജ്യമായ അഭ്യാസംകൊണ്ടു്, അഹിംസാനിഷ്ഠമായി പ്രവർത്തിക്കാൻ കഴിയുകയില്ലെന്നു പ്രവചിച്ചുകൂടാ. മനുഷ്യവർഗ്ഗത്തിന്റെ ആകെത്തുകയായുള്ള അനുഭവംവെച്ചു നോക്കിയാൽ, മനുഷ്യൻ ഒരുവിധം ജീവിച്ചുപോകുന്നുവെന്നു കാണാം. അതിന്റെ അർത്ഥം മനുഷ്യനെ ഭരിക്കുന്നതു് സ്നേഹത്തിന്റെ നിയമമാണെന്നത്രേ. ഹിംസ, അതായതു് വെറുപ്പു്, നമ്മെ ഭരിക്കുന്ന ജീവിതനിയമമായിരുന്നുവെങ്കിൽ, നമ്മൾ എന്നേ നാമാവശേഷരാകുമായിരുന്നു. പക്ഷേ, ഈ പറയപ്പെടുന്ന പരിഷ്കൃത മനുഷ്യരും രാഷ്ട്രങ്ങളും സമുദായത്തിന്റെ അടിപ്പടവു് ഹിംസയായിരുന്നുവെന്ന നിലയ്ക്കാണു പെരുമാറുന്നതു്. അതൊരു ദുരന്തമാണു്. സ്നേഹമാണു് ജീവിതത്തിന്റെ പരമവും ഏകവുമായ നിയമമെന്നു് പരീക്ഷണങ്ങൾവഴി തെളിയിക്കുന്നതിൽ എനിക്കു് അവാച്യമായ ആനന്ദം തോന്നുന്നു. അതിനെതിരായുള്ള ഏതു തെളിവും എന്റെ വിശ്വാസത്തിനിളക്കം തട്ടിക്കുകയില്ല. ഭാരതത്തിലെ കലർപ്പുള്ള അഹിംസതന്നെ അതിനു് ഉപോൽബലകമായി നിന്നിട്ടുണ്ടു്. അതു് ഒരു അവിശ്വാസിയെ വിശ്വസിപ്പിക്കാൻ അപര്യാപ്തമായേക്കാം; അനുഭാവത്തോടെ നോക്കുന്ന ഒരു സുഹൃദ്‌വിമർശകനെ അതിൽ തല്പരനാക്കാനതുമതി.

## 44

പരമമായ അഹിംസയെന്ന വാക്കുച്ചരിക്കുമ്പോൾ ആരും പേടിക്കാതിരിക്കട്ടെ. അഹിംസയെക്കുറിച്ചു് നമുക്കൊരു വ്യക്തമായ ധാരണയും അതിന്റെ അതുല്യശക്തിയിൽ സജീവവിശ്വാസമുണ്ടെങ്കിൽ, അഹിംസാനുഷ്ഠാനം ഈ വിചാരിക്കുന്നത്ര പ്രയാസമുള്ളതല്ല. ഈ സന്ദർഭത്തിൽ ആ ശാശ്വതാർത്ഥമായ മഹാഭാരത ശ്ലോകം ഓർമ്മിക്കുന്നതു നന്നായിരിക്കും. അതിൽ ആ ആർഷകവി ലോകത്തോടു് ഉച്ചൈസ്തരം ഉൽഘോഷിക്കുന്നതു് ഇതാണു്: ധർമ്മം പരിമിതാർത്ഥത്തിൽ അർത്ഥകാമങ്ങൾകൂടി ഉൾക്കൊള്ളുന്നു. മനുഷ്യർക്കെന്തുകൊണ്ടു് ഐഹികവും പാരത്രികവുമായ സുഖം തരുന്ന ധർമ്മത്തിന്റെ രാജപാത പിന്തുടർന്നുകൂടാ? ധർമ്മമെന്ന വാക്കിനു്

43. Harijan, 13-4-1940, P. 90
44. Harijan, 21-7-1940 P. 215

ഇവിടെ അർത്ഥം ബാഹ്യാനുഷ്ഠാനമെന്നല്ല; സത്യത്തിന്റേയും അഹിംസയുടേയും മാർഗ്ഗമെന്നാണ്. മതഗ്രന്ഥങ്ങൾ രണ്ടുനശ്വരതത്വങ്ങൾ നമുക്കു തന്നിട്ടുണ്ട്. അതിലൊന്ന്, ''അഹിംസപരമമായ ധർമ്മമാകുന്നു'' എന്നും, മറ്റൊന്ന് ''സത്യത്തിൽ കവിഞ്ഞൊരു ധർമ്മമില്ല'' എന്നുമാകുന്നു. നിയമവിധേയങ്ങളായ അർത്ഥകാമങ്ങളുടേയെല്ലാം മർമ്മം ഈ രണ്ടു തത്വങ്ങളത്രേ. അവയ്ക്കനുസരിച്ചു ജീവിക്കുവാൻ, പിന്നെ, നമ്മളെന്തിനു മടിക്കുന്നു? എല്ലാററിലും എളുപ്പമായ സംഗതികളാണ് പലപ്പോഴും അനുസരിക്കാൻ ഏററവും വിഷമമുള്ളതായി ആളുകൾക്കു തോന്നുന്നത്. ഒന്നു വിചാരിച്ചുനോക്കൂ, ഇതല്പം അസാധാരണമായി തോന്നുന്നില്ലേ? അതിനു കാരണം, ഭൗതികശാസ്ത്രത്തിൽനിന്നൊരു പദം കടംവാങ്ങിപ്പറഞ്ഞാൽ, ജാഡ്യമാണ്. ഭൗതികശാസ്ത്രജ്ഞന്മാർ പറയുന്നു, ജാഡ്യം വസ്തുവിന്റെ സ്വഭാവമാണ്; ഒരുനിലയ്ക്ക് അതു സ്വയം ഉപയോഗപ്രദവും അത്യാവശ്യവുമായ ഒരു ഗുണവുമാണ്. അതുമാത്രമാണ് പ്രപഞ്ചത്തെ ഒരു തുലിതാവസ്ഥയിൽ നിർത്തുന്നതും തെറിച്ചുപോകാതെ നോക്കുന്നതും. അതില്ലെങ്കിൽ, ലോകമൊരു അവ്യവസ്ഥിതചലനത്തിന്റെ കോലാഹലമായിരിക്കും. പക്ഷേ, ജാഡ്യം ഒരു ദുഃസ്വപ്നവും മനസ്സിനെ ഒരു പഴയ വൃത്തത്തിൽ തളച്ചിടുന്ന ദുഃശീലവുമായിത്തീരുന്നു. അഹിംസാനുഷ്ഠാനം വിഷമമാണെന്ന നമ്മുടെ വേരുറച്ച മുൻവിധിക്കുത്തരവാദി ഈ ജാഡ്യമാണ്. ഈ ദുഃശീലം മാറേറണ്ടതു നമ്മുടെ ഭാരമാണ്. അതിനുള്ള ആദ്യത്തെ പടി അസത്യവും ഹിംസയും ഇന്നുമുതൽ നിഷിദ്ധമാണെന്നുറച്ചു വിശ്വസിക്കുകയാണ്; അതിനെന്തു ത്യാഗം അനുഷ്ഠിക്കേണ്ടിവന്നാലും സാരമില്ല. ഹിംസകൊണ്ടു ഗുണമുണ്ടാകുന്നതായി തോന്നുന്നതു കാഴ്ചയിൽ മാത്രമാണ്; വാസ്തവത്തിൽ അതൊരു മാരകമായ വിഷമാണ്. നമ്മുടെ നിശ്ചയം ഉറച്ചതാണെങ്കിൽ, നമ്മുടെ ബോദ്ധ്യം സുവ്യക്തമാണെങ്കിൽ, യുദ്ധം പകുതിയും ജയിച്ച മട്ടാകുന്നു; ഈ രണ്ടു ഗുണങ്ങളുടേയും അനുഷ്ഠാനം നമുക്ക് എളുപ്പത്തിൽ സാധിക്കാവുന്നതത്രേ. നമുക്ക് അഹിംസയിൽ ഉറച്ചുനില്ക്കുക. അഹിംസയുടെ നെടുംതൂണുകളായി ചക്രം, കൈത്തൊഴിൽ എന്നിവ നമ്മൾ കണക്കാക്കിയിട്ടുണ്ട്; അതങ്ങനെതന്നെയാണ്. അവ നിലനില്ക്കുകയും വേണം. പക്ഷേ, നമുക്കിപ്പോൾ ഒരടികൂടി മുമ്പോട്ടു പോകണം. അഹിംസയുടെ ഒരാരാധകൻ, തന്റെ പിതാക്കൾ, സന്താനങ്ങൾ, പത്നി, ഭൃത്യന്മാർ, ആശ്രിതർ മുതലായവരോടുള്ള ബന്ധം അഹിംസാധിഷ്ഠിതമാക്കണം—നേരത്തേതന്നെ അങ്ങനെ ആക്കിയിട്ടില്ലെങ്കിൽ. എന്നാൽ ശരിയായ പരീക്ഷണഘട്ടം രാഷ്ട്രീയവും സാമുദായികവുമായ അസ്വാസ്ഥ്യങ്ങൾക്കിടയിലും കള്ളന്മാരുടേയും കൊള്ളക്കാരുടേയും ഉപദ്രവങ്ങൾക്കിടയിലുമാണ്. അത്തരം സന്ദർഭങ്ങളിൽ ജീവാർപ്പണം ചെയ്യാനുള്ള തീരുമാനംമാത്രംകൊണ്ടു കാര്യമായില്ല. അത്തരം പരമത്യാഗം ചെയ്യാ

നുള്ള യോഗ്യതകളും കൈവരണം. ഞാനൊരു ഹിന്ദുവാണെങ്കിൽ, മുസൽമാന്മാരും മററുമായി സാഹോദര്യം പുലർത്തണം. അവരുമായുള്ള പെരുമാററത്തിൽ സ്വന്തം മതക്കാരും ഇതരമതക്കാരും തമ്മിൽ വ്യത്യാസം പുലർത്തരുത്. അഹിംസയുടെ നിഘണ്ടുവിൽ 'ഭയം' എന്ന വാക്കിനു സ്ഥാനമില്ല. അങ്ങനെ സ്വന്തം നിസ്വാർത്ഥസേവനംകൊണ്ടു്, ഒരു അഹിംസാനുയായി സാമുദായികകലാപത്തിൽ സ്വയം സമർപ്പണംചെയ്യാനുള്ള ആത്മസിദ്ധി നേടണം. അതുപോലെ, കള്ളന്മാരുടേയും കൊള്ളക്കാരുടേയും ശല്യം നേരിടാൻ, അയാറം കള്ളന്മാരും കൊള്ളക്കാരും സൃഷ്ടിക്കപ്പെടുന്ന സമുദായങ്ങറംക്കിടയിൽ കടന്നുചെന്നു് അവരുമായി സൗഹാർദ്ദബന്ധം പുലത്തേണ്ടിവരും.

## 45

....വിദ്യാഭ്യാസത്തിൽ അഹിംസയ്ക്കു വിദ്യാർത്ഥികളുടെ പരസ്പരസമ്പർക്കവുമായി വ്യക്തമായ ബന്ധമുണ്ടായിരിക്കണം. അഹിംസയുടെ പരിശുദ്ധപരിമളത്താൽ സുരഭിലമായ ഒരന്തരീക്ഷത്തിൽ ഒരുമിച്ചു പഠിക്കുന്ന ആൺകുട്ടികളും പെൺകുട്ടികളും സഹോദരീസഹോദരന്മാരേപ്പോലെ സ്വാതന്ത്ര്യത്തോടെയും ആത്മനിയന്ത്രണത്തോടെയും ജീവിതം നയിക്കും; വിദ്യാർത്ഥികറം അദ്ധ്യാപകന്മാരുമായി അർഹിക്കുന്ന സ്നേഹത്തോടെയും പരസ്പരബഹുമാനത്തോടേയും വിശ്വാസത്തോടേയും ബന്ധപ്പെടും. ആ പരിശുദ്ധാന്തരീക്ഷം സ്വയം അഹിംസയിലെ ഒരു സാധനപാഠമായിരിക്കും. അത്തരമൊരന്തരീക്ഷത്തിൽ വളർന്നുവന്ന കുട്ടികളെ അവരുടെ ദയാവായ്പുകൊണ്ടും വിശാലവീക്ഷണംകൊണ്ടും പ്രത്യേക സേവന സാമർത്ഥ്യംകൊണ്ടും വേർതിരിച്ചറിയാറാവും. സാമൂഹ്യദോഷങ്ങറം അവക്കൊരു വിഷമപ്രശ്നമല്ല; അവരുടെ സ്നേഹശക്തിതന്നെ അവയെ ഭസ്മീകരിച്ചുകളയും. ഉദാഹരണത്തിനു്, ശിശുവിവാഹമെന്ന ആശയം തന്നെ അവക്കു് അസംബന്ധമായി തോന്നും. വധുക്കളുടെ മാതാപിതാക്കളിൽനിന്നു് സ്ത്രീധനത്തിന്റെ രൂപത്തിൽ പിഴ ഈടാക്കുവാനവർ ആലോചിക്കുക കൂടിയില്ല. വിവാഹശേഷം ഭാര്യമാരെ വെറും ജംഗമസ്വത്തായോ കാമപൂരണോപകരണങ്ങളായോ ഗണിക്കാൻ അവക്കെങ്ങനെ ധൈര്യം വരും? അത്തരമൊരു അഹിംസാന്തരീക്ഷത്തിൽ വളന്ന ഒരു യുവാവു് തന്റേയോ അന്യന്റേയോ വിശ്വാസപ്രമാണമംഗീകരിച്ച ഒരു സഹോദരനുമായി തല്ലുണ്ടാക്കാൻ ഒരുങ്ങുമോ?

ചുരുക്കത്തിൽ, അഹിംസ അതുല്യബലമായ ഒരായുധമാണു്. അതു ജീവിതത്തിന്റെ പരമതത്വമാണു്. അതൊരു ധീരന്റെ സവിശേഷഗുണമാണു്—വാസ്തവത്തിൽ എല്ലാമാണു്. ഭീരുവിനു

45. Young India, 6-9-1928 (To the Students, pp. 145—146)

കൈയെത്താവുന്ന ദൂരത്തിലല്ലതു്. അതു മരപ്പാവപോലുള്ളൊരു നിർജ്ജീവതത്വമല്ല, ജീവിക്കുന്നതും ജീവൻകൊടുക്കുന്നതുമായ ശക്തിവിശേഷമാണു്, അതു് ആത്മാവിന്റെ പ്രത്യേകഗുണമാണു്. അതുകൊണ്ടാണു്, അതാണു പരമോന്നതധർമ്മമെന്നു പറയുന്നതു്. വിദ്യാഭ്യാസവിചക്ഷണന്റെ കൈയിൽ അതു നിത്യനൂതനമായ പരിശുദ്ധ സ്നേഹത്തിന്റെ രൂപം ധരിക്കണം; നിത്യനിഷ്യന്ദിയായ ജീവന്റെ ഉറവയായി ഓരോ പ്രവൃത്തിയിലും അതു ദൃശ്യമാകണം. കെട്ട മനസ്സിനു് അതിന്റെ സാന്നിദ്ധ്യത്തിൽ നിന്നു പൊറുക്കാനാവുകയില്ല. അഹിംസാസൂര്യൻ വെറുപ്പു്, ദ്വേഷം. പക തുടങ്ങിയ എല്ലാ അന്ധകാരപടലങ്ങളേയും അകററിക്കളയുന്നു. വിദ്യാഭ്യാസമണ്ഡലത്തിൽ അഹിംസ ഉയരത്തിൽ തെളിഞ്ഞുപ്രകാശിക്കുന്നു; സൂര്യനെയെന്നപോലെ അതിനെയും ആർക്കും മറയ്ക്കാൻ സാദ്ധ്യമല്ല.

## 46

....അഹിംസ കേവലമൊരു ആഹാരനിയമമല്ല. അതിലും കവിഞ്ഞ ഒന്നാണു്. ഒരാാം തിന്നുന്നതും കടിക്കുന്നതും ചെറിയൊരു കാര്യമാണു്; അതിന്റെ പിന്നിലുള്ള ആത്മനിയന്ത്രണവും സ്വയം നിഷേധവുമാണു് അതിൽ പ്രധാനം. എല്ലാ നിലയ്ക്കും, നിങ്ങളുടെ ഹിതമായ ആഹാരസാധനങ്ങളുടെ തിരഞ്ഞെടുപ്പിൽ കഴിയുന്നത്ര നിയന്ത്രണം ശീലിക്കുക. അത്തരം ആത്മനിയന്ത്രണം സ്തുത്യർഹമാണു്, ആവശ്യവുമാണു്; പക്ഷേ, അതു് അഹിംസയുടെ വക്ക കടിക്കലേ ആയുള്ളു. ആഹാരവിഷയത്തിൽ 'എന്തുമാവാം' എന്നമട്ടിൽ വലിയൊരു അയവുവരുത്തിയിട്ടുള്ളവരിൽ ചിലർതന്നെ അഹിംസയുടെ മൂർത്തിമൽഭാവങ്ങളും നമ്മുടെ ക്ഷേത്യാദരങ്ങളാം ബലാദാകർഷിക്കുന്നവരുമായിക്കാണാം, അവരുടെ ഹൃദയം സ്നേഹം നിറഞ്ഞുവഴിയുന്നവയും പരദുഃഖത്തിൽ അലിയുന്നവയും വികാരങ്ങളുടെ വിരേചനം സാധിച്ചവയുമാണെങ്കിൽ. മറിച്ചു്, കഠിനഹൃദയനും സ്വാർത്ഥത്തിന്റേയും ദുർവ്വികാരാവേശത്തിന്റേയും അടിമയുമാണു് ഒരാളെങ്കിൽ, അയാാം ആഹാരവിഷയത്തിൽ എപ്പോഴും അതിസാത്വികനാണെങ്കിലും. അഹിംസയ്ക്കു് അപരിചിതനും ദയനീയനും നികൃഷ്ടനുമാണു്.

## 47

''എന്നാൽ, മാംസവും മുട്ടയും കഴിക്കുന്നതിനെപ്പററി എന്തു പറയുന്നു? അതു് അഹിംസയ്ക്കു നിരക്കുമോ?''

---

46. Young India, 6-9-1928 (To the Students, P. 145)
47. Harijan, 25-8-1940, P. 261

''ഉവ്വ്. ഇല്ലെങ്കിൽ, നമുക്ക മുഹമ്മദീയരേയും ക്രിസ്ത്യാനികളേയും വലിയൊരുഭാഗം ഹിന്ദുക്കളേയും അഹിംസാമണ്ഡലത്തിൽ നമ്മുടെ സഹപ്രവത്തകരെന്ന നിലയിൽനിന്നൊഴിച്ചുനിത്തേണ്ടിവരും. എത്രയോ മാംസാഹാരക്കാരെ സസ്യഭുക്കുകളേക്കാറം അധികം അഹിംസാലുക്കളായി ഞാൻ കണ്ടിട്ടുണ്ട്.''

''ഒരു തത്വത്തിനുവേണ്ടി നമുക്കവരെ ഉപേക്ഷിക്കേണ്ടിവന്നാൽത്തന്നെയെന്താണ്?''

''നാം തത്വത്തിൽ വിട്ടുവീഴ്ചയില്ലാതെ ഉറച്ചുനിൽക്കുകയാണെങ്കിൽ, അങ്ങനെയാവാം. നമ്മുടെ തത്വം ഞാൻ, നേരത്തേ വ്യക്തമാക്കിയതുപോലെ, നിർവ്വചിച്ചുകഴിഞ്ഞു.''

## 48

മുപ്പത്തിനാലുകൊല്ലത്തെ തുടർച്ചയായ സത്യാന്വേഷണവും പരീക്ഷണവും എന്നെ ബോദ്ധ്യപ്പെടുത്തിയിരിക്കുന്നു, ബോധപൂവ്വമുള്ള ദേഹാദ്ധ്വാനവുമായി ബന്ധപ്പെടുത്തി, അയൽപക്കക്കാരുമായുള്ള നിത്യസമ്പർക്കവുമായി ഇണക്കിച്ചേർത്താൽമാത്രമേ അഹിംസ നിലനിർത്താനാവുകയുള്ളു എന്ന്. ഇതാണു നിമ്മാണപരിപാടി. അതൊരു ലക്ഷ്യമല്ല; അനുപേക്ഷണീയമായ മാഗ്ഗമാണ്; തന്മൂലം മിക്കവാറും ലക്ഷ്യമാക്കി മാററാവുന്നതുമാണ്. നിമ്മാണപരിപാടിയുടെ സത്യസന്ധമായ പ്രവത്തനത്തിൽനിന്നുമാത്രമേ അഹിംസാത്മകമായ പ്രതിരോധശക്തി കൈവരുകയുള്ളു.

## 49

കൈകൊണ്ടുള്ള നൂൽനൂൽപ്പുപോലെ ഉന്നമിപ്പിക്കുന്നതായി മറെറാന്നെനിക്കു തോന്നുന്നില്ല. അതു ലഘുവാണ്, എളുപ്പം പഠിക്കാവുന്നതുമാണ്. കൈകൊണ്ടുള്ള നൂൽനൂല്പിനെ, ''ഇതു് എന്റെ വ്യക്തിപരമായ ആവശ്യത്തിനല്ല, രാഷ്ട്രത്തിലെ ദരിദ്രലക്ഷങ്ങാംക്കുവേണ്ടിയാണ്'' എന്ന ബോധവുമായി കൂട്ടിയിണക്കുമ്പോഠം, അതൊരു ഉന്നമിപ്പിക്കുന്ന പരിശുദ്ധകർമ്മമായിത്തീരുന്നു. ഈ കർമ്മത്തോടൊന്നിച്ച് എന്തെങ്കിലുമൊരു പ്രവൃത്തി— ഒരു ബാലനു തന്റെ അനന്തരജീവിതോപായമായി പരിഗണിക്കാവുന്ന ഒരു കൈത്തൊഴിലും—കൂടി അഭ്യസിപ്പിക്കണം.

---

48. Harijan, 27-1-1940, P. 429

49. Gandhiji in Ceylon [24-11-1927-ൽ ഗാല്ലയിലെ മാഹിന്ദ കോളേജിൽ വച്ചു സമ്മാനദാനാവസരത്തിൽ ചെയ്ത പ്രസംഗത്തിൽനിന്ന്] (To the Students, P. 118)

## 7. മനുഷ്യനും സമുദായവും സഹനസമരവും

### 50

മനുഷ്യത്വശൂന്യമായ ചട്ടങ്ങളും ശീലങ്ങളും ലംഘിക്കുന്ന ധീരന്മാരായ വ്യക്തികാംവഴിക്കല്ലാതെ ഒരു കാലത്തും ഒരു പരിഷ്കാരവും കൈവന്നിട്ടില്ല.

### 51

ഞാൻ വ്യക്തിസ്വാതന്ത്ര്യത്തെ വിലമതിക്കുന്നു; പക്ഷേ, മനുഷ്യൻ പ്രധാനമായും ഒരു സാമൂഹ്യജീവിയാണെന്നു നിങ്ങാം മറക്കരുതു്. സാമൂഹ്യപുരോഗതിയുടെ ആവശ്യത്തിനനുസരിച്ച് സ്വന്തം വ്യക്തിത്വത്തെ പാകപ്പെടുത്താൻ പഠിച്ചതുകൊണ്ടാണു് മനുഷ്യൻ ഇന്നത്തെ നിലയിലേക്കുയർന്നതു്. അനിയന്ത്രിതമായ വ്യക്തിത്വം കാട്ടുജന്തുക്കളുടെ നിയമമാണു്; വ്യക്തിസ്വാതന്ത്ര്യത്തിനും സാമൂഹ്യസംയമത്തിനുമിടസ്ക്കുള്ള അതിർത്തിരേഖയിൽ മനുഷ്യരെ കാണാൻ നമ്മാം പഠിച്ചിട്ടുണ്ടു്. സാമൂഹ്യനന്മയ്ക്കുവേണ്ടി സാമുദായികനിയന്ത്രണങ്ങാംക്ക സ്വയം വഴങ്ങിനിൽക്കുകയെന്നതു വ്യക്തിയേയും അയാാം അംഗമായ സമുദായത്തേയും ഒരുപോലെ നിലയും വിലയുമുള്ളതാക്കിത്തീർക്കുന്നു.

### 52

ഞാൻ ലക്ഷക്കണക്കിലുള്ള എന്റെ ജനങ്ങളെ മനസ്സിലാക്കുന്നതായി അവകാശപ്പെടുന്നു. ദിവസവും 24 മണിക്കൂറും ഞാനവരുടെകൂടെയാണു്. മൂകലക്ഷങ്ങളുടെ ഹൃദയത്തിൽ കുടികൊള്ളുന്ന ദൈവത്തെയല്ലാതെ മറെറാരു ദൈവത്തേയും ഞാനംഗീകരിക്കുന്നില്ല, അതുകൊണ്ടവരിലാണു് എന്റെ ആദ്യത്തേതും അവസാനത്തേതുമായ ശ്രുഷ്കാന്തി. അവർ ഈശ്വരസാന്നിദ്ധ്യം അറിയുന്നില്ല. ഞാനറിയുന്നുണ്ടു്. ഈ ജനലക്ഷങ്ങളുടെ സേവനത്തിലൂടെ ഞാൻ സത്യമാകുന്ന ഈശ്വരനെ, അഥവാ ഈശ്വരനാകുന്ന സത്യത്തെ, ആരാധിക്കുകയാണു ചെയ്യുന്നതു്.

### 53

നാമോരോരുത്തരും ഗുണദോഷങ്ങളുടെ കലർപ്പാണു്. നമ്മിൽ ധാരാളം തിന്മകളില്ലേ? എന്നിൽ ധാരാളമുണ്ടെന്നും അതെല്ലാം കഴുകിക്കളഞ്ഞു ശുദ്ധീകരിക്കണമെന്നും ഞാൻ എപ്പോഴും ഈശ്വര

---

50. Harijan, 25-7-1936 (To the Students, P. 222)
51. Harijan, 27-5-1939, P. 144
52. Harijan, 11-3-1939, P. 44
53. Harijan, 10-6-1939, pp. 158—159

നോട്ട പ്രാർത്ഥിക്കാറുണ്ട്. മനുഷ്യർ തമ്മിലുള്ള വ്യത്യാസം അവയുടെ നിലവാരത്തിൻെറ മാത്രം വ്യത്യാസമാണ്; അതുകൊണ്ട നിങ്ങാം ഒരാളെപ്പററി വിധി പ്രസ്താവിക്കുമ്പോാം, അയാളുടെ സ്ഥാനത്തു നിങ്ങാംതന്നെയാണെന്ന ഭാവനചെയ്യുക. എതിരാളിയിലെ ഏററവും നല്ല വശം കണ്ടെത്തുന്നതിലും, അതിനെ സ്പർശിക്കുന്നതിലുമാണ് ഒരാളുടെ മേന്മ കിടക്കുന്നത്.

## 54

ചോദ്യം: സ്ത്രീകാംക്ക സാമ്പത്തികസ്വാതന്ത്ര്യമുണ്ടായാൽ അതുവഴി അവർക്കിടയിൽ ദുർവൃത്തി പടർന്നുപിടിക്കുമെന്നും സാമൂഹ്യജീവിതം തകർന്നടിയുമെന്നുമുള്ള അടിസ്ഥാനത്തിൽ വിവാഹിതകാം സ്വത്തു കൈവശംവെക്കുന്ന നിയമം പരിഷ്കരിക്കുന്നതിനെ ചിലർ എതിക്കുന്നു. ഈ പ്രശ്നത്തെക്കുറിച്ചു താങ്കളുടെ നിലപാടെന്താണ്?

ഉത്തരം: ഞാൻ ഈ ചോദ്യത്തിനുത്തരമായി ഒരു പ്രതിചോദ്യം ഉന്നയിക്കട്ടെ: പുരുഷൻെറ സ്വാതന്ത്ര്യവും സ്വത്തുടമാവകാശവും പുരുഷന്മാർക്കിടയിൽ ദുർവൃത്തി പടർന്നുപിടിക്കുന്നതിനു കാരണമായിട്ടില്ലേ? 'ഉവ്വ്' എന്നാണ് നിങ്ങളുടെ മറുപടിയെങ്കിൽ, സ്ത്രീകളുടെ കാര്യത്തിലും അങ്ങനെതന്നെയായിക്കൊള്ളട്ടെ. സ്ത്രീകാംക്ക പുരുഷന്മാരെപ്പോലെ ഉടമാവകാശവും മററുമുള്ള ഘട്ടത്തിൽ കാണാൻകഴിയും, അത്തരം അവകാശങ്ങാം അനുഭവിക്കുന്നത് അവരുടെ ഗുണങ്ങാംക്കോ ദോഷങ്ങാംക്കോ കാരണമാവുകയില്ലെന്ന്. ഒരു പുരുഷൻേറയോ സ്ത്രീയുടേയോ നിസ്സഹായാവസ്ഥയെ ആശ്രയിച്ചുള്ള സദാചാരത്തിൽ പ്രശംസനീയമായി അധികമൊന്നുമില്ല. സദാചാരം നമ്മുടെ ഹൃദയശുദ്ധിയിൽ ശ്രദ്ധമൂലമായിട്ടുള്ളതാണ്.

## 55

ലോകത്തിൽ ഇത്രയധികം ജനങ്ങാം ഇപ്പോഴും ജീവിച്ചിരിക്കുന്നുവെന്നതുകൊണ്ട തെളിയുന്നത്, അസ്തിത്വത്തിൻെറ അടിസ്ഥാനം ആയുധശക്തിയല്ല, സ്നേഹത്തിൻേറയോ സത്യത്തിൻേറയോ ശക്തിയാണെന്നത്രേ. ഈ ശക്തിയുടെ മഹത്തമവും എതിർത്തെളിവില്ലാത്തതുമായ വിജയം കുടികൊള്ളുന്നത്, ഇത്രയധികം യുദ്ധങ്ങാം ലോകത്തിലുണ്ടായിട്ടും, ലോകം നിലനിന്നു പോരുന്നു എന്ന വാസ്തവത്തിലാണ്.

---

54. Harijan, 8-6-1940, P. 150
55. Hind Swaraj, (1908), P. 78

## 56

ഏഷ്യ ഏഷ്യക്കാർക്കെന്ന ആദർശത്തിനുവേണ്ടി നിലകൊള്ളുന്ന പുതിയ പാർട്ടിക്ക് എന്തെങ്കിലും സന്ദേശം തരുവാൻ ഗാന്ധിജിക്കു കഴിയുമോ എന്ന കാര്യത്തിൽ മിസ്റ്റർ തക്കാവോക്ക സംശയം പ്രകടിപ്പിച്ചു.

''യൂറോപ്യന്മാർക്കെതിരായ ഒരു കൂട്ടുകെട്ടെന്നാണ് അർത്ഥമുദ്ദേശിക്കുന്നതെങ്കിൽ, ഏഷ്യ ഏഷ്യക്കാർക്കെന്ന സിദ്ധാന്തത്തെ അനുകൂലിക്കാൻ ഞാനില്ല,'' ഗാന്ധിജി പറഞ്ഞു, ''ഏഷ്യയെ ഒരു കൂപമണ്ഡൂകമായി കിടക്കാൻ സമ്മതിക്കാതെ എങ്ങനെ നമുക്ക് ഏഷ്യ ഏഷ്യക്കാർക്കെന്ന നില കൈവരുത്താം?''

## 57

റെവറൻറ് തേമ: ഈ രണ്ടു വർഗ്ഗങ്ങളും തമ്മിൽ നിങ്ങളെന്തു ബന്ധം വേണമെന്നാണു പറയുന്നത്?

ഗാന്ധിജി: കഴിയുന്നത്ര അടുത്ത ബന്ധം. ഒരാഫ്രിക്കക്കാരനും ഇന്ത്യക്കാരനും തമ്മിലുള്ള എല്ലാ ഭേദബോധങ്ങളും ഞാൻ എടുത്തു കളഞ്ഞുവെന്നതിനർത്ഥം, ഞാൻ അവർ തമ്മിലുള്ള വ്യത്യാസം അംഗീകരിക്കുന്നില്ലെന്നല്ല. വ്യത്യസ്തമനുഷ്യവർഗ്ഗങ്ങൾ ഒരു വൃക്ഷത്തിൻെറ വ്യത്യസ്ത ശാഖകൾപോലെയാണ്. നമ്മുടെ ഉല്പത്തിയുടെ പൊതുവായ മൗലികസ്ഥാനം നമ്മളൊരിക്കൽ അംഗീകരിച്ചുകഴിഞ്ഞാൽ, മനുഷ്യവംശത്തിൻെറ അടിസ്ഥാനൈക്യം നാം മനസ്സിലാക്കിക്കഴിഞ്ഞു. പിന്നെ ശത്രുതയ്ക്കോ അനാരോഗ്യകരമായ മത്സരത്തിനോ സ്ഥാനമില്ല.

## 58

എല്ലാ ലോകരാഷ്ട്രങ്ങളുടേയും ഒരു ലോകഫെഡറേഷൻ, തീർച്ചയായും, ഞാൻ സ്വാഗതം ചെയ്യും. പാശ്ചാത്യരാഷ്ട്രങ്ങളുടെ മാത്രം ഒരു ഫെഡറേഷൻ സംഘടിപ്പിക്കുന്നത് അവിശുദ്ധമായ ഒരു കൂട്ടുകെട്ടും മനുഷ്യത്വത്തിനൊരു ദ്രോഹവുമായിരിക്കും. എൻെറ അഭിപ്രായത്തിൽ ഇന്ത്യയെ ഒഴിച്ചുള്ള ഒരു ഫെഡറേഷൻ ഇന്ന് അസാദ്ധ്യമാണ്. ഇന്ത്യയെ കുഴപ്പമൊന്നും കൂടാതെ അവഗണിക്കാമായിരുന്ന ആ ഘട്ടം അവർ തരണം ചെയ്തു കഴിഞ്ഞിരിക്കുന്നു.

---

56. Harijan, 24-12-1938, P. 404
57. Harijan, 18-2-1939, P. 12
58. Harijan, 27-4-1940, P. 105

## 59

ഒരംഗത്തിൽനിന്നെങ്കിലും എതിർപ്പുണ്ടെങ്കിൽ, കൊടിയുടെ കാര്യത്തിൽ നിർബ്ബന്ധം പിടിക്കരുതു്. ഒരാളുടെ സ്വേച്ഛാധിപത്യം എന്നു് അതു വിളിക്കപ്പെടാതിരിക്കട്ടെ. പലരിൽ ഒരാൾ എതിർപ്പു പ്രകടിപ്പിക്കുകയും അയാളെ സ്വന്തം വഴി പിന്തുടർന്നുകൊള്ളാൻ അനുവദിക്കുകയും ചെയ്യുകയെന്നതു ബഹുഭൂരിപക്ഷത്തിന്റെ ദൂരദർശിത്വത്തിനും മഹാമനസ്കതയ്ക്കും ദൃഷ്ടാന്തമായിരിക്കും. അത്തരം പ്രശ്നത്തെ അക്രമരഹിതമായും ഫലപ്രദമായും കൈകാര്യം ചെയ്യേണ്ടതങ്ങനെയാണെന്ന കാര്യത്തിൽ എനിക്കു സംശയമില്ല.

എത്രയും ചെറിയ ഒരു ന്യൂനപക്ഷത്തിന്റെതന്നെ എതിർപ്പിനു വഴങ്ങുക എന്നതാണു്, പതാകാപ്രതീകത്തേയും ഐക്യത്തേയും വിലമതിക്കുന്നവരെസ്സംബന്ധിച്ചിടത്തോളം ബുദ്ധിപൂർവ്വകമെന്നു തീർച്ചയാണു്.

ഞാൻ കൊടിയേപ്പററി പറഞ്ഞതു്, ഏറെക്കുറെ വന്ദേമാതരം പാടുന്നതിനേക്കുറിച്ചും ശരിയാണു്.

## 60

ഒരു വിദ്യാർത്ഥി ചോദിച്ചു: 'ഹിന്ദുമുസ്ലിം ഐക്യം സൃഷ്ടിക്കാൻ വിദ്യാർത്ഥികൾക്കു് എന്തുചെയ്യാൻ കഴിയും?' അതു ഗാന്ധിജിയുടെ ഹൃദയഗതിക്കു് അനുയോജ്യമായ ഒരു ചോദ്യമായിരുന്നു. 'മാർഗ്ഗം ലഘുവാണു്,' ഗാന്ധിജി ഉത്തരം പറഞ്ഞു. 'എല്ലാ ഹിന്ദുക്കളും റൗഡികളായി മാറി നിങ്ങളെ അവമാനിക്കാൻ തുടങ്ങിയാലും, നിങ്ങളവരെ രക്തബന്ധമുള്ള സഹോദരന്മാരായി കരുതുന്നതു നിർത്തരുതു്; അതുപോലെ മറിച്ചും. അതു് അസാദ്ധ്യമാണോ? അല്ല, തികച്ചും മറിച്ചാണു്. വ്യക്തികൾ സാദ്ധ്യമായതു ബഹുജനങ്ങൾക്കും സാദ്ധ്യമാണു്.''

''ഇന്നു് അന്തരീക്ഷം മുഴുവൻ വിഷമയമാണു്. പത്രങ്ങൾ അടിസ്ഥാനരഹിതമായ എല്ലാത്തരം അപവാദങ്ങളും പറഞ്ഞുപരത്തുന്നു; ജനങ്ങൾ അതു മുഴുവൻ കാര്യാകാര്യങ്ങൾ നോക്കാതെ വിഴുങ്ങുന്നു. കലാപം അതിന്റെ ഫലമായുണ്ടാകുന്നു. ഹിന്ദുക്കളും മുസൽമാന്മാരും രണ്ടുപേരും മനുഷ്യത്വം മറന്നു പരസ്പരം കാട്ടുമൃഗങ്ങളെപ്പോലെ പെരുമാറുന്നു. മററവൻ എന്തുചെയ്യും, എന്തുചെയ്യില്ല എന്നു നോക്കാതെ, മാന്യമായി പ്രവർത്തിക്കുകയാണു് മനുഷ്യോചിതം. മാന്യതയ്ക്കു മാന്യത തിരിച്ചു കൊടുക്കുക

---

59. Harijan, 1-7-1939, P. 185
60. Harijan, 28-4-1946, P. 103

എന്നതു് ഒരു വിലപേശൽനയം മാത്രമാണു്. കള്ളന്മാരും കൊള്ളക്കാരുംകൂടി അതു ചെയ്യാറുണ്ടു്. അതിൽ വലിയ കേമത്തമില്ല. ലാഭനഷ്ടം കണക്കാക്കുന്നതു് മനുഷ്യത്വത്തിനു കുറച്ചിലാണു്. ഏകപക്ഷീയമായിത്തന്നെ മാന്യമായി പെരുമാറാൻ മനുഷ്യൻ കടപ്പെട്ടവനാണു്. ഒന്നുകിൽ എല്ലാ ഹിന്ദുക്കളും എന്റെ ഉപദേശം കേട്ടെങ്കിൽ, അല്ലെങ്കിൽ പകരം മുസ്ലീങ്ങൾ എന്റെ വാക്കുകൾ ശ്രദ്ധിച്ചു കേട്ടെങ്കിൽ, ലാത്തിക്കോ കോടാലിക്കോ ഛിന്നഭിന്നമാക്കാൻ കഴിയാത്ത ശാന്തി ഭാരതത്തിലുണ്ടാകും. പ്രതികാരമോ പ്രതിപ്രകോപനമോ ഇല്ലാത്തപ്പോൾ, കത്തിക്കൊലയ്ക്കു കളമൊരുക്കുക എന്ന ദയനീയമായ പണിയിൽനിന്നു വികൃതികൾ വേഗം മടുത്തു പിൻവാങ്ങും. ഒരദൃശ്യശക്തി അയാളുടെ ഉയർത്തിയ കൈ വിലക്കിനിർത്തും; അയാളുടെ കുടിലമനോഭാവത്തെ അനുസരിക്കാൻ അതു കൂട്ടാക്കുകയില്ല. സൂര്യന്റെ നേരെ മണ്ണെറിഞ്ഞോളൂ, അതുകൊണ്ടു് ആ തേജസ്സു മങ്ങുകയില്ല. ആത്മാവു വിശ്വാസത്തിലും ക്ഷമയിലും ഉറപ്പിച്ചു നിർത്തിയാൽമാത്രംമതി. ദൈവം നല്ലവനാണു്; കൗടില്യത്തെ ഒരതിരിനപ്പുറം പോകാൻ അദ്ദേഹം അനുവദിക്കുകയില്ല.''

## 61

സഹനസമരമെന്നാൽ, വ്യക്തിപരമായ യാതനകൊണ്ടു് അവകാശങ്ങൾ വാങ്ങുകയെന്നാണർത്ഥം; ആയുധംകൊണ്ടു് എതിർക്കുന്നതിന്റെ മറുവശമാണതു്. ഞാൻ മനഃസ്സാക്ഷിക്കു നിരക്കാത്ത ഒരു കാര്യം ചെയ്യാൻ വിസമ്മതിക്കുമ്പോൾ ചെയ്യുന്നതു് ആത്മീയശക്തി ഉപയോഗിക്കുകയാണു്. ഉദാഹരണത്തിനു്, എന്നെ ബാധിക്കുന്ന ഒരു നിയമം ഇന്നത്തെ ഭരണകൂടം പാസ്സാക്കിയിട്ടുണ്ടു്. എനിക്കതിഷ്ടമല്ല. ബലമുപയോഗിച്ചു് ഗവമ്മേണ്ടിനെ അതു പിൻവലിക്കാൻ നിർബ്ബന്ധിക്കുകയാണെങ്കിൽ, ഞാൻ ശാരീരികസമ്മർദ്ദം ചെലുത്തുന്നുവെന്നു പറയാം. ആ നിയമം അനുസരിക്കാതെ അതു് ഉല്ലംഘിക്കുന്നതിന്റെ ശിക്ഷയനുഭവിക്കുന്നു എങ്കിൽ, ഞാൻ ആത്മശക്തിയാണു് ഉപയോഗിക്കുന്നതു്. അതിൽ സ്വാർത്ഥത്യാഗവും ഉൾക്കൊള്ളുന്നു.

സ്വാർത്ഥത്യാഗം മററുതരത്തിലുള്ള ത്യാഗങ്ങളേക്കാൾ എത്രയോ ഉപരിയാണെന്നു് എല്ലാവരും സമ്മതിക്കുന്നു. അന്യായമെന്നു തോന്നുന്ന ഒരു കാര്യത്തിനെതിരായി അത്തരം ബലമാണു പ്രയോഗിക്കുന്നതെങ്കിൽ, അതുപയോഗിക്കുന്ന ആൾക്കേ കഷ്ടപ്പാടുള്ളു. തന്റെ തെററിനു് അയാൾ അന്യരെ കഷ്ടപ്പാടിനിരയാക്കുന്നില്ല. ഒരാൾക്കും അവകാശപ്പെടാൻ സാദ്ധ്യമല്ല, തന്റെ നില

---

61. Hind Swaraj, (1908), P. 79

പാട്ട തികച്ചും ശരിയാണെന്നും താൻ തെററാണെന്നു വിചാരി ക്കുന്നതുകൊണ്ടുമാത്രം ഒരു പ്രത്യേക കാര്യം തെററാണെന്നും. അ യാളുടെ ബോധപൂർവ്വമുള്ള വിധി അങ്ങനെയായിരിക്കുന്നിട ത്തോളം അയാറംക്കു് അതു തെററാണെന്നുമാത്രം പറയാം. അതുകൊ ണ്ടു്, തെററാണെന്നു തോന്നുന്നതു് അയാറം ചെയ്യാതിരിക്കുന്നതു യുക്തംതന്നെ; അതിൻെറ ഫലം, എന്തായിരുന്നാലും, അയാറംത ന്നെ അനുഭവിക്കുകയും വേണം. ഇതാണു് ആത്മീയശക്തി ഉപ യോഗിക്കുന്നതിൻെറ മമ്മതത്വം.

## 62

ശരീരബലം കുറവായ ഒരാറംക്കും ഇത്തരം എതിപ്പ് സാദ്ധ്യ മാണു് ഒരാറംക്കെന്നെപോലെ ലക്ഷക്കണക്കിനാളുകറംക്കും ഇതു കഴിയും. സ്ത്രീകറംക്കും പുരുഷന്മാർക്കും ഇതിൽ പങ്കെടുക്കാം. ഇതിനു് സൈനികപരിശീലനമൊന്നും ആവശ്യമില്ല; ഇതിനു് ഗുസ്തിയൊന്നും വേണ്ട; മനോനിയന്ത്രണം മാത്രമാണാവശ്യം; അതു കിട്ടിക്കഴിഞ്ഞാൽ മനുഷ്യൻ കാട്ടിലെ അരചനെപ്പോലെ സ്വത ന്ത്രനാണു്; അയാളുടെ ഒരു നോട്ടത്തിൽ ശത്രു അസ്തവീര്യനാവും.

## 63

ശരീരത്തിനു് ശരിയായ പരിശീലനമില്ലെങ്കിൽ, സഹന സമരസേനാനിയാവാൻ പ്രയാസമുണ്ടു്. അമിതപോഷണംകൊ ണ്ടു് ക്ഷീണമായ ശരീരത്തിലധിവസിക്കുന്ന ബുദ്ധിയും ദുർബല മായിരിക്കുമെന്നു തീർച്ചയാണു്. മനസ്സിനു ബലമില്ലാത്തിടത്തു് ആത്മാവിനുമുണ്ടാവില്ല ബലം. ശിശുവിവാഹം, ധൂർത്തമായ ജീ വിതം എന്നിവ നിരാകരിച്ചു് നമ്മറം ശരീരഘടനയ്ക്കു് ദാർഢ്യ മുണ്ടാക്കണം. ശിഥിലബന്ധമായ ശരീരഘടനയോടുകൂടിയ ഒരാ ളോടു് പീരങ്കിവായ്ക്കെതിരെ നിൽക്കണമെന്നു ഞാനാവശ്യപ്പെ ട്ടാൽ, ഞാൻ മഹാപരിഹാസ്യനായിത്തീരും.

## 64

ഒരു സഹനസമരസേനാനി ചാവുകയെന്നതു് കേട്ടാൽ എളു പ്പപ്പണിയാണു്; എന്നാലതിനു് വളരെ വിഷമമുണ്ടു്. 14 വയ സ്സായ ഒരു ബാലൻ ഒരു സഹനസമരഭടനായ സംഭവം എനിക്ക റിയാം. രോഗികളേയും അതുപോലെ സമരത്തിൽ ചേർന്നവരായി ഞാനറിയും. ശരീരശക്തിയുള്ളവരും മററു നിലകളിൽ സുഖമാ യിരിക്കുന്നവരും ആയ ആളുകളെ സഹനസമരത്തിൽ ചേരാൻ

---

62. Hind Swaraj, (1908), P. 82
63. Hind Swaraj, (1908), P. 84
64. Hind Swaraj, (1908), P. 84

കഴിവില്ലാത്തവരായും എനിക്കറിയാം. വളരെയധികം അനുഭവങ്ങൾക്കശേഷം എനിക്കു തോന്നുന്നതു്, രാജ്യസേവനത്തിനുവേണ്ടിയുള്ള സഹനസമരഭടന്മാരാവാൻ വേണ്ടതു് പരിപൂർണ്ണമായ പരിശുദ്ധി പാലിക്കുകയും, ദാരിദ്ര്യം വരിക്കുകയും, സത്യം അനുസരിക്കുകയും, നിർഭയത്വം പരിശീലിക്കുകയുമാണെന്നാണു്.

## 65

വേദനയുണ്ടാക്കുന്ന ത്യാഗത്തിനു് പരിശുദ്ധസ്വഭാവം നഷ്ടപ്പെടുന്നു; അതു് യാതനാഭാരത്താൽ പൊട്ടി നിലംപതിക്കുന്നു. തനിക്കു് ഹാനികരമെന്നു തോന്നുന്ന വസ്തുക്കൾ ഒരാൾ ഉപേക്ഷിക്കുന്നു. അതുകൊണ്ടു്, ആ ത്യാഗത്തിൽ സന്തോഷം ഉണ്ടായിരിക്കണം.

## 66

സത്യാഗ്രഹം ഒരു സാർവ്വത്രികതത്വമാണു്; പൗരന്മാർ നിയമം ലംഘിക്കുന്നതു് അതിന്റെ പല പ്രായോഗികപദ്ധതികളിലൊന്നാണു്. എതിരാളി ആപത്തിലകപ്പെട്ടിരിക്കയാണോ അല്ലേ എന്ന കാര്യം പ്രസക്തമല്ല; സത്യാഗ്രഹം അനുസ്യൂതം തുടർന്നുപോകുന്നു; കാരണം ശരിയായ തത്വപ്രകാരം അനുഷ്ഠിക്കപ്പെടുന്ന സത്യാഗ്രഹം എതിരാളിക്കു് ഒരു സേവനമാണു്. ആപത്തിൽപ്പെട്ട എതിരാളിയെ വിഷമത്തിലാക്കുകയും അയാളുടെ വിഷമം നമ്മുടെ അവസരമായി ഉപയോഗിക്കുകയും അരുതെന്നേയുള്ളു; സിവിൽ നിയമലംഘനം ജീവിതനിയമമല്ല; എന്നാൽ, സത്യാഗ്രഹം ജീവിതനിയമമാണു്. സത്യാഗ്രഹം തന്മൂലം അവസാനിക്കാത്തതുമാണു്. നിയമലംഘനം അവസാനിക്കും, അവസാനിക്കണം, അതിനുള്ള അവസരം ഇല്ലാത്തപ്പോൾ. പിന്നെ, സിവിൽനിയമലംഘനംതന്നെ രണ്ടുതരമുണ്ടു്—ആക്രമണപരവും പ്രതിരോധപരവും. ആത്മരക്ഷയ്ക്കായുള്ള നിയമലംഘനം, എതിരാളി നമ്മുടെമേൽ അവമാനമോ അധഃസ്ഥിതിയോ ആരോപിക്കുമ്പോൾ, ഒരു കർത്തവ്യമായിത്തീരുന്നു. ആ കർത്തവ്യം എതിരാളി വിഷമത്തിലായ സമയത്തായാലും അല്ലെങ്കിലും നിറവേററിയേ തീരൂ. വിഷമത്തിലകപ്പെട്ട എതിരാളി അന്യായമോ അവമാനകരമോ ആയ നിയമമോ ആജ്ഞയോ ജനങ്ങൾ അനുസരിക്കുമെന്നു് പ്രതീക്ഷിക്കുകയില്ല. ആക്രമണപരമായ നിയമലംഘനം ശത്രുവെ കഷ്ടത്തിലാക്കും, നമ്മൾ കഷ്ടപ്പെടുത്തണമെന്നുദ്ദേശിച്ചാലും ഇല്ലെങ്കിലും. ഒരുനിമിഷനേരത്തേക്കെങ്കിലും നിയമലംഘനമാണെന്നു വിചാരിച്ചു് ടിക്കററില്ലാതെ തീവണ്ടിയിൽ യാത്രചെയ്യുന്നതു്

---

65. Young India, 15-7-1926 (To the Students, P. 73)
66. Harijan, 6-1-1940, P. 404

നിഷിദ്ധമാണ്—കാരണം അതു് എതിരാളിയെ വിഷമിപ്പിക്കാൻ മാത്രമാണ്. ചുരുക്കത്തിൽ സാധാരണഗതിയിൽ ന്യായീകരിക്കാൻ പററുന്നതും സ്വരാജിലേക്ക നയിക്കുന്നതുമായ ഒന്നും നിഷിദ്ധമല്ല, അവ ശത്രുവെ വിഷമിപ്പിക്കുമെങ്കിലും. ധാർമ്മികമായി ആവശ്യവും നന്മയുള്ളതുമായ എന്തുചെയ്യുന്നതും ഒരു കർത്തവ്യമാണ്. ധാർമ്മികമായി ന്യായീകരിക്കാൻ വയ്യാത്തതല്ലെങ്കിലും, വിഷമത്തിലകപ്പെട്ട ശത്രുവെ കൂടുതൽ കഷ്ടത്തിലാക്കാനും വേദനിപ്പിക്കാനും ഉദ്ദേശിച്ചുകൊണ്ടു ചെയ്യുന്ന പ്രവൃത്തിയിൽനിന്നു് അതിനല്പം വ്യത്യാസമുണ്ടു്. അയാളുടെ ആപത്തു് അവനവൻെറ അവസരമാക്കുന്നതു്, ഒരുനിലയ്ക്കും, ന്യായീകരിക്കാൻ വയ്യ.

## 67

രാജ്യത്തെ, അതിലുമധികം തങ്ങൾതന്നെയുണ്ടാക്കിയ നിയമത്തെ, സ്വയമേവ അനുസരിക്കുകയെന്ന കർത്തവ്യം നിർവ്വഹിക്കുന്നവർക്കുമാത്രമേ നിയമലംഘനത്തിനുള്ള അധികാരമുള്ളു.

# 8. പ്രശ്നങ്ങളോടുള്ള സമീപനം

## 68

....എൻെറ ജീവിതത്തെ നയിക്കുന്നതു് മതമാണ്. ഞാൻ പറഞ്ഞിട്ടുണ്ടു്, എൻെറ രാഷ്ട്രീയംകൂടി മതത്തിൽനിന്നുണ്ടായതാണെന്നു്.

....ഞാനൊരു സ്വപ്നജീവിയാണ്. ഞാൻ തീർച്ചയായും ഒരു പ്രായോഗികസ്വപ്നജീവിയാണ്. എൻെറ സ്വപ്നങ്ങൾ കാററിലെ മിഥ്യകളല്ല. കഴിയുന്നത്ര എൻെറ സ്വപ്നങ്ങൾ യാഥാർത്ഥ്യങ്ങളാക്കി മാററുവാൻ ഞാനുദ്ദേശിക്കുന്നു.

## 69

വേദങ്ങൾ, ഉപനിഷത്തുകൾ, ഭഗവത്ഗീത, സ്മൃതികൾ തുടങ്ങി മതഗ്രന്ഥങ്ങളെന്നപേരിൽ അറിയപ്പെടുന്നവയെല്ലാം ഞാൻ വിവരിച്ചതുപോലെയുള്ള തൊട്ടുകൂടായ്മയ്ക്കു് ദൈവികമായ ആധികാരികത്വം അവകാശപ്പെടുന്നുണ്ടെന്നു് എനിക്കു കണ്ടുപിടിക്കാൻ കഴിഞ്ഞാൽ, ഈ ലോകത്തിലൊരു വസ്തുവും എന്നെ

67. Harijan, 27-1-1940, P. 425
68. Harijan, 17-11-1933, (To the Students, P. 200)
69. Harijan, 26-1-1934, (To the Students, P. 202). ആലുവായിലെ യൂണിയൻ ക്രിസ്ത്യൻ കോളേജ് വിദ്യാർത്ഥികളോട് 17-1-1934-ൽ ചെയ്ത ഒരു പ്രസംഗത്തിൽനിന്നു്.

ഹിന്ദുമതത്തിലുറച്ചുനില്ക്കാനനുവദിക്കുകയില്ല. എനിക്കതു പുറത്തു വലിച്ചെറിയണം, ഒരു കെട്ട ആപ്പിൾപ്പഴത്തെയെന്നപോലെ. എന്റെ യുക്തിക്കു് വലിയ ആഘാതമേല്ക്കുന്നു; സവർണ്ണ ഹിന്ദുക്കളേയും അവർണ്ണ ഹിന്ദുക്കളേയും സൃഷ്ടിച്ച ദൈവംതന്നെ തന്റെ മക്കൾക്കിടയിൽത്തന്നെ ഇത്ര കഠിനമായ വ്യത്യാസം ആരോപിക്കുന്നുവെന്നു ചിന്തിക്കുമ്പോൾത്തന്നെ എന്റെ ഹൃദയം വ്രണിതമാകുന്നു. വേദങ്ങളും ഉപനിഷത്തുക്കളും പ്രദാനം ചെയ്തവരും തങ്ങൾ ഉച്ചരിച്ച മന്ത്രങ്ങളിലെല്ലാം ദൈവത്തിന്റെ ഏകത്വം ഊന്നിപ്പറഞ്ഞുതന്നവരുമായ ഋഷിമാർക്കു് ഇന്നു് ഹിന്ദുസമുദായത്തിൽ ശീലിച്ചുകാണുന്നപോലുള്ള തൊട്ടുകൂടായ്മയെക്കുറിച്ചു ഭാവനചെയ്യാൻ തന്നെ കഴിയുമോ? ബുദ്ധിയുള്ള ഏതൊരാൾക്കും ഇതൊരു വിരോധാഭാസമായിതോന്നും.

## 70

ഒരു പുതിയ സാമൂഹ്യവ്യവസ്ഥിതി ''നിർബ്ബന്ധപൂർവ്വം നടപ്പിലാ''ക്കാൻ വയ്യ; അതു രോഗത്തേക്കാൾ കഷ്ടമായ ചികിത്സയാവും. ഞാൻ അക്ഷമനായ ഒരു പരിഷ്കർത്താവാണു്; സാർവ്വത്രികവും സമൂലവുമായ സാമൂഹ്യപുനഃസംവിധാനത്തെ അനുകൂലിക്കുന്ന ആളാണു്. പക്ഷേ, അതു സ്വാഭാവികജൈവവളർച്ചയായാവണം; ബലാൽ ചുമത്തപ്പെടുന്ന ഒന്നാവരുതു്.

## 71

'ഞാനെത്തിച്ചേർന്ന മറ്റൊരഭിപ്രായമുണ്ടു്; നിങ്ങൾ ഒന്നും ഇങ്ങോട്ടെടുക്കാനാശിക്കരുതു്, എപ്പോഴും എന്തെങ്കിലും കൊടുക്കാൻ നോക്കൂ.''

''അതൊരർത്ഥത്തിൽ ശരിയാണു്,'' ഗാന്ധിജി പറഞ്ഞു. ''നിങ്ങൾക്കു് എടുക്കാതെ കൊടുക്കാൻ സാദ്ധ്യമല്ല; എപ്പോഴും കൊടുക്കുമെന്നു നിങ്ങൾ പറയുന്നതു് അർത്ഥമില്ലാത്ത വാക്കായിത്തീരും.''

## 72

''മദ്യനിരോധനത്തേപ്പറ്റി നിങ്ങൾ ഊന്നിയൂന്നിപ്പറഞ്ഞതൊക്കെ നന്നായി. പക്ഷേ, നിങ്ങൾക്കു തോന്നുന്നുണ്ടോ കമ്പനി ഷെയറുകളുടെ കമ്പോളനിലവാരം, ഗ്രസ്റ്റി, ചൂതുകളിസ്ഥലങ്ങൾ, കുതിരപ്പന്തയങ്ങൾ, ചലച്ചിത്രങ്ങൾ എന്നിവ ജനങ്ങളുടെ സദാചാരബോധത്തിനും സാമ്പത്തികസ്ഥിതിക്കും വരുത്തുന്ന നാശന

70. Amrit Bazaar Patrika, 3-8-1934 (To the Students, P. 209)
71. Harijan, 12-8-1939, P. 234
72. Harijan, 26-8-1939, P. 251

ഷ്ടങ്ങൾ മദ്യസേവകൊണ്ടുണ്ടാകുന്നതിനേക്കാൾ കുറവാണെന്നു്? നിങ്ങൾ സിനിമയ്ക്കു പോയിട്ടില്ലെന്നു ഞാൻ കേൾക്കുന്നു. ഒരിക്കൽ മാത്രം പോകൂ; വേദിയിലും പ്രേക്ഷകരിലും നിങ്ങളെ ചിന്താകുലരാക്കുന്ന പലതും കാണാം. ഞാനുറപ്പിച്ചു പറയുന്നു, കള്ളുകുടിയേപ്പോലെതന്നെ നിങ്ങളുടെ ശ്രദ്ധയർഹിക്കുന്ന സ്ഥാപനങ്ങളാണു് ഇപ്പറഞ്ഞവയുമെന്നു്."

ഇതാണു് ഗുജറാത്തിയിലുള്ള ദീർഘമായ ഒരാരോപണത്തിന്റെ സാരം. ഈ എഴുത്തിൽ വേറെയും കാര്യങ്ങൾ ഉൾക്കൊള്ളിച്ചിട്ടുണ്ടു്; പക്ഷേ, ഞാൻ സ്വന്തം വാക്കുകളിൽ പ്രസക്തഭാഗങ്ങൾ ഉദ്ധരിച്ചു പറഞ്ഞുവെന്നുമാത്രം. ലേഖകൻ പറഞ്ഞ ദോഷങ്ങൾ ഗൗരവാവഹമാണു്; അവയ്ക്കെതിരായുള്ള നടപടികളും വേണ്ടതുതന്നെയെന്ന കാര്യത്തിൽ എനിക്കു യോജിക്കാൻ വിഷമമില്ല. പക്ഷേ, ആരാദ്യം തുടങ്ങും? എനിക്കു കഴിയുമായിരുന്നുവെങ്കിൽ, ഞാൻ എന്നേ അതു തുടങ്ങുമായിരുന്നു. എനിക്കു് എന്റേതായ പരിമിതികളുണ്ടു്. ഞാൻ ഈയിടെതന്നെ കാണിച്ചുതന്നുകഴിഞ്ഞു, ചിലർ വിചാരിക്കുന്നതുപോലെ ഞാനത്ര ശക്തനൊന്നുമല്ലെന്നു്. മദ്യപാനമെന്ന ദോഷം ഈ രാജ്യത്തെ ജനങ്ങൾ ദോഷമായി അംഗീകരിച്ചുകഴിഞ്ഞു. മററു ദോഷങ്ങൾ ഏറെക്കുറെ പരിഷ്കാരങ്ങളായി തീർന്നവയാണു്. ഞാൻ ഷെയർത്തട്ടിപ്പിനെതിരായി പ്രക്ഷോഭം നയിച്ചാൽ, മനസ്സറിഞ്ഞു നിയമേന എനിക്കു സംഭാവനതരുന്ന ചിലരെ നഷ്ടപ്പെടുത്തുകയെന്നതാവും അതിന്റെ ആപൽഫലം. കുതിരപ്പന്തയത്തിനും കള്ളച്ചൂതാട്ടത്തിനുമെതിരായി ഞാൻ ജനങ്ങളെ ഇളക്കിവിട്ടാൽ ഉയർന്നവരിൽ വൈസ്രോയി മുതൽ കീഴ്പോട്ടുള്ളവരെല്ലാം എനിക്കെതിരായി വാളെടുക്കും. പ്രത്യേകപ്പന്തയങ്ങളുടെ രക്ഷാധികാരികളായിരിക്കുന്നവരോ? എന്റേതായി സിനിമയ്ക്കെതിരായിട്ടൊരു പ്രക്ഷോഭപരിപാടിയുണ്ടായിരുന്നെങ്കിൽ, വിദ്യാഭ്യാസപ്രവർത്തകരുടേയും പരിഷ്കർത്താക്കളുടേയും ഇടയിൽ ഞാനൊരു ജാതിഭ്രഷ്ടനായിത്തീരും. സിനിമ നല്ലൊരു വിദ്യാഭ്യാസോപാധിയാണെന്നും പാശ്ചാത്യരാജ്യങ്ങളിലെ പള്ളികളും സാമൂഹ്യപരിഷ്കർത്താക്കളും ദൈനന്ദിനം വർദ്ധിച്ചതോതിൽ അതിനു പ്രോത്സാഹനം കൊടുക്കുന്നുണ്ടെന്നും പറഞ്ഞു് പലപ്പോഴും അവരെന്റെ മനസ്സുമാററാൻ നോക്കിയിട്ടുണ്ടു്. അതുകൊണ്ടു ഞാൻ ഈ ദോഷങ്ങൾ കള്ളുകുടിയേപ്പോലെ പരിഗണിച്ചിരുന്നുവെങ്കിൽ, അവയ്ക്കുമുമ്പിൽ പിക്കററിങ്ങ് സംഘടിപ്പിച്ചിരുന്നുവെങ്കിൽ, എന്റെ ജാതിപോകും; എന്റെ മഹാത്മത്വം പോകും; എന്റെ തലപോലും പോകും; ജീവിതത്തിന്റെ ഈ ഘട്ടത്തിൽ ഈ തലയ്ക്കു വലിയ വിലയൊന്നുമില്ലെന്നു തീർച്ചയാണെങ്കിലും. എനിക്കു ഈ മൂന്നു നഷ്ടങ്ങൾ സഹിക്കാൻ മോഹമില്ലാത്തതുകൊണ്ടു് എന്റെ ലേഖകനും മററുള്ളവരും ഞാനൊരു വ്യക്തമായ കർത്തവ്യത്തിൽനിന്നൊഴിഞ്ഞുനില്ക്കുകയാണെന്നു മനസ്സിലാക്കണം.

എനിക്കീ ദോഷങ്ങളറിയാം. എന്നേക്കാറം വലിയ പരിഷ്ക ത്താക്കറം അവയെ നേരിടും. എനിക്കു ഒരടി മുമ്പോട്ടുവെച്ചാൽ തൃപ്തിയായി.

73

''1936 ആഗസ്റ്റ് 29—ാം തീയതിയിലെ ഹരിജനിൽ റിപ്പോർട്ടു ചെയ്യപ്പെട്ട ഒരു സംഭാഷണത്തിലദ്ദേഹം പറയുന്നു: 'മാത്രമല്ല, ഞാനിവിടെ എന്നെത്തന്നെയാണ്, മററാരേയുമല്ല സേവിക്കാനുദ്ദേശിക്കുന്നതു്; സ്വന്തം സാക്ഷാൽക്കാരത്തിനാണ് ശ്രമിക്കുന്നതു്. ഈശ്വരസാക്ഷാൽക്കാരമാണ് മനുഷ്യന്റെ പരമലക്ഷ്യം. സാമൂഹ്യം, രാഷ്ട്രീയം, മതപരം എന്നിങ്ങനെയുള്ള അയാളുടെ എല്ലാ പ്രവർത്തനങ്ങളും ഈശ്വരദർശനമെന്ന പരമോദ്ദേശത്താൽ നയിക്കപ്പെട്ടതാവണം.' മറൊരിടത്തു (Young India, ഒക്ടോബർ 11, 1928) അദ്ദേഹം പറയുന്നു: 'ഞാൻ ജീവൻ പണയംവെച്ചുതന്നെ ദോഷങ്ങളുമായി ഒന്നേററുമുട്ടി സമരം ചെയ്യാതെ ഈശ്വരനെ ഒരിക്കലും മനസ്സിലാക്കാൻപോകുന്നില്ലെന്ന് എനിക്കറിയാം.'''

എന്റെ ലേഖനങ്ങരം വ്യക്തമായും പഠിക്കുന്ന ആളും ഒരു സ്കൂളദ്ധ്യാപകനുമായ ഈ ലേഖകൻതന്നെ ഹരിജനിൽ ഞാൻ കള്ളച്ചൂതിനെതിരായെഴുതിയ കുറിപ്പ് ഗൗരവമായെടുത്തുവെങ്കിൽ, വേറേയും അനേകം വായനക്കാർക്ക് ആ ലേഖകനുതോന്നിയ സംശയം തോന്നിയിട്ടുണ്ടായിരിക്കണമെന്നു തീർച്ചയാണ്. ആ കുറിപ്പ് അല്പം തമാശരീതിയിൽ എഴുതിയതാണെന്നു മനസ്സിലാക്കാൻവേണ്ടത്രെ ഭാഗങ്ങരം ലേഖകൻ ആ പ്രബന്ധത്തിൽനിന്നും ഉദ്ധരിച്ചിരുന്നു. എന്നാൽ നിർഭാഗ്യവശാൽ നമ്മിൽ പലൎക്കും നർമ്മബോധമില്ല. അതുകൊണ്ടു് ആസ്വദിക്കപ്പെടണമെങ്കിൽ, ഫലിതം ഫലിതമാണെന്നു് അതിൽ വലിയ അക്ഷരത്തിൽ എഴുതിയൊട്ടിക്കണം. സിനിമ, പന്തയം, ചൂതാട്ടം, ഷെയർകമ്പോളം എന്നിവയോടെനിക്കുള്ള വിസമ്മതം ആ കുറിപ്പുകൊണ്ടു വ്യക്തമാക്കിയതായി വായനക്കാർ മനസ്സിലായിരിക്കണം. ഈ ദോഷങ്ങളെല്ലാം പരിഷ്കാരത്തിന്റെ ഭാഗങ്ങളാകയാൽ മദ്യനിരോധനം പോലെ കൈകാര്യം ചെയ്യാവുന്നതല്ലെന്നും ഞാൻ വ്യക്തമാക്കാൻ ശ്രമിച്ചിട്ടുണ്ടു്. ഞാനൊരു പ്രായോഗികപരിഷ്കർത്താവാണെന്നവകാശപ്പെടുന്നു. എനിക്കു സഹജബുദ്ധിയിൽ തോന്നും, പരസ്യമായി എതിർക്കാവുന്ന പാകത്തിലുള്ള ദോഷങ്ങരം ഏവയെന്നു്. മററുള്ളവ കൈകാര്യം ചെയ്യാൻ എനിക്കു് കരുത്തില്ലാത്തതാവാം കാരണം; അങ്ങനെ ''സമയമായില്ല'' എന്നുപറഞ്ഞു് ഞാനെന്റെ ഭീരുത്വം മറച്ചുവെക്കുകയാണെന്നുംവരാം. ആൎക്കും തന്റെ പരിമിതികരം ഒരു ബിന്ദുവിന്നപ്പുറം തരണംചെയ്യാൻ സാദ്ധ്യമല്ല....

73. Harijan, 14-10-1939, pp. 302—303

ആദർശത്തിനും പ്രായോഗിതയ്ക്കുമിടയ്ക്കു് എപ്പോഴും ഒരു നികത്താനാവാത്ത വിടവുണ്ടാകണം. സാക്ഷാൽകരിക്കാൻ കഴിയുന്ന ഒന്നായാൽ, അതൊരാദർശമല്ലാതായിത്തീരുന്നു. ആനന്ദം കിടക്കുന്നതു് പ്രയത്നം ചെയ്യുന്നതിലാണു്; അതിൻെറ പൂർത്തീകരണത്തിലല്ല.

## 74

ഗാന്ധിജി ചിരിച്ചുകൊണ്ടു പറഞ്ഞു: ''അങ്ങേയററത്തെ ഗാന്ധിപക്ഷക്കാരൻ എന്നതുകൊണ്ടു നിങ്ങളർത്ഥമാക്കുന്നതെന്താണെന്നൊന്നു മനസ്സിലാക്കട്ടെ.''

''ഏതു പരിതസ്ഥിതിയിലും താങ്കളുടെ ആദർശങ്ങൾ പിന്തുടരാൻ തയ്യാററായവർ എന്നർത്ഥം.''

''ശരി, എന്നാൽ ഞാൻ പറയട്ടെ.'' ഗാന്ധിജി പറഞ്ഞു, ഞാൻതന്നെ അത്തരത്തിലൊരാളല്ല. എൻെറ സങ്കല്പത്തിലുള്ള സത്യത്തിൽനിന്നും അഹിംസയിൽനിന്നും വളരെ വിദൂരതയിലാണു്. പ്രായോഗികവശംകൊണ്ടു നോക്കിയാൽ, ഞാൻതന്നെ.''

''അതല്ല, ഞങ്ങൾക്കതു് ആവിഷ്കരിച്ച പാഠങ്ങളിൽ തികഞ്ഞ വിശ്വാസമുണ്ടു്; ആ അർത്ഥത്തിലാണു് ഞാൻ ആ വാക്കു് പ്രയോഗിച്ചതു്,'' സ്നേഹിതൻ പറഞ്ഞു.

''എന്നാൽ, ആ വിശ്വാസമുണ്ടായിട്ടും, അവർ വഴക്കിനുവരുന്നുണ്ടെങ്കിൽ, അവക്കു് ഗാന്ധിസത്തിൻെറ ഹരിശ്രീ മനസ്സിലായിട്ടില്ലെന്നാണർത്ഥം. പ്രാവർത്തികമാക്കിയില്ലെങ്കിൽ, ആ വിശ്വാസത്തിനെന്തു വിലയാണുള്ളതു്!''

''നമ്മൾ സത്യം, അഹിംസ എന്നിവ തത്തമ്മയെപ്പോലെ ഉരുവിട്ടുനടക്കുകയും നിത്യജീവിതത്തിൽ അവ തീരെ ഉപേക്ഷിക്കുകയും ചെയ്യരുതു്. ഭൂമിയുടെ ആകർഷണസിദ്ധാന്തം ഉദാഹരണമായെടുക്കുക. ആകർഷണനിയമത്തിൻെറ കണ്ടുപിടുത്തം അതിനെ ആശ്രയിച്ചുള്ള അനേകം കണ്ടുപിടുത്തങ്ങൾക്കു വഴിതെളിച്ചു. അതുപോലെ അഹിംസാസിദ്ധാന്തത്തിനു പുതിയ പ്രായോഗിക പദ്ധതികൾ കണ്ടുപിടിക്കാതിരുന്നാൽ, നിങ്ങൾക്കതുകൊണ്ടു ഗുണമില്ല. നിങ്ങളതു് ഒരു ശാസ്ത്രമായി ലാഘവപ്പെടുത്തണം. നിങ്ങൾക്കു് ആശ്രമത്തിൽ നിർബ്ബാധമായ പ്രവർത്തനം വിഷമമോ അസാദ്ധ്യമോ ആക്കിത്തീർക്കുന്ന കലഹങ്ങളുണ്ടു് എന്നു പറയുന്നതു് അഹിംസ നിങ്ങൾ പ്രായോഗികമാക്കുന്നില്ലെന്നു പറയുന്നതിനു തുല്യമാണു്. ഇവിടെ, സെഗാവിൽ, വഴക്കുകളില്ലെന്ന ബോധത്തോടെ നിങ്ങൾ പോവുകയല്ലേ? ഞങ്ങൾക്കും അതുണ്ടു്;

74. Harijan, 28-10-1939, P. 324

അതാണു ഞാൻ പറഞ്ഞതു് ഞാനുമൊരു അജ്ഞേയററത്തെ ഗാന്ധിയൻ അല്ലെന്നു്. ഇത്തരം ശങ്കകൾ സമൂഹജീവിതം അസാദ്ധ്യമാക്കിത്തീർക്കുമെന്നു ഞാൻ ഗൗരവപൂർവ്വം ചിന്തിച്ചാൽ, എനിക്കാ സ്ഥാപനം അടച്ചുപൂട്ടേണ്ടിവരും. അപ്പോൾ അതു് അസാദ്ധ്യമല്ല. ആ ആശയം എന്നെ സ്വാധീനിച്ചാൽ എനിക്കാ കർത്തവ്യത്തിൽ നിന്നു പിന്മാറേണ്ടിവരില്ല. ശരി, അതിനൊന്നേ പറയാനുള്ളു: എവിടേയും വിഷമങ്ങൾ അനവധിയാണു്. ദൈവം നിങ്ങളേയും എന്നേയും നമ്മെയെല്ലാവരേയും നേർവഴിക്കു നയിക്കട്ടെ.''

## 75

....എനിക്കു് ഇന്ത്യയെ കൊണ്ടുനടത്താൻ കഴിയുമെങ്കിൽ, കൊള്ളക്കാരുടേയും മററും ഉപദ്രവങ്ങളിൽനിന്നു രക്ഷിക്കാൻ ഒരു പോലീസ്സേനയിൽ കവിഞ്ഞൊന്നും എനിക്കു വേണ്ട. രാജ്യരക്ഷയെ സംബന്ധിച്ചാണെങ്കിൽ. നിരായുധവും സമാധാനപരവുമായ ഇന്ത്യ ലോകത്തിൻെറ മുഴുവൻ സന്മനോഭാവത്തെ ആശ്രയിച്ചു കഴിയും. പക്ഷേ, എനിക്കറിയാം, ഇന്നതൊരു സ്വപ്നം മാത്രമാണു്.

## 76

എന്നേ സംബന്ധിച്ചിടത്തോളം, സ്വാതന്ത്ര്യപ്രമാണത്തിൽ ഖാദിയേക്കുറിച്ചുള്ള ഭാഗം കോൺഗ്രസ്സുകാർ ഏതു വിധത്തിലാണു സ്വീകരിച്ചിട്ടുള്ളതെന്നതിനു തെളിവാണു് ഖാദിവില്പനയിലുള്ള വർദ്ധനവു്.

## 77

''പക്ഷേ, ദാർശനികമായ അരാജകത്വത്തിലേക്കല്ലേ നമ്മൾ തെളിക്കപ്പെട്ടിട്ടുള്ളതു്? അതൊരു അസാദ്ധ്യമായ ആദർശമല്ലേ?'' ദാർശനികനായ ഒരു സുഹൃത്തു് കുറച്ചുമാസം മുമ്പു ചോദിച്ച ചോദ്യങ്ങളാണിതു്. ഗാന്ധിജി അതിനു പറഞ്ഞ മറുപടി ഇന്നും ഉപയോഗപ്രദമാണെന്നു തോന്നുന്നു.

''ആർക്കെങ്കിലും ശരിയായ അഹിംസയെന്തെന്നറിയുമോ?'' അദ്ദേഹം ചോദിച്ചു. ഗാന്ധിജി ഉടനെ മറുപടി പറഞ്ഞു: ''ആർക്കും അറിഞ്ഞുകൂട. കാരണം, ആർക്കും പരിപൂർണ്ണമായ അഹിംസ പരിശീലിക്കാൻ സാദ്ധ്യമല്ല.''

''എന്നാൽ, അതെങ്ങനെ രാഷ്ട്രീയത്തിൽ പ്രയോഗിക്കും?''

---

75. Harijan, 10-2-1940, P. 441
76. Harijan, 10-2-1940, P. 443
77. Harijan, 21-7-1940, P. 211

''ഗാർഹികരംഗത്തിലെന്നപോലെതന്നെ സൂക്ഷ്മമായി അതു രാഷ്ട്രീയത്തിലും ഉപയോഗിക്കാം. പ്രയോഗത്തിൽ നമ്മൾ പൂർണ്ണമായ അഹിംസ പാലിച്ചില്ലെന്നു വരാം; പക്ഷേ, നമുക്ക് ഹിംസയുടെ പ്രയോഗം തികച്ചും ഉപേക്ഷിച്ച് തോൽവിയിൽനിന്നും വിജയത്തിലേയ്ക്കു വളരാം.''

''താങ്കൾ അഹിംസാനിഷ്ഠയോടെ ഭരണം നടത്തും. പക്ഷേ, നിയമമെല്ലാം ഹിംസാധിഷ്ഠിതമാണ്.''

''അല്ല, എല്ലാ നിയമവുമല്ല. ജനങ്ങൾ സ്വയം തങ്ങളിലാരോപിക്കുന്ന നിയമം, അതു സമുദായത്തിൽ പ്രായോഗികമാകുന്ന അതിർത്തിവരെ, അഹിംസാത്മകമാണ്. പരിപൂർണ്ണമായ അഹിംസയുടെ അധിഷ്ഠാനത്തിൽ സംഘടിതമായി നടത്തപ്പെടുന്ന ഒരു സമുദായം ഏററവും ശുദ്ധമായ അരാജകസംഘടനയായിരിക്കും.''

''അതൊരു സാക്ഷാൽകരിക്കാവുന്ന ആദർശമായി താങ്കൾക്കു തോന്നുന്നുണ്ടോ?''

''ഉവ്വ്. അഹിംസ സാക്ഷാൽക്കരണീയമാകുന്ന അതിർത്തിവരെ അതും സാക്ഷാൽക്കരണീയമാണ്. എവിടെയാണു ജനങ്ങൾ ഏററവും കുറച്ചുമാത്രം ഭരിക്കപ്പെടുന്നത്, അവിടെയാണ് സ്റ്റേററ് പരിപൂർണ്ണവും അഹിംസാധിഷ്ഠിതവുമായിരിക്കുന്നത്. അഹിംസയിലടിയുറച്ച ജനാധിപത്യമാണ് പരിശുദ്ധമായ അരാജകത്വത്തിലേക്കുള്ള ഏററവും അടുത്ത പ്രവേശമാർഗ്ഗം. യൂറോപ്യൻ ജനാധിപത്യങ്ങൾ എനിക്കു തോന്നുന്നത്, ജനാധിപത്യത്തിൻെറ നിഷേധങ്ങളാണെന്നാകുന്നു.''

''അഹിംസയോ, താങ്കളുടെ വീക്ഷണപ്രകാരമുള്ള ജനാധിപത്യമോ പ്രാചീനകാലത്തെന്നെങ്കിലും സാക്ഷാൽക്കരിക്കപ്പെട്ടതായി തോന്നുന്നുണ്ടോ?''

''എനിക്കറിയില്ല. എന്നാൽ, അങ്ങനെയൊന്നുണ്ടായിട്ടില്ലെങ്കിൽ, നമ്മൾ നമ്മിലെ ഏററവും ഉൽക്കൃഷ്ടമായതിനെ പ്രാപിക്കാൻ ഒരിക്കലും പരിശ്രമിച്ചിട്ടില്ലെന്നേ അർത്ഥമുള്ളു. ഒരു ഘട്ടത്തിൽ നമ്മൾ കൂടുതൽ വിവേകശാലികളായിരുന്നുവെന്നതിൽ എനിക്കു സംശയമില്ല. നമ്മൾ ഇന്നത്തേക്കാൾ കൂടുതൽ വിവേകശാലികളായി വളർന്നു മനുഷ്യപ്രകൃതിയിലെ അന്തർഹിതസൗന്ദര്യങ്ങൾ എന്തെല്ലാമെന്നു കണ്ടറിയാറാകണം. നമ്മൾ ഭൗതികമായി മാത്രം നിലനില്ക്കുന്നേടത്തോളം കാലം പരിപൂർണ്ണമായ അഹിംസ അസാദ്ധ്യമാണ്; കാരണം നമുക്ക് കുറച്ചു സ്ഥലം വേണം, കഴിഞ്ഞുകൂടാനെങ്കിലും. നിങ്ങൾ ശരീരത്തിലധിവസിക്കുമ്പോൾ, പൂർണ്ണമായ അഹിംസ യൂക്ലിഡ് എന്ന ഗണിതജ്ഞൻെറ ബിന്ദുവേപ്പോലെയോ നേർവരയേപ്പോലെയോ ഉള്ള

ഒരു തത്വം മാത്രമാണ്. എന്നാൽ നമുക്കു ജീവിതത്തിലെ ഓരോ നിമിഷവും പരിശ്രമിക്കേണ്ടതുണ്ട്.

## 78

അങ്ങനെയൊക്കെയാണെങ്കിലും, അഹിംസാരാഷ്ട്രത്തിൽപ്പോലും ഒരു പോലീസ്സേന ആവശ്യമാകാമെന്നു ഞാൻ സമ്മതിച്ചു വല്ലോ. ഇതു്, ഞാൻ സമ്മതിക്കുന്നു, എൻെറ അപൂർണ്ണമായ അഹിംസയുടെ ലക്ഷണമാണ്. സൈന്യമില്ലാതെയെന്നപോലെ ഒരു പോലീസ്സേനയുമില്ലാതെ നമുക്കു കഴിയാമെന്നു പ്രഖ്യാപിക്കാനുള്ള ധൈര്യം എനിക്കില്ല. പോലീസ് ആവശ്യമില്ലാത്ത ഒരു സ്റ്റേററു് എനിക്കു വിഭാവനചെയ്യാൻ കഴിയും, ഞാൻ വിഭാവനചെയ്യുന്നുമുണ്ട്. പക്ഷേ, നാമതു് സാക്ഷാൽക്കരിക്കുന്നതിൽ വിജയിക്കുമോ എന്നതു ഭാവിക്കേ കാണിച്ചുതരാൻ കഴിയൂ.

## 79

ഭരതാനന്ദജി തൻെറ നാട്ടുകാരായ പോളണ്ടുകാർക്ക് ഗാന്ധിജി നൽകിയ അഭിനന്ദനത്തിൻെറ ഔചിത്യത്തിൽ സംശയം പ്രകടിപ്പിച്ചു: ''താങ്കൾ പറയുന്ന പോളണ്ടുകാർ മിക്കവാറും അക്രമരഹിതരായിരുന്നുവെന്ന്. എനിക്കങ്ങനെ തോന്നുന്നില്ല. പോളണ്ടിൻെറ നെഞ്ചിൽ കഠിനമായ വെറുപ്പുണ്ടായിരുന്നു; എനിക്കു തോന്നുന്നില്ല, ആ അഭിനന്ദനം അവർ അർഹിക്കുന്നതാണെന്ന്.''

''ഞാൻ പറയുന്നതു് അത്ര കർശനമായി അക്ഷരാർത്ഥത്തിലെടുക്കരുതു്. അടിമുടി ആയുധമണിഞ്ഞ ആയിരം ഭടന്മാരുടെ ബലത്തെ പത്തു പട്ടാളക്കാർ ചെറുത്തുനില്ക്കുകയാണെങ്കിൽ, ആ പത്തുപേർ ഒട്ടൊക്കെ അഹിംസാനിരതർതന്നെയാണ്; കാരണം, തുല്യമായ തോതിൽ അക്രമമോ മറേറാ പ്രവർത്തിക്കാനവർക്കു കഴിവില്ല. ഇതിലുമധികം യുക്തമായ ഉദാഹരണമാണ് ഞാൻ പറഞ്ഞ പെൺകുട്ടിയുടേതു്. ആക്രമിക്കാൻ വരുന്നവനെ പല്ലുണ്ടെങ്കിലതുകൊണ്ടോ, നഖം വളർത്തിയിട്ടുണ്ടെങ്കിലതുകൊണ്ടോ ചെറുത്തുനില്ക്കുന്ന ഒരു പെൺകുട്ടി മിക്കവാറും അക്രമരഹിതയാണ്. കാരണം അവളിൽ കരുതിക്കൂട്ടിയുള്ള ഹിംസയില്ല. അവളുടെ ഹിംസ പൂച്ചയ്ക്കെതിരായുള്ള എലിയുടെ ഹിംസയാണ്.''

''ശരി; എന്നാൽ, ബാപ്പുജി, ഞാനൊരു ഉദാഹരണം പറയാം, ഒരു ചെറുപ്പക്കാരിയായ റഷ്യൻപെൺകിടാവിനെ ഒരു പട്ടാളക്കാരൻ കൈയേററംചെയ്തു. അവൾ പല്ലും നഖവുമുപയോഗിച്ച്

---

78. Harijan, 1-9-1940, P. 265
79. Harijan, 8-9-1940, P. 275

അവനെ പിള്ളിച്ചീന്തി എന്നുതന്നെ പറയാം. അവശം മിക്കവാറും അക്രമരഹിതയായിരുന്നുവോ?''

''അതെങ്ങനെ അഹിംസയല്ലാതിരിക്കം? തൽസമയത്തെ പ്രചോദനംകൊണ്ടു ചെയ്തുപോയതാണെങ്കിൽ, അതു വിജയിച്ചു വെന്ന കാരണംകൊണ്ടു മാത്രം ഹിംസയാകുമോ?'' ഞാൻ* ഇട യിൽക്കടന്നു പറഞ്ഞു:

''ഇല്ല.'' ഗാന്ധിജി മിക്കവാറും അശ്രദ്ധമായി പറഞ്ഞു.

''എന്നാൽ വാസ്തവത്തിൽ ഞാൻ കുഴങ്ങിപ്പോയി.'' ഭരതാ നന്ദജി പറഞ്ഞു. ''മുമ്പാലോചിച്ചുറപ്പിച്ച ഹിംസയരുതെന്നു താ ങ്കശം പറയുന്നു. ഇവിടെ, അവശം അവളുടെ വിജയംകൊണ്ട് അ തിനുള്ള ശക്തിയുണ്ടെന്നു തെളിയിച്ചു.''

''ഞാൻ അശ്രദ്ധയോടെ മഹാദേവിനോട് 'ഇല്ല' എന്നു പറ ഞ്ഞതിൽ വ്യസനിക്കുന്നു. അവിടെ ഹിംസയുണ്ട്. അതു് ഒന്നി നൊന്നു തുല്യബലമാണു്.''

''എന്നാൽ, മനഃപൂർവ്വമാണോ എന്നതല്ലേ പരമമായ പരി ശോധനസ്ഥാനം? ഒരു ശസ്ത്രക്രിയാവിദഗ്ദ്ധൻ തൻെറ കത്തി അഹിംസയോടെ ഉപയോഗിക്കുന്നു. അല്ലെങ്കിലൊരു സമാധാന പാലകൻ തെമ്മാടികശക്കെതിരായി സമുദായത്തെ രക്ഷിക്കാൻ ബലംപ്രയോഗിക്കുന്നു. അതും അയാശം അഹിംസയോടെയാണു ചെയ്യുന്നതു്,'' ഭരതാനന്ദജി പറഞ്ഞു.

''ആരാണു് കല്പിച്ചുകൂട്ടിയാണോ എന്നു വിധിപറയാൻ? നമ്മളല്ല. നമ്മേ സംബന്ധിച്ചിടത്തോളം, മിക്ക കാര്യങ്ങളിലും, ആ പ്രവൃത്തിയാണു് പരിശോധിക്കേണ്ടതായി തോന്നുന്നതു്. നാം സാധാരണയായി പ്രവൃത്തിയാണു്, ഉദ്ദേശമല്ല നോക്കുന്നതു്. ദൈവത്തിനേ ഉദ്ദേശം നിശ്ചയമുള്ളൂ.''

''എന്നാൽ ദൈവത്തിനേ അറിയൂ എന്താണു് ഹിംസയെ ന്നും എന്താണു് അഹിംസയെന്നും..''

''അതേ, ദൈവമാണു് അവസാനത്തെ വിധികർത്താവു്. ന മ്മശം അഹിംസയാണെന്നു വിശ്വസിക്കുന്ന ഒരു പ്രവൃത്തി ദൈവ ത്തിൻെറ കണ്ണിൽ ഹിംസയാണെന്നു വരാവുന്നതാണു്. എന്നാൽ നമ്മെ സംബന്ധിച്ചിടത്തോളം വഴി വെട്ടിത്തുറന്നു വെച്ചിട്ടുണ്ട്. അഹിംസയുടെ സത്യസന്ധമായ അനുഷ്ഠാനമെന്നതിനു് അതനുഷ്ഠി ക്കുന്ന ആളിൽ കുശാഗ്രമായ ബുദ്ധിശക്തിയും ഉൽബുദ്ധമായ മനഃ സാക്ഷിയുംകൂടിയുണ്ടെന്നുള്ള അർത്ഥമുണ്ടെന്നു നിങ്ങശം മനസ്സിലാ

* മഹാദേവ് ദേശായി

ക്കണം. അയാറംക്കു തെററുപററാൻ പ്രയാസമാണു്. ഞാനാവാക്കു കറം പോളണ്ടിൻെറ കാര്യത്തിലുപയോഗിച്ചപ്പോറം, നിസ്സഹായയാണെന്നു സ്വയം വിശ്വസിക്കുന്ന ഒരു പെൺകിടാവിനോടു് ഹിംസാപരാധമില്ലാതെ പല്ലും നഖവുമുപയോഗിക്കാമെന്നു ഞാനുപദേശിച്ചപ്പോറം, എൻെറ മനസ്സിൻെറ പിൻതലത്തിലുണ്ടായിരുന്ന അർത്ഥം നിങ്ങറം മനസ്സിലാക്കണം. മരണം നിശ്ചിതമെന്നു നല്ല നിശ്ചയമുള്ളപ്പോഴും, അപ്രതിരോദ്ധ്യമായ ശക്തിക്കുമുമ്പിൽ കുനിയാൻ കൂട്ടാക്കാതിരിക്കലാണതു്. പോളണ്ടുകാക്കറിയാമായിരുന്നു, അവർ അണുപ്രായം അരയുമെന്നു്; എന്നിട്ടും അവർ ജർമ്മൻസൈന്യത്തെ ചെറുത്തുനിന്നു. അതുകൊണ്ടാണു് ഞാനതു മിക്കവാറും അഹിംസാത്മകമായിരുന്നുവെന്നു പറഞ്ഞതു്.''

''പക്ഷേ, ബാപ്പുജി, ദൈവമാണു് വിധികർത്താവെന്നതു് എനിക്കു മറക്കാൻ വയ്യ; ദൈവം ഹിംസയനുവദിക്കുകയും ചെയ്യുന്നു. ഞാൻ അങ്ങയോടൊരു പുരാണകഥ പറയാനാഗ്രഹിക്കുന്നു. ശിവനും പാർവ്വതിയും തമ്മിൽ സംസാരിച്ചുകൊണ്ടിരിക്കെ, ഒരിക്കൽ ശിവൻ പെട്ടെന്നു് അപ്രത്യക്ഷനായി. പക്ഷേ അദ്ദേഹം വേഗം വീണ്ടും പ്രത്യക്ഷപ്പെട്ടു. എവിടെയായിരുന്നുവെന്നദ്ദേഹത്തോടു ചോദിച്ചപ്പോറം, അദ്ദേഹം പറഞ്ഞതു് താനൊരു ഭക്തനെ രക്ഷിക്കാൻ പോയതാണെന്നും അയാറം അക്രമിയെ ഒരു കല്ലുകൊണ്ടു പ്രഹരിച്ചു് രക്ഷനേടിയതായി കാണുകയാൽ വേഗം മടങ്ങിവന്നതാണെന്നുമാണു്.''

''ശരി, ശരി. യാതൊരു വാദപ്രതിവാദത്തിനും നമ്മെ അഹിംസ പഠിപ്പിക്കാൻ ആവുകയില്ല. പതഞ്ജലിയേപ്പോലെയുള്ള യോഗവിദ്യാചാര്യന്മാർ നിശ്ചയിച്ച ആത്മീയപരിശീലനം തികച്ചുമൊരു പരിവൃത്തി കഴിക്കാത്തവർക്കു് ഒരാളുടെ ഉദ്ദേശശുദ്ധിയെപ്പററി ഉറപ്പുകരുതാൻ കഴിയുകയില്ലെന്നു നിങ്ങറം മറക്കരുതു്. പരിപൂർണ്ണമായ ചിത്തശുദ്ധി മറെറാരു വഴിക്കും നേടാനാവുകയില്ല.''

ഇവിടെ ഭരതാനന്ദജി ഗാന്ധിജിയോടു യോജിക്കുന്നതായി തോന്നി. ആക്കും അവനവനെത്തന്നെ വഞ്ചിക്കാൻ കഴിയുമെന്നദ്ദേഹം സമ്മതിച്ചു. പക്ഷേ, അദ്ദേഹം മറെറാരു പ്രശ്നവുമായി വന്നു. ''അഹിംസ, ബ്രഹ്മചര്യം, നൂൽനൂൽപ്പു് എല്ലാം സാധനകളാണു്,'' അദ്ദേഹം പറഞ്ഞു. ''ഒന്നു് ഒരാറംക്കു പററുമെങ്കിൽ, അതു മറെറാരാറംക്കു പററിയില്ലെന്നുവരും. അങ്ങു് എന്തുകൊണ്ടു് അഹിംസയൊരു സാർവ്വജനീനസിദ്ധാന്തമാക്കി?''

''ഒരു മാർഗ്ഗം ഒരു ശാസ്ത്രജ്ഞൻ പരീക്ഷിച്ചുനോക്കി അതു പിഴയ്ക്കാത്ത ഫലം ചെയ്യുന്നുണ്ടെന്നു കണ്ടാൽ, അയാളതു് എല്ലാവരുടേയും മുമ്പിൽ വെയ്ക്കും. 'യഥാ പിണ്ഡേ തഥാ ബ്രഹ്മാണ്ഡേ' (വ്യ

ക്തിയേസംബന്ധിച്ച സത്യമായതു് ബ്രാഹ്മണ്ഡത്തേസംബന്ധിച്ച മുഴുവൻ സത്യമാണു്) എന്ന തത്വം നിങ്ങൾക്കറിയാമല്ലോ.''

''പക്ഷേ, അങ്ങു് സന്യാസിക്കും കവർച്ചക്കാരനും ഒരേ നിയമമാണു് സിദ്ധാന്തിക്കുന്നതു്.''

''നിയമം ഒന്നുതന്നെ. മാർഗ്ഗം സന്യാസിക്കെന്നതിനേക്കാൾ വിഷമമായിരിക്കും കൊള്ളക്കാരനു്. നിയമം ആദർശമാണു്; വ്യക്തികൾക്കു് ആദർശത്തിനൊപ്പമെത്താൻ എത്ര കഴിയാതെവന്നാലും സാരമില്ല.''

''പക്ഷേ, അങ്ങു് ആദർശത്തിനുമുമ്പിൽ യാഥാർത്ഥ്യം മറക്കുന്നു.''

''ഇല്ല. യാഥാർത്ഥ്യം എപ്പോഴും എന്റെ മുമ്പിലുണ്ടു്. പക്ഷേ, എന്റെ പരിശ്രമം എപ്പോഴും ആദർശപ്രാപ്തിക്കാണു്. യൂക്ലിഡിന്റെ നേർവര എന്ന തത്വം നമ്മുടെ സങ്കല്പത്തിൽ മാത്രമാണുള്ളതു്, പക്ഷേ, നമുക്കതു് എപ്പോഴും അങ്ങനെതന്നെയെന്നു്, ചോദ്യംചെയ്യാതെ, അംഗീകരിക്കണം. യൂക്ലിഡിന്റെ സാങ്കല്പികനേർവരയ്ക്കനുസരിച്ചു ശരിയായൊരു രേഖ വരയ്ക്കാൻ നാം പരിശ്രമിക്കണം.''

## 80

ചോദ്യം: ഞാൻ റെയിൽവേസ്റ്റേഷനിൽനിന്നും തീവണ്ടിപ്പാതവഴിക്കു നടക്കുകയായിരുന്നു. ആ വണ്ടിപ്പാളത്തിലൊരാൾ ആത്മഹത്യചെയ്യുകയെന്ന വ്യക്തോദ്ദേശത്തോടെ നില്ക്കുന്നതു കണ്ടു. ആ ഉദ്ദേശം നിറവേററുന്നതിൽനിന്നു പിന്തിരിപ്പിക്കാൻ ഞാൻ ശ്രമിച്ചുനോക്കി. പക്ഷേ, അയാൾ ഇളകാൻ ഭാവമില്ല. അപ്പോൾ ഞാൻ അയാളെ വലിച്ചുകൊണ്ടുപോയി; വണ്ടി പോകുന്നതുവരെ ഞാനയാളെ പിടിച്ചുനിർത്തി. അതുകാരണം അയാൾക്കു് ഉടലിനല്പം പരുക്കുപററി. ഞാൻ പെട്ടെന്നാണതു ചെയ്തതു്. എന്റെ പ്രവൃത്തി അഹിംസാത്മകമോ ഹിംസാത്മകമോ? എനിക്കു തീരുമാനിക്കുവാൻ കഴിയുന്നില്ല.

ഉത്തരം: നിങ്ങൾ പെട്ടെന്നങ്ങനെ ചെയ്തതുനന്നായി. നമ്മൾ പെട്ടെന്നു ചെയ്യുമ്പോൾ മാത്രമേ നേരായി പ്രവർത്തിക്കുന്നുള്ളു. നിങ്ങളുടെ പ്രവൃത്തി അഹിംസാത്മകവും ധീരവുമായിരുന്നുവെന്നതു് എനിക്കു സംശയമില്ലാത്ത കാര്യമാണു്. ആ യുവാവിന്റെ ജീവനെ രക്ഷിച്ചതിൽ നിങ്ങൾ അഭിനന്ദനാർഹനാണു്. രോഗിയുടെ ഗുണത്തിനുവേണ്ടി, ശസ്ത്രക്രിയകൊണ്ടു തല്ക്കാലം വേദനയനുഭവിപ്പിക്കേണ്ടിവന്നാലും അതിനു മടിക്കാത്ത ഒരു ഡോക്ടറെപ്പോലെ; നിങ്ങൾ ശരിക്കും ഒരു സ്നേഹിതനു തുല്യമായാണു പ്രവർത്തിച്ചതു്.

---

80. Harijan, 8-9-1940, P. 277

81

പക്ഷേ, ഞാനിപ്പോഠം അതിൽ വിവരിച്ച സ്വരാജിനെ ലക്ഷ്യംവെച്ചാണ് പ്രവർത്തിക്കുന്നതെന്നു ചിന്തിക്കരുതെന്നു വായനക്കാർക്കു ഞാൻ മുന്നറിയിപ്പു നൽകുന്നു. ഇന്ത്യ അതിനു തക്ക പാകത വന്നുകഴിഞ്ഞ ഒരു രാജ്യമല്ല. അങ്ങനെ പറയുന്നതു് അസംബന്ധമായി തോന്നാം. പക്ഷേ, എൻെറ ബോദ്ധ്യം അങ്ങനെയാണ്. അതിൽ ചിത്രീകരിച്ച സ്വയംഭരണത്തിനുവേണ്ടിയാണ് ഞാൻ പ്രവർത്തിക്കുന്നതു്. എന്നാൽ, ഇന്നെൻെറ സംഘടിതശ്രമം, നിസ്സംശയമായും, ഭാരതീയരുടെ ഇഷ്ടപ്രകാരമുള്ള ഒരു പാർലിമെൻററി സ്വരാജ് സമ്പാദിക്കുന്നതിനുവേണ്ടി ഉഴിഞ്ഞിട്ടിരിക്കുകയാണ്. റെയിൽവേകളോ ആസ്പത്രികളോ നശിപ്പിക്കുക എൻെറ ഉദ്ദേശമല്ല, അവ തന്നത്താൻ നശിച്ചുപോകുന്നതു് ഞാൻ തീർച്ചയായും സ്വാഗതംചെയ്യുമെങ്കിലും. ഉന്നതമോ പരിശുദ്ധമോ ആയ പരിഷ്കാരത്തിൻെറ മാനദണ്ഡങ്ങളൊന്നുമല്ല റെയിൽവേകളും ആസ്പത്രികളും. അങ്ങേ അററം അവ ആവശ്യമുള്ള ഒരു ദോഷമാണെന്നു പറയാം. ഇവയിലൊന്നുംതന്നെ ഒരു രാഷ്ട്രത്തിൻെറ ധാർമ്മികൌന്നത്യത്തെ ഒരിഞ്ചുപോലും കൂട്ടുന്നില്ല. നീതിന്യായക്കോടതികളുടെ എന്നെന്നേക്കുമായുള്ള നിർമ്മാർജ്ജനം ഞാൻ ഉദ്ദേശിക്കുന്നില്ല—ആദരപൂർവ്വം അഭിലഷിക്കേണ്ടുന്ന ഒരു ലക്ഷ്യപ്രാപ്തിയായി ഞാൻ അതിനെ പരിഗണിക്കുന്നുണ്ടെങ്കിലും. എല്ലാ യന്ത്രങ്ങളും മില്ലുകളും നശിപ്പിക്കാൻ അതിലും കുറവായേ ശ്രമിക്കുന്നുള്ളു. അതിനു് ഇപ്പോഠം ആളുകഠം നയിക്കാൻ ഒരുക്കമുള്ളതിൽ കവിഞ്ഞ ലഘുജീവിതവും ത്യാഗബുദ്ധിയും വേണം.

82

ആർക്കും സത്യത്തിൻെറ കുത്തകാവകാശമില്ല. നമ്മേപ്പോലുള്ള അപൂർണ്ണമനുഷ്യജീവികഠം പ്രതിനിധാനം ചെയ്യുന്ന സത്യം മുഴുവൻ ആപേക്ഷികമാണ്. നമുക്കോരോരുത്തർക്കും കിട്ടുന്ന വെളിച്ചമനുസരിച്ചു് നമുക്കു പ്രവർത്തിക്കാം. ദൈവത്തിനുമാത്രമേ യാഥാർത്ഥ്യമറിയാവൂ.

83

ആധുനികസമുദായത്തിൽ സൈനികാടിസ്ഥാനത്തിൽ സൃഷ്ടിക്കപ്പെട്ട കേന്ദ്രീകൃതപ്രവർത്തനങ്ങഠം വഹിക്കുന്ന സ്ഥാനം, അഹിംസാധിഷ്ഠിതമായ സമുദായത്തിൽ ചർക്കയും കൈത്തൊഴിലും വഹിക്കുന്നുണ്ടു്.

എൻെറ കൈകളിപ്പോഠം ദുർബ്ബലമാണ്, കാരണം ഇന്ത്യയ്ക്കു് അഹിംസാത്മകമാർഗ്ഗത്തിലൂടെ സ്വാതന്ത്ര്യം നിലനിർത്താമെന്ന

81. Hind Swaraj, (1908), P. 17
82. Harijan, 29-9-1940, P. 297
83. Harijan, 10-2-1940

എന്റെ ബോധ്യത്തിനു് പൂർണ്ണഹൃദയത്തോടുകൂടിയ ആനുകൂല്യം ലഭിച്ചിട്ടില്ല. അഹിംസ വെറുമൊരു രാഷ്ട്രീയസമരമുദ്രാവാക്യമായിരിക്കുന്നിടത്തോളംകാലം, ലോകസമാധാനത്തിനു് കരുത്തുററ സംഭാവനയൊന്നും നൽകാൻ ഇന്ത്യയ്ക്കു കഴിയുകയില്ല. സ്വാതന്ത്ര്യം ബ്രിട്ടീഷുകാരിൽനിന്നു ദാനമായി കൈവന്നതാണെങ്കിൽ, അതു നമുക്കു് സംരക്ഷിക്കാൻ കഴികയില്ല. നാമതു സമ്പാദിച്ചു കഴിഞ്ഞാൽ അതു സംരക്ഷിക്കാനും കഴിയും; നമ്മുടെ ശക്തികൊണ്ടതു നിലനിർത്താൻ കഴിയും. നമുക്കതിനുള്ള അഹിംസാപരമായ കരുത്തില്ല; നമുക്കു് തീർച്ചയായും അതിനുള്ള സൈനികശക്തിയുമില്ല. അതുകൊണ്ടു ഞാൻ ദൽഹിയിലേക്കു പോവുകയാണെങ്കിലും, ഞാൻ പോകുന്നതു് തുറന്ന കണ്ണോടേയും ഭയപ്പാടോടേയും വിറയോടേയുമാണു്. പക്ഷേ, ഞാൻ പ്രായോഗികബുദ്ധിയുള്ളവനാകയാൽ, ഓരോ സന്ദർഭം വരുമ്പോഴും, അതു ഞാൻ നേരിടും.

എന്നാൽ നിങ്ങൾ സ്വതന്ത്രമായിത്തന്നെ അഹിംസ പ്രവൃത്തിപദ്ധതിയിൽ കൊണ്ടുവരണം. ഞാൻ ആ തത്വത്തെ മുറുകെപ്പിടിച്ചു ശപഥം ചെയ്യുന്നുവെന്ന കാരണംമാത്രം പോരാ, നിങ്ങൾക്കു്. ഞാൻ ഈ ഭൂമിയിൽ കുറച്ചുദിവസത്തേക്കോ കുറച്ചു കൊല്ലത്തേക്കോ മാത്രം താമസമുള്ള ആളാണു്, അതുകൊണ്ടു കാര്യമില്ല. ഇത്രയുംകൊല്ലം പറഞ്ഞതുതന്നെ ആവർത്തിക്കാനേ എനിക്കു വയ്യു. മാത്രമല്ല, എനിക്കുതന്നെ അമ്പരപ്പുണ്ടാക്കുന്ന എന്റെ പരിമിതികളും ഞാൻ മനസ്സിലാക്കുന്നു. അതുകൊണ്ടെനിക്കു് അഹിംസയ്ക്കുവേണ്ടി പ്രവർത്തിക്കാൻ തക്കവണ്ണം വിശ്വാസദാർഢ്യമുള്ള എല്ലാവരുടേയും സഹായംവേണം, പ്രത്യേകിച്ചും ക്രിസ്ത്യാനികളുടെ; കാരണം, ക്രിസ്തുവിന്റെ സന്ദേശം ലോകസമാധാനത്തിന്റേയും സൽബുദ്ധിയുടേയും സന്ദേശമാണെന്നു് അവരിൽ ആയിരക്കണക്കിനാളുകൾ വിശ്വസിക്കുന്നു. ഞാൻ ക്രിസ്ത്യാനികളെ പ്രത്യേകം പരാമർശിക്കാനുള്ള കാരണം, വ്യക്തിപരമായി അഹിംസയിൽ വിശ്വസിക്കുന്ന മുസ്ലീങ്ങളുണ്ടെങ്കിലും അതു് കൊറാന്റെ ഒരു പ്രത്യേക സന്ദേശമായി ഗണിക്കാത്ത ധാരാളംപേരുണ്ടെന്നതാണു്. അഹിംസയിലുള്ള എന്റെ പരിപൂർണ്ണ വിശ്വാസംകാരണം എന്നെ ഹിന്ദുവായി അംഗീകരിക്കാത്ത ഹിന്ദുക്കളുമുണ്ടെന്നു നിങ്ങൾക്കറിയാമല്ലോ. ക്രിസ്തുവിന്റെ സന്ദേശം 1900 കൊല്ലങ്ങളായി, ലോകസമക്ഷം അവതരിപ്പിക്കപ്പെട്ടിട്ടു്. എന്നാൽ മനുഷ്യസമുദായത്തിനു മഹാഫലങ്ങൾ ചെയ്യുന്നൊരു സന്ദേശത്തിന്റെയോ മതത്തിന്റെയോ ആയുഷ്കാലത്തിൽ ഈ 1900 വർഷങ്ങൾ എത്രമാത്രമുണ്ടു്? അതുകൊണ്ടു് തനി യുക്തിയുടെ അടകല്ലിൽ എല്ലാം പരിശോധിച്ചുനോക്കാൻ ഞാനെന്റെ സഹപ്രവർത്തകരോടു് ആവശ്യപ്പെടുന്നു. എനിക്കു നിങ്ങളിൽനിന്നാവശ്യമുള്ളതു് ഒരു ആത്മീയോദ്യമമാണു്.

അദ്ധ്യായം രണ്ട്

# വിദ്യാഭ്യാസാശയങ്ങളുടെ സാമൂഹ്യാടിസ്ഥാനം

## 1. സാമൂഹ്യ–സാമ്പത്തികപശ്ചാത്തലം

**1**

മനുഷ്യന് കർത്തവ്യമാർഗ്ഗം ചൂണ്ടിക്കാട്ടിക്കൊടുക്കുന്ന പെരുമാററ രീതിയാണ് പരിഷ്കാരം. കർത്തവ്യനിർവ്വഹണവും സദാചാരാനുഷ്ഠാനവും അന്യോന്യം മാററി പ്രയോഗിക്കാവുന്ന പദങ്ങളാണ്. സദാചാരം അനുഷ്ഠിക്കുകയെന്നാൽ മനസ്സിന്റേയും വികാരങ്ങളുടേയുംമേൽ നിയന്ത്രണം നേടുകയെന്നാണർത്ഥം. അങ്ങനെ ചെയ്യുമ്പോഴാം നാം നമ്മേത്തന്നെ അറിയുന്നു. പരിഷ്കാരത്തിനു ഗുജറാത്തിയിലുള്ള പദം ''നല്ല നടത്ത'' എന്ന അർത്ഥത്തിലുള്ള ഒന്നാണ്.

**2**

ഭാരതീയരുടെ പരിഷ്കാരം സാന്മാർഗ്ഗികസത്തയെ ഉന്നമിപ്പിക്കാനുള്ള പ്രവണതയാണ്; പാശ്ചാത്യരുടേതു് അസാന്മാർഗ്ഗികത പ്രചരിപ്പിക്കലാണ്. രണ്ടാമത്തേതു് നിരീശ്വരമാണ്; ആദ്യത്തേതു് ഈശ്വരവിശ്വാസത്തിലടിയുറച്ചതാണ്. അതു മനസ്സിലാക്കി, വിശ്വസിച്ച്, ഇന്ത്യയെ സ്നേഹിക്കുന്ന എല്ലാവരും കൈക്കൊള്ളേണ്ട നടപ്പ് പഴയ ഭാരതീയസദാചാരത്തോടു്, ഒരു കുട്ടി അമ്മയുടെ മാറിടത്തോടെന്നപോലെ, പററിച്ചേർന്നു കഴിയുകയാണ്.

**3**

നാമൊരു ഗ്രാമീണപരിഷ്കാരത്തിന്റെ പാരമ്പര്യാവകാശികളാണ്. നമ്മുടെ രാജ്യത്തിന്റെ വലുപ്പം, അതിലെ ജനസംഖ്യയുടെ പെരുപ്പം, ഭൂമിയുടെ കിടപ്പ്, കാലാവസ്ഥ ഇവയെല്ലാം,

---

1. Hind Swaraj, (1908), P. 61
2. Hind Swaraj, (1908), P. 63
3. Young India, 7-11-1929 (To the Students, pp. 169—170)

എന്റെ അഭിപ്രായത്തിൽ, ഒരു ഗ്രാമീണപരിഷ്കാരത്തെ ലക്ഷ്യീകരിച്ചുള്ളതാണ്. അതിന്റെ കുറവുകൾ സുവിദിതമാണ്; പക്ഷേ, അവയൊന്നും അപരിഹാര്യമല്ല. നിർദ്ദാക്ഷിണ്യമായ എന്തെങ്കിലുമൊരു നടപടികൊണ്ട് ജനസംഖ്യ മുപ്പതു കോടിയിൽ നിന്ന് മുപ്പതു ലക്ഷമോ മൂന്നു കോടിയെങ്കിലുമോ ആക്കി കുറയ്ക്കാൻ നമ്മൾ ഒരുങ്ങാത്തപക്ഷം, ഗ്രാമീണപരിഷ്കാരം വേരോടെ പറിച്ചുകളഞ്ഞ് പകരം പട്ടണപരിഷ്കാരമേർപ്പെടുത്തുന്നത് അസാദ്ധ്യകാര്യമായി എനിക്കു തോന്നുന്നു. അതുകൊണ്ട്, നമ്മൾ ഇന്നത്തെ ഗ്രാമീണപരിഷ്കാരം നിലനിർത്തണമെന്ന അടിസ്ഥാനത്തിൽ, ദോഷപരിഹാരത്തിനുള്ള നിർദ്ദേശങ്ങൾ ഉന്നയിക്കാനും, നിലവിലിരിക്കുന്ന കുറവുകളിൽനിന്ന് ആ പരിഷ്കാരത്തെ സുരക്ഷിതമാക്കാൻ പ്രയത്നിക്കണമെന്ന് അഭിപ്രായപ്പെടാനും എനിക്കു സാധിക്കും. നാട്ടിലെ ചെറുപ്പക്കാർ ഗ്രാമീണജീവിതത്തിൽ, ഉറച്ചുനിൽക്കുമെങ്കിലേ അതു സാദ്ധ്യമാവൂ. അവർ അങ്ങനെ ചെയ്യുകയാണെങ്കിൽ, അവരുടെ ജീവിതം പുതുക്കിപ്പണിയണം; അവർ തങ്ങളുടെ കലാശാലകളുടേയും ഹൈസ്കൂളുകളുടേയും ചുററുവട്ടത്തിലുള്ള ഗ്രാമങ്ങളിൽ അവധിക്കാലത്തെ ഓരോ ദിവസവും കഴിച്ചുകൂട്ടണം; വിദ്യാഭ്യാസം കഴിഞ്ഞവരും വിദ്യാഭ്യാസം ലഭിക്കാത്തവരും എല്ലാം ഗ്രാമങ്ങളിൽ താമസമുറപ്പിക്കുന്നതിനേപ്പററി ആലോചിക്കണം.

....അവർ ഗ്രാമങ്ങളിൽ ചെന്നുകൂടി, സേവനത്തിനും, ഗവേഷണത്തിനും, ശരിയായ ജ്ഞാനത്തിനുമുള്ള അപരിമേയമായ സാദ്ധ്യതകൾ കണ്ടറിയട്ടെ. പ്രൊഫസർമാർ അവധിക്കാലങ്ങളിൽ അവരുടെ വിദ്യാർത്ഥികളേയും വിദ്യാർത്ഥിനികളേയും സാഹിത്യപാഠങ്ങൾ കൊടുത്തു വിഷമിപ്പിക്കുന്നതിനു പകരം നാട്ടിൻപുറങ്ങളിൽ പഠനപര്യടനം നടത്താനാണ് അവരോട് ആവശ്യപ്പെടേണ്ടത്. അവധിക്കാലങ്ങൾ ഉല്ലാസത്തിനാണ് വിനിയോഗിക്കേണ്ടത്; പുസ്തകങ്ങൾ കാണാപ്പാഠം പഠിക്കാനല്ലതന്നെ.

## 4

ഏതെങ്കിലും ഒരു ഗ്രാമം സന്ദർശിച്ചാൽ ബോദ്ധ്യമാവും, നമ്മുടെ നാട്ടിൽ മൂലധനം കുറവും തൊഴിൽ ധാരാളവുമാണ് എന്ന്. അതുകൊണ്ട്, നമുക്ക് അഭിവൃദ്ധിയുണ്ടാക്കാനുള്ള ഏതൊരു വ്യവസ്ഥിതിയും തൊഴിലിന്റെ ധാരാളിത്തത്തിലാണ്, മൂലധനം ലഭിക്കാനുള്ള സാദ്ധ്യതയിലല്ല, അധിഷ്ഠിതമായിരിക്കുക. മർമ്മപ്രധാനമായ വ്യവസായങ്ങൾ, ബഹുജനങ്ങൾക്കു പൊതുവേ അത്യാവശ്യമായ സേവനങ്ങൾ, പ്രകൃതിവിഭവങ്ങളുടെ വിനിയോഗം

4. Harijan, 17-6-1939, P. 162

എന്നീ കാര്യങ്ങളിൽ, അവ വമ്പിച്ച മൂലധനം വേണ്ടവയാകയാൽ, രാഷ്ട്രംതന്നെ ജനങ്ങൾക്കുവേണ്ടി ഭാരവാഹിത്വം ഏൽക്കണം. ഒന്നിന്റെ മാനദണ്ഡം, തന്മൂലം മറ്റൊന്നിന് ഉപയോഗിച്ചുകൂടാ. നമ്മുടെ സ്വന്തം കാര്യത്തിൽ, ഉല്പാദനസാമഗ്രികൾ കഴിയുന്നത്ര ചെലവു ചുരുങ്ങിയതാക്കാൻ നോക്കണം....

നമ്മൾ നടേ പറഞ്ഞപോലെ, ഇന്ത്യയിൽ ഒരു വിശാലാടിസ്ഥാനമുണ്ടാവേണ്ടുന്ന വ്യവസായങ്ങൾ മൂലധനത്തെയല്ല, കൂടുതലും തൊഴിലിനെയാണ് ആശ്രയിച്ചിരിക്കേണ്ടതു്. കേന്ദ്രീകൃതരീതിയിൽ നിർമ്മിക്കപ്പെടുന്ന വിദേശസാധനങ്ങളുമായി മത്സരിക്കാൻ നമ്മൾ പോകരുതു്; അങ്ങനെ നമ്മുടെ ഗ്രാമീണ കുടിൽവ്യവസായങ്ങളെ നമ്മൾ ക്ഷീണിപ്പിക്കരുതു്. മുട്ടകാരായ സാധുക്കളുടെ വീടുകൾ മണ്ണുകൊണ്ടുണ്ടാക്കി ഓലമേഞ്ഞവയും, അതേസമയം പണമിടപാടുകാരുടേയും മൊത്തക്കച്ചവടക്കാരുടേയും വീടുകൾ ഇഷ്ടികയും കുമ്മായവുംകൊണ്ടു് ഉണ്ടാക്കി ഓടുമേഞ്ഞവയുമാണെന്ന വാസ്തവം ഗ്രാമങ്ങളിൽ ഒന്നു വെറുതെ ചുററിനടന്നാൽ തന്നെ മനസ്സിലാവും.

5

ഒരു സാധനത്തിന്റെ നിർമ്മാണത്തിനാവശ്യമുള്ള സാങ്കേതികവൈദഗ്ദ്ധ്യവും മൂലധനവും വിദേശീയമാണെങ്കിലും, ഇന്ത്യക്കു് അതിന്റെ മേൽ ഫലപ്രദമായ നിയന്ത്രണമുണ്ടായിരിക്കുകയും, ജനലക്ഷങ്ങളുടെ താല്പര്യസംരക്ഷണത്തിനു് അതു പര്യാപ്തമായിരിക്കുകയും ചെയ്യുന്നപക്ഷം, ആ സാധനം സ്വദേശിയായിരിക്കും. എ. ഐ. എസ്. എ. യുടെ നിർവ്വചനപ്രകാരമുള്ള ഖാദി, അങ്ങനെ മൂലധനം മുഴുവൻ വിദേശീയമായാലും ഇന്ത്യൻസമിതിയാൽ നിയുക്തരായ പാശ്ചാത്യവിദഗ്ദ്ധന്മാർ ഉണ്ടായിരുന്നാലും, ശരിക്കും സ്വദേശിയാണു്. മറിച്ചു്, ബാററയുടെ റബ്ബർചെരിപ്പുകളോ, മററു ചെരിപ്പുതരങ്ങളോ, തൊഴിലാളികൾ മുഴുവൻ ഇന്ത്യാക്കാരാണെങ്കിലും മൂലധനം ഇന്ത്യയിൽനിന്നുണ്ടാവുന്നതാണെങ്കിലും, വിദേശച്ചരക്കുകളാണു്. ഈ ഉല്പാദനങ്ങൾ രണ്ടുനിലയ്ക്കു വൈദേശികമാവും—നിയന്ത്രണം വിദേശികളുടെ കൈയിലാവും എന്ന നിലയ്ക്കും സാധനങ്ങൾ, എത്ര ആദായമുള്ളതായാലും, നാട്ടിൻപുറത്തെ തോൽ ഊറയ്ക്കിടുന്നവരേയും നാടൻ ചെരുപ്പുകുത്തികളേയും തുരത്തിക്കളയുമെന്ന നിലയ്ക്കും. ബീഹാറിലെ ചെരുപ്പുകുത്തികൾ അനാരോഗ്യകരമായ അത്തരം മത്സരം അനുഭവിക്കാൻ തുടങ്ങിക്കഴിഞ്ഞിരിക്കുന്നു. ബാററാഷൂ യൂറോപ്പിന്റെ പരിരക്ഷകനായിരിക്കാം; എന്നാൽ അതു നാടൻ ചെരുപ്പുപണിക്കാരനും തോലൂറയ്ക്കിടുന്നവനും മരണമാണു്.

5. Harijan, 25-2-1939, P. 25

## 6

കഴിഞ്ഞ ജൂണിൽ ചേൎന്ന എ. ഐ. എസ്. എ. യുടെയും ഗാന്ധിസേവാസംഘത്തിൻേറയും സംയുക്തയോഗം ഖാദിയുടെ സാമ്പത്തികവശത്തേക്കുറിച്ചു കൂടുതൽ പരിജ്ഞാനമുണ്ടാക്കാൻ പര്യാപ്തമായ ചില കാര്യങ്ങൾ ചർച്ചചെയ്യുകയുണ്ടായി. ഒരു യോഗത്തിൽ, ഗാന്ധിജി കൈത്തൊഴിലിൻെറ വളർച്ചയുടെ അഹിംസാത്മകമായ വശത്തേക്കുറിച്ചു ദീർഘമായി സംസാരിച്ചു. അദ്ദേഹം പറഞ്ഞു. ''ഒരു അഹിംസാനിഷ്ഠൻെറ പ്രവൃത്തികൾ മുഴുവൻ അഹിംസയുടെ നിറമുള്ളവയായതുകൊണ്ടു്, അയാളുടെ തൊഴിൽപരമായ പ്രവത്തനവും തീച്ചയായും അഹിംസാധിഷ്ഠിതമായിരിക്കും. എത്ര ചെറുതായാലും, കൃത്യമായി പറഞ്ഞാൽ, ഒരു പണിയും ഒരു വ്യവസായവും ചെറിയ തോതിലുള്ള ഹിംസയെങ്കിലുമില്ലാതെ പ്രവർത്തിപ്പിക്കാൻ സാധിക്കുകയില്ല. ജീവിതചര്യതന്നെ കുറച്ചു ഹിംസയില്ലാതെ നടക്കുകയില്ല. കഴിയുന്നത്ര അതു ചുരുക്കുകയാണു നമ്മൾ വേണ്ടതു്. അഹിംസ എന്ന നിഷേധരൂപത്തിലുള്ള പദംതന്നെ ജീവിതത്തിൽ അനിവാര്യമായ ഹിംസ ഉപേക്ഷിക്കാനുള്ള ശ്രമമെന്ന അത്ഥത്തിലുള്ളതാണു്. അതുകൊണ്ടു് അഹിംസയിൽ വിശ്വസിക്കുന്നവരെല്ലാവരും കഴിവതും ചുരുങ്ങിയ ഹിംസയുൾക്കൊള്ളുന്ന ജോലിയിലേർപ്പെടണം. അങ്ങനെ, ഉദാഹരണത്തിനു്, അഹിംസയിൽ വിശ്വസിക്കുന്ന ഒരാൾ കശാപ്പുകാരൻെറ ജോലിയിൽ ഏർപ്പെടുമെന്നു വിചാരിക്കാൻ വയ്യ. മാംസം കഴിക്കുന്ന ഒരാളിനു് അഹിംസാനിഷ്ഠനാവാൻ സാദ്ധ്യമല്ലെന്നു പറഞ്ഞുകൂടാ. മാംസം വർജ്ജിച്ചവരേക്കാൾ അഹിംസാശീലന്മാരായവർ മാംസഭുക്കുകൾക്കിടയിൽ ധാരാളമുണ്ടു്. ഒരു ഉദാഹരണം ദീനബന്ധു ആൻഡ്രൂസുതന്നെ. എന്നാൽ അഹിംസയിൽ വിശ്വസിക്കുന്ന ഒരു മാംസഭുക്കു ശിക്കാറിനു പോവുകയോ യുദ്ധത്തിലോ യുദ്ധസജ്ജീകരണങ്ങളിലോ ഏർപ്പെടുകയോ ഇല്ല. അങ്ങനെ അവശ്യം അക്രമമടങ്ങുന്ന അനേകം ജോലികളും പ്രവത്തനങ്ങളുമുണ്ടു്—അവയൊക്കെ അഹിംസാലു വർജ്ജിക്കണം. എന്നാൽ, കൃഷിയില്ലാതെ ജീവിതം സാദ്ധ്യമല്ല; അതിലുമടങ്ങിയിട്ടുണ്ടു് അല്പം ഹിംസ. അതുകൊണ്ടു്, നിണ്ണായകമായ കാര്യം ഒരു പ്രവൃത്തി ഹിംസയുടെ അടിസ്ഥാനത്തിലുള്ളതാണോ എന്നതാണു്. പക്ഷേ, എല്ലാ പ്രവൃത്തിയിലും അല്പമായി ഹിംസയുടെ കലർപ്പുള്ളതിനാൽ അതിലടങ്ങിയ ഹിംസ കഴിയുന്നതും കുറയ്ക്കുകയേ നമുക്കു നിവ്വാഹമുള്ളു. അതിനു് അഹിംസയിൽ ഹൃദയപൂവ്വം വിശ്വസിക്കാത്തവക്കു കഴിയുകയില്ല. ഒരാൾ അക്രമമൊന്നും പ്രവർത്തിക്കുന്നില്ലെന്നും അയാൾ ജീവിതനിവ്വഹണത്തിനു വേണ്ടി അദ്ധ്വാനിക്കുന്നതോടൊപ്പം അന്യരുടെ മുതലിലും ഐശ.

---

6. Harijan, 1-9-1940, pp. 271—272

ര്യത്തിലുമുള്ള അസൂയ അയാളുടെ മനസ്സിനെ കരണ്ടുതിന്നുന്നവെന്നും വിചാരിക്കുക. അയാൾ അഹിംസാലുവല്ല. അഹിംസയിലുറച്ച പ്രവൃത്തിയെന്നതു് അടിസ്ഥാനപരമായി ഹിംസാവിമുക്തവും അന്യരെ ചൂഷണംചെയ്യുകയോ അന്യരിൽ അസൂയ ജനിക്കുകയോ ചെയ്യാത്തതുമായ പ്രവൃത്തിയാണു്.

ഇപ്പോൾ എനിക്കു ചരിത്രപരമായ തെളിവുകളൊന്നുമില്ല; എങ്കിലും ഞാൻ വിശ്വസിക്കുന്നു നമ്മുടെ ഗ്രാമീണധനശാസ്ത്രം അത്തരം അഹിംസാത്മകമായ പ്രവൃത്തികളുടെ അടിസ്ഥാനത്തിൽ സംഘടിപ്പിക്കപ്പെട്ട ഒരു കാലമുണ്ടായിരുന്നുവെന്നു്; അന്നു് അവയുടെ അടിസ്ഥാനം ആളുകളുടെ അവകാശങ്ങളായിരുന്നില്ല, കർത്തവ്യങ്ങളായിരുന്നു. അത്തരം തൊഴിലുകളിലേർപ്പെട്ടിരുന്നവർ ജീവിതനിർവ്വഹണത്തിനുള്ളതു സമ്പാദിച്ചിരുന്നു; എന്നാൽ അവരുടെ പ്രവൃത്തി സമുദായനന്മയ്ക്കു മുതൽക്കൂട്ടിയിരുന്നു. ഒരാശാരിയുടെ ജോലി കർഷകൻെറ ആവശ്യങ്ങൾക്കു് സഹായകമായിരുന്നു. അയാൾക്കു പണമായി വേതനം കിട്ടിയിരുന്നില്ല, എന്നാൽ ഗ്രാമീണർ അയാൾക്കു് സാധനങ്ങളായി വേണ്ടതു കൊടുത്തിരുന്നു. ഈ വ്യവസ്ഥയിലും അന്യായമുണ്ടായിരുന്നിരിക്കാം; പക്ഷേ, അതു് ആവുന്നത്ര പരിമിതമാക്കാൻ കഴിയുമായിരുന്നു. ഞാൻ കത്തിയവാറിലെ 60 കൊല്ലം മുമ്പത്തെ ജീവിതം നേരിട്ടറിഞ്ഞു പറയുകയാണു്. ജനങ്ങളുടെ കണ്ണിൽ ഇന്നു കാണുന്നതിനേക്കാൾ കൂടുതൽ പ്രകാശമുണ്ടായിരുന്നു; അവരുടെ കൈകാലുകൾ കൂടുതൽ സജീവമായിരുന്നു. അബോധപൂർവ്വമായ അഹിംസയിലധിഷ്ഠിതമായ ജീവിതമായിരുന്നു അന്നത്തേതു്.

ദേഹാദ്ധ്വാനമായിരുന്നു ഈ തൊഴിലുകളുടേയും വ്യവസായങ്ങളുടേയും കാതലായ അംശം. വലിയ തോതിലുള്ള യന്ത്രസാമഗ്രികളില്ലായിരുന്നു. ഒരാൾ സ്വന്തം അദ്ധ്വാനത്താൽ കൃഷിചെയ്യാവുന്നത്ര ഭൂമിയുടെ മാത്രം ഉടമസ്ഥതകൊണ്ടു തൃപ്തിപ്പെടുമ്പോൾ, അയാൾക്കു് അന്യരെ ചൂഷണംചെയ്ക സാദ്ധ്യമല്ല. കൈത്തൊഴിൽ ചൂഷണത്തേയും അടിമത്തത്തേയും ഒഴിച്ചുനിർത്തുന്നു. വലിയതോതിലുള്ള യന്ത്രസാമഗ്രികൾ ഒരാളിൻെറ പക്കൽ സമ്പത്തു കേന്ദ്രീകരിക്കുന്നു; അയാളാകട്ടെ, അന്യരുടെമേൽ അധീശത്വം പുലർത്തുകയും, അവരെക്കൊണ്ടു് അടിമപ്പണി ചെയ്യിക്കുകയും ചെയ്യുന്നു. അയാൾ തൻെറ തൊഴിലാളികൾക്കു് ആദർശപരമായ വ്യവസ്ഥകൾ സൃഷ്ടിക്കാൻ ശ്രമിക്കുന്നുണ്ടാവും; എന്നാൽത്തന്നെയും അതു് ഒരുമാതിരി ഹിംസയെന്നു പറയേണ്ട ചൂഷണമാണു്. ചൂഷണത്തിലല്ലാതെ ന്യായത്തിലധിഷ്ഠിതമായ സമുദായം നിലനിന്നിരുന്ന ഒരു കാലമുണ്ടായിരുന്നുവെന്നു് ഞാൻ പറയുമ്പോൾ, ഞാൻ വിവക്ഷിക്കുന്നതു് സത്യവും അഹിംസയും വ്യക്തികൾക്കു മാത്രമായുള്ള ഗുണങ്ങളായിരുന്നില്ലെന്നും അവ സമുദായമൊട്ടാകെ

അനുസരിച്ചിരുന്നുവെന്നുമാണ്. സദ്ഗുണം, ചിലർക്കായി അട ച്ചുസൂക്ഷിക്കപ്പെട്ടതോ, ചിലർക്കുമാത്രം സാധിക്കുന്നതോ ആണെ ങ്കിൽ, അതു് യാതൊരു മൂല്യവുമില്ലാത്തതായി തീരുമെന്നാണ് എന്റെ പക്ഷം.

## 2. അഹിംസാധിഷ്ഠിതസമുദായസൃഷ്ടിയുടെ ആവശ്യകത

### 7

എന്റെ അഭിപ്രായത്തിൽ, പാശ്ചാത്യരാജ്യങ്ങളിലെ ജനാ ധിപത്യം, അങ്ങനെ പേർ വിളിക്കപ്പെടുന്ന ഒന്നുമാത്രമാണ്. അ വയിൽ തീർച്ചയായും ശരിയായ തരത്തിലുള്ള ജീവാണുക്കളുണ്ട്. പക്ഷേ, അക്രമമെല്ലാം ഉപേക്ഷിക്കുകയും ദുർന്നടപടികൾ അദൃശ്യ മാവുകയും ചെയ്താലേ ആ ജനാധിപത്യം വരുകയുള്ളൂ. ഇവ രണ്ടും (അക്രമവും ദുർന്നടപടിയും) കൈകോർത്താണു പോകുന്നതു്. തീർച്ച യായും, തെററായ നടപടികൾ ഹിംസയുടെ വർഗ്ഗത്തിൽപ്പെട്ടവയാ ണ്. ഇന്ത്യ ശരിയായുള്ളതരം ജീവാണുക്കൾ മാത്രം വളർത്തിയെടു ക്കുകയാണെങ്കിൽ, അസത്യവുമായോ അക്രമവുമായോ അതു് സ മ്പന്ധത്തിലേർപ്പെടരുതു്. കോൺഗ്രസ്സിന്റെ രജിസ്റ്ററിലെ ഒരു കോടി സ്ത്രീപുരുഷന്മാർ നെഞ്ചകത്തു് അസത്യവും അക്രമവാ സനയും വെച്ചുപുലർത്തുകയാണെങ്കിൽ, അതു ശരിയായ ജനാധി പത്യം വളർത്തുകയോ സ്വരാജ്യം കൈവരുത്തുകയോ ഇല്ല. നൂറുശത മാനവും സത്യസന്ധതയുള്ളവരും, അസംഖ്യം സംശയാസ്പദരായ കൂട്ടുകാരുടെ ഭാരം ചുമക്കേണ്ടതിൽനിന്നു് വിമുക്തരും ആയ പതി നായിരം കോൺഗ്രസ്സുകാർ—സ്ത്രീപുരുഷന്മാരുൾപ്പെടെ—സ്വരാജ് കരഗതമാക്കുന്നതു് എനിക്കു സങ്കല്പിക്കാൻ കഴിയും.

### 8

ഇന്ത്യ എന്റെ ജീവിതകാലത്തു് സ്വതന്ത്രയാവുകയും എനി ക്കന്നും ശേഷിയുണ്ടാവുകയുമാണെങ്കിൽ, ഔദ്യോഗികലോകത്തിനു പുറത്തിരുന്നു തികച്ചും അഹിംസാധിഷ്ഠിതമായ ഒരു രാഷ്ട്രം കെട്ടി പ്പടുക്കുകയെന്ന എന്റെ കർത്തവ്യം ഞാൻ നിർവ്വഹിക്കും.

### 9

മനുഷ്യസമുദായം അഹിംസയിലേക്കു് അചഞ്ചലമായി പു രോഗമിക്കുന്നുണ്ടെന്നു നമ്മൾ വിശ്വസിക്കുന്നുണ്ടെങ്കിൽ, ഇനിയും

---

7. Harijan, 3-9-1938, P. 242
8. Harijan, 27-4-1940, P. 105
9. Harijan, 1-8-1940, P. 245

ആ വഴി പുരോഗമിക്കേണ്ടതുണ്ടെന്നും സിദ്ധിക്കുന്നു. പുരോഗതി യില്ലെങ്കിൽ, പശ്ചാൽഗതി അനിവാര്യമാണു്. ഒരാളും ആ ശാശ്വതഭ്രമണത്തിൻെറ പരിധിക്കു വെളിയിൽ നിൽക്കാൻ സാദ്ധ്യമല്ല, അയാൾതന്നെ ഈശ്വരനല്ലെങ്കിൽ.

10

പ്രസംഗത്തിനും എഴുത്തിനുമുള്ള സ്വാതന്ത്ര്യമാണു് സ്വരാജിൻെറ അടിത്തറ. തറക്കല്ലു് അപകടനിലയിലായാൽ, ആ ഒരൊറ്റക്കല്ലു പരിരക്ഷിക്കാൻ നിങ്ങൾക്കു് ഉള്ള ശക്തിമുഴുവൻ ഉപയോഗിക്കേണ്ടിവരും. ദൈവം നിങ്ങളെ സഹായിക്കട്ടെ.

11

ദേശീയസംവിധാനത്തെക്കുറിച്ചുള്ള എൻെറ അഭിപ്രായം നിലവിലുള്ള അഭിപ്രായങ്ങളിൽനിന്നു വ്യത്യസ്തമാണു്. അതു് വ്യാവസായിക മാർഗ്ഗത്തിലാവണമെന്നു് എനിക്കഭിപ്രായമില്ല. നമ്മുടെ ഗ്രാമങ്ങൾക്കു് വ്യാവസായികസാംക്രമികരോഗം പിടിക്കാതെ കാക്കണമെന്നാണെൻെറ ആവശ്യം.

12

ഞാൻ അങ്ങേയററം ശ്രദ്ധിച്ചാണു് ആ ചോദ്യത്തിനുത്തരം നൽകുന്നതെന്നു് നിങ്ങൾക്കു കാണാം. എൻെറ സത്യസന്ധത എന്നേക്കൊണ്ടു സമ്മതിപ്പിക്കുന്നു, നമുക്കൊരു പോലീസ്സേന നിലനിർത്തേണ്ടിവരുമെന്നു്. പക്ഷേ, പോലീസ് നമ്മുടെ സമ്പ്രദായത്തിലുള്ളതാവും, ബ്രിട്ടീഷ്രീതിയിലുള്ളതാവില്ല. നമുക്കു് പ്രായപൂർത്തി വോട്ടവകാശമുണ്ടാവും, അപ്പോൾ നമ്മളിൽ ഏററവും ഇളപ്പമായ ആളുടെ ശബ്ദംപോലും പരിഗണിക്കപ്പെടും. ആദർശപരമായി അഹിംസാധിഷ്ഠിതമായ രാഷ്ട്രം ഒരു ക്രമീകൃതമായ അരാജകത്വമായിരിക്കും എന്നു് ഞാൻ പറഞ്ഞതു് അതുകൊണ്ടാണു്. ഏററവും കുറച്ചുമാത്രം ഭരിക്കപ്പെടുന്ന രാഷ്ട്രമാണു് ഏററവും നന്നായി ഭരിക്കപ്പെടുന്ന രാഷ്ട്രം. ആരും എനിക്കു് ഭരണത്തിൻെറ കടിഞ്ഞാൺ തരുന്നില്ലെന്നതാണു് ദയനീയമായ വസ്തുത. അല്ലെങ്കിൽ ഞാൻ കാണിച്ചുതരുമായിരുന്നു എങ്ങനെയാണു് അഹിംസാപരമായി ഭരിക്കേണ്ടതെന്നു്. ഞാനൊരു പോലീസ് സേന നിലനിർത്തുന്നുണ്ടെങ്കിൽ, അതൊരു പരിഷ്കർത്താക്കളുടെ സമിതിയായിരിക്കും.

---

10. Harijan, 29-9-1940, P. 306
11. Harijan, 29-9-1940, P. 299
12. Har ijan, 25-8-1940, P. 262

## 13

അഹിംസാധിഷ്ഠിതമായ ജീവിതം ചിത്രീകരിക്കുമ്പോൾ, ഞാൻ കണ്ടു. ഉന്നതചിന്തയ്ക്കനുസൃതമായ രീതിയിൽ അതു് ഏററവും ലളിതമാക്കണമെന്നു്. ആഹാരവും വസ്ത്രവും എപ്പോഴും ജീവിതത്തിന്റെ മൗലികാവശ്യങ്ങൾതന്നെയായിരിക്കും. ഈ രണ്ടു കാര്യങ്ങളും കിട്ടുമെന്നുറപ്പില്ലെങ്കിൽ ജീവിതംതന്നെ അസാദ്ധ്യമാണു്. അഹിംസാത്മകമായ പ്രതിരോധത്തിനു്, സമുദായഘടനയ്ക്കു ചില പ്രത്യേകതകൾ വേണം: ജനങ്ങൾക്കു പുറത്തുനിന്നുള്ള ആക്രമണത്തേയോ അകത്തുള്ള കലാപങ്ങളേയോ കഴിയുന്നത്ര ചെറുത്തു നിൽക്കാനുള്ള കഴിവുണ്ടാകണം. അത്തരം ചുററുപാടിൽ ഭക്ഷണത്തിന്റെ കാര്യത്തിൽ വീട്ടിലെ അടുക്കളയാണു് ഏററവും എളുപ്പമായ ഉപാധി; അതുപോലെ, മുണ്ടുണ്ടാക്കുന്നതിനുള്ള ഏററവും ലളിതമായ ഉപകരണങ്ങൾ തക്ലിയോ പരമാവധി ചക്കയോ, കൈത്തറിയോ ആണു്. ഗ്രാമങ്ങളിൽ നിവസിക്കുന്ന ജനസമൂഹങ്ങൾ മാത്രം ഉൾപ്പെടുന്നതായിരിക്കും അഹിംസാധിഷ്ഠിതസമുദായം. ഈ ഗ്രാമങ്ങളിൽ മാന്യവും സമാധാനപരവുമായ ജീവിതത്തിന്റെ അടിസ്ഥാനവ്യവസ്ഥ സ്വമേധയാ ഉള്ള സഹകരണമായിരിക്കും. ഹിംസയെ ഹിംസകൊണ്ടു നേരിടാൻ ഉദ്ദേശിക്കുകയും അതിനു സന്നാഹങ്ങളേർപ്പെടുത്തുകയും ചെയ്യുന്ന ഒരു സമുദായം ഒന്നുകിൽ ഒരു ആപൽക്കരമായ ജീവിതം നയിക്കേണ്ടിവരും; അല്ലെങ്കിൽ രാജ്യരക്ഷയ്ക്കുവേണ്ടി വലിയ നഗരങ്ങളും വെടിക്കോപ്പുശാലകളും നിർമ്മിക്കേണ്ടിവരും. യൂറോപ്പിന്റെ സ്ഥിതിഗതികളിൽനിന്നു് ഒന്നാലോചിക്കുന്നതിൽ ന്യായക്കേടില്ല. അവിടുത്തെ ഭീമാകാരങ്ങളായ തൊഴിൽശാലകളും വമ്പിച്ച ആയുധസാമഗ്രികളും തമ്മിൽ അടുത്ത പരസ്പരബന്ധമുണ്ടു്; ഒന്നില്ലാതെ മററതിനു നിലനിൽക്കാൻതന്നെ സാദ്ധ്യമല്ല. അഹിംസാധിഷ്ഠിതമായ പരിഷ്കാരത്തിലേക്കു് ഏററവും എളുപ്പമുള്ള മാർഗ്ഗം ഇന്നുവരെ നിലനിന്നിരുന്ന ഇന്ത്യൻഗ്രാമറിപ്പബ്ലിക്കുകളാണു്. അതു വളരെ പ്രാകൃതമായിരുന്നു പണ്ടെന്നു ഞാൻ സമ്മതിക്കുന്നു. എന്റെ സങ്കല്പവും നിർവ്വചനവും അനുസരിച്ചുള്ള അഹിംസ അതിലില്ലായിരുന്നെന്നും എനിക്കറിയാം. പക്ഷേ, അതിന്റെ ബീജം അവിടെ ഉണ്ടായിരുന്നു.

## 14

രാജ്യത്തെയാകമാനം എന്റെ കാഴ്ചപ്പാടിലേക്കു പരിവർത്തനം ചെയ്യാൻ എനിക്കു കഴിയുമെങ്കിൽ, ഭാവിയിലെ സമുദായവ്യവസ്ഥ പ്രധാനമായും ചക്കയിലും അതത്ഥമാക്കുന്ന എല്ലാററിലും അടിയുറപ്പിച്ചതായിരിക്കും. ഗ്രാമീണരുടെ ഗുണത്തിനായുള്ള

---

13. Harijan, 13-1-1940, pp. 410—411
14. Harijan, 27-1-1940, P. 428

തെല്ലാം അതുറംക്കൊള്ളും. ഗ്രാമങ്ങളേയും ഗ്രാമീണജീവിതത്തേയും വീർപ്പുമുട്ടിക്കാത്ത കാലംവരെ, എന്റെ ലേഖകൻ പ്രസ്താവിച്ച വ്യവസായങ്ങളെയൊന്നും അതൊഴിച്ചുനിർത്തുകയില്ല. വിദ്യുച്ഛക്തി, കപ്പൽനിർമ്മാണം, ഇരുമ്പുപണി, യന്ത്രനിർമ്മാണം തുടങ്ങിയവയെല്ലാം ഗ്രാമങ്ങളിലെ കൈത്തൊഴിലിനോടൊപ്പം നിലനില്ക്കുന്നതെനിക്ക കാണാൻ കഴിയും. പക്ഷേ, ആശ്രിതത്വത്തിന്റെ ക്രമമൊന്ന തിരിഞ്ഞുവരും. ഇന്നേവരെ, ഗ്രാമങ്ങളേയും അവിടത്തെ കൈത്തൊഴിലുകളേയും നശിപ്പിക്കാൻ തക്കവണ്ണമാണ വ്യവസായങ്ങറം ഏർപ്പെട്ടത്തിയിട്ടുള്ളതു്. ഭാവിയിലെ രാഷ്ട്രത്തിൽ വ്യവസായം ഗ്രാമങ്ങളേയും നാട്ടിൻപുറത്തെ തൊഴിലുകളേയുമാവും സേവിക്കുക. ജീവിതാവശ്യങ്ങളുടെ കേന്ദ്രീകരണം, കേന്ദ്രീകൃതവ്യവസായങ്ങറം കൈവശം വെക്കുന്നതും നടത്തുന്നതും രാഷ്ട്രമാണെങ്കിൽ, ബഹുജനനന്മയ്ക്കു് ഉതകുമെന്ന പടിഞ്ഞാറൻ സോഷ്യലിസ്റ്റുവിശ്വാസത്തിൽ എനിക്ക പങ്കുചേരാൻ വയ്യ. അക്രമാസക്തമായ ഒരു ചുററുപാടിലാണു് പാശ്ചാത്യദേശത്തെ സോഷ്യലിസം ഉടൽപൂണ്ടതു്. പാശ്ചാത്യവും പൗരസ്ത്യവുമായ സോഷ്യലിസങ്ങളുടെയെല്ലാം അടിയിൽ കിടക്കുന്ന ഉദ്ദേശ്യം ഒന്നാണു് —സമുദായത്തിന്റെ മുഴുവൻ ഏററവും വലിയ നന്മയും, ഇല്ലാത്തവരായ ദശലക്ഷക്കണക്കിനാളുകളും ഉള്ളവരായ ഒരുപിടി ആളുകളും നിലനില്ക്കുന്നതുമൂലം ഉണ്ടാകുന്ന ഭീകരമായ അസമത്വത്തിന്റെ നിർമ്മാർജ്ജനവും. ന്യായപൂർവ്വമായ ഒരു സമുദായക്രമം പടുത്തുയർത്താനുള്ള അടിത്തറയായി അഹിംസയെ ലോകത്തിലെ സന്മനസ്സുള്ള സകലരും അംഗീകരിച്ചാലേ ഈ ലക്ഷ്യം സാധിതപ്രായമാവൂ എന്ന ഞാൻ വിശ്വസിക്കുന്നു. തൊഴിലാളിവർഗ്ഗം ഹിംസയിലൂടെ അധികാരത്തിലെത്തുകയെന്നതു് അവസാനത്തിൽ പരാജയപ്പെട്ടേ തീരൂ. ഹിംസകൊണ്ടു നേടിയതു് അതിലും ശക്തിമത്തായ ഹിംസകൊണ്ടു നഷ്ടപ്പെടുകതന്നെ ചെയ്യും.

## 15

ഇന്ത്യയിൽ ഞാനറിയുന്ന പലരും തങ്ങളുടെ വിശ്വാസപ്രമാണം സോഷ്യലിസമാണെന്നു് ഉറപ്പിച്ചു പ്രഖ്യാപിക്കുന്നതിനു് എത്രയോ മുമ്പുതന്നെ ഞാൻ ഒരു സോഷ്യലിസ്റ്റായിക്കഴിഞ്ഞിരുന്നു. പക്ഷേ, എന്റെ സോഷ്യലിസം എനിക്ക പ്രകൃതിദത്തമായുള്ളതായിരുന്നു; പുസ്തകത്തിൽനിന്നെടുത്തതല്ലായിരുന്നു. ഞാൻ അഹിംസയിലുള്ള അചഞ്ചലവിശ്വാസത്തിൽനിന്നു് ഉയിർക്കൊണ്ട ഒരാളാണു്. ഒരാറംക്കും ഊർജ്ജിതമായി അഹിംസാവിശ്വാസിയായിരിക്കാനും, അതേസമയം സാമൂഹ്യമായ അന്യായങ്ങറം എവിടെ നടന്നാലും അതിനെതിരായി കൈയുയർത്താതിരിക്കാനും സാദ്ധ്യ

15. Harijan, 20-4-1940, P. 97

മല്ല. നിർഭാഗ്യവശാൽ പടിഞ്ഞാറൻ സോഷ്യലിസ്റ്റുകാർ, എനിക്കറിയാവുന്നേടത്തോളം, സോഷ്യലിസ്റ്റുസിദ്ധാന്തങ്ങരം നടപ്പിലാക്കാൻ ഹിംസ ആവശ്യമാണെന്നു വിശ്വസിക്കുന്നു.

ഏററവും എളിയവക്കുപോലും സാമൂഹ്യനീതി നേടിക്കൊടുക്കാൻ ബലപ്രയോഗംകൊണ്ടു സാദ്ധ്യമല്ലെന്നു ഞാൻ എപ്പോഴും അഭിപ്രായപ്പെട്ടിട്ടുണ്ടു്. തങ്ങളനുഭവിച്ച അനീതികരംക്കു പരിഹാരം അഹിംസാമാഗ്ഗത്തിലൂടെ നേടാൻ ഏററവും താണപടിയിലുള്ളവക്കും ശരിയായ പരിശീലനംകൊണ്ടു സാധിക്കുമെന്നും ഞാൻ വിശ്വസിച്ചിട്ടുണ്ടു്. അക്രമരഹിതമായ നിസ്സഹകരണമാണാ വഴി. ചിലപ്പോരം, നിസ്സഹകരണം സഹകരണംപോലെ ഒരു കത്തവ്യമായിത്തീരുന്നു. അവനവനെത്തന്നെ നശിപ്പിക്കാനോ അടിപ്പെടുത്താനോ ഉള്ള യത്നത്തിൽ സഹകരിക്കാൻ ഒരാരം ബാദ്ധ്യസ്ഥനല്ല. എത്ര ഉദാരമാണെങ്കിലും, അന്യരുടെ പരിശ്രമംകൊണ്ടു കൈവരുന്ന സ്വാതന്ത്ര്യം ആ പരിശ്രമം പിൻവലിക്കപ്പെടുമ്പോരം നിലനിത്താൻ കഴിയാതെവരും. മററുവിധത്തിൽ പറഞ്ഞാൽ അത്തരം സ്വാതന്ത്ര്യം ശരിയായ സ്വാതന്ത്ര്യമല്ല. ഏററവും താണപടിയിലുള്ളവക്കുതന്നെ അഹിംസാത്മകമായ നിസ്സഹരകണത്തിൽക്കൂടെ സ്വാതന്ത്ര്യം നേടുകയെന്ന കല പഠിച്ചറിയുന്നതോടെ, അതിന്റെ വെളിച്ചം അനുഭവവേദ്യമാകും.

....ഭൂമിയേപ്പററിയുള്ള ശ്രീ ജയപ്രകാശിന്റെ നിർദ്ദേശങ്ങരം അമ്പരിപ്പിക്കുന്നതായി തോന്നാം. സത്യത്തിൽ, അവ അങ്ങനെയല്ല. മാന്യമായ നിലനില്പിനു വേണ്ടതിലധികം ധനം ഒരാരംക്കുണ്ടാവരുതു്. സ്വന്തമെന്നു പറയാൻ തങ്ങരംക്കു ഭൂമിയില്ലാത്തതാണു് ബഹുജനങ്ങളുടെ കഠിനമായ ദാരിദ്ര്യത്തിനു കാരണമെന്നതാക്കും തക്കിക്കാൻ കഴിയാത്ത സംഗതിയല്ലേ?

പക്ഷേ, അത്തരം പരിഷ്കാരം ബദ്ധപ്പെട്ടു നടപ്പാക്കാൻ വയ്യെന്നു മനസ്സിലാക്കണം. അഹിംസാപരമായ മാർഗ്ഗത്തിലൂടെ അതു നടപ്പാക്കണമെങ്കിൽ, ഉള്ളവക്കും ഇല്ലാത്തവക്കും ആവശ്യമായ ശിക്ഷണം നൽകുകയേ നിവൃത്തിയുള്ളൂ. ഇതിൽ ആദ്യം പറഞ്ഞവക്കു് ഉറപ്പുകൊടുക്കണം, അവക്കെതിരായി ബലപ്രയോഗം ഒരിക്കലും ഉണ്ടാവില്ലെന്നു്. ഇല്ലാത്തവരെ പഠിപ്പിക്കേണ്ടതു്, ആക്കും അവരെ അവരുടെ ഇഷ്ടത്തിനെതിരായി പ്രവർത്തിപ്പിക്കാൻ കഴിയില്ലെന്നാണു്. അഹിംസ, അതായതു് ആത്മയാതന എന്ന കല പഠിപ്പിച്ചാലവക്കു് തങ്ങളുടെ സ്വാതന്ത്ര്യം സമ്പാദിക്കാൻ കഴിയുമെന്നും അവരറിയണം. ഉദ്ദിഷ്ടലക്ഷ്യം കൈവരണമെങ്കിൽ, ഞാൻ സൂചിപ്പിച്ച വിദ്യാഭ്യാസം ഇപ്പോഴേ തുടങ്ങണം. പരസ്പരാദരത്തിന്റേയും വിശ്വാസത്തിന്റേയും അന്തരീക്ഷം ഉണ്ടാക്കുകയാണു്

ആദ്യത്തെ കാൽവെപ്പായി ചെയ്യേണ്ടതു്. വർഗ്ഗങ്ങൾ തമ്മിലും ബഹുജനങ്ങൾ തമ്മിലും അക്രമാസക്തമായ മത്സരമുണ്ടാകരുതു്.

16

സാധുക്കളുടെമേലുള്ള ചൂഷണം ഏതാനും ലക്ഷപ്രഭുക്കളെ നശിപ്പിച്ചതുകൊണ്ടു് അവസാനിപ്പിക്കാവുന്നതല്ല; ജനങ്ങളുടെ അജ്ഞത നീക്കുകയും അവരെ ചൂഷകരുമായി നിസ്സഹരിക്കാൻ പഠിപ്പിക്കുകയും ചെയ്താൽ മതി. അതുകൊണ്ടു് അവസാനം രണ്ടുപേരും തുല്യപങ്കാളികളാവാൻതന്നെ വഴിയുണ്ടെന്നു ഞാൻ അഭിപ്രായപ്പെട്ടിട്ടുണ്ടു്. മൂലധനം സ്വതവേ ദോഷകരമല്ല; അതിന്റെ ദുരുപയോഗമാണു് ദോഷം ചെയ്യുന്നതു്. എന്തെങ്കിലും തരത്തിലുള്ള മൂലധനം എപ്പോഴും ആവശ്യമാണു്.

17

ഒരു ദേശീയ സെമിന്ദാർ ഒരു സെമിന്ദാരല്ലാത്തവനെപ്പോലെ ജീവിക്കാൻ ശ്രമിക്കും. അയാൾ തന്റെ കുടിയാന്മാരെ പങ്കുടമകളായി പരിഗണിക്കും. മററു വാക്കുകളിൽപ്പറഞ്ഞാൽ, അയാൾ അയാളുടെ ജന്മവസ്തുക്കൾ കുടിയാന്മാർക്കായുള്ള ഒരു ധർമ്മസ്ഥാപന (Trust) മെന്ന നിലയിൽമാത്രം കൈവശം വെയ്ക്കും; തന്റെ തൊഴിലിന്റേയും മൂലധനത്തിന്റേയും ആവശ്യത്തിലേക്കു് അയാൾ ചെറിയൊരു കമ്മീഷൻമാത്രം എടുക്കും. സെമിന്ദാരല്ലാത്തവനും ദേശീയവാദിയുമായ ഒരാൾ തന്റെ സെമിന്ദാരെ സഹജശത്രുവായി പരിഗണിക്കുകയില്ല; അയാൾ തന്നോടു ചെയ്യപ്പെടുന്ന തെററുകൾക്കു് മനഃപരിവർത്തനത്തിന്റെ മാർഗ്ഗമുപയോഗിച്ചു് പരിഹാരം തേടും. ഞാൻ മുമ്പേ കാണിച്ചതന്നിട്ടുണ്ടു്, ഇതൊരു ദീർഘകാല ക്ലേശമല്ലെന്നു്.

വർഗ്ഗവൈരം പരിഹരിക്കപ്പെടും. ഞാൻ ജനങ്ങൾക്കിടയ്ക്കു് ഒരു കൃത്രിമവും നിശ്ചലവുമായ വിഭജനരേഖ കാണുന്നില്ല. അവർ തമ്മിൽ ഒരു മരത്തിലെ ഇലകൾതമ്മിലെന്നപോലെ വൈവിദ്ധ്യം കാണാം. തീർച്ചയായും ഇന്നു കാണുന്നപോലെ ഇല്ലാത്തവരുണ്ടാവില്ല; തൊഴിലില്ലായ്മയുണ്ടാവില്ല; ഉയന്ന വർഗ്ഗക്കാരും സാധാരണക്കാരും തമ്മിൽ വലിയ അകൽച്ചയുണ്ടാവില്ല. അഹിംസ അതിന്റെ പരിപൂർണ്ണമായ അളവിൽ രാഷ്ട്രത്തിന്റെ നയമായിത്തീന്നാൽ നമ്മൾ സമരമില്ലാതെതന്നെ നാം മൗലികമായ സമത്വത്തിൽ എത്തിച്ചേരുമെന്നതിൽ എനിക്കേതായാലും സംശയമില്ല.

---

16. Harijan, 28-7-1940, P. 219
17. Harijan, 27-4-1940, P. 108

## 18

സാമ്പത്തികസമത്വാടിസ്ഥാനത്തിൽ കെട്ടിപ്പടുത്തില്ലെങ്കിൽ, ഈ പരിപാടിയെല്ലാം മണൽക്കുന്നിൻെറ അടിത്തറയിലുയർത്തിയ കെട്ടിടമാവും. സാമ്പത്തികസമത്വമെന്നതിന് ഭൂമിയിലെ സാധനങ്ങളെല്ലാം ഓരോരുത്തരും തുല്യമായ തോതിൽ കൈവശം വെക്കുകയെന്നർത്ഥം ധരിക്കരുത്. എല്ലാവർക്കും, തീർച്ചയായും, താമസിക്കാൻതക്കൊരു വീടുണ്ടാവുമെന്നും, ശരീരപോഷണത്തിനാവശ്യമുള്ളത്ര ആഹാരം കിട്ടുമെന്നും മാനം മറയ്ക്കാൻ വേണ്ട ഖാദിവസ്ത്രം കിട്ടുമെന്നും ആണ് അതിനർത്ഥം. ഇന്നു കാണുന്ന ക്രൂരമായ അസമത്വം തികച്ചും അഹിംസാമാർഗ്ഗത്തിലൂടെ പരിഹരിക്കപ്പെടുമെന്നും അതിനർത്ഥമുണ്ട്.

## 19

എല്ലാവർക്കും തങ്ങളുടെ സാധാരണമായ ആവശ്യങ്ങൾ നിറവേററാനുള്ളതും അതിലൊട്ടും കവിയാത്തതുമായ സാമ്പത്തികസ്ഥിതിയുണ്ടാവുമെന്നാണ് സമമായ വിതരണം എന്നതിൻെറ ശരിയായ അർത്ഥം. ഉദാഹരണത്തിന്, അഗ്നിബലം കുറഞ്ഞ ഒരാൾക്ക് ആഹാരത്തിന് കാൽ റാത്തൽ ധാന്യപ്പൊടിയേ വേണ്ടൂവെന്നും മറെറാരാൾക്ക് അത് ഒരു റാത്തൽ വേണമെന്നും വിചാരിക്കുക; രണ്ടാൾക്കും തങ്ങളുടെ ആവശ്യം നിറവേറണം. ഈ ആദർശം നടപ്പാക്കാൻ സാമൂഹ്യക്രമമാകെ പുനഃസംഘടിപ്പിക്കണം. അഹിംസയിലുറപ്പിച്ച സമുദായം മറെറാരാദർശവും വെച്ചുപുലർത്തരുത്. നമുക്കു ലക്ഷ്യം പ്രാപിക്കാൻ, ഒരുപക്ഷേ, കഴിഞ്ഞുവെന്നു വരുകയില്ല; പക്ഷേ, നമ്മളതു മനസ്സിലുറപ്പിച്ച് അതിൻെറ സമീപം പ്രാപിക്കാൻ അവിരാമമായി പരിശ്രമിക്കണം. നമ്മൾ ലക്ഷ്യത്തിലേക്ക് പുരോഗമിക്കുന്നതെത്രത്തോളമോ, അത്രത്തോളമാണ് സംതൃപ്തിയും സന്തോഷവും; അത്രത്തോളം നമ്മൾ ഒരു അഹിംസാധിഷ്ഠിതസമുദായം സൃഷ്ടിക്കാനുള്ള പരിശ്രമത്തിനു മുതൽ കൂട്ടുകയും ചെയ്യുന്നു.

....ഇപ്പോൾ നമുക്കാലോചിക്കുക, അഹിംസയിലൂടെ എങ്ങനെ തുല്യമായ വിതരണം സാധിക്കുമെന്ന്. ഇതിലേക്കുള്ള ആദ്യത്തെ പടി, ഈ ആദർശം തൻെറ സത്തയുടെ ഭാഗമാക്കിയ ആളെ സംബന്ധിച്ചിടത്തോളം, തൻെറ വ്യക്തിജീവിതത്തിൽ വേണ്ടതായ മാററങ്ങൾ ചെയ്യുകയെന്നതാണ്. ഇന്ത്യയുടെ ദാരിദ്ര്യസ്ഥിതിയാലോചിച്ച് അയാൾ തൻെറ ആവശ്യങ്ങൾ കഴിയുന്നത്ര ചുരുക്കും. അയാളുടെ സമ്പാദ്യങ്ങൾ അസത്യത്തിൻെറ സ്പർശംകൂടാതെ

---

18. Harijan, 18-8-1940, P. 253
19. Harijan, 25-8-1940, P. 260

നേടിയവയായിരിക്കും. അയാളുടെ അധിവാസം പുതിയ ജീവിതരീതിയോടു പൊരുത്തപ്പെടുന്നതായിരിക്കും. ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും ആത്മനിയന്ത്രണം അനുഷ്ഠിക്കപ്പെടും. സ്വന്തം ജീവിതത്തിൽ കഴിയുന്നതെല്ലാം പ്രവർത്തിച്ചാൽമാത്രമേ, അയാൾ തന്റെ കൂട്ടുകാരോടും അയൽപക്കക്കാരോടും ഈ ആദർശം പ്രസംഗിക്കാൻതക്ക നിലയിലെത്തുകയുള്ളു.

എങ്ങനെയായാലും, ഈ തുല്യവിതരണസിദ്ധാന്തത്തിന്റെ ആണിവേർ പണക്കാർ തങ്ങളുടെ അതിർകവിഞ്ഞ ധനം മററുള്ളവക്കുവേണ്ടി ധർമ്മസ്ഥാപനംപോലെ കൈയേററു നടത്തുകയെന്ന തത്വമാണു്. കാരണം, സിദ്ധാന്തംവെച്ചു നോക്കുമ്പോൾ, അവർ അയൽപക്കക്കാരേക്കാൾ ഒരു രൂപ അധികം കൈവശം വെക്കുകയില്ല. അതെങ്ങനെ നടപ്പിൽവരുത്തും? അഹിംസാത്മകമായോ? അതോ, ധനികന്മാരേക്കൊണ്ടു് അവരുടെ കൈവശമുള്ളതെല്ലാം ഉപേക്ഷിപ്പിക്കണമോ? അങ്ങനെ ചെയ്യണമെങ്കിൽ നമുക്കു സ്വാഭാവികമായും അക്രമം പ്രവർത്തിക്കേണ്ടിവരും. ഈ അക്രമപ്രവൃത്തി സമുദായത്തിനു ഗുണകരമാവുകയില്ല. സമുദായം കൂടുതൽ ദരിദ്രമാകും; കാരണം, പണമുണ്ടാക്കാനറിയാവുന്ന ഒരാളുടെ സിദ്ധികൾ വെറുതെ നഷ്ടപ്പെടുത്തുകയെന്നതാണു് അതിന്റെ ഫലം. അങ്ങനെ നോക്കുമ്പോൾ, അഹിംസാമാർഗ്ഗമാണു് അധികം നല്ലതെന്നു തെളിയുന്നു. പണക്കാരനു കൈയിരുപ്പായി അയാളുടെ സമ്പത്തു മുഴവൻ ശേഷിക്കും; അയാൾ അതു ന്യായപ്രകാരമുള്ള സ്വന്തം ആവശ്യങ്ങൾക്കു് ഉപയോഗിക്കും; ബാക്കിയുള്ളതു സമുദായത്തിന്റെ നന്മയ്ക്കുവേണ്ടിയും ഉപയോഗിക്കും, ഒരു ട്രസ്റ്റിയെപ്പോലെ. ഈ വാദത്തിൽ ട്രസ്റ്റിയുടെ സത്യസന്ധത ആദ്യമേ അംഗീകരിക്കണം.

ഒരാൾ അവനവനേത്തന്നെ സമുദായത്തിന്റെ ദാസനായി കാണുകയും, സമുദായത്തിനുവേണ്ടി ധനം സമ്പാദിക്കുകയും, സമുദായനന്മയ്ക്കുവേണ്ടി ചെലവാക്കുകയും ചെയ്യുമ്പോൾ, പരിശുദ്ധി അയാളുടെ സമ്പാദ്യത്തിൽ വന്നുകൂടുന്നു; അയാളുടെ ഉദ്യമങ്ങളിൽ അഹിംസയുണ്ടു്. മാത്രമല്ല, മനുഷ്യരുടെ മനസ്സു് ഇത്തരം ജീവിതത്തിന്റെ വഴിക്കു തിരിഞ്ഞാൽ, യാതൊരു ദ്വേഷബുദ്ധിയും കൂടാതെ സമുദായത്തിൽ ഒരു സമാധാനപരമായ വിപ്ലവം നടക്കും

....എന്നാൽ, അങ്ങേയററം പരിശ്രമിച്ചാലും, പണക്കാർ ശരിയായ അർത്ഥത്തിൽ പാവങ്ങളുടെ രക്ഷാകർത്താക്കളായി മാറുന്നില്ലെന്നും, അവർ നിത്യവും അധികമധികം മർദ്ദിക്കപ്പെട്ടു മരണപ്പെടുകയാണെന്നും വിചാരിക്കുക; അപ്പോൾ എന്തുചെയ്യണം?

....ഈ വിഷമപ്രശ്നത്തിനു ഞാൻ പരിഹാരം കാണുന്നതു്, അക്രമരഹിതമായി നിസ്സഹകരണവും സിവിലാജ്ഞാലംഘനവും

ശരിയായതും പിഴയ്ക്കാത്തതുമായ വഴിയാണെന്ന വിശ്വാസത്തിലാണ്. പണക്കാർക്ക് പാവങ്ങളുടെ സഹകരണമില്ലാതെ ഒരു സമുദായത്തിൽ ധനസമ്പാദനം സാദ്ധ്യമല്ല. മനുഷ്യന് ആദ്യംമുതൽക്കേ ഹിംസ പരിചിതമാണ്; കാരണം അയാൾക്ക് ഈ ശക്തി വാസനാരൂപത്തിൽത്തന്നെ മൃഗത്തിൽനിന്നു സിദ്ധിച്ചതാണ്. അയാൾ നാൽക്കാലി(മൃഗം)യിൽനിന്ന് ഇരുക്കാലി(മനുഷ്യൻ)യുടെ പദവിയിലേക്കുയർന്നപ്പോൾ മാത്രമാണ് അഹിംസാശക്തിയെക്കുറിച്ചുള്ള ജ്ഞാനം അയാളുടെ ആത്മാവിൽ പ്രവേശിച്ചത്. ഈ ജ്ഞാനം, സാവധാനത്തിലാണെങ്കിലും ദൃഢമായി, വളർന്നു വന്നിട്ടുണ്ട്. ഈ അറിവു സാധുക്കൾക്കിടയിൽ പരക്കുകയാണെങ്കിൽ, അവർ അവരെ പട്ടിണിയുടെ വക്കത്തെത്തിച്ച വിമർത്തകമായ അസമത്വത്തിൽനിന്നും അഹിംസാമാർഗ്ഗമുപയോഗിച്ച് സ്വാതന്ത്ര്യം നേടാനും ശക്തിയാർജ്ജിക്കാനും പഠിക്കും.

## 20

പല മുതലാളികളും ഞാനുമായി സൗഹാർദ്ദത്തിലാണെന്നും അവർക്കെന്നെ ഭയമില്ലെന്നും സമ്മതിക്കാൻ എനിക്കു ലജ്ജയില്ല. ഏററവും കടന്ന സോഷ്യലിസ്റ്റിനോടോ കമ്മ്യൂണിസ്റ്റിനോടുതന്നേയോ ഒപ്പം മുതലാളിത്തത്തെ ഏറെക്കുറെ, അഥവാ മുഴുവൻതന്നെ, അവസാനിപ്പിക്കാൻ ഞാൻ ആഗ്രഹിക്കുന്നുവെന്നവർക്ക് അറിയാം. പക്ഷേ, നമ്മുടെ ഭാഷ വേറെയാണ്; മാർഗ്ഗം വേറെയാണ്. എന്റെ ട്രസ്റ്റീഷിപ്പുസിദ്ധാന്തം ഒരു തൽക്കാലപദ്ധതിയല്ല; തീർച്ചയായും ഒരു സമരതന്ത്രമല്ല. എനിക്കു വിശ്വാസമുണ്ട്, അതു മററെല്ലാ സിദ്ധാന്തങ്ങളേയും അതിജീവിക്കുമെന്ന്. അതിന്റെ പിന്നിൽ മതത്തിന്റേയും തത്വശാസ്ത്രത്തിന്റേയും അനുമതിയുണ്ട്. ധനം കൈവശംവെച്ചവർ ആ തത്വത്തിനനുസരിച്ച് പ്രവർത്തിച്ചിട്ടില്ലെന്നതുകൊണ്ട് അതു തെററാണെന്നു തെളിയുന്നില്ല; ധനികരുടെ അശക്തിയേ അതു തെളിയിക്കുന്നുള്ളു. മറെറാരു സിദ്ധാന്തവും അഹിംസാനുസാരിയല്ല. അഹിംസാമാർഗ്ഗത്തിൽ തെററു ചെയ്യുന്നവൻ തന്റെ തെററു തിരുത്തുന്നില്ലെങ്കിൽ സ്വന്തം അന്ത്യമണയുന്നതായി കാണുന്നു; കാരണം, ഒന്നുകിൽ അഹിംസാനിഷ്ഠമായ നിസ്സഹകരണത്തിലൂടെ അയാൾക്കു സ്വന്തം തെററു കണ്ടെത്തേണ്ടതായി വരുന്നു; അല്ലെങ്കിൽ, അയാൾ സ്വയം വളരെയധികം ഒററപ്പെട്ടതായി കാണുന്നു. അതുകൊണ്ടു വിവേകശാലികളായ സോഷ്യലിസ്റ്റുകാരും ഇടതുപക്ഷക്കാരും പ്രവർത്തിക്കാനുള്ള സമയം വരുമ്പോൾ, എന്റെ വഴിയിൽ വിലങ്ങടിച്ചുനില്ക്കുകയില്ലെന്നു സ്വാഭാവികമായുറപ്പിക്കാം. എന്റെ മാർഗ്ഗം വിജയിക്കുകയാണെങ്കിൽ, സാധുക്കളും മററിതരും സന്തുഷ്ടരാകുമെന്ന് അവർക്കറിയാം.

20. Harijan, 16-12-1939, P. 376

അവർ അവരുടെ സമ്പ്രദായത്തിൽ പ്രവർത്തിക്കാൻ തയ്യാറില്ല. എൻെറ സത്യസന്ധതയിലും രാജ്യസ്നേഹത്തിലും വിശ്വാസമുള്ളിടത്തോളംകാലം, എൻെറ മാർഗ്ഗത്തിൽ വിലങ്ങടിച്ചുനിൽക്കാൻ ഒരുമ്പെടാതിരിക്കാൻ വേണ്ടത്ര ദേശസ്നേഹമുള്ളവരുമാണ് അവർ.

## 21

എൻെറ സങ്കല്പത്തിലുള്ള പോലീസ്, എന്തായാലും ഇന്നത്തെ പോലീസ്സേനയിൽനിന്നും തികച്ചും വ്യത്യസ്തമായ രീതിയിലുള്ളതാവും. അതിൻെറ അണികൾ അഹിംസയിൽ വിശ്വസിക്കുന്നവരെ ഉൾക്കൊള്ളുന്നതായിരിക്കും. അവർ ജനങ്ങളുടെ യജമാനന്മാരായിരിക്കയില്ല, ദാസന്മാരായിരിക്കും. ജനങ്ങൾ അവർക്ക് എല്ലാ സഹായങ്ങളും ചെയ്തുകൊടുക്കുവാൻ സഹജമായിത്തന്നെ സന്നദ്ധരായിരിക്കും; പരസ്പരസഹകരണത്തിലൂടെ അവർ, നിത്യവും കുറഞ്ഞുവരുന്ന കലാപങ്ങൾ കൈകാര്യം ചെയ്യും. പോലീസ്സേനയ്ക്ക് ചിലതരം ആയുധങ്ങളെല്ലാമുണ്ടാവും, എന്നാലവ ഉപയോഗിക്കുകയാണെങ്കിൽത്തന്നെ അത് വളരെ ദുർല്ലഭമാവും; പ്രധാനമായി കള്ളന്മാരുടേയും കൊള്ളക്കാരുടേയുംനേർക്കമാത്രമാവും. ഒരു അഹിംസാരാഷ്ട്രത്തിൽ തൊഴിലാളിയും മുതലാളിയും തമ്മിലുള്ള വഴക്കുകളും പണിമുടക്കുകളും വളരെ കുറഞ്ഞും ഇടവിട്ടുമാവും. കാരണം. അഹിംസയിൽ വിശ്വസിക്കുന്ന ഭൂരിപക്ഷത്തിൻെറ സ്വാധീനശക്തി സമുദായത്തിലെ സുപ്രധാനഘടകങ്ങളെ മുഴുവൻ അനുസരിപ്പിക്കാവുന്നത്ര മഹത്തരമായിരിക്കും. അത്തരമൊരു കോൺഗ്രസ്സ്ഭരണം അധികാരത്തിൽ വരുമ്പോൾ, 21 വയസ്സും അതിനുമേലും പ്രായമായ ഭൂരിപക്ഷം സ്ത്രീപുരുഷന്മാർക്കും വോട്ടവകാശം ലഭിക്കുമെന്ന് നമ്മൾ മനസ്സിലാക്കണം. കഠിനവും ദൃഢബദ്ധവുമായ ഇന്നത്തെ ഭരണഘടനക്ക് ഈ ചിത്രീകൃതസമുദായത്തിൽ സ്ഥാനമില്ലെന്നു തീർച്ച

## 22

മരണശിക്ഷ അഹിംസയ്ക്കു വിരുദ്ധമാണെന്നു ഞാൻ കരുതുന്നു. ജീവിതം നല്കുന്നവനേ അതു നശിപ്പിക്കാവൂ. എല്ലാത്തരം ശിക്ഷയും അഹിംസയ്ക്ക് അന്യമും. അഹിംസാതത്വമനുസരിച്ചു ഭരിക്കപ്പെടുന്ന ഒരു രാഷ്ട്രത്തിൽ കൊലയാളിയെ സ്വഭാവപരിഷ്കരണാലയത്തിലേക്കയച്ച് അയാൾക്ക് സ്വയം പരിഷ്കൃതാശയനാവാനുള്ള എല്ലാ സന്ദർഭവും ഉണ്ടാക്കുകയാണു വേണ്ടത്. എല്ലാ കുററങ്ങളും ഒരുതരം രോഗമാണ്; അവ ആ നിലയ്ക്കു കൈകാര്യംചെയ്യുകയും വേണം.

---

21. Harijan, 1-9-1940.
22. Harijan, 27-4-1940, P. 101

## 23

ദശലക്ഷക്കണക്കിൽ സ്ത്രീകൾ അവരുടെ അടുക്കള വിട്ട് ഭക്ഷ്യസമ്പാദനോപായം നേടാൻ നിർബ്ബന്ധരാവുകയാണെങ്കിൽ, അതു തെററാണ്. പക്ഷേ, തോക്ക ചുമലിലേറേറണ്ടിവരുന്നതു പോലെതന്നെ തെററല്ല. തൊഴിലിനു സ്വാഭാവികമായി അപരിഷ്കൃതത്വമൊന്നുമില്ല. വീടു ഭരിക്കുമ്പോൾത്തന്നെ സ്ത്രീകൾ വയലിൽ സ്വമേധയാ പണിയെടുക്കുന്നതിൽ എനിക്കു യാതൊരു അപരിഷ്കൃതത്വവും തോന്നുന്നില്ല. എൻെറ ഭാവനയിലുള്ള പുതിയ സാമൂഹ്യക്രമത്തിൽ എല്ലാവരും തങ്ങളുടെ പ്രവൃത്തിക്കനുസരിച്ചു വരുമാനത്തിനുവേണ്ടി കഴിവനുസരിച്ചു ജോലിചെയ്യും. പുതിയ ക്രമത്തിൽ സ്ത്രീകൾ ദിവസേന കുറച്ചുസമയം മാത്രം ജോലി ചെയ്യുന്നവരായിരിക്കും. അവരുടെ പ്രാഥമികപ്രവൃത്തി ഗൃഹഭരണമാണ്. തോക്ക് പുതിയ ക്രമത്തിൻെറ ഒരു ശാശ്വതലക്ഷണമായി ഞാൻ കണക്കാക്കുന്നില്ല; അതിനാൽ പുരുഷന്മാർക്കിടയിൽത്തന്നെ അതിൻെറ ഉപയോഗം ക്രമേണ കുറഞ്ഞുവരും. അതു നിലനില്ക്കുന്ന കാലത്തു്, ആവശ്യമുള്ളൊരു തിന്മയെന്ന നിലയിൽ, അതു് പൊറുപ്പിക്കപ്പെടും. പക്ഷേ, ദോഷങ്ങൾ സ്ത്രീകളെ ബാധിക്കാൻ ഞാൻ മനഃപ്പൂർവ്വം ഇടവരുത്തുകയില്ല.

---

23. Harijan, 16-3-1940, P. 41

## അദ്ധ്യായം മൂന്ന്

# വിദ്യാഭ്യാസത്തിൽ പരിഷ്ക്കരണത്തിൻെറ ആവശ്യകത

### പരിഷ്ക്കാരവുമായി പൊരുത്തമില്ലാത്ത സംസ്ക്കാരം

1

സ്കൂൾകുട്ടികളിൽ കാണുന്ന അശുചി, ജീവിതത്തിൽ പ്രാധാന്യമുള്ള വിഷയങ്ങളെക്കുറിച്ച് അവരുടെ അശ്രദ്ധ, ജീവിതത്തിലെ മഹത്തമവും അടിസ്ഥാനപരവുമായ പ്രശ്നങ്ങൾ വിദ്യാർത്ഥിലോകം കൈകാര്യം ചെയ്യുന്ന രീതിയുടെ ഗൗരവക്കുറവ്, എന്നിവയെല്ലാം, കുട്ടികൾ ഇന്നേവരെ ശക്തിയുൾക്കൊണ്ടിരുന്ന ആ പാരമ്പര്യം വേരററുകൊണ്ടു വന്നു ചേർന്നതാണെന്ന് ഞാൻ വിശ്വസിക്കുന്നു.

2

ആധുനികവിദ്യാഭ്യാസം നമ്മുടെ കണ്ണുകളെ ആത്മാവിൽനിന്നു വ്യതിചലിപ്പിക്കുവാനുള്ള പ്രവണതയുണ്ടാക്കുന്നു. അതുകൊണ്ട് ആത്മശക്തിയുടെ കഴിവുകൾ നമ്മെ ആവേശം കൊള്ളിക്കുന്നില്ല; നമ്മുടെ ദൃഷ്ടി, തന്മൂലം, ക്ഷണികവും പരിണാമിയുമായ ഭൗതികശക്തിയിന്മേലാണ് ഉറപ്പിച്ചിരിക്കുന്നതു്. തീർച്ചയായും നിർജ്ജീവമായ ഭാവനാദാരിദ്ര്യത്തിൻെറ പരമാവധിയാണിതു്.

3

ഈ പരിഷ്ക്കാരം സദാചാരത്തേയോ മതത്തേയോ കണക്കിലെടുക്കുന്നില്ല. അതിൻെറ അനുയായികൾ തങ്ങളുടെ ജോലി മതശിക്ഷണമല്ലെന്നു് ശാന്തസ്വരത്തിൽ പറയുന്നു. ചിലർ മതമൊരു അന്ധവിശ്വാസത്തിൻെറ വളർച്ചയെത്തിയ രൂപമാണെന്നു

---

1. Young India, 22-9-1927 (To the Students, P. 108)
2. Young India, 14-11-1929 (To the Students, P. 172)
3. Hind Swaraj, (1908), P. 37

പോലും വിശ്വസിക്കുന്നു. ചിലർ മതത്തിന്റെ ഉടുപ്പണിഞ്ഞ് സദാചാരത്തേക്കുറിച്ച് പ്രസംഗിച്ചുതള്ളുന്നു. പക്ഷേ, ഇരുപതു കൊല്ലത്തെ സ്വാനുഭവത്തിനുശേഷം, സദാചാരത്തിന്റെപേരിൽ പലപ്പോഴും പഠിപ്പിക്കപ്പെടുന്നത് ദുരാചാരമാണെന്ന നിഗമനത്തിൽ ഞാൻ എത്തിച്ചേർന്നിരിക്കുന്നു. ഞാൻ മുകളിൽ വിവരിച്ചതിലൊന്നും സദാചാരപ്രേരകമായി ഒന്നുമുണ്ടാവുകയില്ലെന്ന് ഒരു കുട്ടിക്കുപോലും മനസ്സിലാവും. പരിഷ്ക്കാരം ശാരീരികസുഖം വർദ്ധിപ്പിക്കാൻ ശ്രമിക്കുകയും അതിൽപോലും ദയനീയമാംവണ്ണം പരാജയപ്പെടുകയുമാണു ചെയ്യുന്നത്.

## 4

നിങ്ങൾ പിന്താങ്ങുന്ന പരിഷ്ക്കാരം, പരിഷ്ക്കാരത്തിന്റെ എതിർവശമാണെന്ന് ഞങ്ങൾക്കഭിപ്രായമുണ്ട്. നിങ്ങളുടെ പരിഷ്ക്കാരത്തേക്കാൾ വളരെ ഉയർന്നതാണ് ഞങ്ങളുടേതെന്നു ഞങ്ങൾ കരുതുന്നു. നിങ്ങൾ ഈ സത്യം മനസ്സിലാക്കിയാൽ, നിങ്ങൾക്കതുകൊണ്ടു നേട്ടമുണ്ടാകും; മനസ്സിലാക്കിയില്ലെങ്കിലോ, നിങ്ങളുടെ സ്വന്തം പഴഞ്ചൊല്ലുപ്രകാരം, നിങ്ങൾ ഞങ്ങളുടെ രാജ്യത്ത് ഞങ്ങളേപ്പോലെ ജീവിക്കേണ്ടിവരും. നിങ്ങൾ ഞങ്ങളുടെ മതത്തിനെതിരായി ഒന്നും ചെയ്യരുത്. ഹിന്ദുക്കളുടെ ഹിതത്തിന് കാളയിറച്ചി വർജ്ജിക്കുക, മുഹമ്മദീയരുടെ ഹിതത്തിനു പന്നിയും പോക്കും കഴിക്കാതിരിക്കുക എന്നിവ ഭരണകർത്താക്കളെന്നനിലക്ക് നിങ്ങളുടെ കടമയാണ്. ഞങ്ങൾ പേടിച്ചു കീഴടക്കപ്പെട്ടിരിക്കയാൽ, ഇതുവരെ ഒന്നും പറഞ്ഞിട്ടില്ല; പക്ഷേ, പെരുമാററംമൂലം ഞങ്ങളുടെ വികാരങ്ങൾക്ക് വലിയ ആഘാതമേൽപ്പിച്ചിട്ടില്ലെന്നു നിങ്ങൾ വിചാരിക്കേണ്ടതില്ല. ഞങ്ങൾ അധമമായ സ്വാർത്ഥബുദ്ധികൊണ്ടോ ഭയംകൊണ്ടോ ഞങ്ങളുടെ വികാരങ്ങൾ പുറത്തുപറയാതെ കഴിക്കുകയാണ്; എന്നാൽ ഇപ്പോൾ ഞങ്ങൾക്കു ചിലതു തുറന്നു പറയേണ്ട ഘട്ടമായിരിക്കുന്നു. നിങ്ങളുടെ വിദ്യാലയങ്ങളും നിയമക്കോടതിയും അനാവശ്യമാണെന്നു ഞങ്ങൾ കരുതുന്നു. ഇന്ത്യയുടെ പൊതുഭാഷ ഇംഗ്ളീഷല്ല, ഹിന്ദിയാണ്. നിങ്ങൾ, അതുകൊണ്ട്, ആ ഭാഷ പഠിക്കണം. നിങ്ങളുമായി ആശയവിനിമയം ചെയ്യാൻ ആ ഭാഷവഴിക്കേ ഞങ്ങൾക്കു കഴിയുകയുള്ളു.

## 5

മദിരാശിയിലും ഇന്ത്യയിൽമുഴുവനുമുള്ള വിദ്യാർത്ഥികളേ, നിങ്ങൾക്കുകിട്ടുന്ന വിദ്യാഭ്യാസം ആ ആദർശം സാക്ഷാൽക്കരിക്കാ

4. Hind Swaraj, (1908), P. 99
5. Speeches and Writings of Mahatma Gandhi, 27-4-1915 (Towards New Education, P. 7)

നോ നിങ്ങളിലെ ഏററവും സത്തായ അംശങ്ങാം ആവിഷ്ക്കരിക്കാനോ ഉപകരിക്കുന്ന ഒന്നാണോ അതോ സർക്കാർജീവനക്കാരേയും വ്യാപാരആഫീസുകളിലെ ഗുമസ്തന്മാരേയും ഉൽപ്പാദിപ്പിക്കുന്ന ഒരു യന്ത്രശാലയാണോ? ഗവർമ്മേണ്ടു ഡിപ്പാർട്ടുമെൻറുകളിലോ മററു മേഖലകളിലോ വെറും ഉദ്യോഗം സമ്പാദിക്കുകയെന്നതാണോ നിങ്ങാംക്കു കിട്ടുന്ന വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം? അതാണു് നിങ്ങാം സ്വയം മുൻനിത്തുന്ന ലക്ഷ്യമെങ്കിൽ, എനിക്കു തോന്നുന്നു, ഞാൻ ഭയപ്പെടുകയും ചെയ്യുന്നു. *മഹാകവി സ്വയം ചിത്രണം ചെയ്ത ആ കാഴ്ചപ്പാടു് ഇനിയും സാക്ഷാൽക്കരിക്കപ്പെടേണ്ടതായിട്ടാണിരിക്കുന്നതെന്നു്. നിങ്ങാം യൂറോപ്പിൽ നടക്കുന്ന സംഭവങ്ങളിലേക്കു് ഒന്നു കണ്ണുതിരിക്കണം. ഇന്നു യൂറോപ്പ് ആധുനികപരിഷ്ക്കാരത്തിൻെറ കാലുക്കീഴിൽ ഞെരങ്ങുകയാണെന്ന നിഗമനത്തിൽ നിങ്ങാം എത്തിച്ചേർന്നിട്ടുണ്ടെങ്കിൽ, നിങ്ങളും നിങ്ങളേക്കാം മുതിർന്നവരും നമ്മുടെ മാതൃഭൂമിയിൽ ആ പരിഷ്ക്കാരം തുല്യരീതിയിൽ നടപ്പിലാക്കുന്നതിനുമുമ്പു് ഒന്നു വീണ്ടുവിചാരം നടത്താതിരിക്കയില്ല. പക്ഷേ, എന്നോടു ചിലർ പറയാറുണ്ടു്, ''നമ്മുടെ ഭരണകർത്താക്കാം മാതൃഭൂമിയിലേക്കു് ആ സംസ്ക്കാരം കടത്തിക്കൊണ്ടുവരുന്നതു കാണുമ്പോാം, നമുക്കതിനു് വഴങ്ങാതെ നിവൃത്തിയില്ലല്ലോ.'' ഇക്കാര്യത്തിൽ ഒട്ടും തെററുകാണിക്കരുതു്. നിങ്ങാം സ്വീകരിക്കാൻ തയ്യാറില്ലെങ്കിൽ, അത്തരമൊരു സംസ്ക്കാരം ഒരു ഭരണകർത്താവിനും ഇങ്ങോട്ടു കൊണ്ടുവന്നു നടപ്പിലാക്കാൻ കഴിയുമെന്നു് ഒരു നിമിഷനേരം പോലും എനിക്കു വിശ്വസിക്കാൻ സാദ്ധ്യമല്ല; ആ സംസ്ക്കാരം ഭരണകർത്താക്കാം നമ്മുടെ മുമ്പിൽ കൊണ്ടുവന്നാൽ, അതു പുറംതള്ളാനുള്ള ശക്തികളും നമ്മിൽ അന്തർഹിതമായുണ്ടെന്നു് എനിക്കു തോന്നുന്നു.

## 2. ബ്രിട്ടീഷ് വിദ്യാഭ്യാസത്തിൻെറ കുറവുകൾ

6

രാജ്യത്തിൻെറ സാമ്പത്തികാഭിവൃദ്ധിയുടെ കാര്യം ഒട്ടും ആലോചിക്കാതെയാണു് ഇന്നത്തെ പ്രാഥമികവിദ്യാഭ്യാസസമ്പ്രദായം ആസൂത്രണം ചെയ്യപ്പെട്ടിട്ടുള്ളതു്. പ്രാഥമികവിദ്യാഭ്യാസത്തിനു ചെലവിടുന്ന പണത്തിൽനിന്നു് രാഷ്ട്രത്തിനൊട്ടും വരുമാനമുണ്ടാകുന്നില്ല. ഗുക്ളാജിയെപ്പോലെയുള്ള അല്പം ചില ഭരണകർത്താക്കളേ ഉയർന്നവിദ്യാഭ്യാസത്തിൻെറ ഫലമായി നമുക്കലഭിക്കുന്നുള്ളുവെന്നതു് പ്രാഥമികവിദ്യാഭ്യാസകാര്യത്തിലുള്ള അനാവശ്യ

---

* രവീന്ദ്രനാഥടാഗോർ

6. Harijan, 28-10-1939 (Basic Eduaction, P. 79)

ച്ചെലവിനൊരു ന്യായീകരണമാകയില്ല. നമുക്ക് ഇംഗ്ലീഷ് ബിരുദങ്ങളോ ഇംഗ്ലീഷ് ഭാഷാജ്ഞാനമോ കൈവന്നവർ വഴിക്കല്ലാതെ ഇന്ത്യയുടെ ഭരണകാര്യങ്ങൾ കൊണ്ടുനടത്താൻ സാദ്ധ്യമല്ലെന്ന ദയനീയമായ അന്ധവിശ്വാസം മൂലമുള്ള വേദനാജനകമായ ആശ്വാസം മാത്രമേ അതു തരുന്നുള്ളു. വിദ്യാഭ്യാസഡയറക്ടർമാർ ഇന്നത്തെ പ്രാഥമികവിദ്യാഭ്യാസരീതി ഒരു വമ്പിച്ച നഷ്ടമാണെന്നു സമ്മതിച്ചിട്ടുണ്ട്. വിദ്യാർത്ഥികളിൽ ചെറിയൊരുശതമാനംമാത്രം ഉയർന്ന ക്ലാസ്സുകളിലെത്തുന്നുള്ളുവെന്നും, ഇന്നത്തെരീതിയിൽത്തന്നെ, വിശാലമായ നാട്ടിൻപുറങ്ങളുടെ ഒരു ചെറിയ അംശത്തെ മാത്രമേ അതു സ്പർശിക്കുന്നുള്ളുവെന്നും അവർ സമ്മതിക്കുന്നു. ഉദാഹരണത്തിനു്, മദ്ധ്യസംസ്ഥാനത്തിലെ എത്ര ചെറിയ ഒരു ഭാഗം ഗ്രാമങ്ങളിലാണ് ഈ പ്രാഥമികവിദ്യാഭ്യാസം തന്നെയുള്ളതു്? അവിടത്തെ ഗ്രാമങ്ങളിലുള്ള കുറച്ചു വിദ്യാലയങ്ങൾതന്നെ അവക്കു് യാതൊരു വരുമാനവും ഉണ്ടാക്കുന്നതുമില്ല.

## 7

ഞാൻ ഉന്നതവിദ്യാഭ്യാസത്തിനു് എതിരല്ല, നികുതികൊടുക്കുന്ന സാധുജനങ്ങളെ വമ്പിച്ച നഷ്ടത്തിനിരയാക്കി കുറച്ചു ലക്ഷം ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ആ വിദ്യാഭ്യാസം കൈവരുന്നതിലേ എനിക്കെതിർപ്പുള്ളു. മാത്രമല്ല, ഇന്നു നൽകപ്പെടുന്ന രീതിയിലുള്ള ഉന്നതവിദ്യാഭ്യാസത്തിനു ഞാൻ എതിരാണ്. അതു നിരാശാജനകമാണ്—കുറെ കണ്ണുക്ഷോഭവും കുറച്ചു കാര്യവും! ഉന്നതവിദ്യാഭ്യാസസമ്പ്രദായം മുഴുവനും, അക്കാര്യത്തിനു വിദ്യാഭ്യാസം മുഴുക്കെയും, ഒന്നു് അടിസ്ഥാനപരമായി അഴിച്ചുകൂട്ടേണ്ടിയിരിക്കുന്നു.

## 8

പത്രാധിപർ: വിദ്യാഭ്യാസത്തിന്റെ അർത്ഥമെന്താണ്? അക്ഷരജ്ഞാനമെന്നേ അതിനർത്ഥമുള്ളു. അതു വെറുമൊരു ഉപകരണമാണു്; ഒരു ഉപകരണം നല്ലതിനു് ഉപയോഗിക്കാം; ദുരുപയോഗപ്പെടുത്തുകയും ചെയ്യാം. ഒരു രോഗിക്കു രോഗനിവാരണം നൽകാനുപയോഗിക്കുന്ന അതേ ആയുധംതന്നെ അയാളുടെ ജീവൻ എടുക്കാനും ഉപയോഗിക്കാം. അതുപോലെതന്നെയാണ് അക്ഷരജ്ഞാനവും. പലരും അതു ദുരുപയോഗപ്പെടുത്തുന്നതും, ചിലർ മാത്രം അതു നല്ലവണ്ണം ഉപയോഗപ്പെടുത്തുന്നതും നാം നിത്യേന കാണുന്നുണ്ടു്; ഇതൊരു നേരായ പ്രസ്താവനയാണെങ്കിൽ, അതുകൊണ്ടു ഗുണത്തേക്കാളേറെ ദോഷമാണു് ഉണ്ടായിട്ടുള്ളതെന്നു നാം സ്ഥാപിച്ചുകഴിഞ്ഞു.

---

7. Harijan, 9-3-1940 (To the Students, P. 247)
8. Hind Swaraj, (1908), pp. 87—92

വിദ്യാഭ്യാസത്തിൻെറ സാധാരണ അർത്ഥം അക്ഷരജ്ഞാനമെന്നാണ്. കുട്ടികളെ വായിക്കാനും എഴുതാനും കണക്കു ചെയ്യാനും പഠിപ്പിക്കുന്നതു പ്രാഥമികവിദ്യാഭ്യാസം എന്നപേരിൽ വിളിക്കപ്പെടുന്നു. ഒരു കർഷകൻ സത്യസന്ധതയോടെ പ്രവർത്തിച്ച് ആഹാരത്തിനുള്ളതു് സമ്പാദിക്കുന്നു. അയാൾക്കു ലോകത്തെക്കുറിച്ചു സാമാന്യജ്ഞാനമുണ്ട്. സ്വന്തം അച്ഛനമ്മമാരോടും, ഭാര്യയോടും, കുട്ടികളോടും കൂട്ടുകാരായ ഗ്രാമീണരോടും എങ്ങനെ പെരുമാറണമെന്ന് അയാൾക്കു സാമാന്യം നന്നായറിയാം. അയാൾ സദാചാരനിയമങ്ങൾ മനസ്സിലാക്കുകയും അനുഷ്ഠിക്കുകയും ചെയ്യുന്നുണ്ട്. പക്ഷേ, അയാൾക്ക് സ്വന്തംപേരെഴുതാൻ അറിയില്ല. അയാൾക്ക് അക്ഷരജ്ഞാനമുണ്ടാക്കിയിട്ടു നിങ്ങളെന്തുചെയ്യാൻ പോകുന്നു? അയാളുടെ സന്തുഷ്ടി ഒട്ടെങ്കിലും വളർത്താൻ നിങ്ങൾക്കു കഴിയുമോ? അയാൾക്കു സ്വന്തം ചെററക്കുടിലിലും എളിയ സ്ഥിതിയിലും അസംതൃപ്തിയുണ്ടാക്കാൻ നിങ്ങൾക്ക് ആഗ്രഹമുണ്ടോ? അതാണ് നിങ്ങൾക്കു വേണ്ടതെങ്കിൽതന്നെ, അയാൾക്ക് ഇത്തരമൊരു വിദ്യാഭ്യാസം ആവശ്യമുണ്ടാവില്ല. പാശ്ചാത്യചിന്താപ്രവാഹത്തിൽപെട്ട് കാര്യകാരണങ്ങൾ തൂക്കിനോക്കാതെയാണ്, നമ്മൾ ഇത്തരം വിദ്യാഭ്യാസരീതി ജനങ്ങൾക്കു കൊടുക്കണമെന്നു തീരുമാനിച്ചതു്.

നമുക്കിപ്പോൾ, ഉന്നതവിദ്യാഭ്യാസത്തെക്കുറിച്ചാലോചിക്കുക. ഞാൻ ഭൂമിശാസ്ത്രം, ജ്യോതിശാസ്ത്രം, ബീജഗണിതം, ക്ഷേത്രഗണിതം എല്ലാം പഠിച്ചിട്ടുണ്ട്. അതുകൊണ്ടു കാര്യമെന്തു്? എനിക്കു സ്വന്തം നിലയ്ക്കു് അതുകൊണ്ടെന്തു മെച്ചമുണ്ടായിട്ടുണ്ട്? അല്ലെങ്കിൽ, എൻെറ ചുററുമുള്ളവർക്കെന്തു കാര്യമുണ്ടായി? ഞാനെന്തിന് ഇതൊക്കെ പഠിച്ചു? പ്രൊഫസ്സർ ഹക്സ്ലി ഇപ്രകാരം നിർവ്വചിച്ചിട്ടുണ്ട്: തൻെറ ശരീരം സ്വന്തം ഇച്ഛാശക്തിക്ക് വഴങ്ങാൻ സന്നദ്ധവും. ഒരു യന്ത്രവിശേഷമെന്ന നിലയിൽ അതിനു ചെയ്യാവുന്ന എല്ലാ ജോലികളും സുകരമായും സുഖകരമായും ചെയ്യാൻ പ്രാപ്തവും ആയിരിക്കത്തക്ക പരിശീലനം ചെറുപ്പത്തിൽത്തന്നെ സിദ്ധിച്ച മനുഷ്യനാണ് ഉദാരമായ വിദ്യാഭ്യാസം സിദ്ധിച്ചവനെന്നു ഞാൻ വിചാരിക്കുന്നു. അയാളുടെ ബുദ്ധി എല്ലാ ഭാഗങ്ങൾക്കും തുല്യബലവും തടസ്സംകൂടാതെ പ്രവർത്തിക്കാൻ കഴിവും ഉള്ള വ്യക്തവും ശീതളവുമായ യുക്തിയുടെ യന്ത്രമാണ്....അയാളുടെ മനസ്സ് പ്രകൃതിയുടെ അടിസ്ഥാനസത്യങ്ങളെക്കുറിച്ചുള്ള അറിവുകൊണ്ടു നിറഞ്ഞതായിരിക്കും; അയാളുടെ വികാരങ്ങൾ മൃദുലമായ മനസ്സാക്ഷിയുടെ ഭൃത്യത വഹിക്കുന്ന ഊർജ്ജസ്വലമായ ഇച്ഛാശക്തിക്കു വഴങ്ങി മാത്രം പ്രവൃത്യുന്മുഖമാവാൻ വേണ്ട പരിശീലനം സിദ്ധിച്ചവയായിരിക്കും; എല്ലാ നിന്ദ്യതകളേയും വെറുക്കാനും എല്ലാവരേയും തന്നേപ്പോലെ കരുതി ബഹുമാനിക്കാനും അയാൾ പഠി

ച്ചിരിക്കും അങ്ങനെയുള്ള ഒരാറം മാത്രമാണ്ʼ ഉദാരമായ വിദ്യാഭ്യാസം സിദ്ധിച്ചവനെന്നു ഞാൻ കരുതുന്നു; അയാറം പ്രകൃതിയുമായി താദാത്മ്യം പ്രാപിച്ചിരിക്കുന്നു. പ്രകൃതിയിൽനിന്നുʼ അയാളും അയാളിൽനിന്നു പ്രകൃതിയും ആകാവുന്നത്ര നേട്ടങ്ങറം ഉണ്ടാക്കും.''

ഇതാണ്ʼ ശരിയായ വിദ്യാഭ്യാസമെങ്കിൽ, ഞാൻ ഉറപ്പിച്ചു പറയുന്നു, മുകളിൽ പറഞ്ഞ ശാസ്ത്രങ്ങളൊന്നും എനിക്കുʼ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കാൻ ഒരിക്കലും ഉപയോഗപ്പെട്ടിട്ടില്ലെന്നുʼ. അതുകൊണ്ടു നിങ്ങറം പ്രാഥമികവിദ്യാഭ്യാസം കൈക്കൊണ്ടാലും കൊള്ളാം, ഉന്നതവിദ്യാഭ്യാസം കൈക്കൊണ്ടാലും കൊള്ളാം—ഈ പ്രധാനകാര്യത്തിനുʼ അതുകൊണ്ടുപയോഗമില്ല. നമ്മെ അതു മനുഷ്യരാക്കുകയില്ല; കർത്തവ്യനിർവ്വഹണത്തിനു പ്രാപ്തരാക്കുകയുമില്ല.

വായനക്കാരൻ: അതങ്ങനെയാണെങ്കിൽ, എനിക്കു മററൊരു ചോദ്യം ചോദിക്കാനുണ്ടുʼ. ഈ കാര്യങ്ങളെല്ലാം എന്നോടു പറയാൻ താങ്കറംക്കുʼ കഴിവുണ്ടാകുന്നതെന്തുകൊണ്ടാണ്ʼ? താങ്കറംക്കുʼ ഉന്നതവിദ്യാഭ്യാസം സിദ്ധിച്ചില്ലായിരുന്നുവെങ്കിൽ, ഈ ആശയങ്ങളെല്ലാം എനിക്കു വിവരിച്ചുതരുവാൻ താങ്കറംക്കെങ്ങനെ കഴിയും?

പത്രാധിപർ: നിങ്ങറം പറഞ്ഞതു നന്നായിട്ടുണ്ടുʼ. എന്നാൽ, എൻെറ ഉത്തരം വളരെ ലളിതമാണ്ʼ. എൻെറ ജീവിതം, ഉയർന്നതോ താണതോ ആയ വിദ്യാഭ്യാസം സിദ്ധിച്ചില്ലായിരുന്നുവെങ്കിൽ, പാഴായിപ്പോയേനെ എന്നു ഞാൻ ഒരു നിമിഷം പോലും വിചാരിക്കാറില്ല. ഞാൻ സംഭാഷണംകൊണ്ടാണ്ʼ സേവനം നിർവ്വഹിക്കുന്നതെന്നും വിചാരിക്കാറില്ല. എന്നാൽ എനിക്കു സേവനംചെയ്യാൻ ആഗ്രഹമുണ്ടുʼ; ആ ആഗ്രഹം നിറവേററുന്നതിൽ, എനിക്കു കൈവന്ന വിദ്യാഭ്യാസം ഞാനുപയോഗിക്കുന്നു എന്നു മാത്രം. ഞാനതു നല്ലപോലെ ഉപയോഗിക്കുന്നുവെങ്കിൽത്തന്നെ, അതു ജനലക്ഷങ്ങറംക്കുവേണ്ടിയല്ല. നിങ്ങളേപ്പോലുള്ളവക്കുവേണ്ടിയേ എനിക്കതുʼ ഉപയോഗിക്കാൻ കഴിയൂ; എൻെറ വാദത്തിനുʼ അക്കാരണംതന്നെ ഒരു പിന്താങ്ങാണ്ʼ. മിക്കവാറും കപടമായ ഒരു വിദ്യാഭ്യാസത്തിൻെറ ബാധയിലകപ്പെട്ടിരിക്കുന്നു, നിങ്ങളും ഞാനും. ഞാനതിൻെറ ദോഷഫലങ്ങളിൽനിന്നു മോചനം നേടിയതായി അവകാശപ്പെടുന്നു; ഞാൻ എൻെറ അനുഭവത്തിൻെറ സൽഫലം നിങ്ങറംക്കും പകർന്നുതരാൻ ആഗ്രഹിക്കുന്നു; അങ്ങനെ ചെയ്യുമ്പോറം, ഞാൻ ഈ വിദ്യാഭ്യാസത്തിൻെറ കെട്ടഴിഞ്ഞ വശം പ്രദർശിപ്പിക്കുകയാണ്ʼ.

മാത്രമല്ല, എല്ലാ സന്ദർഭങ്ങളിലും ഞാൻ അക്ഷരജ്ഞാനത്തെ തരംതാഴ്ത്തിപ്പറഞ്ഞിട്ടില്ല. അക്ഷരത്തേ ബിംബംപോലെ ആരാ

ധിക്കരുതെന്നേ ഞാൻ ഇവിടെ ചൂണ്ടിക്കാണിക്കുന്നുള്ളു. അക്ഷരം ഒരു കാമധുക്ക് അല്ല. സ്വന്തം നിലയ്ക്കു് അതിനൊരു ഉപയോഗമുണ്ടു്. ഇന്ദ്രിയങ്ങളെ കീഴടക്കുമ്പോഴും, നമ്മുടെ ധർമ്മസംഹിതയെ ഉറപ്പുള്ള തറിയിന്മേൽ സ്ഥാപിക്കുമ്പോഴും, അതിനു് അതിന്റേതായ സ്ഥാനമുണ്ടു്. പിന്നീടു്, ആ വിദ്യാഭ്യാസം സ്വീകരിക്കാൻ നമുക്കാഗ്രഹമുണ്ടെങ്കിൽ, നമുക്കതു നല്ല രീതിയിൽ ഉപയോഗിക്കാം. ഒരു അലങ്കാരവസ്തുവെന്ന നിലയിൽ നമ്മിലതു നിലനില്ക്കാവുന്നതാണു്. ഈ വിദ്യാഭ്യാസം നിർബന്ധിതമാക്കേണ്ട ആവശ്യമില്ലെന്നു് അതുകൊണ്ടു സിദ്ധിക്കുന്നു. നമ്മുടെ പ്രാചീനവിദ്യാലയസമ്പ്രദായം മതി. സ്വഭാവരൂപീകരണത്തിനാണു് അതിലൊന്നാം സ്ഥാനം; അതാണു് പ്രാഥമികവിദ്യാഭ്യാസം. ആ അടിത്തറയിലുറപ്പിച്ച കെട്ടിടം നിലനില്ക്കും.

വായനക്കാരൻ: ഞാനതുകൊണ്ടു മനസ്സിലാക്കേണ്ടതു് ഇംഗ്ലീഷ്‌വിദ്യാഭ്യാസം സ്വയംഭരണം നേടുന്നതിനു് അത്യാവശ്യമാണെന്നു താങ്കൾ കരുതുന്നില്ലെന്നാണോ?

പത്രാധിപർ: എന്റെ ഉത്തരം 'അതേ' എന്നും അല്ലെന്നുമാണു്. ജനലക്ഷങ്ങൾക്കു് ഇംഗ്ലീഷ്‌വിദ്യാഭ്യാസം പ്രദാനംചെയ്യുകയെന്നതിന്റെ അർത്ഥം അവരെ അടിമകളാക്കുകയെന്നാണു്. മെക്കോളേ കെട്ടിപ്പടുത്ത വിദ്യാഭ്യാസത്തിന്റെ അടിത്തറ നമ്മെ അടിമപ്പെടുത്തിയിരിക്കുന്നു. അദ്ദേഹത്തിനു് അങ്ങനെയൊരു ഉദ്ദേശമുണ്ടെന്നു ഞാൻ വിവക്ഷിക്കുന്നില്ല; പക്ഷേ, ഫലം അതാണു്. ഹോംറൂളിനെക്കുറിച്ചു് ഒരു വിദേശഭാഷയിൽ സംസാരിക്കേണ്ടിവരികയെന്നതു് ഒരു ദയനീയസ്ഥിതിയാണു്, അല്ലേ?

യൂറോപ്യന്മാർ ഉപേക്ഷിച്ചുകഴിഞ്ഞവയാണു് നമ്മുടെ ഇടയിൽ പ്രചാരമുള്ള സമ്പ്രദായങ്ങളെന്നു് ഓർക്കുന്നതു നന്നു്. അവർക്കിടയിലെ പഠിപ്പുള്ളവർ ഓരോ രീതികൾ തുടർച്ചയായി മാററിക്കൊണ്ടിരിക്കുന്നു. നമ്മൾ അവർ വലിച്ചെറിഞ്ഞ സമ്പ്രദായങ്ങൾ അജ്ഞതമൂലം മുറുകെ പിടിക്കുകയാണു്. അവരിൽ ഓരോ വിഭാഗവും സ്വന്തം നില മെച്ചപ്പെടുത്താൻ പരിശ്രമിക്കുകയാണു്. വെയ്ൽസ് ഇംഗ്ലണ്ടിന്റെ ഒരു ചെറിയ ഭാഗമാണു്. വെയ്ൽസ്കാർക്കിടയിൽ വെൽഷ്ഭാഷ പുനരുദ്ധരിക്കാൻ ചില മഹാസംരംഭങ്ങൾ നടക്കുന്നു. ഇംഗ്ലീഷ് ചാൻസലറായ ലോയിഡ് ജോർജ്ജ് വെയ്ൽസിലെ കുട്ടികളെക്കൊണ്ടു് വെൽഷ്ഭാഷ സംസാരിപ്പിക്കാനുള്ള പ്രസ്ഥാനത്തിന്റെ നേതൃസ്ഥാനം വഹിക്കുന്നു. നമ്മുടെ സ്ഥിതിയെന്താണു്? നമ്മൾ തമ്മിൽതമ്മിൽ പിഴച്ച ഇംഗ്ലീഷിൽ എഴുതെഴുതുന്നു; നമ്മുടെ എം. എ. ക്കാർ പോലും ഇതിൽനിന്നു് ഒഴിവല്ല. നമ്മുടെ ഏററവും നല്ല ചിന്തകൾ ഇംഗ്ലീഷിലാണു് ആവിഷ്കരിക്കപ്പെടുന്നതു്. നമ്മുടെ കോൺ

ഗ്രസ്സിൻെറതന്നെ യോഗനടപടികഠം ഇംഗ്ലീഷിലാണ്. നമ്മുടെ മികച്ച വാർത്താപത്രങ്ങഠം ഇംഗ്ലീഷിലാണ് അച്ചടിക്കപ്പെടുന്നതു്. ഈ സ്ഥിതിഗതികഠം ദീർഘകാലത്തേക്ക തുടർന്നുപോവുകയാണെങ്കിൽ, ഭാവി—ഞാനുറപ്പിച്ചു പറയുന്നു—നമ്മെ കുററപ്പെടുത്തും, ശപിക്കും.

ഇംഗ്ലീഷ്‌വിദ്യാഭ്യാസം സ്വീകരിച്ചതുമൂലം നാം രാജ്യത്തെ അടിമത്തത്തിലാഴ്ത്തിയെന്ന കാര്യം ശ്രദ്ധേയമാണ്. കാപട്യം, ഭീഷണി തുടങ്ങിയതെല്ലാം വർദ്ധിച്ചിട്ടുണ്ടു്. ഇംഗ്ലീഷറിയുന്ന ഇന്ത്യാക്കാർ ജനങ്ങളെ ചതിക്കാനും പേടിപ്പെടുത്താനും മടിച്ചിട്ടില്ല. ഇപ്പോഠം, നാം ജനങ്ങഠംക്കവേണ്ടി എന്തെങ്കിലും ചെയ്യുന്നുണ്ടെങ്കിൽത്തന്നെ, അതു നമുക്ക് അവരോടുള്ള കടപ്പാടിൻെറ ഒരു അംശം മാത്രമേ ആകുന്നുള്ളു.

എനിക്കൊരു നീതിന്യായക്കോടതിയിൽ പോകണമെങ്കിൽ, ആശയവിനിമയത്തിനു് ഇംഗ്ലീഷ്‌ഭാഷയെ ആശ്രയിക്കണം. ഞാനൊരു ബാരിസ്റ്ററായാൽ, മാതൃഭാഷ സംസാരിക്കുകയില്ലെന്നു മാത്രമല്ല, സ്വന്തം മാതൃഭാഷയിൽനിന്നു് മറെറാരാഠം എനിക്ക കാര്യം ഭാഷാന്തരപ്പെടുത്തിത്തരുകയും വേണം—ഇതൊരു വേദനാജനകമായ കാര്യമല്ലേ? ഇതു് അസംബന്ധമല്ലേ? ഇതൊരു ദാസ്യചിഹ്നമല്ലേ? ഇതിനു ഞാൻ കുററപ്പെടുത്തേണ്ടതു് ഇംഗ്ലീഷുകാരേയോ, എന്നെത്തന്നെയോ? നാമാണു്, ഇംഗ്ലീഷറിയുന്ന ഇന്ത്യാക്കാരാണു്, ഇന്ത്യയെ അടിമപ്പെടുത്തിയതു്. രാജ്യത്തിൻെറ ശാപം നമ്മുടെമേലാണു്. ഇംഗ്ലീഷുകാരുടെമേലല്ല.

ഞാൻ പറഞ്ഞു, നിങ്ങളുടെ അവസാനത്തെ ചോദ്യത്തിനുത്തരം അതേ എന്നും അല്ലെന്നുമാണെന്നു്. എന്തുകൊണ്ടു് 'അതേ' എന്നു് ഞാൻ വിവരിച്ചുകഴിഞ്ഞു. എന്തുകൊണ്ടു് 'അല്ല' എന്നു് ഞാൻ ഇനി വിവരിക്കാം.

ഇംഗ്ലീഷ്‌വിദ്യാഭ്യാസമില്ലാതെ നമുക്ക കഴിഞ്ഞുകൂടാൻ വയ്യാത്തത്ര പരിഷ്കാരത്തിൻെറ സുഖക്കേടു് നമ്മെ ബാധിച്ചുകഴിഞ്ഞിരിക്കുന്നു. ആവശ്യമുള്ളേടത്തെല്ലാം അതു സിദ്ധിച്ചവർ അതു നല്ലപോലെ ഉപയോഗിക്കും. ഇംഗ്ലീഷുകാരുമായി ഇടപെടാനും, ഇംഗ്ലീഷിൽക്കൂടെ മാത്രം ആശയവിനിമയം ചെയ്യാൻകഴിയുന്ന നമ്മുടെ നാട്ടുകാരുമായി ഇടപെടാനും, ഇംഗ്ലീഷുകാർതന്നെ തങ്ങളുടെ പരിഷ്കാരം എത്രമാത്രം മടുപ്പുണ്ടാക്കിയിരിക്കുന്നുവെന്നു മനസ്സിലാക്കാനും നമ്മഠം ഇംഗ്ലീഷ് പഠിക്കുകയും ഉപയോഗിക്കുകയും ചെയ്യാം. ഇംഗ്ലീഷ് പഠിച്ചവർ തങ്ങളുടെ സന്തതിപരമ്പരകളെ മാതൃഭാഷയിൽക്കൂടെ സദാചാരം പഠിപ്പിക്കേണ്ടിവരും; അവക്ക മറെറാരു ഭാരതീയഭാഷയും പഠിക്കേണ്ടിവരും; അവർ വലുതാകുമ്പോഠം, ഇംഗ്ലീഷ് പഠിച്ചേക്കാം; പക്ഷേ, പരമമായ ലക്ഷ്യം

നമുക്കതാവശ്യമുണ്ടാവരുതെന്നതായിരിക്കണം. അതുകൊണ്ടു പണമുണ്ടാക്കുകയെന്ന ലക്ഷ്യം ഉപേക്ഷിക്കണം. പരിമിതമായ ഒരതിത്തിവരെ ഇംഗ്ലീഷുപഠിക്കുന്നതിൽത്തന്നെ, നാമതിലൂടെ പഠിക്കേണ്ടതെന്തു്, പഠിക്കരുതാത്തതെന്തു് എന്നു ചിന്തിക്കേണ്ടിവരും. എന്തെല്ലാം ശാസ്ത്രങ്ങളാണു് നാം പഠിക്കേണ്ടതെന്നു് അറിയുക ആവശ്യമായിവരും. ഇംഗ്ലീഷ്ബിരുദങ്ങൾ നേടാൻ നമ്മൾ കാര്യമായി ശ്രദ്ധിക്കാതിരുന്നാൽ അന്നുമുതൽ ഭരണകർത്താക്കൾ മുൻകരുതലോടെ ചെവി വട്ടംപിടിച്ചുതുടങ്ങുമെന്നു് കുറച്ചാലോചിച്ചാൽ നിങ്ങൾക്കു കാണാറാവും.

വായനക്കാരൻ: എന്നാൽ എന്തുതരം വിദ്യാഭ്യാസമാണു് നമ്മൾ കൊടുക്കേണ്ടതു്?

പത്രാധിപർ: ഇതേതാണ്ടു് മുകളിൽത്തന്നെ ചർച്ചചെയ്തിട്ടുണ്ടു്; പക്ഷേ, നമുക്കിപ്പോൾ കൂടുതൽ ചിന്തിക്കാം. നമ്മുടെ എല്ലാ ഭാഷകളും നാം അഭിവൃദ്ധിപ്പെടുത്തണമെന്നു് എനിക്കു തോന്നുന്നു. അവയിൽക്കൂടി പഠിക്കേണ്ടുന്ന വിഷയങ്ങളെപ്പററി ഇവിടെ അധികം വിസ്തരിക്കേണ്ടതില്ല. വിലപ്പെട്ട ഇംഗ്ലീഷു പുസ്തകങ്ങളെല്ലാം വിവിധ ഭാരതീയഭാഷകളിലേക്കു് വിവർത്തനം ചെയ്യപ്പെടണം. പലേ ശാസ്ത്രങ്ങളും പഠിക്കുന്നുവെന്ന കപടനാട്യം നമ്മൾ ഉപേക്ഷിക്കണം. മതപരമായ, അതായതു് ധർമ്മസംഹിതാപരമായ വിദ്യാഭ്യാസത്തിനാണു് പ്രഥമസ്ഥാനം നല്കേണ്ടതു്. സംസ്കാരസമ്പന്നനായ ഓരോ ഭാരതീയനും, അയാൾ ഹിന്ദുവാണെങ്കിൽ സംസ്കൃതവും, മുഹമ്മദീയനാണെങ്കിൽ അറബിഭാഷയും, പാഴ്സിയാണെങ്കിൽ പേഴ്സ്യനും, സംസ്ഥാനഭാഷയ്ക്കു പുറമേ, അറിഞ്ഞിരിക്കണം. ഹിന്ദി എല്ലാവരും പഠിക്കണം. ചില ഹിന്ദുക്കൾക്കു് അറബിഭാഷയും പേഴ്ഷ്യൻഭാഷയും അറിഞ്ഞിരിക്കണം; ചില മുഹമ്മദീയർക്കും പാഴ്സികൾക്കും സംസ്കൃതവും വശമാവണം. വടക്കും തെക്കും കിടക്കുന്ന പലരും തമിഴ് പഠിക്കണം. ഭാരതത്തിൻെറ ഒരു സാർവ്വത്രികഭാഷ ഹിന്ദിയായിരിക്കണം; അതു് പേഴ്സ്യനിലോ നാഗരിയിലോ രണ്ടിലേതെങ്കിലും ലിപിയിൽ എഴുതാനുള്ള സ്വാതന്ത്ര്യവും നൽകപ്പെടണം. ഹിന്ദുക്കളും മുഹമ്മദീയരും തമ്മിൽ കൂടുതൽ അടുത്ത ബന്ധമുണ്ടാക്കേണ്ടതിലേക്കു്, രണ്ടു ലിപികളും അറിഞ്ഞിരിക്കേണ്ടതാവശ്യമാണു്. ഇതു സാദ്ധ്യമാണെങ്കിൽ, ഇംഗ്ലീഷുഭാഷയെ കുറച്ചുകാലംകൊണ്ടു് സ്വസ്ഥാനത്തുനിന്നും തുരത്തുവാൻ നമുക്കു കഴിയും. അടിമകളായ നമുക്കു് ഇതെല്ലാം ആവശ്യമാണു്. നമ്മുടെ അടിമത്തംകൊണ്ടു് രാജ്യമാസകലം അടിമപ്പെട്ടുപോയി; നമ്മുടെ സ്വാതന്ത്ര്യത്തോടെ രാജ്യം സ്വതന്ത്രമാവും.

വായനക്കാരൻ: മതപരമായ വിദ്യാഭ്യാസത്തിൻെറ പ്രശ്നം വളരെ വിഷമംപിടിച്ച ഒന്നാണു്.

പത്രാധിപർ: എന്നാലും, അതു നമുക്കൊഴിവാക്കാൻ നിവൃത്തിയില്ല. ഇന്ത്യ ഒരിക്കലും നിരീശ്വരമാകയില്ല. കടന്ന നിരീശ്വരവാദം ഈ നാട്ടിൽ തഴച്ചുവളരുകയില്ല. നമ്മുടെ ജോലി തീർച്ചയായും വിഷമംപിടിച്ചതാണ്. മതപരമായ വിദ്യാഭ്യാസത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ എനിക്കു തല ചുററിത്തുടങ്ങുകയാണ്. നമ്മുടെ മതാദ്ധ്യാപകർ കപടനാട്യക്കാരും സ്വാർത്ഥികളുമാണ്; അവരെ നാം സമീപിക്കേണ്ടിവരും. മുല്ലമാരും ദസ്തൂർമാരും ബ്രാഹ്മണരുമാണ് ആ താക്കോൽ കൈവശം വെച്ചവർ; എന്നാൽ അവർക്കു സൽബുദ്ധി തോന്നുകയില്ലെങ്കിൽ, ഇംഗ്ലീഷുവിദ്യാഭ്യാസംകൊണ്ടു് നമുക്കു സിദ്ധിച്ച ശക്തി നാം മതവിദ്യാഭ്യാസത്തിനായി വിനിയോഗിക്കേണ്ടിവരും. ഇതു വളരെ വിഷമം പിടിച്ച ജോലിയല്ല. സമുദ്രത്തിൻെറ വക്കുമാത്രമേ കലങ്ങിയിട്ടുള്ളു; ആ വക്കത്തു പെട്ടവരെ മാത്രമേ കഴുകി വൃത്തിയാക്കേണ്ടതുമുള്ളു. ഈ വകപ്പിൽപ്പെട്ട നമ്മൾക്കു് സ്വയം കഴുകിവൃത്തിയാക്കാൻ കഴിയും; കാരണം എൻെറ പരാമർശങ്ങൾ ജനലക്ഷങ്ങളെ ബാധിക്കുന്നില്ല. ഇന്ത്യയെ അതിൻെറ ആദ്യപരിശുദ്ധിയിലേക്കു് വീണ്ടും സമുദ്ധരിക്കണമെങ്കിൽ, നമുക്കതിലേക്കു് അല്പം മടങ്ങിച്ചെല്ലുകതന്നെ വേണ്ടിവരും. നമ്മുടെ സ്വന്തം പരിഷ്കാരത്തിൽ, സ്വാഭാവികമായിത്തന്നെ, പുരോഗതി, പശ്ചാദ്ഗതി, പരിഷ്കരണം, പ്രതികരണം എന്നിവയെല്ലാം ഉണ്ടാവും. പക്ഷേ, ഒരു പരിശ്രമം ആവശ്യമാണ്—അതു് പാശ്ചാത്യപരിഷ്കാരത്തെ ആട്ടിയോടിക്കാനാണ്. മററുള്ളതെല്ലാം തനിയേ വരും.

## 9

തിരുവിതാംകൂറിലും മദിരാശിയിലുമുണ്ടായ എൻെറ അടുത്ത കാലത്തെ പര്യടനത്തിനിടയിൽ എനിക്കറിയാൻ കഴിഞ്ഞു, ഞാനുമായി ഇടപെടാൻ ഇടയായ മിക്ക വിദ്യാർത്ഥികളും 'ബുദ്ധിജീവി'കളും ബുദ്ധിവികാസത്തിൻെറയല്ല, ബുദ്ധിയുടെ ദുർവ്യയത്തിൻെറ ഉദാഹരണങ്ങളാണെന്നു്. ഈ ദുഷ്പ്രവണതയെ പ്രോത്സാഹിപ്പിക്കുകയും, മനസ്സിനെ വഴിതെററിക്കുകയും, അങ്ങനെ അതിൻെറ വികാസത്തെ സഹായിക്കുന്നതിനുപകരം തടസ്സപ്പെടുത്തുകയും ചെയ്യുന്ന ഇന്നത്തെ വിദ്യാഭ്യാസരീതിയുടെ കുററമാണതു്. സേഗാവിലെ എൻെറ പരീക്ഷണം ഈ ധാരണയെ ഉറപ്പിക്കുകയേ ചെയ്തിട്ടുള്ളു; പക്ഷേ, അവ തെളിവെന്ന നിലയിൽ ഉദാഹരിക്കാൻ വയ്യാത്തത്ര അപൂർണ്ണമാണ്. 1904—ൽ ദക്ഷിണാഫ്രിക്കയിൽ ഫീനിക്സ് സെററിൽമെൻറ് സ്ഥാപിച്ച കാലംമുതൽക്കുതന്നെ ഞാൻ പുലർത്തിപ്പോന്നിട്ടുള്ളവയാണ് ഇപ്പോൾ ഞാൻ മുന്നോട്ടു വെയ്ക്കാൻപോകുന്ന വിദ്യാഭ്യാസസംബന്ധമായ അഭിപ്രായങ്ങൾ.

9. Harijan, 8-5-1937 (Basic Education, pp. 10—12)

ബുദ്ധിയുടെ ശരിയായ ശിക്ഷണം കൈ, കാൽ, കണ്ണ്, ചെവി, മൂക്ക് തുടങ്ങിയ ശരീരാവയവങ്ങളുടെ ചിട്ടപ്രകാരമുള്ള അഭ്യാസംകൊണ്ടും വ്യായാമംകൊണ്ടും മാത്രമേ സിദ്ധിക്കുകയുള്ളു എന്നാണെൻെറ പക്ഷം. മററു വാക്കുകളിൽ പറഞ്ഞാൽ, ഒരു കുട്ടിക്ക് ശരീരാവയവങ്ങളുടെ ബുദ്ധിപൂർവ്വമായ ഉപയോഗംകൊണ്ട് ബുദ്ധിശക്തി എളുപ്പത്തിലും ഏററവും നല്ല രീതിയിലും വളർത്തുവാൻ പററും. പക്ഷേ, ബുദ്ധിയുടേയും ശരീരത്തിൻേറയും വളർച്ചയ്ക്കു തുല്യമായ ആത്മോൽബുദ്ധതയുമായി കൈകോർത്തുപോകുന്നില്ലെങ്കിൽ, ആദ്യം പറഞ്ഞതുമാത്രം താളംതെററി ദയനീയമാംവണ്ണം കണ്ടമാനം വളർന്നുപോകുകയെന്ന സ്ഥിതിയാണുണ്ടാവുക. ആത്മീയമായ അഭ്യാസം എന്നതുകൊണ്ട് ഹൃദയത്തെ വിദ്യാഭ്യാസം ചെയ്യിക്കൽ എന്നാണ് ഞാൻ അർത്ഥമാക്കുന്നത്. ഒരു കുട്ടിയുടെ ആത്മീയവും ശാരീരികവുമായ കഴിവുകളുമായി ഒരേസമയം സമരസപ്പെട്ടുപോയാൽമാത്രമേ ബുദ്ധിക്കും ഉചിതവും സർവ്വതോന്മുഖവുമായ വളർച്ചയുണ്ടാവുകയുള്ളു. അവ അവിഭാജ്യമാംവണ്ണം ഏകോപിച്ച ഒരാകത്തുകയാണ്. തന്മൂലം, ഈ തത്വമനുസരിച്ചു നോക്കുമ്പോൾ, അവ ഓരോന്നോരോന്നായോ പരസ്പരാശ്രയമില്ലാതേയോ വളർച്ചപ്രാപിക്കുമെന്നു വിചാരിക്കുന്നത് അങ്ങേയററം തെററാണ്.

ബുദ്ധിയുടേയും ശരീരത്തിൻേറയും ആത്മാവിൻേറയും വിവിധപ്രവണതകൾതമ്മിൽ നേരായ സംയോജനവും സമ്മേളനവും ഇല്ലെങ്കിലുള്ള ശപ്തഫലങ്ങൾ സുവിശദങ്ങളാണ്; അവ നമുക്കു ചുററുമുണ്ട്; പക്ഷേ, നമ്മുടെ ഇന്നത്തെ പിഴച്ച കെട്ടുപാടുകൾക്കിടയിൽപെട്ട് നമുക്കു കൺ തെററിയിരിക്കുന്നു. നമ്മുടെ ഗ്രാമീണ ജനങ്ങളെ എടുക്കുക. അവർ ശൈശവംമുതൽ തങ്ങൾ ആരുടെയിടയിലാണോ ജീവിക്കുന്നത് ആ കന്നാലികളെപ്പോലെ രാവിലെ മുതൽ രാത്രിവരെ വയലിൽ പണിയെടുക്കുന്നു. യാന്ത്രികവും വിരസവുമായ മടപ്പൻപണി വീണ്ടും വീണ്ടും ചെയ്യുകയാണവരുടെ ജീവിതം. ബുദ്ധിശക്തിയുടെയോ ജീവിതത്തിലെ ഉന്നതസിദ്ധികളുടേയോ ഒരു സ്ഫുലിംഗംപോലുമില്ല, അവർക്കാശ്വാസം നൽകാൻ. ബുദ്ധിയും ആത്മാവും വികസിപ്പിക്കാനുള്ള യാതൊരു സാദ്ധ്യതകളും കിട്ടാതെ അവർ മൃഗങ്ങളുടെ നിലവാരത്തിലേക്കു താണിരിക്കുന്നു. മറുഭാഗത്ത്, നമ്മുടെ നഗരങ്ങളിലെ സ്കൂളുകളിലും കോളേജുകളിലും വിദ്യാഭ്യാസത്തിൻെറ പേരിൽ നടന്നുകൊണ്ടിരിക്കുന്നത് ബുദ്ധിപരമായ ദുർവ്യയം മാത്രമാണ്. അവിടെ ബുദ്ധിപരമായ ശിക്ഷണത്തെ ദേഹാദ്ധ്വാനം ചെയ്യുള്ള ശാരീരികപ്രവർത്തനവുമായി ബന്ധമില്ലാത്ത ഒന്നെന്ന നിലയ്ക്കാണ് ആദരിച്ചുവരുന്നത്. പക്ഷേ, ശരീരത്തിനു ആരോഗ്യം നിലനിർത്താൻ എന്തെങ്കിലും തരത്തിലുള്ള വ്യായാമം ആവശ്യമാകയാൽ

കൃത്രിമവും മററൊരുതരത്തിൽ ശുഷ്കവുമായ കായികസംസ്കാര സമ്പ്രദായംകൊണ്ടു് ആ കാര്യം സാധിക്കാനവർ വെറുതേ മിനക്കെടുന്നു. ഫലം അത്ര ആപൽക്കരമല്ലെങ്കിലും, ഇതു് വാക്കുകൾക്കതീതമാംവണ്ണം അപഹാസ്യമാണു്. ഈ സമ്പ്രദായത്തിൽ പഠിച്ചു പുറത്തുവന്ന ഒരു യുവാവിനു് ഒരു സാധാരണ തൊഴിലാളിയുമായി ശാരീരികസഹനശക്തിയിൽ ഒരുനിലയ്ക്കും മത്സരിക്കാനാവുകയില്ല. ഏററവും ചെറിയ ദേഹാധ്വാനം അയാളെ തലവേദന പിടിപ്പിക്കുന്നു. അല്പം വെയിൽകൊണ്ടാലയാൾക്കു തലതിരിച്ചിലുണ്ടാകുന്നു. ഇതിനെല്ലാം പുറമെ, ഇതെല്ലാം 'സ്വാഭാവിക'മെന്ന നിലയ്ക്കു് ബഹുമാനപുരസ്സരം വീക്ഷിക്കപ്പെടുകയും ചെയ്യുന്നു. മാനസികപ്രവണതകളാകട്ടെ, അച്ചടക്കമില്ലാത്ത ഒരു പരുക്കൻരീതിയിൽ ബീജാവാപം ചെയ്യപ്പെടാനും വല്ലവണ്ണവും വളരാനും അനുവദിക്കപ്പെടുകയും ചെയ്യുന്നു. ഫലം സദാചാരപരവും ആത്മീയവുമായ അരാജകത്വമാണു്. അതു് സമാദരണീയമെന്നു് കൊണ്ടാടപ്പെടുകയും ചെയ്യുന്നു.

മറിച്ചു്, ഹൃദയത്തിനു ശിക്ഷണം ആദ്യംമുതൽക്കേ നൽകപ്പെട്ടിട്ടുള്ള ഒരു ശിഷ്യന്റെ കാര്യം എടുക്കുക, അയാളെ വിദ്യാഭ്യാസമെന്ന നിലയ്ക്കുതന്നെ തുന്നൽ, ആശാരിപ്പണി, കൃഷി തുടങ്ങിയ ഉപയോഗപ്രദമായ ജോലികളിലും ഏർപ്പെടുത്തിയിട്ടുണ്ടെന്നു വിചാരിക്കുക; അയാൾക്കു് അതിനോടനുബന്ധിച്ചു് താൻ ചെയ്യേണ്ട കാര്യങ്ങളേക്കുറിച്ചും താൻ ഉപയോഗിക്കേണ്ട ആയുധങ്ങളുടെ നിർമ്മാണത്തേയും ഉപയോഗത്തേയും കുറിച്ചും സമഗ്രമായ പരിജ്ഞാനവും നൽകിയിട്ടുണ്ടെന്നു വിചാരിക്കുക; നല്ലൊരു അരോഗദൃഢഗാത്രം മാത്രമല്ല, ഭദ്രവും ഊർജ്ജസ്വലവുമായ ബുദ്ധിയും അയാൾക്കുണ്ടാവും; ആ ബുദ്ധി ദൈനന്ദിനാനുഭവത്തിന്റെ പരീക്ഷണങ്ങൾ ഉൾക്കൊണ്ടതും അതിൽ വേരുറച്ചതുമാവും. അയാളുടെ മാനസികവിദ്യാഭ്യാസം, തന്റെ പ്രവൃത്തിസമയത്തിന്റെ ബുദ്ധിപൂർവ്വവും ഫലപ്രദവുമായ വിനിയോഗത്തിനു പററുന്നതരത്തിലുള്ള ഗണിതവും വിവിധ ശാസ്ത്രങ്ങളുൾക്കൊള്ളുന്നതാവും. ഇതോടൊന്നിച്ചു സാഹിത്യവും ഒഴിവുസമയത്തെ വിനോദമെന്ന നിലയ്ക്കു യോജിപ്പിച്ചുകൊണ്ടുപോവുകയാണെങ്കിൽ, അതു് അയാൾക്കു പൂർണ്ണവും, സമീകൃതവും, സർവ്വതോമുഖവുമായ വിദ്യാഭ്യാസം പ്രദാനം ചെയ്യും. ആ വിദ്യാഭ്യാസത്തിൽ ബുദ്ധിക്കും, ശരീരത്തിനും, ആത്മാവിനും പൂർണ്ണമായ സ്ഥാനമുണ്ടായിരിക്കും; അവ ഒന്നിച്ചു് സ്വാഭാവികവും സമഞ്ജസവുമായ ഒരു പൂർണ്ണസത്തയായി വികസിക്കും. മനുഷ്യൻ വെറും ബുദ്ധിയോ, സ്ഥൂലമായ മൃഗശരീരമോ, ഹൃദയമോ, ആത്മാവോ അല്ല. ഒരു പരിപൂർണ്ണമനുഷ്യന്റെ നിർമ്മിതിക്കു് ഈ മൂന്നംശങ്ങളുടേയും ഉചിതവും സമഞ്ജസവുമായ സംയോജനം കൂടിയേ കഴിയൂ; വിദ്യാഭ്യാസത്തിന്റെ യഥാർത്ഥ

ധനശാസ്ത്രം അതാണ്. ഇത്തരം വിദ്യാഭ്യാസം സ്വാതന്ത്ര്യസമ്പാദനത്തിനുശേഷമേ പ്രദാനം ചെയ്യാൻ കഴിയുകയുള്ളൂ എന്നു പറയുന്നതു് വണ്ടിയെ കുതിരയ്ക്കു മുമ്പിൽ കെട്ടലാവും എന്നു ഞാൻ ഭയപ്പെടുന്നു. ജനങ്ങളുടെ തൊഴിലുകൾ ഇങ്ങനെ ബുദ്ധിപൂർവ്വം വിനിയോഗിക്കുകയും, അവർ എല്ലാവരുടേയും പൊതുനന്മയ്ക്കായിട്ടാണു ജീവിക്കുന്നതെന്നു് അവരെ മനസ്സിലാക്കുകയും ചെയ്യാൻ നമുക്കു സാധിക്കുകയാണെങ്കിൽ, സ്വാതന്ത്ര്യപ്രാപ്തിയുടെ മംഗളമുഹൂർത്തം എത്രയോ ത്വരിതഗതിയിൽ കൈവരുത്താം.

10

ആധുനികവിദ്യാഭ്യാസസൗധത്തിന്റെ ഘടകങ്ങളായ പാഠ്യപദ്ധതിയും അദ്ധ്യാപനാശയങ്ങളും ഓക്സ്ഫോർഡിലും കേംബ്രിഡ്ജിലുംനിന്നും, എഡിൻബറോയിലും ലണ്ടനിലുംനിന്നും ഇറക്കുമതി ചെയ്യപ്പെട്ടവയാണ്. എന്നാൽ അവ തികച്ചും വൈദേശികമാണു്; അവ നിരാകരിക്കപ്പെടുന്നതുവരെ ഒരു ദേശീയവിദ്യാഭ്യാസപദ്ധതി ഉണ്ടാവുക സാദ്ധ്യമല്ല. ഈ നിമിഷത്തിൽ, യൂറോപ്യൻവിദ്യാഭ്യാസം ഇന്ത്യയ്ക്കു് ഒഴിച്ചുകൂടാൻ കഴിയുമോ എന്ന പ്രശ്നം നാം ചർച്ചചെയ്യാൻ പോകുന്നില്ല. (ഈ വിഷയത്തിൽ നമുക്കു പറയാം, ഇംഗ്ലീഷ്സമ്പ്രദായത്തെ യൂറോപ്യൻ രീതിയുടെ ഒരു പ്രത്യേകവിഭാഗം മാത്രമായാണു് നാം കണക്കാക്കുന്നതെന്നു്) യൂറോപ്പുമായി സമരം ചെയ്യുവാൻ ഇന്ത്യയ്ക്കു് ആയുധങ്ങളായി വ്യവസായവൽക്കരണം, മുതലാളിത്തം, സൈനികീകരണം എന്നിവ വേണമെന്നാണു് നാം തീരുമാനിക്കുന്നതെങ്കിൽ—അതുപോലെ, പട്ടാളക്കാർ, സ്ഫോടനവസ്തുക്കൾ കണ്ടുപിടിക്കുന്ന ശാസ്ത്രജ്ഞർ, ശാസ്ത്രത്തെ വ്യഭിചരിക്കുന്നവർ, ദൈവത്തെ വിസ്മരിക്കുന്നവർ എന്നിങ്ങനെ ഭാരതത്തിന്റെ മക്കളെ പാശ്ചാത്യരുടെ അനുകർത്താക്കളാക്കാനുള്ള ഇതരകാര്യങ്ങളും നമുക്കു വേണമെന്നാണു് നാം നിശ്ചയിക്കുന്നതെങ്കിൽ—ഭവിഷ്യത്തെന്തായാലും ആ മാർഗ്ഗത്തിലൂടെ ഇന്ത്യ ഉറച്ച കാൽവെപ്പോടേയും തുറന്ന കണ്ണോടേയും മുമ്പോട്ടു പോകേണ്ടിവരും. പക്ഷേ, അങ്ങനെയാണെങ്കിൽ, ദേശീയവിദ്യാഭ്യാസം വേണ്ടെന്നു് ഭാരതം മനസ്സിൽ എന്നെന്നേക്കുമായി ഉറപ്പിക്കേണ്ടിവരും; കാരണം ദേശീയവിദ്യാഭ്യാസം ഈ ലക്ഷ്യങ്ങൾ നിറവേററുകയില്ല; അതു് ഭാരതത്തിന്റെ സന്താനങ്ങളെ ഈ പ്രവൃത്തിപദ്ധതികൾ നിറവേററാൻ പ്രാപ്തരാക്കുകയില്ല. ദീർഘകാലം നിലനിന്നുവന്നതും അതിവിപുലവുമായ ഇന്ത്യൻ പരിഷ്കാരത്തിനു് ഒരു തനതായ വിദ്യാഭ്യാസരീതി ഉണ്ടായിരുന്നു എന്ന വസ്തുതയാണു് നാം മനസ്സിലാക്കേണ്ടതു്. 'ദേശീയം' എന്ന

10. Young India, 20-3- 1924 (Towards New Education, pp. 26—28)

വിളിക്കപ്പെടാനർഹതയുള്ള ഒരേ ഒരു കാര്യം ഇതായിരുന്നു, പക്ഷേ, അതു് അടിസ്ഥാനപരമായി ആംഗ്ലോ–ഇന്ത്യൻരീതിയിൽനിന്നും, അതിൽനിന്നു നിഷ്പന്നമായ കപടദേശീയരീതിയിൽനിന്നും വ്യത്യസ്തമാണു്. അപ്പോൾ പ്രശ്നം ഇതാണു്: ''ദേശീയവും വിദേശീയവുമായ വിദ്യാഭ്യാസസമ്പ്രദായങ്ങൾ തമ്മിൽ വ്യക്തമായും അവസാനമായും ഒരു തെരഞ്ഞെടുപ്പു നടത്തണം—തരവും അസ്സലും, അത്ഥവും ഉദ്ദേശ്യവും, മാർഗ്ഗവും ലക്ഷ്യവും എന്നിവയുടെ തെരഞ്ഞെടുപ്പു്. അതു് ഇതേവരെ നടത്തിയിട്ടില്ല. തെരഞ്ഞെടുക്കലിന്റെ ആവശ്യകതതന്നെ ബോദ്ധ്യമായിട്ടില്ലെന്നു് നമുക്കു് ഏതാണ്ടു് ഉറപ്പാണു്. ഈ കാര്യത്തിൽ ആശയക്കുഴപ്പം നിലനിൽക്കുന്നേടത്തോളം കാലം, ദേശീയവിദ്യാഭ്യാസം വളന്നു തഴയ്ക്കുകയില്ല. കാരണമാണെങ്കിൽ വളരെ ലഘുവാണു്. ഗവമ്മേണ്ടു് ഇപ്പോൾത്തന്നെ ഒരുതരം വിദ്യാഭ്യാസം നൽകിവരുന്നുണ്ടു്. ഇതിന്റെ കാര്യത്തിൽ തികച്ചും അനൗദ്യോഗികമായ യാതൊരു സമിതിക്കും മത്സരിക്കാൻ സാദ്ധ്യമല്ല. ഔദ്യോഗികസംഘടന അധികം വലുതാണു്; അതിനധികം പണമുണ്ടു്. അതിനധികം പാരിതോഷികങ്ങളുമുണ്ടു നൽകാൻ. അടിസ്ഥാനതത്വങ്ങളേക്കുറിച്ചു നിർഭ്ദയമായും വിശദമായും ചിന്തിക്കാത്തിടത്തോളംകാലം ഈ മൗലികമായ വിഷമപ്രശ്നം നിലനിൽക്കും. ശ്രദ്ധാപൂവ്വമായ തീരുമാനത്തിന്റെ ഫലമായി, നമ്മൾ കൊടുക്കുന്ന വിദ്യാഭ്യാസം തികച്ചും ഭാരതീയമാവുമെന്നും സർക്കാർപള്ളിക്കൂടങ്ങളിലും കലാശാലകളിലും നൽകപ്പെടുന്ന വിദ്യാഭ്യാസത്തിന്റെ താണ ഒരു പ്രാകൃതപ്പകർപ്പാവുകയില്ലെന്നും നമ്മൾ ജനങ്ങളോടു വാഗ്ദാനം ചെയ്താൽ, ജനങ്ങൾ നമ്മെ ശ്രദ്ധിക്കാൻ ബാദ്ധ്യസ്ഥരാവും. നിലവിലുള്ള ഏർപ്പാടുകളുടെ ദുഷ്യഫലമായ ദുരിതമനുഭവിക്കുന്ന ജനങ്ങൾ, സാമൂഹ്യമായ ഭിന്നിപ്പിനെ ശപിക്കുന്നവർ, യുവത്വത്തിന്റെ ദുവ്വിനിയോഗംകൊണ്ടവശരായവർ തുടങ്ങി എല്ലാവരും അവിടെ ഒരു രക്ഷാമാഗ്ഗം കൃതജ്ഞതാപൂവ്വം കണ്ടെത്തുമെന്നു നാം വിശ്വസിക്കുന്നു. ദേശീയവും സാമൂഹ്യവുമായ നിലനിൽപ്പിന്റെ ഉദ്ധാരണത്തിനു് അനുപേക്ഷണീയമായ വിപ്ലവത്തിനുവേണ്ടി നിലകൊള്ളുന്ന സ്ഥാപനങ്ങളുടെ കയ്യിലായിരിക്കും ഭാവിയുടെ രഹസ്യം സ്ഥിതിചെയ്യുന്നതു്.

ഓക്കേണ്ടതു് ഇതാണു്: ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ ഏററവും പ്രത്യക്ഷമായ ദോഷം—ആ ദോഷത്തിൽത്തന്നെ ഇനിയും അടിയിൽ കിടക്കുന്ന ദോഷങ്ങൾ തെളിഞ്ഞുകാണാം—അതു നമ്മുടെ അസ്തിത്വത്തിന്റെ അവിച്ഛിന്നതയെ തകത്തിരിക്കുന്നു എന്നതാണു്. എല്ലാ നല്ല വിദ്യാഭ്യാസവും ഒരു തലമുറയെ പോയ തലമുറയുടെ ഭാരങ്ങൾ ഏറെറടുക്കാൻ പ്രാപ്തമാക്കിത്തീർക്കാനുദ്ദേശിക്കപ്പെട്ടതാണു്; വിടവോ ആപത്തോ കൂടാതെ

സാമൂഹ്യ ജീവിതം നിലനിർത്തിപ്പോരാനുദ്ദേശിക്കപ്പെട്ടതാണു്. സാമൂഹ്യജീവിതത്തിലെ ഭാരങ്ങൾ തുടർച്ചയായുണ്ടാവുന്ന ഒന്നാണു്. ഒരു ഘട്ടത്തിൽ ഒരു തലമുറയ്ക്കു് അതിന്റെ പൂർവ്വികരുടെ പ്രവൃത്തികളുമായി തികച്ചും ബന്ധമററുപോവുകയാണെങ്കിൽ, അല്ലെങ്കിൽ വല്ലപ്രകാരത്തിലും അതിനെക്കുറിച്ചോ അതിന്റെ സാംസ്കാരികവശത്തെക്കുറിച്ചോ ലജ്ജിക്കണമെന്നു വരുകയാണെങ്കിൽ, അതു തകർന്നുകഴിഞ്ഞു. സമുദായത്തെ ഒന്നിപ്പിച്ചുനിർത്തുന്ന ശക്തി ഉന്നതമായ ചില കുറുകളാണു് — വിശ്വാസപ്രമാണങ്ങൾ, തൊഴിൽ, മാതാപിതാക്കൾ, കുടുംബം, ധർമ്മം, എന്നിവയോടുള്ള കൂറുകൾ. അഭിമാനത്തിന്റേയും സേവനത്തിന്റേയും ദീർഘകാലപാരമ്പര്യം പ്രാചീനഭാരതീയവിദ്യാഭ്യാസം നിലനിർത്തിവന്നിരുന്നു. സാമൂഹ്യഘടനയിലായാലും രാഷ്ട്രീയഘടനയിലായാലും ഏതു വ്യവസ്ഥിതിയുടേയും സ്ഥാനം അഭിമാനവും സേവനവുമായിരിക്കണമല്ലൊ. ആധുനികവും വൈദേശികവും ദേശീയേതരവും ആയ വിദ്യാഭ്യാസം യുവാക്കളെ ജീവിതത്തിൽ ഉപയോഗപ്രദമായ ഒരു ജോലിക്കും പററാത്തവരാക്കിത്തീക്കുന്നുവെന്നതു തികച്ചും പരമാർത്ഥമാണു്. ഇംഗ്ലീഷ്സ്കൂളുകളിലേക്കു കുട്ടികളെ അയച്ച ബഹുഭൂരിപക്ഷം ജനങ്ങളും ഈശ്വരനിൽ അഗാധവും സ്ഥിരവുമായ വിശ്വാസമുറച്ച കൃഷിക്കാരായ സ്ത്രീപുരുഷന്മാരാണു്. ഈ യുവജനങ്ങൾ മടങ്ങിവരുമ്പോൾ കൃഷിയെപ്പററി ഒന്നുമറിയാത്തവരാകുമെന്ന കാര്യത്തിൽ സംശയമില്ല. അവക്കു് അവരുടെ അച്ഛനമ്മമാരുടെ തൊഴിലുകളോടു തീർച്ചയായും വലിയ പുച്ഛമാവും. അവർ ദൈവവിശ്വാസത്തിനും ദൈവത്തിന്റെ അനുഗ്രഹപ്രസാദങ്ങൾക്കും അതീതരായി വളർന്നുവെന്നു പ്രസംഗിക്കും. ഈ വിനാശകരമായ വിച്ഛേദത്തിന്റെ ദുരിതഫലം ഗവമ്മേണ്ടിനു് ഏതാനും ഗുമസ്തന്മാരും ഡെപ്യൂട്ടിമാരും വേണമെന്ന പരിമിതാവശ്യംകൊണ്ടു വന്നുചേർന്നതാണു്. അക്കാര്യം ഈ ഇടപാടിന്റെ സത്യാവസ്ഥയെ മറച്ചുപിടിക്കേണ്ടതില്ല. വിദ്യാഭ്യാസസമ്പ്രദായത്തിൽ 'പരിഷ്ക്കരണ'ത്തിന്റെ പിന്നാലേ പരിഷ്കരണങ്ങളുണ്ടായി; സവ്വകലാശാലകളുടെ കാര്യം കമ്മീഷനുകൾ പരിഗണിച്ചു; പ്രാഥമികവിദ്യാഭ്യാസം നിർബ്ബന്ധിതമാക്കേണ്ടതിനേപ്പററി ആരാഞ്ഞുനോക്കി; എന്നാൽ, ദേശീയജീവിതത്തിന്റേയും അഭിവൃദ്ധിയുടേയും അടിത്തറ തകർക്കുകയാൽ, അതു മുഴുവൻ ദോഷമാണെന്ന ഒരു വിദൂരധാരണപോലും ആക്കും ഉണ്ടായിട്ടില്ല; സമ്പ്രദായമാകെ പൊളിച്ചുമാററണം. ഇന്ത്യൻ സവ്വകലാശാലകൾ ഉണ്ടാകുന്നതിനുമുമ്പു്, മെക്കോളേപ്രഭു അദ്ദേഹത്തിന്റെ മാരകമായ കുറിപ്പുകൾ എഴുതുന്നതിനുമുമ്പു്, വിദ്യാഭ്യാസത്തിന്റെ ഘടകങ്ങളെന്തെല്ലാമായിരുന്നെന്നതിനേപ്പററി ഉടനടി അന്വേഷണം നടത്തേണ്ടിയിരുന്നു. ഇതിൽ ചൊറുചൊറുക്കു് അത്യാവശ്യമാണു്. കാരണം പഴയ ഗുരുനാഥന്മാരുടെ വർഗ്ഗം അതിവേഗം

നാമാവശേഷമാവുകയാണ്; അവരോടൊപ്പം അവരുടെ രീതികളും മൺമറയും. ആ പാഠ്യക്രമത്തിന്റെ പുനരുദ്ധാരണം എന്നതിനർത്ഥം ഇന്നത്തെ രാഷ്ട്രീയചരിത്രവും ഭൂമിശാസ്ത്രവും അപ്രത്യക്ഷമാവുക എന്നാവും; പക്ഷേ, ആ കാര്യം നമ്മെ ഒട്ടും ശല്യപ്പെടുത്തേണ്ടതില്ല. ഞങ്ങൾ ഇന്ത്യയുടെ ഒരു ഭാഗത്തെങ്കിലും ആ ആഴയ പാഠ്യക്രമത്തിന്റെ ഘടകങ്ങളിലേക്കു കടന്നുചെല്ലാൻ ശ്രമിക്കുന്നുണ്ട്. ഞങ്ങൾക്കു ധൈര്യത്തോടെ ഉറപ്പിച്ചുപറയാൻ കഴിയും, യൂറോപ്പിൽനിന്ന് ഏററവും ഒടുവിൽ വന്നവയേക്കാൾ എത്രയോ കഴിവുററതും തൃപ്തികരവുമായി അവ ഞങ്ങൾക്കു തോന്നിയിട്ടുണ്ടെന്ന്. പക്ഷേ, ഞങ്ങൾ സമ്മതിക്കുന്നു, അതൊരു സാധാരണക്കാരന്റെ അഭിപ്രായമാണെന്ന്. അതുകൊണ്ടാണ്, അക്കാര്യം വിദഗ്ദ്ധന്മാർ പരീക്ഷിച്ചുനോക്കണമെന്നു ഞങ്ങൾ ആശിക്കുന്നത്. അങ്ങനെ ചെയ്യുകയും, അതിന്റെ ഫലങ്ങൾ ഞങ്ങൾ നേരിടുകയും ചെയ്യുകയാണെങ്കിൽ, നാട്ടിലെ ജനങ്ങൾക്കു വളരെയധികം അഭിനന്ദിക്കാനുള്ള വക കാണുമെന്നു ഞങ്ങൾക്കുറപ്പുണ്ട്.

11

എനിക്കിന്നു് ധർമ്മം അഥവാ വിദ്യാർത്ഥികളോടുള്ള കർത്തവ്യം എന്ന വിഷയത്തേക്കുറിച്ച് അൽപ്പം സംസാരിക്കേണ്ടതുണ്ട്. ധർമ്മം എളുപ്പമെന്നപോലെതന്നെ വിഷമവുമാണ്. ഹിന്ദുമതപ്രകാരം, വിദ്യാർത്ഥി ഒരു ബ്രഹ്മചാരിയാണ്; ബ്രഹ്മചര്യം എന്നാൽ വിദ്യാർത്ഥിജീവിതം എന്നാണർത്ഥം. അവിവാഹിതജീവിതമെന്നതു ബ്രഹ്മചര്യത്തിന്റെ ഒരു സങ്കുചിതനിർവ്വചനമാണ്. മൂലാർത്ഥം വിദ്യാർത്ഥിജീവിതമെന്നോ വിദ്യാർത്ഥിയുടെ സ്ഥിതിയെന്നോ ആണ്. ഇന്ദ്രിയസംയമമെന്നാണതിനർത്ഥം; പക്ഷേ, ഇന്ദ്രിയനിയന്ത്രണംവഴി പഠിക്കുകയും അറിവുണ്ടാക്കുകയും ചെയ്യുന്ന കാലഘട്ടം മുഴുവൻ ബ്രഹ്മചര്യാശ്രമമെന്നപേരിൽ അറിയപ്പെട്ടുതുടങ്ങി. ഈ ജീവിതകാലയളവിന് ആവശ്യമായും കുറച്ചുമാത്രം കൊടുക്കുകയും കുറേയധികം എടുക്കുകയും എന്നാണർത്ഥം. നാം ഈ സ്ഥിതിയിലിരിക്കുമ്പോൾ, പ്രധാനമായും സ്വീകർത്താക്കളാണ്—നമുക്കു കിട്ടാവുന്നതു മുഴുവൻ അച്ഛനമ്മമാരിൽനിന്നും അദ്ധ്യാപകന്മാരിൽനിന്നും ലോകത്തിൽനിന്നും കൈക്കൊള്ളുന്നവരാണ്. പക്ഷേ, ആ സ്വീകാരം തത്സമയത്തുള്ള മടക്കിക്കൊടുക്കലുൾക്കൊള്ളുന്നില്ലെങ്കിലും, ആ കടം മുഴുവൻ കൂട്ടുപലിശയോടെ വേണ്ടസമയത്തു മടക്കിയേല്പിക്കാനുള്ള ബാദ്ധ്യത വിദ്യാർത്ഥി കൈയേൽക്കുന്നു. അതുകൊണ്ടാണ് ഹിന്ദുക്കൾ മതപരമായ ഒരു കർത്തവ്യമെന്ന നിലയ്ക്കു് ബ്രഹ്മചര്യം അനുഷ്ഠിക്കുന്നത്.

---

11. Young India, 29-1-1925 (To the Students, pp. 56—57)

ആത്മീയമായി ഒരു ബ്രഹ്മചാരിയുടേയും ഒരു സന്യാസിയുടേയും ജീവിതം ഒരുപോലെയാണ് എന്നു കരുതപ്പെടുന്നു. ഒരു ബ്രഹ്മചാരി ബ്രഹ്മചാരിയായിരിക്കണമെങ്കിൽ, തീർച്ചയായും ഒരു സന്യാസിയായിരിക്കണം. സന്യാസിക്ക് അതൊരു തെരഞ്ഞെടുപ്പിന്റെ വിഷയമാണ്. ഹിന്ദുമതത്തിലെ നാലാശ്രമങ്ങൾക്കും അവയുടെ പരിശുദ്ധസ്വഭാവം നഷ്ടപ്പെട്ടിരിക്കുന്നു; അവ പേരിലേ ഇന്നു നിലനില്ക്കുന്നുള്ളു, ബ്രഹ്മചാരിയായ വിദ്യാർത്ഥിയുടെ ജീവിതം ഉല്പത്തിസ്ഥാനംമുതൽക്കുതന്നെ വിഷകലുഷമാക്കപ്പെടുന്നു. ഇന്നത്തെ തലമുറയ്ക്ക് പഠിക്കാനും പകർത്താനുമെന്ന നിലയിൽ നമുക്കു കാണിക്കാവുന്നതരത്തിൽ ആ ആശ്രമങ്ങളിലൊന്നും ഇന്ന് ബാക്കിനില്ക്കുന്നില്ലെങ്കിലും, ആ പഴയ ആശ്രമങ്ങൾക്ക് പ്രചോദനം നൽകിയ ആദർശങ്ങളിലേക്ക് നമുക്കു ശ്രദ്ധ തിരിക്കാം.

ഇന്നത്തെ വിദ്യാർത്ഥികളുടെ കർത്തവ്യം എന്തെന്ന് നമുക്കെങ്ങനെ മനസ്സിലാക്കാൻ കഴിയും? നമ്മൾ ആദർശങ്ങളിൽ വളരെയധികം അധഃപതിച്ചിരിക്കുന്നു. അച്ഛനമ്മമാർ കുട്ടികൾക്ക് തെററായ വഴിയാണു കാണിച്ചുകൊടുക്കുന്നതു്. അവർക്കു തോന്നുന്നതു്, കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കുന്നതു് അവർക്കു പണവും പദവിയും നേടാൻവേണ്ടി മാത്രമാണെന്നാണ്. അങ്ങനെ വിദ്യാഭ്യാസവും വിജ്ഞാനവും വ്യഭിചരിപ്പിക്കപ്പെടുകയാണ്: ഒരു വിദ്യാർത്ഥിയുടെ ജീവിതത്തിലാവശ്യമായ ശാന്തിയും നിഷ്കന്മഷതയും ആനന്ദവും നാം കണ്ടെത്താതെ കഴങ്ങുകയാണ്. ഒന്നിനേക്കുറിച്ചും മനസ്സു പുണ്ണാക്കേണ്ടതില്ലാത്ത കാലത്തു്, അവർ ഉല്ക്കണ്ഠയുടേയും മനഃശല്യത്തിന്റേയും ഭാരത്തിൽ അമർന്നടിയുകയാണ്. അവർക്ക് കൈക്കൊള്ളുകയും ഉൾക്കൊള്ളുകയും മാത്രമേ വേണ്ടതുള്ളു. എന്തു സ്വീകരിക്കണമെന്നും എന്തു തിരസ്ക്കരിക്കണമെന്നും മാത്രമേ അവർ വേർതിരിച്ചറിയേണ്ടതുള്ളു. വിദ്യാർത്ഥികൾക്ക് വിവേചനാശീലം പഠിപ്പിക്കുകമാത്രമാണ് അദ്ധ്യാപകന്റെ കർത്തവ്യം. വിവേചനാശൂന്യമായി നാം ഓരോന്നു സ്വീകരിക്കുകയാണെങ്കിൽ, നമ്മൾക്ക് യന്ത്രവുമായി ഭേദമില്ലാതാവും. നമ്മൾ ചിന്തിക്കുകയും അറിയുകയും ചെയ്യുന്ന ജീവികളാകയാൽ, നാം ഈ കാലഘട്ടത്തിൽ അസത്യത്തിൽനിന്നു സത്യത്തേയും, കയ്പുള്ള ഭാഷയിൽനിന്ന് മധുരഭാഷയേയും, അശുചിയായ വസ്തുവിൽനിന്ന് ശുചിയായ വസ്തുവേയും മററും വ്യതിരിക്തമായി അറിയേണ്ടതുണ്ട്. ചീത്തയിൽനിന്ന് നല്ല വസ്തുക്കൾ വേർതിരിച്ചെടുക്കുകയെന്ന കൃത്യത്തേക്കാൾ വിഷമം പിടിച്ച പലതും ഇന്നത്തെ വിദ്യാർത്ഥിയുടെ വഴിയിൽ കണ്ടകങ്ങളായി കിടക്കുന്നുണ്ട്. അയാൾക്ക് ചുററുപാടിലെ പ്രതികൂലാന്തരീക്ഷവുമായി സമരം ചെയ്യേണ്ടതുണ്ട്. ഒരു 'ഋഷിഗുരു'വി

ന്റെ ആശ്രമത്തിലെ പരിശുദ്ധാന്തരീക്ഷത്തിനും അദ്ദേഹത്തിന്റെ പിതൃതുല്യമായ ശ്രദ്ധയ്ക്കും പകരം, അയാൾക്ക് ഒരു ഇടിഞ്ഞു പൊളിഞ്ഞ വീടിന്റേയും ആധുനികവിദ്യാഭ്യാസസമ്പ്രദായം സൃഷ്ടിച്ച കൃത്രിമമായ ചുററുപാടിന്റേയും അന്തരീക്ഷമാണുള്ളതു്. ഋഷികൾ വിദ്യാർത്ഥികളെ പുസ്തകമില്ലാതെയാണു് പഠിപ്പിച്ചിരുന്നതു്. അവർ, വിദ്യാർത്ഥികൾ, സ്മരണയിൽ അമൂല്യമായി സൂക്ഷിക്കുകയും പ്രായോഗികജീവിതത്തിലേയ്ക്കു പകർത്തുകയും ചെയ്ത ഏതാനും മന്ത്രങ്ങൾ മാത്രമാണു് കൊടുത്തിരുന്നതു്. ഇന്നത്തെ വിദ്യാർത്ഥികൾക്കു് അയാളെ ശ്വാസംമുട്ടിക്കാൻ പോരുന്നത്ര പുസ്തകങ്ങളുടെ കൂമ്പാരങ്ങൾക്കിടയ്ക്കാണു് ജീവിക്കേണ്ടതു്. എന്റെ വിദ്യാഭ്യാസകാലത്തു് റെയിനോൾഡ്സ് വിദ്യാർത്ഥികൾക്കിടയിൽ വളരെയധികം പ്രചാരമുള്ള ഒരു ഗ്രന്ഥകാരനായിരുന്നു; ഞാനൊരു പ്രതിഭാശാലിയായ അദ്ധ്യേതാവല്ലാതിരുന്നതിനാൽ വിദ്യാലയത്തിലെ പാഠപുസ്തകങ്ങൾക്കു പുറത്തു് എങ്ങും ഞാനെത്തിനോക്കിയിരുന്നില്ല; തന്മൂലം ഞാനദ്ദേഹത്തിൽനിന്നു രക്ഷപെട്ടുവെന്നേയുള്ളു. ഞാൻ ഇംഗ്ലണ്ടിലേക്കു പോയപ്പോൾ, എന്തുകൊണ്ടോ, മാന്യസദസ്സിൽ അവ വിലക്കപ്പെട്ടിരുന്നതിനാൽ, അവ ഒരിക്കലും വായിക്കാനിടയായില്ല; അതുകൊണ്ടു് എനിക്കു നഷ്ടമൊന്നും നേരിട്ടില്ല, അതുപോലെ, ഒരു വിദ്യാർത്ഥിക്കു് സ്വീകരണംകൊണ്ടു്, തിരസ്ക്കരണം കൊണ്ടുള്ളതിനേക്കാൾ, കൂടുതൽ ദൂഷ്യമുണ്ടാകാവുന്ന ചില കാര്യങ്ങളുണ്ടു്. അതിലൊന്നു്: ജീവിതോപായം നേടുന്നതിനുള്ള വ്യഗ്രതയാണു്. ഗൃഹസ്ഥനേ അതിനേപ്പററി ചിന്തിക്കേണ്ടതുള്ളു; ബ്രഹ്മചാരിയായ വിദ്യാർത്ഥിയുടെ ധർമ്മമല്ല അതു്. അയാൾ സ്വന്തം രാജ്യത്തിലെ സ്ഥിതിഗതികളുമായി സുപരിചിതനാകേണ്ടതുണ്ടു്; അതഭിമുഖീകരിക്കുന്ന പ്രതിസന്ധിഘട്ടത്തിന്റെ ഗൗരവാവസ്ഥ മനസ്സിലാക്കാൻ അയാൾ പരിശ്രമിക്കണം: അതിനു് ആവശ്യമായ പ്രവൃത്തിയുടെ സ്വരൂപവും മനസ്സിലാക്കണം. നിങ്ങളിൽ പലരും വർത്തമാനപത്രങ്ങൾ വായിക്കാറുണ്ടു് എന്നു ഞാൻ ഉറപ്പിച്ചു പറയുന്നു. അതു തീരെ ഉപേക്ഷിക്കണമെന്നു് എനിക്കാവശ്യപ്പെടാൻ നിവൃത്തിയില്ലെന്നു തോന്നുന്നു. പക്ഷേ, ക്ഷണികമായ താല്പര്യമുണ്ടാക്കുന്ന എല്ലാ കാര്യങ്ങളും ഉപേക്ഷിക്കണമെന്നു് എനിക്കു പറയാം; അങ്ങനെ നോക്കുമ്പോൾ, വർത്തമാനപത്രങ്ങൾ ശാശ്വതമായ താല്പര്യമരുളുന്ന ഒന്നും ഉൾക്കൊള്ളുന്നില്ല. സ്വഭാവരൂപീകരണത്തിനു സഹായിക്കുന്ന ഒന്നും അതു പ്രദാനം ചെയ്യുന്നില്ല. എങ്കിലും വർത്തമാനപത്രഭ്രമം എനിക്കറിയാം. അതു ദയനീയമാണു്, ഭയങ്കരമാണു്. ഈ സ്വരത്തിൽ ഞാൻ പറയുന്നതു്, വിദ്യാഭ്യാസ വിഷയത്തിൽ ചില പരീക്ഷണങ്ങൾ ഞാൻ നടത്തിയിട്ടുള്ളതുകൊണ്ടാണു്.

12

ഈ വിദ്യാഭ്യാസം ജനങ്ങളുടെ ആവശ്യങ്ങൾ നിർവ്വഹിക്കുന്നുണ്ടോ എന്ന ചോദ്യം ഇവിടെ ഉത്ഭവിക്കുന്നു. ഇന്ത്യയുടെ ഇതര ഭാഗങ്ങളിലെന്നപോലെ, ബറോഡയിലെ ജനങ്ങളും പ്രധാനമായും കൃഷിക്കാരാണ്. ഈ കൃഷിക്കാരുടെ കുട്ടികൾ കൂടുതൽ നല്ല കൃഷിക്കാരാകുമോ? തങ്ങൾക്കു കൈവന്ന വിദ്യാഭ്യാസംകൊണ്ട് ഭൗതികമോ സദാചാരപരമോ ആയ വല്ല അഭ്യുന്നതിയും അവർ പ്രദർശിപ്പിക്കുന്നുണ്ടോ? അമ്പതുകൊല്ലം ഫലം പരീക്ഷിച്ചറിയാൻ മതിയായ ഒരു കാലയളവാണ്. ഈ അന്വേഷണത്തിനുള്ള സമാധാനം തൃപ്തികരമാവുമോ എന്ന കാര്യത്തിലെനിക്കു ഭയാശങ്കകളുണ്ട്. ബറോഡയിലെ കൃഷിക്കാർ മററു സ്ഥലങ്ങളിലെ അവരുടെ സഹോദരങ്ങളേക്കാൾ കൂടുതൽ ഭേദപ്പെട്ടവരോ ആനന്ദമനുഭവിക്കുന്നവരോ അല്ല. ക്ഷാമകാലത്തെ ഏതൊരു കൃഷിക്കാരേയും പോലെ നിസ്സഹായരാണവർ. അവരുടെ ഗ്രാമങ്ങളിലെ ശുചീകരണം ഇന്ത്യയിലെ മററുഭാഗങ്ങളിലെന്നപോലെ തന്നെ പ്രാകൃതമാണ്. അവക്ക് സ്വന്തമാവശ്യത്തിനുള്ള വസ്ത്രം ഉല്പാദിപ്പിക്കേണ്ടതിന്റെ പ്രാധാന്യം തന്നെ അറിയുകയില്ല. ബറോഡ ഇന്ത്യയിലെ ഏററവും ഫലഭൂയിഷ്ഠമായ മണ്ണുള്ള സ്ഥലങ്ങളിലൊന്നാണ്. സ്വതവേ അവിടെനിന്ന് അസംസ്കൃതപ്പരുത്തി കയററിയയയ്ക്കാൻ പാടില്ല. സമ്പന്നമായ കാർഷിക ജനതയോടുകൂടിയ ഒരു സ്വയംസമ്പൂർണ്ണമായ രാജ്യമാകാൻ ബറോഡയ്ക്ക് എളുപ്പമാണ്. അതു് വിദേശവസ്ത്രാലംകൃതമായിരിക്കുന്നു— സ്വന്തം ദാരിദ്ര്യത്തിന്റേയും അധഃപതനത്തിന്റേയും പ്രത്യക്ഷ ചിഹ്നം. മദ്യപാനത്തിന്റെ കാര്യത്തിലും അവർ വ്യത്യസ്തരല്ല. ഒരുപക്ഷേ, കൂടുതൽ മോശക്കാരാണെന്നും വരാം. ബ്രിട്ടീഷ് നികുതിഭാരംകൊണ്ടെന്നപോലെ പാനീയനികുതിഭാരംകൊണ്ടും കളങ്കിതമാണ് ബറോഡയിലെ വിദ്യാഭ്യാസം. കാലിപരാജിലെ കുട്ടികൾ, അവക്ക് വിദ്യാഭ്യാസമൊക്കെ ലഭിക്കുന്നുണ്ടെങ്കിലും, മദ്യപാനപ്പിശാചു ബാധിച്ചു നശിച്ചിരിക്കുന്നു. ബറോഡയിലെ വിദ്യാഭ്യാസം ബ്രിട്ടീഷ് രീതിയുടെ ദാസ്യോചിതമായ അനുകരണമാണ്. മിക്കവാറും, ഉന്നതവിദ്യാഭ്യാസം നമ്മെ സ്വന്തം നാട്ടിൽ വിദേശികളെപ്പോലെയാക്കിവിടുന്നു; പ്രാഥമികവിദ്യാഭ്യാസം ഭാവിജീവിതത്തിൽ, പ്രായോഗികമായി നോക്കിയാൽ, ഉപയോഗശൂന്യമാകയാൽ, മിക്കവാറും അനാവശ്യവുമാണ്. അതിനു് വ്യക്തിത്വമോ സ്വാഭാവികത്വമോ ഇല്ല. പഴയ ആദിമസ്വഭാവമുൾക്കൊള്ളുന്നതായാൽ മാത്രംമതി; വേറെ വ്യക്തിത്വമൊന്നും വേണമെന്നില്ല.

12. Young India, 21-1-1926 (Towards New Education, P. 5)

## 13

യൂറോപ്പിൽ വിദ്യാഭ്യാസം ഓരോ ജനവിഭാഗത്തിൻേറയും സവിശേഷസ്വഭാവമനുസരിച്ചാണ്; ഓരോ വിഷയംതന്നെ മൂന്നു രാജ്യങ്ങളിൽ അതാതു രാജ്യത്തിൻെറ പ്രത്യേകപ്രതിഭയ്ക്കും സ്വഭാവത്തിനുമനുസരിച്ച് മൂന്നു വ്യത്യസ്ത രീതിയിലാണ് പഠിപ്പിക്കുന്നത്. നമ്മൾ മാത്രമാണ് അടിമകളേപ്പോലെ ബ്രിട്ടീഷ്‌രീതി പിന്തുടരുന്നതിലാനന്ദിക്കുന്നത്. ഇന്നത്തെ രീതിയുടെ മുഴുവൻ ഉദ്ദേശ്യം നമ്മെ പാശ്ചാത്യരുടെ വിശ്വസ്തരായ അനുകർത്താക്കളാക്കുക മാത്രമാണ്. അതിൽ പുതുതായി ഒന്നുമില്ല; നമ്മുടെ കാര്യങ്ങൾ നാം നമ്മെ മനസ്സിലാക്കാൻ ഒരിക്കലും മിനക്കെടാത്ത ചിലരെ ഏല്പിച്ചതിൻെറ സ്വാഭാവികഫലമാണിത്. സാധുമെക്കോളെ! അദ്ദേഹത്തിനെന്തു ചെയ്യാൻ കഴിയും? നമ്മുടെ സംസ്കൃതസാഹിത്യം മുഴുവൻ വെറും അന്ധവിശ്വാസമാണെന്ന് അദ്ദേഹം ആത്മാർത്ഥമായി വിശ്വസിച്ചു. പാശ്ചാത്യസംസ്ക്കാരത്തിൻെറ ആകൃതിയിൽ ആരോഗ്യകരമായ ചിലതെങ്കിലും നമുക്കു നൽകാൻ അദ്ദേഹം ഗൗരവപൂർവ്വം ആലോചിച്ചിരുന്നു. കല്പിച്ചുകൂട്ടിയല്ലാതെ നമ്മുടെ നാശഗർത്തമൊരുക്കിയതിന് നമുക്കദ്ദേഹത്തെ ശകാരിക്കാതിരിക്കുക. ആംഗലഭാഷ നമ്മുടെ അദ്ധ്യയനശാലയായതുമൂലം നമുക്കെല്ലാ വ്യക്തിത്വവും നശിച്ചു. നമ്മൾ ചിറകില്ലാത്ത പക്ഷികളായിരിക്കുന്നു. നമ്മൾ പരമാവധി ആഗ്രഹിക്കുന്നത് ഒരു ഗുമസ്തനാവാനോ പത്രാധിപരാവാനോ ആണ്. നമ്മളിലൊരാൾ, ഈ രീതിയിൽ, ഒരു സിങ്ഹാപ്രഭുവാകുമായിരിക്കും; പക്ഷേ, നാമെല്ലാം ഭീമാകാരമായ വിദേശയന്ത്രത്തിൻെറ ഭാഗങ്ങളാകുകയാണ് ചെയ്യുക, ഏററവും നല്ല നിലയിലായാൽതന്നെ.

## 14

നമ്മുടെ മാതൃഭാഷയിൽ കവിഞ്ഞു് നാം ഇംഗ്ലീഷ്ഭാഷയോടു മമത പുലർത്തുന്നതുമൂലം, വിദ്യാഭ്യാസമുള്ളവരും രാഷ്ട്രീയപ്രബുദ്ധതയുള്ളവരുമായി ബഹുജനങ്ങൾക്ക് ഒരു അഗാധമായ അകൽച്ചയുണ്ടായിരിക്കുന്നു. ഭാരതീയഭാഷകൾ വലിയ ദാരിദ്ര്യമനുഭവിക്കുകയാണ്. ഒരു ദുർഗ്രഹചിന്ത മാതൃഭാഷയിൽ ആവിഷ്ക്കരിക്കാൻ നാം വിഫലശ്രമംചെയ്തു കഷ്ടപ്പെടുന്നു. ശാസ്ത്രീയപദങ്ങൾക്ക് സമാനാർത്ഥമായ വാക്കുകളില്ല. ഫലം പരിതാപകരമാണ്. ബഹുജനങ്ങൾ ആധുനികലോകത്തിൽ നിന്നു വെട്ടിയകററപ്പെട്ടുപോയിരിക്കുന്നു. ഈ മഹാഭാഷകളുടെ അവഗണന

---

13. Young India, 10-2-1927 (To the Students, P. 84)
14. Constructive Programme, (Thoughts on National Language, 1, 92—93)

മൂലം ഇന്ത്യയ്ക്കു നേരിട്ട ദ്രോഹം ശരിയായി അളക്കാൻ സാധിക്കാത്തവണ്ണം, നാം ആധുനികകാലവുമായി അത്രയധികം അട്ടത്താണു് ജീവിക്കുന്നതു്. ഈ വൈകൃതം തിരുത്തിയവസാനിപ്പിച്ചില്ലെങ്കിൽ ബഹുജനങ്ങളുടെ മനസ്സു് തടവറയിലാകുമെന്നു മനസ്സിലാക്കുവാൻ പ്രയാസമില്ല. ബഹുജനങ്ങൾക്കു് സ്വരാജ്യനിർമ്മിതിക്കു് കരുത്തുററ സംഭാവന ചെയ്യാനാവുകയില്ല. സ്വാതന്ത്ര്യപ്രസ്ഥാനത്തിനു് ഓരോ വ്യക്തിക്കും പ്രത്യക്ഷത്തിൽതന്നെ കരുത്തുററ സംഭാവനകൾ ചെയ്യാമെന്നതു് അഹിംസാധിഷ്ഠിതമായ സ്വരാജിൽ അന്തർഹിതമായ ആശയമാണു്. ബഹുജനങ്ങൾക്കിതു് ഓരോ പടിയും അതിൻെറ എല്ലാ പ്രായോഗികവശങ്ങളോടുംകൂടി മനസ്സിലാക്കാതെ, തികച്ചും നിർവ്വഹിക്കാൻ സാദ്ധ്യമല്ല. ഓരോ പടിയും സ്വന്തം ഭാഷയിൽത്തന്നെ വിവരിച്ചില്ലെങ്കിൽ ഇതു് മനസ്സിലാക്കാനും കഴിയുമെന്നു തോന്നുന്നില്ല.

അപ്പോൾ, അഖിലഭാരതീയമായ ആശയവിനിമയത്തിനു് നമുക്കു് ഇന്ത്യയിൽ ഉത്ഭവിച്ചതും, ഏററവും കൂടുതൽ ജനങ്ങൾക്കറിവുള്ളതും, അന്യർക്കു് എളുപ്പത്തിൽ പഠിക്കാവുന്നതുമായ ഒരു ഭാഷയുടെ ആവശ്യമുണ്ടു്. ഈ ഭാഷ, അവിതർക്കിതമായും, ഹിന്ദിയാണു്. ഇതു് ഉത്തരേന്ത്യയിലെ ഹിന്ദുക്കളും മുഹമ്മദീയരും സംസാരിക്കുന്നുണ്ടു്, മനസ്സിലാക്കുന്നുണ്ടു്. ഉർദ്ദുലിപിയിലെഴുതുമ്പോൾ, ഇതിനെ ഉർദ്ദുവെന്നു വിളിക്കുന്നു. കോൺഗ്രസ്സു് 1925—ൽ കൂടിയ അതിൻെറ സുപ്രസിദ്ധമായ സമ്മേളനത്തിൽ ഈ അഖിലേന്ത്യാഭാഷയെ ഹിന്ദുസ്ഥാനിയെന്നു വിളിച്ചു. അക്കാലംമുതൽ, തത്വത്തിലെങ്കിലും, ഹിന്ദുസ്ഥാനി രാഷ്ട്രഭാഷയായിരിക്കുന്നു. തത്വത്തിലെന്നു പറഞ്ഞതു് ഒന്നുകൊണ്ടാണു്. കോൺഗ്രസ്സുകാർകൂടി അതുവേണ്ടവിധം പ്രായോഗികമാക്കിയിട്ടില്ല. 1920—ൽ ബഹുജനങ്ങളെ രാഷ്ട്രീയമായി വിദ്യാഭ്യാസം ചെയ്യിക്കേണ്ടതിലേക്കു് ഇന്ത്യൻഭാഷകളുടെ പ്രാധാന്യം അംഗീകരിക്കാനൊരു ബോധപൂർവ്വമായ പരിശ്രമം നടത്തുകയുണ്ടായി. രാഷ്ട്രീയപ്രബുദ്ധമായ ഭാരതത്തിനു് എളുപ്പം സംസാരിക്കാവുന്നതും കോൺഗ്രസ്സിൻെറ അഖിലേന്ത്യാസമ്മേളനങ്ങളിൽ വിവിധസംസ്ഥാനങ്ങളിൽനിന്നു വരുന്ന കോൺഗ്രസ്സുകാർക്കു് മനസ്സിലാക്കാവുന്നതുമായ ഒരു പൊതുഭാരതീയവാണിയുടെ പ്രാധാന്യവും അംഗീകരിക്കാൻ നോക്കുകയുണ്ടായി. ഒരാൾക്കു് അത്തരം ദേശീയഭാഷയിലെ രണ്ടു ഭാഷാരീതികളും മനസ്സിലാക്കാനും സംസാരിക്കാനും രണ്ടു ലിപികളിലും അതു് എഴുതാനും കഴിവുണ്ടാക്കണം.

പല കോൺഗ്രസ്സുകാരും ആ പ്രമേയം നടപ്പിലാക്കുന്നതിൽ ഉപേക്ഷ കാണിച്ചിരുന്നുവെന്നു് വ്യസനസമേതം എനിക്കു പറയേണ്ടിവന്നിരിക്കുന്നു. അതുകൊണ്ടു് എൻെറ അഭിപ്രായത്തിൽ, ഇംഗ്ലീഷിൽ നിർബ്ബന്ധപൂർവ്വം സംസാരിക്കുന്നവരും മററുള്ളവരെ

തങ്ങൾക്കുവേണ്ടി ഇംഗ്ലീഷിൽ സംസാരിക്കാൻ നിർബ്ബന്ധിക്കുന്നവരുമായ കോൺഗ്രസ്സുകാരുടെ ദയനീയസ്ഥിതിയാണു് നമ്മൾ കാണുന്നതു്. ഇംഗ്ലീഷ് നമ്മുടെ മേൽ ആരോപിച്ച മാന്ത്രികജാലം ഇപ്പോഴും ലംഘിക്കപ്പെട്ടിട്ടില്ല. അതിന്റെ വലയത്തിൽപ്പെട്ടു് നമ്മൾ ഇന്ത്യയെ ലക്ഷ്യത്തിലേക്കുള്ള പ്രയാണത്തിൽനിന്നു് നിരോധിച്ചുനിർത്തുന്നു. ഇംഗ്ലീഷ് പഠിക്കാൻ ചെലവിടുന്നത്ര മാസങ്ങളോ വർഷങ്ങളോ ഹിന്ദുസ്ഥാനി പഠിക്കുന്നതിനും നമ്മൾ അദ്ധ്വാനിച്ചു ചെലവിടുന്നില്ലെങ്കിൽ, ബഹുജനങ്ങളുടെ പേരിൽ നമുക്കുള്ള സ്നേഹം തൊലിയോളംമാത്രം ആഴമുള്ളതാണു്.

## 15

വ്യക്തിജീവിതത്തിലെ പരിശുദ്ധി ഒരു മേന്മയുററ വിദ്യാഭ്യാസത്തിനു് അനിവാര്യമായ വ്യവസ്ഥയാണു്. ആയിരമായിരം വിദ്യാർത്ഥികളുമായി എനിക്കുണ്ടായിട്ടുള്ള സമ്പർക്കവും, അവരുമായി ഞാൻ നിരന്തരം നടത്തിവരുന്ന എഴുത്തുകുത്തുകളും എനിക്കു തികച്ചും വ്യക്തമാക്കിത്തരുന്നുണ്ടു്, വളരെയൊക്കെ ഇനിയും ആശിക്കേണ്ടതായി അവശേഷിക്കുന്നുണ്ടെന്നു്. അവർ തങ്ങളുടെ കത്തുകളിലൂടെ ഏററവും അഗാധമായ ഹൃദയവികാരങ്ങൾ പകർന്നുതരികയും, എന്നെ അവരുടെ വിശ്വാസപാത്രമാക്കുകയും ചെയ്തിട്ടുണ്ടു്. നിങ്ങൾക്കെല്ലാവർക്കും ഞാനുദ്ദേശിക്കുന്നതെന്താണെന്നു മനസ്സിലായിരിക്കുമെന്നു് എനിക്കുറപ്പുണ്ടു്. വിദ്യാർത്ഥി എന്ന പദത്തിനു തുല്യമായി ബ്രഹ്മചാരി എന്നൊരു സുന്ദരപദം നമ്മുടെ ഭാഷകളിൽ ഉണ്ടു്. വിദ്യാർത്ഥി എന്നതു കൃത്രിമമായുണ്ടാക്കിയ ഒരു വാക്കാണു്; 'ബ്രഹ്മചാരി'ക്കു തുല്യമെന്ന നിലയിൽ പകരംവെക്കാൻ അതു പര്യാപ്തമല്ല. ബ്രഹ്മചാരി എന്ന പദത്തിന്റെ അർത്ഥവ്യാപ്തി നിങ്ങൾക്കറിയാമെന്നു ഞാനൂഹിക്കുന്നു. ദൈവാന്വേഷകൻ, ഏററവും കുറച്ചു സമയംകൊണ്ടു ദൈവത്തിനു സമീപം സ്വയം ആനയിക്കാൻ കഴിയുന്ന തരത്തിലുള്ള ജീവിതം നയിക്കുന്നവൻ, എന്നൊക്കെയാണതിനർത്ഥം. പരസ്പരം എത്രയൊക്കെ വ്യത്യസ്തങ്ങളായിരുന്നാലും, ലോകത്തിലെ മഹത്തായ എല്ലാ മതങ്ങളും ഒരു അടിസ്ഥാനകാര്യത്തിൽ തികച്ചും ഒന്നാണു്; മലിനഹൃദയത്തോടുകൂടിയ ഒരു സ്ത്രീക്കും പുരുഷനും ആ മഹത്തായ ധവളസിംഹാസനത്തിനു സമീപം ചെന്നുചേരാൻ കഴികയില്ല. ഹൃദയത്തിന്റെ കേവലപരിശുദ്ധി പരിശീലിക്കാൻ പ്രാപ്തരാകുന്നില്ലെങ്കിൽ, നമ്മുടെ പഠിപ്പും വേദപാരായണവും സംസ്കൃതം, ഗ്രീക്കു്, ലത്തീൻ എന്നീ ഭാഷകളുടെ ശരിയായ പരിജ്ഞാനവും മററെന്തും വിഫലമാണു്, എല്ലാ അറിവിന്റേയും ലക്ഷ്യം സ്വഭാവരൂപീകരണമാണു്.

15. Young India, 8-9-1927 (Towards New Education, P. 31)

## 16

....നിങ്ങൾ ഭാവിയുടെ ആശാകേന്ദ്രങ്ങളാണ്. സ്കൂളിൽ നിന്നും കോളേജിൽനിന്നും വിട്ടുവരുന്നതോടെ, ഈ നാട്ടിലെ സാധുജനങ്ങളെ നയിക്കാൻവേണ്ടി പൊതുജീവിതത്തിൽ പ്രവേശിക്കാൻ നിങ്ങൾ ആഹ്വാനം ചെയ്യപ്പെട്ടും. അതുകൊണ്ട്, വിദ്യാർത്ഥികളേ, നിങ്ങൾക്ക് ഉത്തരവാദിത്വബോധമുണ്ടാവണമെന്നും അതു കുറേക്കൂടി അനുഭവവേദ്യമായ രീതിയിൽ പ്രദർശിപ്പിക്കണമെന്നും ഞാൻ ആഗ്രഹിക്കുന്നു. വിദ്യാത്ഥി ജീവിതകാലത്തു മഹത്തരങ്ങളായ ഉത്തമചിന്തകൾ വെച്ചുപുലർത്തുന്ന വലിയൊരു ഭൂരിപക്ഷമാളുകളിലും അവരുടെ പഠിപ്പ് അവസാനിക്കുന്നതോടെ അതു തീരെ അപ്രത്യക്ഷമായിക്കാണുന്നുവെന്നതു ശ്രദ്ധേയവും പരിതാപകരവുമായ ഒരു പരമാത്ഥമാണ്. അവരിൽ ബഹുഭൂരിപക്ഷവും ഉപജീവനോപായം അന്വേഷിക്കുന്നവരാണ്. തീർച്ചയായും ഇതിലെന്തോ തെറ്റുണ്ട്. വ്യക്തമായ ഒരു കാരണമുണ്ടതിന്ന്: ഓരോ വിദ്യാഭ്യാസവിചക്ഷണനും, വിദ്യാർത്ഥികളുമായി എന്തെങ്കിലും ബന്ധമുള്ള ഏതൊരാൾക്കും നമ്മുടെ വിദ്യാഭ്യാസസമ്പ്രദായം ദോഷകലുഷിതമാണെന്നു ബോദ്ധ്യപ്പെട്ടിട്ടുണ്ട്. അതു നാടിന്റെ ആവശ്യങ്ങൾക്കനുസൃതമല്ല; തീർച്ചയായും നിർദ്ധനമായ ഇന്ത്യയുടെ ആവശ്യങ്ങൾക്കുതകുന്നതല്ല. ഇന്നു നൽകപ്പെടുന്ന വിദ്യാഭ്യാസവും, ഗാർഹികജീവിതവും ഗ്രാമീണജീവിതവും തമ്മിലൊരു നിരപ്പുമില്ല.

## 17

വിദ്യാലയജീവിതം അവസാനിക്കുന്ന നിമിഷത്തിൽ ഒരു വിദ്യാത്ഥി, വിദ്യാത്ഥിയല്ലാതാവുന്നില്ല. ഏതായാലും 40 കൊല്ലക്കാലത്തിനപ്പുറത്തേക്കു തിരിഞ്ഞുനോക്കുമ്പോൾ, പഠനം അവസാനിച്ചതോടെ ഞാൻ വിദ്യാർത്ഥിജീവിതത്തിന്റെ ചവിട്ടുപടിയിലേക്കു പ്രവേശിക്കുകയാണ് ചെയ്തതെന്ന് എനിക്കു കാണാൻ കഴിയുന്നു. ജീവിതത്തിൽ അൽപ്പം അനുഭവം സിദ്ധിച്ച ഒരാളെന്ന നിലയിൽ, ഞാൻ ഈ പറയുന്നതു വിശ്വസിക്കുക: വെറും ഗ്രന്ഥപാരായണംകൊണ്ടു ഭാവിജീവിതത്തിൽ നിങ്ങൾക്കു വളരെയൊന്നും സഹായമുണ്ടാവില്ല. വണ്ടിക്കണക്കായ പുസ്തകങ്ങളിൽനിന്നു സിദ്ധിച്ച വിവരം തലച്ചോറിൽ കുത്തിനിറച്ചതുകൊണ്ട് എന്തൊരു തകർച്ചയാണ് അവർക്ക് ഉണ്ടായതെന്ന്, ഇന്ത്യയിലുടനീളമുള്ള വിദ്യാർത്ഥികളുമായി നടത്തിയ എഴുത്തുകുത്തുകളിൽനിന്ന്, ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. ചിലർ വ്യവസ്ഥയില്ലാത്തവരായി; മററുചിലർ ഭ്രാന്തന്മാരായി, ചിലർ മലിനജീവിതം

16. Young India, 8-9-1927 (To the Students, P. 97)
17. Young India, 4-4-1929 (To the Students, P. 163)

കൊണ്ടു നിസ്സഹായാവസ്ഥയിലായി. പിശാചിനെ ജയിക്കാൻ ശക്തിയില്ലായ്കയാൽ, എത്ര ശ്രമിച്ചാലും തങ്ങൾക്കു തങ്ങൾതന്നെയായിരിക്കാനേ സാധിക്കുന്നുള്ളു എന്നു് അവർ പറയുമ്പോൾ, എനിക്കവരോടു് അനുകമ്പ തോന്നുന്നു. അവർ ദീനസ്വരത്തിൽ ചോദിക്കുന്നു: ''ഞങ്ങളോടു പറയൂ. എങ്ങനെയാണീ പിശാചിന്റെ ബാധ ഒഴിക്കേണ്ടതു്, എങ്ങനെയാണു് ഞങ്ങളെ പിടികൂടിയ അശുദ്ധി കഴുകിക്കളയേണ്ടതു്?'' ഞാനവരോടു രാമനാമം കൈക്കൊണ്ടു ദൈവസമക്ഷം മുട്ടുകുത്തി ഈശ്വരസഹായം തേടാൻ പറയുമ്പോൾ, അവരെന്റെ അടുത്തുവന്നു പറയുകയാണു്, ''എവിടെയാണു് ദൈവമെന്നു ഞങ്ങൾക്കറിയുകയില്ല. ഞങ്ങൾക്കു് പ്രാർത്ഥനയെന്നാൽ എന്തെന്നു് അറിയുകില്ല,'' എന്നു്. ഈ നിലയിലേക്കാണവർ അധഃപതിച്ചിട്ടുള്ളതു്. ഞാൻ വിദ്യാർത്ഥികളോടു്, തന്മൂലം, സൂക്ഷിച്ചിരിക്കാനും കൈയെത്താവുന്ന സാഹിത്യം മുഴുവൻ വായിച്ചുതീർക്കാതിരിക്കാനുമാണു് ആവശ്യപ്പെടാറുള്ളതു്. അതുപോലെ അദ്ധ്യാപകന്മാരോടു് ഹൃദയപരിശീലനം നേടാനും വിദ്യാർത്ഥികളുമായി ഹൃദയബന്ധം പുലർത്താനുമാണു് ആവശ്യപ്പെടാറു്. ഈ 'നിത്യവൃത്തിജീവിത'ത്തിൽ, ടീച്ചർമാരും പ്രൊഫസ്സർമാരും അവർക്കു കിട്ടുന്ന വേതനത്തിനുവേണ്ടി പ്രവർത്തിക്കുന്നു; ക്ളാസ്സുമുറിക്കു പുറത്തു വിദ്യാർത്ഥികൾക്കുവേണ്ടി വിനിയോഗിക്കാനവർക്കു സമയമില്ല. ഇന്നത്തെ വിദ്യാർത്ഥികളുടെ സ്വഭാവത്തിന്റേയും ജീവിതത്തിന്റേയും വളർച്ചയ്ക്കു് ഏററവും വലിയ വിലങ്ങുതടി ഇതാണു്. ക്ളാസ്സുമുറിക്കു പുറമെ കഴിച്ചുകൂട്ടുന്ന സമയം മുഴുവൻ വിദ്യാർത്ഥികൾക്കായി വിനിയോഗിക്കാൻ അദ്ധ്യാപകന്മാർ തയ്യാറാവാത്തപക്ഷം, അധികമൊന്നും ചെയ്യാൻ കഴിയുകയില്ല. അവർ തലച്ചോറിനേക്കാൾ ഹൃദയത്തെ ആകൃതിപ്പെടുത്തട്ടെ. നിരാശയും ഇച്ഛാഭംഗവുമുണ്ടാക്കുന്ന ഓരോ പദവും അവർ അവരുടെ ശബ്ദകോശത്തിൽനിന്നു തുടച്ചുമാററട്ടെ.

## 18

ലോകത്തിലെ ഏററവും മികച്ച ആദർശലക്ഷ്യങ്ങളെല്ലാമുണ്ടായിട്ടും, ഇംഗ്ലീഷ്അദ്ധ്യാപകന്മാർക്കു ഭാരതീയരുടേയും ആംഗ്ലേയരുടേയും ആവശ്യങ്ങൾ തമ്മിലുള്ള വ്യത്യാസം തികച്ചും മനസ്സിലാക്കാൻ കഴിഞ്ഞില്ല. നമ്മുടെ കാലാവസ്ഥയ്ക്കു് അവർക്കു വേണ്ടുന്ന തരത്തിലുള്ള എടുപ്പുകളാവശ്യമില്ല. അതുപോലെ മിക്കവാറും ഗ്രാമീണാന്തരീക്ഷത്തിൽ വളർന്നുവന്ന നമ്മുടെ കുട്ടികൾക്കു മിക്കവാറും നാഗരികമായ ചുററുപാടിൽ വളർന്നുവന്ന ഇംഗ്ലീഷ്കുട്ടികൾക്കു വേണ്ടതരത്തിലുള്ള വിദ്യാഭ്യാസവും ആവശ്യമില്ല.

---

18. Young India, 11-7-1929 (Towards New Education, P. 29)

നമ്മുടെ കുട്ടികളെ സ്കൂളിൽ ചേർക്കുമ്പോൾ, അവക്കു സ്ലേയ്റ്റോ പെൻസിലോ പുസ്തകങ്ങളോ അല്ല വേണ്ടതു്; അവക്കു് എളുപ്പം കൈകാര്യം ചെയ്യാവുന്നതും വേതനമരുളുന്നതുമായ ലഘുവായ ഗ്രാമീണോപകരണങ്ങളാണു്. ഇതിനർത്ഥം വിദ്യാഭ്യാസരീതിയിലൊരു വിപ്ലവമെന്നാണു്. സ്കൂളിൽപോകേണ്ട പ്രായത്തിലുള്ള കുട്ടികൾക്കു മുഴുവൻ കൈയെത്താവുന്നതരത്തിലാക്കണം വിദ്യാഭ്യാസമെങ്കിൽ, ഒരു വിപ്ലവത്തിൽ കുറഞ്ഞ ഒന്നുകൊണ്ടും അതു സാദ്ധ്യമാകയില്ല.

സക്കാർപള്ളിക്കൂടങ്ങളിൽ ഇന്നു നൽകപ്പെടുന്ന എഴുത്തു്, വായന, കണക്കു് എന്നീ മൂന്നു കാര്യങ്ങളും ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ഭാവിജീവിതത്തിനു് അധികം ഉപയോഗമുള്ളതല്ല. ഉപയോഗമില്ലെങ്കിൽ, ഈ മൂന്നിലുമടങ്ങിയ വിജ്ഞാനം മിക്കവാറും ഒരു കൊല്ലത്തിനുള്ളിൽ വിസ്മരിക്കപ്പെടും. ഗ്രാമീണമായ ചുററുപാടിൽ അതിന്റെ ആവശ്യം ഇല്ല.

ചുററുപാടിനനുസരിച്ചുള്ള ഒരു തൊഴിൽ കുട്ടികളെ പരിശീലിപ്പിക്കുകയാണെങ്കിൽ, സ്കൂളിൽ വ്യയംചെയ്ത ധനം അവർ തിരികെ കൊടുക്കുമെന്നു മാത്രമല്ല, ആ പരിശീലനം അനന്തരജീവിതത്തിൽ ഉപയോഗപ്പെടുത്തുകയും ചെയ്യും. നൂൽനൂൽപ്പും നെയ്ത്തും പഠിപ്പിക്കുന്നതും ഒരു പരുത്തിവയലിനോടനുബന്ധിച്ചുതുമാവുകയാണെങ്കിൽ, അത്തരമൊരു വിദ്യാലയം തികച്ചും സ്വയംപര്യാപ്തമാകുന്നതു് എനിക്കു ഭാവനചെയ്യാൻ കഴിയും.

ഞാൻ വിവക്ഷിക്കുന്ന പദ്ധതി സാഹിത്യാഭ്യസനത്തെ പുറംതള്ളുന്നില്ല. വായനയും എഴുത്തും കണക്കും ഒഴിച്ചുനിർത്തിയുള്ള ഒരു പ്രാഥമിക വിദ്യാഭ്യാസപദ്ധതി, തീർച്ചയായും, സമ്പൂർണ്ണമാകയില്ല. അക്ഷരങ്ങൾ തെററുകൂടാതെ പഠിക്കാൻ ഒരു കുട്ടി ഏററവും തയ്യാറാകുന്ന അവസാനവർഷത്തിലേ വായനയും എഴുത്തും പഠിപ്പിക്കുകയുള്ളു. ഒരു ചിത്രകാരൻ തന്റെ ചിത്രങ്ങൾ വരയ്ക്കുന്നതുപോലെ ഓരോ അക്ഷരവും ശരിയായി വരയ്ക്കണം. ഇതു സാധിക്കണമെങ്കിൽ, ആൺകുട്ടികളേയും പെൺകുട്ടികളേയും ആദ്യമായി പ്രാഥമികമായ ചിത്രരചന അഭ്യസിപ്പിക്കണം. വിദ്യാലയത്തിലെ സമയമധികവും ചെലവാക്കപ്പെടുന്ന തൊഴിലഭ്യസനത്തോടൊപ്പം, അവക്കു ഭൂമിശാസ്ത്രവും ചരിത്രവും കണക്കും പറഞ്ഞുകൊടുക്കും. അവർ പെരുമാററമര്യാദകൾ പഠിച്ചറിയും, പ്രായോഗികശുചീകരണത്തിലും ആരോഗ്യശാസ്ത്രത്തിലും വസ്തുപാഠങ്ങൾ പഠിക്കും. ഇതെല്ലാം അവർ അവരുടെ ഗൃഹങ്ങളിലേക്കു പകരും. അവർ ശാന്തരായ വിപ്ലവകാരികളാവും, അവിടെ.

19

ആ സമ്പ്രദായംതന്നെ പോകണം. വിവാഹം അച്ഛനമ്മമാർ വഴി പണത്തിനുവേണ്ടി നടത്തപ്പെടുന്ന ഒരേർപ്പാടാവുന്ന രീതി നിർത്തലാക്കണം. അതിനെതിരായി എന്തു പറഞ്ഞാലും ശരി, ഒരു പ്രത്യേക ജാതിയിലെ ചെറുപ്പക്കാരായ ഏതാനും സ്ത്രീപുരുഷന്മാരുടെ പരിധിയിൽ അതു് ഒതുങ്ങിനിൽക്കുന്നേടത്തോളംകാലം ആ ചിട്ട നിലനിൽക്കും. ആ ദോഷം വേരറുത്തു കളയണമെങ്കിൽ, ആൺകുട്ടികൾക്കോ പെൺകുട്ടികൾക്കോ അവരുടെ അച്ഛനമ്മമാർക്കോ ജാതിബന്ധം അറുത്തുകളയേണ്ടിവരും. വിവാഹപ്രായവും അപ്പോൾ ഉയർത്തേണ്ടിവരും. ആവശ്യംവന്നാൽ, അതായതു് ഒത്ത ഒരു പങ്കാളിയെ കിട്ടിയില്ലെങ്കിൽ, പെൺകുട്ടികൾക്കു് അവിവാഹിതകളായി കഴിയുകയും വേണ്ടിവരും. ഇതിനെല്ലാമർത്ഥം രാജ്യത്തെ യുവജനങ്ങളുടെ മാനസികമണ്ഡലത്തെ വിപ്ലവാത്മകമായി മാററിത്തീർക്കുന്ന രീതിയിലുള്ള വിദ്യാഭ്യാസം എന്നാണു്. നിർഭാഗ്യവശാൽ ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിനു് നമ്മുടെ പരിതഃസ്ഥിതികളുമായി ബന്ധമില്ല; നാട്ടിലെ ഒരു അതിസൂക്ഷ്മമായ ന്യൂനപക്ഷത്തിനു കിട്ടിവരുന്ന വിദ്യാഭ്യാസം ചുററുപാടുകളെ പ്രായോഗികമായി സ്പർശിക്കുന്നതുപോലുമില്ല. അതുകൊണ്ടു് ഈ ദോഷത്തെ നിവാരണംചെയ്യാൻ കഴിയുന്നതെന്തും ചെയ്യണമെന്നിരിക്കെ, ഇതും പേരെടുത്തു പറയാവുന്ന മററനേകം ദോഷങ്ങളും പരിഹരിക്കണമെങ്കിൽ നാട്ടിലെ അതിവേഗം മാറിമാറി വരുന്ന പരിതഃസ്ഥിതികൾക്കനുയോജ്യമായ ഒരു വിദ്യാഭ്യാസം കൂടിയേ കഴിയൂ. കലാശാലകളിലൂടെ പോലും കടന്നുവന്ന അത്യധികം ആൺകുട്ടികളും പെൺകുട്ടികളും എന്തുകൊണ്ടാണു് വിവാഹംപോലെ തങ്ങളുടെ ഭാവിയുമായി അത്യധികം അടുത്തു ബന്ധപ്പെട്ട കാര്യങ്ങളിൽപോലും നടപ്പുള്ള പ്രത്യക്ഷ ദുരാചാരങ്ങളെ എതിർക്കാൻ അപ്രാപ്തരോ അസന്നദ്ധരോ ആയി കാണുന്നതു്? വിവാഹിതരാവുന്നില്ലെന്ന കാരണംകൊണ്ടു് എന്തിനാണു് വിദ്യാഭ്യാസമുള്ള പെൺകുട്ടികൾ ആത്മഹത്യ ചെയ്യുന്നതു്? തികച്ചും അനിരോധ്യവും ഒരാളുടെ സദാചാരബോധത്തിനു് അറപ്പുണ്ടാക്കുന്നതുമായ ഒരു ചട്ടത്തെ എതിർക്കാൻ കഴിവുണ്ടാക്കുന്നില്ലെങ്കിൽ, അത്തരമൊരു വിദ്യാഭ്യാസം കൊണ്ടെന്തു മേന്മയാണുള്ളതു്? ഉത്തരം വ്യക്തമാണു്. സാമൂഹ്യവും മററുതരത്തിലുള്ളവയുമായ ഭാഷ്യങ്ങൾക്കെതിരായി സമരംചെയ്യാൻ പെൺകുട്ടികളേയും ആൺകുട്ടികളേയും സന്നദ്ധരാക്കുന്നതിൽ പരാജയപ്പെടുന്ന ഒരു വിദ്യാഭ്യാസസമ്പ്രദായത്തിൽ മൗലികമായ എന്തോ തെററുണ്ടു്. ജീവിതത്തിൻെറ ഓരോ തുറയിലുമുള്ള പ്രശ്നങ്ങൾക്കു ശരിയായ പരിഹാരമാർഗ്ഗം കണ്ടെത്താൽ സ്ത്രീയേയോ

19. Harijan, 23-5-1936 (To the Students, P. 120)

പുരുഷനേയോ പ്രാപ്തരാക്കാനുള്ള കഴിവുകഠം ഒരു വിദ്യാത്ഥിയിലുണ്ടാക്കുന്ന വിദ്യാഭ്യാസത്തിനേ എന്തെങ്കിലും വിലയുള്ളു.

## 20

സാംസ്കാരികമായ പിടിച്ചുടക്കലിന്റെ അങ്ങിങ്ങുള്ള ചില ഉദാഹരണങ്ങഠം മാത്രമാണ് ഞാൻ നൽകിയതു്. ഞാൻ ചിത്രീകരിച്ചതിലും എത്രയോ അഗാധമാണ് ആ ദുരന്തം. വിദ്യാഭ്യാസമുള്ള പല ഇന്ത്യക്കാർക്കും മാതൃഭാഷയിൽ തികച്ചും ആശയങ്ങളാവിഷ്കരിക്കാൻ കഴിയുന്നില്ലെന്നും, അവരുടെ ഹൃദയാന്തർഭാഗത്തുള്ള ചിന്തകഠം ഇംഗ്ലീഷിലൂടെ വേണം ഏററവും അടുത്തവക്കുപോലും പകർന്നുകൊടുക്കുകയെന്നുമുള്ള കാര്യത്തിൽ ഇംഗ്ലീഷുകാർക്ക് അഭിമാനം കൊള്ളാമോ? ഈ വാസ്തവം അർത്ഥമാക്കുന്ന സാംസ്ക്കാരികവിനാശത്തിന്റെ വലുപ്പത്തേക്കുറിച്ച് ബോധപൂർവ്വം ചിന്തിച്ചുനോക്കാൻ ഞാൻ അവരോടാവശ്യപ്പെടുന്നു. പഠിപ്പുള്ള പലേ ഇന്ത്യക്കാരും സ്വന്തം രാജ്യത്തു് സായിപ്പുമാരായിരിക്കയാണ്; അവരും ജനങ്ങളും തമ്മിൽ സജീവബന്ധമില്ല. കോൺഗ്രസ്സുമൂലം കാര്യങ്ങഠം ഇപ്പോഠം ഭേദപ്പെട്ടിട്ടുണ്ട്; പക്ഷേ, ഭേദപ്പെട്ടിട്ടേ ഉള്ളു. ഈ അസ്വാഭാവികമായ വിദ്യാഭ്യാസസമ്പ്രദായം, മറെറന്തൊന്നിനേക്കാളുമധികം, ഇന്ത്യയെ ലക്ഷ്യപ്രാപ്തിയിൽനിന്ന് അകററിനിർത്തുകയാണ്. വിദ്യാഭ്യാസമുള്ള ഇന്ത്യ ബഹുജനങ്ങളുമായി അടുക്കുന്നതിന് അപ്രാപ്തമാക്കപ്പെടുകയാണ്. ഇന്ത്യ തന്നുമാർഗ്ഗമവലംബിക്കാൻ പ്രാപ്തയായിരിക്കുന്നെന്ന് ഇംഗ്ലീഷുകാർ വിശ്വസിക്കാൻ തുടങ്ങിയതിന്റെ ലക്ഷണങ്ങഠം കാണാം. എന്നാൽ ഇന്ത്യയെ നാലുവിധത്തിൽ നശിപ്പിച്ചതിന്റെ സത്യാവസ്ഥ മനസ്സിലാക്കാത്തപക്ഷം അവരുടെ മനഃപരിവർത്തനം പരിപൂർണ്ണമാകയില്ല. ഇന്ത്യയെ കീഴടക്കിയതിലും, അതർത്ഥമാക്കുന്ന മററുകാര്യങ്ങളിലും അവർ അഭിമാനം കൊള്ളുകയാണെങ്കിൽ, നമ്മേയും അവരേയും തമ്മിലകററുന്ന വിടവ് നികത്തപ്പെടാതെ കിടക്കും. വസ്തുതകഠം മറച്ചുവെയ്ക്കുന്നതുകൊണ്ടു് അവരും നാമും തമ്മിൽ ശരിയായ ധാരണയുണ്ടാവുക സാദ്ധ്യമല്ല. ആ ധാരണയുടെ അത്ഥം ഇന്ത്യയെ നാലുതരത്തിൽ കീഴടക്കിയ ബ്രിട്ടൻ സ്വയമേവ ആ അധീശത്വങ്ങഠം ഒഴിഞ്ഞുപോവുകയെന്നതാണ്. ഇതുകൊണ്ടല്ലാതെ ഇന്ത്യ, ലോകസമാധാനത്തിന് നൽകുവാൻ അവഠംക്കു സവിശേഷമായ കഴിവുള്ള, സംഭാവന നൽകാൻ പ്രാപ്തയാവില്ല.

---

20. Harijan, 3-2-1940, P. 437

## 21

ശരിയായ ഭാരതീയപരിഷ്കാരം ഭാരതത്തിലെ ഗ്രാമങ്ങളിലാണ്. ആധുനിക നഗരപരിഷ്കാരം നിങ്ങൾ കാണുന്നത് യൂറോപ്പിലും അമേരിക്കയിലും പാശ്ചാത്യനഗരങ്ങളുടെ പകർപ്പുകളായ നമ്മുടെ ഒരുപിടി പട്ടണങ്ങളിലുമാണ്; അവ വിദേശികൾ അവക്കുവേണ്ടി നിർമ്മിച്ചതാണ്. എന്നാലവ നിലനിൽക്കുകയില്ല. ഇവിടെ നിലനിൽക്കുകയും കാലത്തിൻെറ പരീക്ഷണങ്ങളെ അതിജീവിക്കുകയും ചെയ്യുക കൈത്തൊഴിൽപ്പരിഷ്കാരം മാത്രമാണ്, ബുദ്ധിയെ കൈയുമായി ഇണക്കിയാലേ അതിനു കഴിയുകയുള്ളൂ. പരേതനായ മധുസൂദൻദാസ് പറയാറുണ്ടായിരുന്നു, നമ്മുടെ കർഷകരും തൊഴിലാളികളും കാളകളുടെകൂടെ പ്രവർത്തിച്ചു കാളകളേപ്പോലെയായിത്തീർന്നുവെന്ന്; അദ്ദേഹം പറഞ്ഞതു ശരിയാണ്. അവരെ നമുക്ക് മൃഗങ്ങളിൽനിന്ന് മനുഷ്യരുടെ പദവിയിലേക്കുയർത്തണം. അതിന് ബുദ്ധിയെ കൈയുമായി ഇണക്കുകയേ നിവൃത്തിയുള്ളൂ. ബുദ്ധിപൂർവ്വം ജോലിചെയ്യാനും പ്രതിദിനം പുതിയതെന്തെങ്കിലും നിർമ്മിക്കാനും അവർ പഠിക്കുന്നതുവരെ, ജോലിയുള്ള ആനന്ദം അറിയാൻ അവർക്ക് ശിക്ഷണം നൽകപ്പെടുന്നതുവരെ, നമുക്ക് അവരെ അവരുടെ താഴ്ന്ന അവസ്ഥയിൽനിന്ന് ഉയർത്താൻ കഴിയില്ല.

## 3. അക്ഷരാഭ്യാസമല്ല വിദ്യാഭ്യാസം

## 22

സാഹിത്യപരമായ ശിക്ഷണത്തെ അന്ധമായി ആരാധിക്കാൻ എനിക്കൊരിക്കലും കഴിഞ്ഞിട്ടില്ല. സാഹിത്യാഭ്യാസം കൊണ്ടുമാത്രം ഒരാളുടെ സദാചാരപരമായ ഉയർച്ച ഒരിഞ്ചുപോലും കൂടുകയില്ലെന്നും, സ്വഭാവരൂപീകരണം സാഹിത്യാഭ്യാസത്തെ ആശ്രയിച്ചല്ല ഇരിക്കുന്നതെന്നും അനുഭവംകൊണ്ടു് എനിക്കു തൃപ്തികരമാംവണ്ണം തെളിഞ്ഞിട്ടുണ്ടു്. നമ്മെ പൗരുഷമില്ലാത്തവരും നിസ്സഹായകരും നിരീശ്വരരുമാക്കിയിട്ടുണ്ടു് സർക്കാർ പള്ളിക്കൂടങ്ങളെന്ന് ഞാൻ ഉറച്ചു വിശ്വസിക്കുന്നു. അവ നമ്മിൽ അസംതൃപ്തി നിറച്ചു; ആ അസംതൃപ്തിക്കു പരിഹാരം നിർദ്ദേശിക്കായ്കയാൽ, നമ്മെ നിരാശരാക്കി. അവ നമ്മെ, നാമെന്തായിക്കണമെന്ന് ഉദ്ദേശിക്കപ്പെട്ടിരുന്നുവോ, അതാക്കി—ഗുമസ്തന്മാരും ദ്വിഭാഷികളും!

---

21. Harijan, 30-3-1940, P. 58
22. Young India, 1-6-1921 (Towards New Education, P. 5)

## 4. ഇംഗ്ലീഷിൻെറ ദോഷങ്ങൾ

### 23

ഹിന്ദുസ്ഥാനിയെക്കുറിച്ചുള്ള എൻെറ നിർദ്ദേശത്തോടൊപ്പം മറെറാരു ഉപദേശവും വിദ്യാർത്ഥികൾക്കു നൽകാനുണ്ട്. അധഃസ്ഥിതിയിൽനിന്ന് തുല്യസ്ഥിതിയിലേക്കും, വിദേശാധിപത്യത്തിൽനിന്ന് സ്വരാജിലേക്കും, നിസ്സഹായതയിൽനിന്നു സ്വയംസഹായത്തിലേക്കുമുള്ള പരിവർത്തനഘട്ടത്തിൽ അവർ ഇംഗ്ലീഷ് ഭാഷ പഠിക്കുന്നതു നിർത്തിവയ്ക്കണം. അടുത്ത കോൺഗ്രസ്സ് സമ്മേളനത്തിനുമുമ്പ് സ്വരാജ്യം കിട്ടണമെന്ന് നാമാശിക്കുന്നുവെങ്കിൽ, നാമതിൻെറ സാദ്ധ്യതയിൽ വിശ്വസിക്കണം; അതിൻെറ മുന്നേററത്തിന് ഉതകുന്നതായി നമുക്കു ചെയ്യാൻ കഴിവുള്ള എല്ലാ കാര്യങ്ങളും ചെയ്യണം; അതിനെ മുന്നോട്ടു നീക്കാത്തതോ പിന്നോട്ടു തള്ളുന്നതോ ആയ യാതൊന്നും ഒരാൾ ചെയ്യരുതു്. ഇപ്പോൾ, നമ്മുടെ ഇംഗ്ലീഷ് പരിജ്ഞാനം നാം വർദ്ധിപ്പിക്കുന്നതുകൊണ്ടു ലക്ഷ്യത്തിലേക്കുള്ള പുരോഗതിക്കു വേഗം കൂടുകയില്ലെന്നു മാത്രമല്ല, ഗണ്യമായിത്തന്നെ കുറയുകകൂടി ചെയ്യും. രണ്ടാമതു പറഞ്ഞ കുഴപ്പം പലഘട്ടങ്ങളിലും ഒരു യാഥാർത്ഥ്യമാണ്. കാരണം ആംഗലപദങ്ങളുടെ സംഗീതം നമ്മുടെ കർണ്ണങ്ങളിൽമുഴങ്ങുകയും നമ്മുടെ അധരങ്ങളിൽനിന്ന് ആ നാദം നിർഗ്ഗളിക്കുകയും ചെയ്യില്ലെങ്കിൽ, സ്വാതന്ത്ര്യത്തിൻെറ ചൈതന്യം നമുക്കു കൈവരുകയില്ലെന്നു വിശ്വസിക്കുന്ന പലരുമുണ്ട്. ഇതൊരു ഭ്രമമാണ്. അതാണു സത്യമെങ്കിൽ, സ്വരാജ്യം യവനരുടെ ആദ്യമാസം (Greek Kalends) പോലെ എന്നും വിദൂരമായിരിക്കും. അന്താരാഷ്ട്രീയവാണിജ്യത്തിൻേറയും രാഷ്ട്രതന്ത്രത്തിൻേറയും ഭാഷയാണ് ഇംഗ്ലീഷ്. അതിൽ അമൂല്യമായ അനേകം സാഹിത്യനിധികളുണ്ട്. പാശ്ചാത്യചിന്തയേയും സംസ്ക്കാരത്തേയും നമുക്കു പരിചയപ്പെടുത്താൻ അതുപകരിക്കും. നമ്മിൽ ചിലക്ക്, അതുകൊണ്ട്, ഇംഗ്ലീഷ്ഭാഷാജ്ഞാനം ആവശ്യമാണ്. ദേശീയവാണിജ്യവും അന്താരാഷ്ട്രീയനയതന്ത്രവും അവക്ക് അതുകൊണ്ട് കൊണ്ടുനടത്താം. പാശ്ചാത്യസാഹിത്യത്തിൻേറയും ചിന്തയുടേയും ശാസ്ത്രത്തിൻേറയും ഉത്തമാംശങ്ങൾ നമുക്കു പ്രദാനം ചെയ്യാനും അതുപകരിക്കും. അതാണ് ഇംഗ്ലീഷിൻെറ ന്യായമായ ഉപയോഗം. എന്നാൽ ഇന്ന് ഇംഗ്ലീഷ് നമ്മുടെ ഹൃദയത്തിലെ ഏററവും പ്രിയപ്പെട്ടഭാഗം കയ്യേറുകയും, നമ്മുടെ മാതൃഭാഷകളെ സ്ഥാനഭ്രഷ്ടങ്ങളാക്കുകയും ചെയ്തിരിക്കുന്നു. ഇംഗ്ലീഷ്കാരുമായി നമുക്കുള്ള അസമമായ ബന്ധംകൊണ്ടു വന്നുചേർന്ന ഒരു അസ്വാഭാവികസ്ഥാ

23. Young India, 2-2-1921 (To the Students, P. 50)

നമാണിതു്. ഇംഗ്ലീഷ്പരിജ്ഞാനം കൂടാതെതന്നെ ഭാരതീയഹൃദയത്തിനു പരമാവധി വികാസം സിദ്ധിക്കണം. ഇംഗ്ലീഷറിയാതെ ഉത്തമസമൂഹത്തിലേക്കു പ്രവേശനം ലഭിക്കുകയില്ലെന്നു വിചാരിക്കാൻ നമ്മുടെ ആൺകുട്ടികളേയും പെൺകുട്ടികളേയും പ്രേരിപ്പിക്കുന്നതു് ഇന്ത്യയിലെ പൗരുഷത്തോടും പ്രത്യേകിച്ചു് സ്ത്രീത്വത്തോടും ചെയ്യുന്ന ഹിംസയാണു്. അസഹ്യമാംവണ്ണം അവമാനകരമായ ഒരു ചിന്തയാണതു്. ഇംഗ്ളീഷിന്റെ പേരിലുള്ള ഈ ഭ്രമത്തിൽനിന്നും വിടുതി നേടുകയെന്നതു് സ്വരാജിനു് അത്യന്താപേക്ഷിതമായ ഒരു കാര്യമാണു്.

## 24

ഇപ്പോൾ നൽകപ്പെടുന്ന രീതിലിലുള്ള ഇംഗ്ലീഷ്വിദ്യാഭ്യാസം ഇംഗ്ലീഷ് പഠിച്ച ഇന്ത്യക്കാരനെ നിർവ്വീര്യനാക്കിയിരിക്കുന്നു; ഇന്ത്യൻ വിദ്യാർത്ഥികളുടെ സിരാശക്തിയുടെമേൽ അതു വളരെ കഠിനമായി ആയാസപ്പെടുത്തിയിരിക്കുന്നു. നമ്മെ അതു വെറും അനുകർത്താക്കളാക്കിയിരിക്കുന്നു. ഇംഗ്ലീഷുകാരുമായുള്ള ബന്ധത്തിന്റെ അദ്ധ്യായങ്ങളിൽ ഏറ്റവും പരിതാപകരമായ ഒന്നാണു് നാട്ടുഭാഷകളെ സ്ഥാനഭ്രഷ്ടമാക്കിയതു്. ഇംഗ്ലീഷിൽ ചിന്തിക്കുകയും, തങ്ങളുടെ ചിന്തകൾ പ്രധാനമായും ഇംഗ്ലീഷിൽ പകർത്തുകയും ചെയ്യുക എന്ന വൈഷമ്യത്തോടുകൂടിയല്ല പ്രവൃത്തനങ്ങൾ ആരംഭിച്ചതെങ്കിൽ, രാംമോഹനറോയി കൂടുതൽ വലിയൊരു പരിഷ്കർത്താവും, ലോകമാന്യതിലകൻ കൂടുതൽ വലിയൊരു പണ്ഡിതനും ആകുമായിരുന്നു. കുറച്ചുകൂടി അകൃത്രിമമായ ഒരു രീതിയിലായിരുന്നെങ്കിൽ, അവരുടെ അതിമഹത്തായ സന്ദേശം ജനങ്ങൾക്കിടയിൽ കൂടുതൽ ഫലപ്രദമായേനെ. ഇംഗ്ലീഷ്സാഹിത്യത്തിന്റെ അമൂല്യ നിക്ഷേപങ്ങളുമായുള്ള പരിചയത്തിൽ നിന്നു പല നേട്ടങ്ങളും അവർ നേടിയിട്ടുണ്ടു്, സംശയമില്ല. എന്നാൽ, ഇതവർക്കു സ്വന്തം നാട്ടുഭാഷയിൽക്കൂടെത്തന്നെ അഭിഗമ്യമാകണമായിരുന്നു. ഒരുജാതി അനുകർത്താക്കളെ മാത്രം സൃഷ്ടിച്ചതുകൊണ്ടു് ഒരു നാടിനും ഒരു രാഷ്ട്രമായി വളരാൻ കഴിയുകയില്ല. ബൈബിളിനു് ഒരു അധികൃതവിവർത്തനമില്ലെങ്കിൽ, ഇംഗ്ലീഷുകാരുടെനില എന്താകുമായിരുന്നുവെന്നു് ഒന്നാലോചിച്ചുനോക്കു. രാംമോഹൻറോയിയേക്കാളും തിലകനേക്കാളും മഹാന്മാരായിരുന്നു ചൈതന്യനും, കബീറും, നാനാക്കും, ഗുരുഗോവിന്ദ്സിങ്ങും, ശിവജിയും, പ്രതാപസിംഹനും എന്നു ഞാൻ വിശ്വസിക്കുകതന്നെ ചെയ്യുന്നു. താരതമ്യം ചെയ്യുന്നതു് അനുചിതമാണെന്നെനിക്കറിയാം. എല്ലാവരും സ്വന്തം നിലയ്ക്കു തുല്യനിലയിൽ മഹാന്മാ

24. Young India, 27-4-1921 (Towards New Education, pp. 8—9)

രാണ്. പക്ഷേ, ഫലംകൊണ്ടുനോക്കുമ്പോൾ, രാംമോഹനം തിലകനം ജനസാമാന്യത്തിന്മേൽ ചെലുത്തിയ സ്വാധീനശക്തി, അവരേക്കാളധികം ഭാഗ്യവാന്മാരായി ജനിച്ച മററവരുടേതിനോളം സ്ഥായിയോ വിദൂരസ്പർശിയോ ആയിരുന്നില്ല. അവക്കു കടന്നുചാടേണ്ടിയിരുന്ന വിഘ്നങ്ങളാലോചിച്ചാൽ, അവർ മഹാരഥന്മാരായിരുന്നു. അവരിരുവരും തങ്ങൾക്കു കിട്ടിയ വിദ്യാഭ്യാസംകൊണ്ടു പ്രതികൂലസ്ഥിതിയിലായിരുന്നില്ലെങ്കിൽ, മഹത്തരമായ ഫലങ്ങൾ നേടുന്നതിൽ കൂടുതൽ വിജയികളമായിരുന്നു. ഇംഗ്ലീഷ്ഭാഷ അറിയുമായിരുന്നില്ലെങ്കിൽ; രാജാസ്സും ലോകമാന്യനം അവർ ചിന്തിച്ചതുപോലെ ചിന്തിക്കുവാൻ സാധിക്കയില്ലായിരുന്നുവെന്നു വിശ്വസിക്കുവാൻ ഞാൻ വിസമ്മതിക്കുന്നു. സ്വാതന്ത്ര്യാശയങ്ങൾ ഉൾക്കൊള്ളാനം ചിന്താസൂക്ഷ്മത വികസിപ്പിക്കാനം ഇംഗ്ലീഷ്ഭാഷാജ്ഞാനം ആവശ്യമാണെന്ന വിശ്വാസമാണ് ഇന്ത്യയെ ബാധിച്ചിട്ടുള്ള അന്ധവിശ്വാസങ്ങളിൽവച്ച് ഏററവും വലുതു്. കഴിഞ്ഞ 50 കൊല്ലക്കാലമായി ഇന്ത്യയ്ക്കു് ഒരു വിദ്യാഭ്യാസസമ്പ്രദായമേ ഉണ്ടായിരുന്നുള്ളുവെന്നു് ഓർക്കണം. ഒരൊററ ആശയവിനിമയോപാധി മാത്രമാണു നമ്മുടെ നാട്ടിൽ അടിച്ചേല്പിക്കപ്പെട്ടതു്. ഇന്നത്തെ സ്കൂളുകളിലും കോളേജുകളിലും ഈ വിദ്യാഭ്യാസമില്ലായിരുന്നുവെങ്കിൽ, നാം എന്താകുമായിരുന്നുവെന്നറിയാൻ അതുകൊണ്ടു യാതൊരു അനുമാനമാർഗ്ഗവുമില്ല. എന്തായാലും, ഒന്നറിയാം: ഇന്ത്യ 50 കൊല്ലം മുമ്പത്തേക്കാൾ ഇന്നു ദരിദ്രമാണ്; സ്വയം പ്രതിരോധിച്ചുനിൽക്കാനുള്ള ശക്തി ഇന്നു കുറവാണ്; ഇന്ത്യയുടെ മക്കൾക്കു കരുത്തും ഇന്നു കമ്മിയാണ്. ഇതു മുഴുവൻ ഭരണരീതിയുടെ കുറവുകൾകൊണ്ടാണെന്നു് എന്നെ പറഞ്ഞു മനസ്സിലാക്കേണ്ടതില്ല. വിദ്യാഭ്യാസരീതിയാണു തിലെ ഏററവും ദൂഷ്യം ബാധിച്ച ഭാഗം.

നാടൻരീതി നിരുപയോഗം മാത്രമല്ല അതിലും മോശമാണെന്നു ബ്രിട്ടീഷ് ഭരണകർത്താക്കൾ ആത്മാർത്ഥമായി വിശ്വസിച്ചു. അതുകൊണ്ടു്, അതു വിഭാവന ചെയ്യപ്പെട്ടതും പിറന്നതും തെററിലാണ്. അതു പാപത്തിൽ വളർന്നതാണ്; കാരണം, ഭാരതീയരുടെ ശരീരത്തേയും മനസ്സിനേയും ആത്മാവിനേയും സങ്കുചിതമാക്കുകയെന്നതായിരുന്നു ആ പ്രവണത.

## 25

ഇംഗ്ലീഷിനേയോ ആ ഭാഷയിലെ ഉൽകൃഷ്ടസാഹിത്യത്തേയോ അപലപിക്കുകയാണു ഞാനെന്നു ധരിക്കരുതു്. ഹരിജൻെറ പംക്തികൾ തന്നെ എനിക്കു് ഇംഗ്ലീഷിനോടുള്ള സ്നേഹത്തിനു

25. Harijan, 9-7-1938 (Towards New Education, pp. 51—53)

മതിയായ തെളിവാണ്. ഇംഗ്ളണ്ടിൻെറ മിതശീതോഷ്ണ കാലാവസ്ഥ, പ്രകൃതിദൃശ്യങ്ങൾ എന്നിവയേക്കൊണ്ടുണ്ടാകാവുന്ന തിലധികം പ്രയോജനം ഇംഗ്ളീഷ് സാഹിത്യത്തിൻെറ ഔൽകൃഷ്ട്യംകൊണ്ടും ഭാരതരാഷ്ട്രത്തിനുണ്ടാവില്ല. ഇന്ത്യയ്ക്ക് സ്വന്തം കാലാവസ്ഥയും പ്രകൃതിദൃശ്യവും സാഹിത്യവുംകൊണ്ടുതന്നെവേണം അഭിവൃദ്ധി പ്രാപിക്കാൻ — ഇവ മൂന്നും ഇംഗ്ളീഷ്കാലാവസ്ഥയ്ക്കും പ്രകൃതിദൃശ്യത്തിനും സാഹിത്യത്തിനും താഴെയാണെന്നു വന്നാലും, നമ്മളും നമ്മുടെ സന്താനങ്ങളും സ്വന്തം പാരമ്പര്യത്തിന്മേൽത്തന്നെ ഉൽകർഷം കെട്ടിപ്പടുക്കണം. നാം മറെറാന്നു കടം കൊണ്ടാൽ, നമ്മുടേതിനെ ദാരിദ്ര്യസ്ഥിതിയിലാഴ്ത്തും. നമുക്കു വിദേശാഹാരം ഭക്ഷിച്ചു വളരാൻ ഒരിക്കലും പററുകയില്ല. നമ്മുടെ രാഷ്ട്രത്തിന് ആ ഭാഷയിലേയും ലോകത്തിലെ ഇതര ഭാഷകളിലേയും അനർഘനിധികൾ സ്വന്തം നാട്ടുഭാഷകളിലൂടെ കൈവരേണ്ട ആവശ്യമുണ്ട്. രവീന്ദ്രനാഥിൻെറ നിസ്തുല്യമായ കലാസൃഷ്ടികൾ ആസ്വദിക്കാൻ എനിക്കു ബംഗാളി പഠിക്കേണ്ടതില്ല. നല്ല തർജ്ജമകളിലൂടെ എനിക്കതു ലഭിക്കുന്നു. ടോൾസ്റ്റോയിയുടെ ചെറുകഥകൾ ആസ്വദിക്കാൻ ഗുജറാത്തിലെ ആൺകുട്ടികളും പെൺകുട്ടികളും റഷ്യൻഭാഷ അഭ്യസിക്കേണ്ടതില്ല. അവർ അവ നല്ല വിവർത്തനങ്ങൾവഴി പഠിച്ചറിയുന്നു. ഇംഗ്ളീഷുകാർക്കു സാഭിമാനം പറയാൻ കഴിയും ലോകത്തിലെ ഏററവും മികച്ച സാഹിത്യസൃഷ്ടികൾ പ്രസിദ്ധീകരിച്ച് ഒരാഴ്ച കഴിയുന്നതിനകം ലളിതമായ ഇംഗ്ളീഷിൽ തങ്ങളുടെ രാഷ്ട്രത്തിനു കരഗതമാവുമെന്ന്. ഷേയ്ക്സ്പിയറും മിൽട്ടണും ചിന്തിച്ചതും എഴുതിയതുമായ കാര്യങ്ങളിൽ അനർഘങ്ങളായവ ലബ്ധമാവാൻ എനിക്ക് ഇംഗ്ളീഷു പഠിക്കേണ്ട ആവശ്യമെന്ത്?

ലോകത്തിലെ വിവിധഭാഷകളിൽ പഠിക്കേണ്ടവയിൽവച്ച് ഏററവും നല്ലതു പഠിച്ചു നാട്ടുഭാഷകളിലേക്കു വിവർത്തനം ചെയ്ക തൊഴിലാക്കിയ ഒരുസംഘം വിദ്യാർത്ഥികളെ നിയോഗിക്കുക ലാഭകരമായ ഒരു ധനവിനിയോഗമായിരിക്കും. നമ്മുടെ യജമാനന്മാർ നമുക്കു തെററായ മാർഗ്ഗം തിരഞ്ഞെടുത്തുതന്നു; ശീലം തെററിനെ ശരിയെന്നു തോന്നിക്കുകയും ചെയ്തു.

കപടവും നമ്മെ ഭാരതീയരല്ലാതാക്കുന്നതും ആയ വിദ്യാഭ്യാസംകൊണ്ട് ജനലക്ഷങ്ങളോടു തുടർച്ചയായും വർദ്ധമാനമായും ചെയ്യുന്ന അപരാധത്തിനുള്ള തെളിവും ഞാൻ അനുദിനം കാണുന്നുണ്ട്. എൻെറ വിലപ്പെട്ട സഹപ്രവർത്തകരായ ഈ ബിരുദധാരികൾതന്നെ സ്വന്തം ഹൃദയാന്തർഭാഗത്തുള്ള ചിന്തകൾ ആവിഷ്ക്കരിക്കേണ്ടിവരുമ്പോൾ, വല്ലാതെ കുഴങ്ങുന്നു. അവർ സ്വന്തം വീട്ടിൽ അപരിചിതരാണ്. ഇംഗ്ളീഷ്വാക്കുകളോ വാചകങ്ങളോ അവലംബിക്കാതെ സംഭാഷണം മുഴമിക്കാൻ വയ്യാത്തത്ര

പരിമിതമാണവരുടെ മാതൃഭാഷാജ്ഞാനം. അവർക്ക് ഇംഗ്ളീഷ്പുസ്തകങ്ങളില്ലാതെ ജീവിക്കാൻ വയ്യ. അവർ പലപ്പോഴും തമ്മിൽത്തമ്മിൽ ഇംഗ്ലീഷിലെഴുതെഴുതുന്നു. ഞാൻ എന്റെ കൂട്ടുകാരുടെ കാര്യമെടുത്തുപറഞ്ഞതു് ഈ ദോഷം എത്രയധികം അടിയിലേക്കിറങ്ങിയിരിക്കുന്നുവെന്നു കാണിക്കാനാണ്; കാരണം, ഞങ്ങൾ സ്വയം കുറവുകൾ തീർക്കാൻ ബോധപൂർവ്വം പരിശ്രമിച്ചിട്ടുള്ളവരാണ്.

കോളേജുവിദ്യാർത്ഥികളിൽനിന്നു് ഒരു ജഗദീശ്ബോസിനെ സൃഷ്ടിക്കാൻ കഴിയുമെങ്കിൽ, നമ്മുടെ കലാശാലകളിലെ ധനദുർവ്യയം നമ്മെ വിഷമിപ്പിക്കേണ്ടതില്ലെന്നു് വാദിക്കപ്പെട്ടിട്ടുണ്ട്. ദുർവ്യയം ഒഴിവാക്കാൻ വയ്യാത്തതായിരുന്നുവെങ്കിൽ, ഞാനും ആ വാദത്തെ അനുകൂലിക്കുമായിരുന്നു. അതൊഴിവാക്കാമായിരുന്നു, ഇന്നും ഒഴിവാക്കാം, എന്നു ഞാൻ കാണിച്ചുതന്നിട്ടുണ്ടെന്നു വിശ്വസിക്കുന്നു. മാത്രമല്ല ഒരു ബോസുണ്ടായി എന്നതു് ആ വാദത്തിനു് സഹായകമല്ല. കാരണം, ബോസ് ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ ഒരു സന്താനമല്ല. അദ്ദേഹം തനിക്കു് പ്രവർത്തിക്കേണ്ടിവന്ന പരിതഃസ്ഥിതിയിൽ കഠിനമായ പ്രതിബന്ധങ്ങളുണ്ടായിട്ടും ഉയർന്നുവന്നു. അദ്ദേഹത്തിന്റെ വിജ്ഞാനം ബഹുജനങ്ങൾക്ക് മിക്കവാറും ദുർഗ്രഹമായിത്തീർന്നു. ഇംഗ്ലീഷറിയാത്ത ഒരാൾക്കും ബോസിനെപ്പോലെയാവാൻ സാദ്ധ്യമല്ലെന്നു നാം ചിന്തിക്കുന്നതുപോലെ തോന്നുന്നു. ഇതിലും വമ്പിച്ച ഒരന്ധവിശ്വാസം എനിക്കു സങ്കല്പിക്കാൻ സാദ്ധ്യമല്ല. നമ്മെപ്പോലെ ഒരു ജപ്പാൻകാരനു് നിസ്സഹായത തോന്നുന്നില്ല.

സംസ്ഥാനഭാഷകൾക്കു് ശരിയായ സ്ഥാനം നൽകിയാൽ, അദ്ധ്യയനഭാഷ എന്തുവിലകൊടുത്തും ഉടനെ മാററണം. നിത്യവും പെരുകിവരുന്ന കുററകരമായ ദുർവ്വ്യയത്തേക്കാൾ ഞാൻ ഇഷ്ടപ്പെടുക ഉന്നതവിദ്യാഭ്യാസത്തിലുള്ള താൽക്കാലികമായ അവ്യവസ്ഥയാണ്.

സംസ്ഥാനഭാഷകളുടെ പദവിയും കമ്പോളവിലയും വർദ്ധിപ്പിക്കാനായി, നീതിന്യായകോടതികളിലെ വ്യവഹാരഭാഷ ആ കോടതികൾ സ്ഥാപിച്ചിരിക്കുന്ന സംസ്ഥാനത്തിലെ ഭാഷയായിരിക്കണമെന്നു് ഞാൻ നിർദ്ദേശിക്കുന്നു. സംസ്ഥാനനിയമസഭയിലെ നടപടികൾ ആ സംസ്ഥാനത്തിലെ ഭാഷയിൽ, അഥവാ ആ സംസ്ഥാനത്തിൽ ഒന്നിലധികം ഭാഷകളുണ്ടെങ്കിൽ അവയിൽ ആയിരിക്കണം. നിയമസഭാംഗങ്ങൾ വേണ്ടത്ര ശ്രദ്ധിച്ചാൽ ഒരു മാസത്തിനുള്ളിൽ അവരുടെ ഭാഷകൾ അവർക്കു് മനസ്സിലാക്കാൻ കഴിയുമെന്നു് ഞാൻ അഭിപ്രായപ്പെടുന്നു. ഒരു തമിഴനു് തമിഴിനോടു് ബന്ധപ്പെട്ട തെലുങ്ക്, മലയാളം, കർണ്ണാ

ടകം എന്നീ ഭാഷകളിലെ ലളിതമായ വ്യാകരണവും ഏതാനും ശതം വാക്കുകളും നിഷ്പ്രയാസം പഠിക്കുന്നതിനു് പ്രതിബന്ധമായി യാതൊന്നുമില്ല. കേന്ദ്രത്തിൽ ഹിന്ദുസ്ഥാനി ആധിപത്യം വഹിക്കുകയും വേണം.

## 26

ഇംഗ്ലീഷ് പഠിക്കാൻ ഇപ്പോഠം പതിവുള്ളതിലും കുറച്ചു സമയം മാത്രമേ എടുക്കാവൂ എന്നു് നമ്മുടെ സ്ത്രീപുരുഷന്മാരോടു് ഞാൻ പറയുമ്പോഠം, അവക്കതുവഴിയുണ്ടാകാവുന്ന സന്തോഷം നഷ്ടപ്പെടുത്തുകയെന്നതല്ല എൻെറ ഉദ്ദേശം; ഇത്ര വമ്പിച്ച വിലകൊടുക്കാതേയും വിഷമം സഹിക്കാതേയും കൂടുതൽ സ്വാഭാവികമായ ഒരു മാർഗ്ഗം അവലംബിച്ചാൽ അതേ തോതിലുള്ള സന്തോഷം തന്നെ കൈവരുമെന്നാണെൻെറ പക്ഷം. ലോകം അമൂല്യസൗന്ദര്യമോലുന്ന അനേകം രത്നങ്ങഠംകൊണ്ടു് നിറഞ്ഞതാണു്. എന്നാൽ ഈ രത്നങ്ങളെല്ലാം ഇംഗ്ലീഷ് സംവിധാനത്തിലുള്ളവയല്ല. തുല്യവൈഭവമുള്ള കലാസൃഷ്ടികളുണ്ടു് തങ്ങഠംക്കുമെന്നു് അന്യഭാഷകഠംക്കും അഭിമാനിക്കാൻ വകയുണ്ടു്. ഇതെല്ലാം നമ്മുടെ സാധാരണക്കാർക്കു കിട്ടാറാവണം. നമ്മുടെ പഠിച്ച ആളുകഠം ഇവയെല്ലാം നമുക്കുവേണ്ടി നമ്മുടെ സ്വന്തം ഭാഷകളിലേക്കു് വിവർത്തനം ചെയ്യാൻ ഏററാൽ മാത്രമേ ഇതു് സാദ്ധ്യമാവുകയുള്ളു.

## 27

ഇന്നു്, എന്തായാലും, ഇംഗ്ലീഷാണു് ഓരോ ഗൃഹത്തേയും ഭരിക്കുന്നതു്. ജനങ്ങഠം ഇംഗ്ലീഷിൻെറ ലഹരിയിൽ മത്തരായതായി തോന്നുന്നു; അവർ ക്ലബ്ബുകളിലും, വീടുകളിലും എവിടെയും ഇംഗ്ലീഷുതന്നെ സംസാരിക്കുന്നു. ഇത്തരമൊരു നില എവിടേയും കാണുകയില്ല. ഇതു് നമ്മുടെ ഈ അടിമരാജ്യത്തേ നിലനിൽക്കുന്നുള്ളു. നമ്മഠം സ്വന്തം ചങ്ങലകൊണ്ടു് സ്വയം കെട്ടിയിട്ടിരിക്കുന്നു. നിങ്ങഠം കഠിനാദ്ധ്വാനം ചെയ്തു്, വീടിനു പുറത്തുമാത്രമല്ല, അകത്തും ഈ ഭാഷതന്നെ സംസാരിക്കണം. എൻെറ ആഗ്രഹം നിങ്ങളെല്ലാവരും ഹിന്ദുസ്ഥാനി പഠിക്കണമെന്നാണു്.

നിങ്ങഠം ഒരു വിദേശഭാഷ സ്വാധീനമാക്കാൻ അനേകവർഷങ്ങഠം ചെലവാക്കിയിട്ടുണ്ടു്. നമ്മഠം നല്ലകാര്യത്തിനായി നമ്മുടെ

---

26. Speeches and Writings of Mahatma Gandhi, 20-2-1918 (Towards New Education, P. 10)

27. Thoughts on National Language, pp. 144—145 (25-1-1946-ൽ ദക്ഷിണഭാരത ഹിന്ദിപ്രചാരസഭയുടെ (മദ്രാസ്) രജതജൂബിലിയാഘോഷാവസരത്തിൽ ചെയ്ത പ്രസംഗത്തിൽനിന്നു്)

ശക്തി ഉപയോഗിക്കണം. എന്റെ വിനീതമായ അഭിപ്രായം ഇംഗ്ലീഷ് പഠിക്കാൻ നാം ചെലവാക്കിയ ശക്തി ഒരു വമ്പിച്ച നഷ്ടമാണെന്നാണ്. ഒന്നോ രണ്ടോ കൊല്ലമല്ലാതെ അതു പഠിക്കാൻ ഞാനെന്തിനു 16 കൊല്ലം ചെലവാക്കേണ്ടിയിരുന്നു? ഞാൻ മട്രിക്കുലേഷൻ പരീക്ഷ പാസ്സാവാൻ ഏഴുകൊല്ലം എടുത്തു. സ്വന്തം ഭാഷയിലാണെങ്കിൽ, ഞാനതു് ഒരു കൊല്ലംകൊണ്ടു പാസ്സാകുമായിരുന്നു. ഒരുകൊല്ലംകൊണ്ടു നേടാവുന്ന ഒരു കാര്യത്തിനുവേണ്ടി ഏഴുകൊല്ലം ചെലവാക്കേണ്ടിവരികയെന്നതിൽക്കവിഞ്ഞൊരു നിർഭാഗ്യമുണ്ടാവാനുണ്ടോ? നിങ്ങൾ ഇംഗ്ലീഷിനു ചെലവാക്കിയ അദ്ധ്വാനത്തിന്റെ പതിനാറിലൊന്നു ചെലവാക്കിയാൽ, നിങ്ങൾക്കെല്ലാവർക്കും ഹിന്ദുസ്ഥാനി സംസാരിക്കാറാവുമെന്നു നിസ്സംശയം പറയാം.

## 5. ഒരു വൈദേശികാദ്ധ്യയനഭാഷയുടെ ദോഷങ്ങൾ

### 28

തങ്ങളുടേതല്ലാത്ത ഒരു ഭാഷയിൽ ബോധനം സ്വീകരിക്കുന്ന ഒരു രാജ്യത്തിലെ കുട്ടികൾ ആത്മഹത്യയാണു ചെയ്യുന്നതെന്നു് എനിക്കുറപ്പുണ്ടു്. അതവരുടെ ജന്മാവകാശത്തെ അപഹരിക്കലാണു്. ഒരു വൈദേശികാദ്ധ്യയനഭാഷ ചെറുപ്പക്കാരുടെമേൽ അനർഹമായ ഭാരം ചുമത്തുന്നു; അതവരുടെ നൈസർഗ്ഗികസിദ്ധികളെ അപഹരിക്കുന്നു; വളർച്ച മുട്ടിക്കുന്നു; അവരെ സ്വന്തം വീട്ടിൽ നിന്നും ഒററപ്പെടുത്തുന്നു. തന്മൂലം, ഞാൻ അത്തരം കാര്യം സർവ്വപ്രധാനമായ ഒരു ദേശീയദുരന്തമായി കണക്കാക്കുന്നു.

### 29

ഇംഗ്ളീഷ്ഭാഷവഴിക്കാണ് നമുക്കു് ഇന്നുള്ള ഒരേയൊരു ഉന്നതവിദ്യാഭ്യാസം — വിദ്യാഭ്യാസമെന്ന പേരിനർഹമായ ഒന്നു് — കൈവന്നിട്ടുള്ളതു്. ഇതല്ലായിരുന്നു പരമാർത്ഥമെങ്കിൽ, ഒരു രാഷ്ട്രത്തിലെ യുവജനങ്ങൾ ഒരു രാഷ്ട്രമെന്ന നിലയിൽ കഴിയുന്നതിനു്, അവർ ഏററവും ഉന്നതമായതുൾപ്പെടേയുള്ള എല്ലാ വിദ്യാഭ്യാസവും ആ രാഷ്ട്രത്തിലെ പ്രാദേശികഭാഷയിലൂടെ, അഥവാ ഭാഷകളിലൂടെ, നേടണമെന്ന സ്വയം വ്യക്തമായ അഭിപ്രായം വീണ്ടും തെളിയിക്കേണ്ട ആവശ്യം ഉണ്ടാകുമായിരു

28. To the Students, P. 116 (24-11-1927-ൽ ഗാല്ലയിലെ മാഹിന്ദാകോളേജിൽ സമ്മാനവിതരണാവസരത്തിൽ ചെയ്ത ഒരു പ്രസംഗത്തിൽനിന്ന്.)

29. Young India, 5-7-1928 (Towards New Education, pp. 48—49)

ന്നില്ല. ഒരു രാജ്യത്തിലെ യുവജനങ്ങൾ, അവരുടെ വിജ്ഞാനം സാമാന്യജനങ്ങൾക്കു മനസ്സിലാകുന്ന ഒരു ഭാഷയിലൂടെയല്ല സ്വീകരിച്ചതും ഉൾക്കൊണ്ടതുമെങ്കിൽ, അവർക്ക് സാമാന്യജനങ്ങളുമായി സജീവബന്ധം സൃഷ്ടിക്കാനോ പുലർത്താനോ സാദ്ധ്യമല്ലെന്നതു് സ്വയം തെളിഞ്ഞുകഴിഞ്ഞ ഒരു പ്രസ്താവനയാണെന്നു തീർച്ചയാണ്. ഒരു രാജ്യത്തിലെ ആയിരക്കണക്കായ യുവജനങ്ങൾ തങ്ങൾക്കു നിത്യജീവിതത്തിൽ വളരെക്കുറച്ചുമാത്രം ഉപയോഗമുള്ള ഒരു വിദേശഭാഷയും അതിലെ പ്രയോഗരീതികളും സ്വാധീനമാക്കാൻവേണ്ടി അനേകവർഷങ്ങൾ ദുർവ്വ്യയം ചെയ്യേണ്ടിവരുന്നതിൽ നേരിടുന്ന അളവററ നഷ്ടം ആർക്കു കണക്കാക്കാൻ കഴിയും? അതു പഠിക്കാൻവേണ്ടി അവർക്ക് സ്വന്തം മാതൃഭാഷയും സ്വന്തം സാഹിത്യവും പഠിക്കുന്നതിൽ ഉപേക്ഷകാണിക്കേണ്ടിവരുന്നു. ഒരു പ്രത്യേകഭാഷ വികസനസാദ്ധ്യതയില്ലാത്തതാണെന്നൊ സൂക്ഷ്മാർത്ഥങ്ങളും ശാസ്ത്രീയാശയങ്ങളും ആവിഷ്കരിക്കാൻ അപര്യാപ്തമാണെന്നോ വിശ്വസിക്കുന്നതിൽക്കവിഞ്ഞ ഒരന്ധവിശ്വാസം ഒരിക്കലും ഉണ്ടായിട്ടില്ല. ഒരു ഭാഷ അതു സംസാരിക്കുന്നവരുടെ സ്വഭാവത്തിൻേറയും വളർച്ചയുടേയും പ്രതിഫലനമാണ്.

വിദേശഭരണത്തിൻെറ അനേകം ദോഷങ്ങളിൽ ഏററവും ഗൗരവാവഹമെന്നു ചരിത്രം കണക്കാക്കുന്നതു് നാട്ടിലെ ചെറുപ്പക്കാരുടെമേൽ ഒരു വിദേശഭാഷ വിദ്രോഹകരമാംവണ്ണം അടിച്ചേല്പിച്ചതിനെയായിരിക്കും — അതു രാജ്യത്തിൻെറ ആരോഗ്യം മുഴുവൻ അപഹരിച്ചിരിക്കുന്നു; വിദ്യാർത്ഥികളുടെ ആയുഷ്കാലം ഹ്രസ്വമാക്കിയിരിക്കുന്നു; അവരെ ബഹുജനങ്ങളുമായി പരിചയമില്ലാത്തവരാക്കിയിരിക്കുന്നു; അതു് വിദ്യാഭ്യാസമാകെ അനാവശ്യച്ചെലവുള്ളതാക്കിയിരിക്കുന്നു. ഈ മാർഗ്ഗം തുടർന്നുപോവുകയാണെങ്കിൽ, രാഷ്ട്രത്തിൻെറ ആത്മാവു് അപഹരിക്കപ്പെടും. അതുകൊണ്ടു്, എത്രവേഗം വിദ്യാഭ്യാസമുള്ള ഇന്ത്യ വിദേശഭാഷയുടെ ദുർമ്മാന്ത്രികവലയം വലിച്ചെറിയുന്നുവോ, അത്രയുംനന്നു്, അവർക്കും നാട്ടുകാർക്കും.

## 30

വിദേശഭാഷ തലച്ചോറിനെ ക്ഷീണിപ്പിച്ചിരിക്കുന്നു, നമ്മുടെ കിടാങ്ങളുടെ ഞരമ്പുകൾക്കു താങ്ങാനാകാത്ത ഭാരം ചുമത്തിയിരിക്കുന്നു, അവരെ കരണ്ടികളും കാട്ടിയതു കാട്ടുന്നവരുമാക്കിയിരിക്കുന്നു; സ്വന്തമായി ചിന്തിക്കാനും പ്രവർത്തിക്കാനും പററാത്തവരാക്കിയിരിക്കുന്നു; തങ്ങളുടെ അറിവു് കുടുംബത്തിലും ബഹുജനങ്ങൾക്കിടയിലും സംവേശിപ്പിക്കാൻ കഴിവില്ലാത്തവരാക്കിയിരിക്കുന്നു. വിദേശഭാഷ നമ്മുടെ കുട്ടികളെ സ്വന്തം നാട്ടിൽ

30, Young India, 1-9-1921 (Towards New Education, P. 48)

പ്രായോഗികവശങ്ങളിലെല്ലാം വിദേശികളാക്കി മാററിയിരിക്കുന്നു. നിലവിലുള്ള സമ്പ്രദായത്തിൻെറ ഏററവും വലിയ ദുരന്തം ഇതാണ്. വിദേശഭാഷ നമ്മുടെ നാട്ടുഭാഷകളുടെ വളർച്ചയെ തടസ്സപ്പെടുത്തിയിരിക്കുന്നു, എനിക്കു് ഒരു സ്വേച്ഛാധിപതിയുടെ അധികാരങ്ങളുണ്ടായിരുന്നുവെങ്കിൽ, ഒരു വിദേശഭാഷയിലൂടെ ആൺകുട്ടികളേയും പെൺകുട്ടികളേയും പഠിപ്പിക്കുന്നതു് ഇന്നുതന്നെ നിർത്തലാക്കും; എല്ലാ ടീച്ചർമാരേയും പ്രൊഫസർമാരേയും പുറത്താക്കുമെന്ന ഭീഷണിയിൽ അവരോടു ഉടൻതന്നെ ഭാഷയിലുള്ള ഈ മാററം വിദ്യാലയങ്ങളിൽ അവതരിപ്പിക്കാൻ ആവശ്യപ്പെടും. ഞാൻ പാഠപുസ്തകങ്ങൾ തയ്യാറാക്കുന്നതുവരെ കാത്തുനിൽക്കുകയില്ല, അവ മാററത്തെ അനുസരിച്ചു വന്നുകൊള്ളും. അവിളംബിത നിവാരണം ആവശ്യമായ ഒരു ദോഷമാണതു്.

## 31

ഈ പരിശുദ്ധനഗരത്തിലെ മഹത്തായ കലാശാലയുടെ തണലിൽവെച്ചു് എൻെറ നാട്ടുകാരെ ഒരു അന്യഭാഷയിൽ അഭിസംബോധന ചെയ്യാൻ ഞാൻ ഈ സായാഹ്നത്തിൽ നിർബ്ബദ്ധനായതു് നമുക്കു വലിയ താഴ്മയ്ക്കും ലജ്ജയ്ക്കും ഇടയാക്കുന്ന ഒരു കാര്യമാണെന്നു് എനിക്കു് പറയണമെന്നുണ്ടായിരുന്നു. ഈ രണ്ടു ദിവസത്തെ പ്രസംഗപരമ്പര കേൾക്കാൻ സന്നിഹിതരായവരെ മുഴുവൻ പരീക്ഷിച്ചുനോക്കുന്ന ഒരു പരീക്ഷകനായി എന്നെ നിയമിക്കുകയാണെങ്കിൽ, ഈ പ്രസംഗംവെച്ചു പരീക്ഷിക്കപ്പെടുന്നവരിൽ അധികമാളുകളും തോററുപോകുമെന്നു് എനിക്കറിയാം. കാരണം? അവ സ്പർശിച്ചിട്ടില്ല, ആരേയും. മഹത്തായ കോൺഗ്രസ്സ് സംഘടനയുടെ ഡിസംബർമാസത്തിലുണ്ടായ സമ്മേളനങ്ങളിൽ ഞാൻ സന്നിഹിതനായിരുന്നു. ഇതിനേക്കാളെല്ലാം വമ്പിച്ചൊരു സദസ്സുണ്ടായിരുന്നു, അവിടെ. ബോംബെയിലെ ആ വമ്പിച്ച സദസ്സിനെ സ്പർശിച്ച പ്രസംഗങ്ങൾ ഹിന്ദുസ്ഥാനിയിലുള്ളവ മാത്രമായിരുന്നുവെന്നു ഞാൻ പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കുമോ? ബോംബെയിലാണ്, മനസ്സിലാക്കണം, എല്ലാവരും ഹിന്ദി സംസാരിക്കുന്ന ബനാറസ്സിലല്ല. ബോംബേസംസ്ഥാനത്തിലെ നാട്ടുഭാഷകളും ഹിന്ദിയും തമ്മിൽ ഇംഗ്ലീഷും ഭാരതത്തിലെ ഏകോദരങ്ങളായ ഭാഷകളും തമ്മിലുള്ളത്ര വലിയ ഒരു വിഭജനരേഖയില്ലെന്നുള്ളതാണ് കാര്യം. കോൺഗ്രസ്സിലെ സദസ്സിനു് ഹിന്ദിയിൽ പ്രാസംഗികന്മാർ പറയുന്നതു മനസ്സിലാക്കാൻ കൂടുതൽ എളുപ്പമായിരുന്നു, ഇവിടെ വരുന്ന ചെറുപ്പക്കാർക്കു് നാട്ടുഭാഷകൾ വഴി

31. To the Students, pp. 14-15 (4-2.1916- ൽ കാശി ഹിന്ദു സർവ്വകലാശാലയുടെ ഉദ്ഘാടനാവസരത്തിൽ ചെയ്ത പ്രസംഗത്തിൽ നിന്നു്)

അദ്ധ്യയനം സിദ്ധിക്കേണ്ട ഭാരം ഈ സർവ്വകലാശാല കൈയേ റുനടത്തുമെന്നു ഞാനാശിക്കുന്നു. നമ്മുടെ ഭാഷകൾ നമ്മുടെതന്നെ പ്രതിഫലനങ്ങളാണ്. മഹത്തരമായ ചിന്തകൾ ആവിഷ്ക്കരിക്കാൻ വയ്യാത്തത്ര ദരിദ്രങ്ങളാണ് അവയെന്നു നിങ്ങൾ പറയുകയാണെങ്കിൽ, ഞാൻ പറയും, നമ്മുടെ നിലനിൽപ്പ് എത്രവേഗം തുടച്ചുമാററപ്പെടുന്നുവോ നമുക്കത്രയും നല്ലതാണെന്ന്. ഇംഗ്ലീഷിന് ഇന്ത്യയുടെ ദേശീയഭാഷയാവാൻ എന്നെങ്കിലും കഴിയുമെന്ന് സ്വപ്നംകാണുന്ന ഒരു മനുഷ്യനെങ്കിലുമുണ്ടോ? (''ഒരിക്കലുമില്ല'' എന്ന മുറവിളികൾ) എന്തിനാണ് രാജ്യത്തിന് ഈ വിഷമാവസ്ഥ? ഒരു നിമിഷം ഒന്നാലോചിച്ചു നോക്കൂ, നമ്മുടെ കുട്ടികൾക്ക് ഇംഗ്ലീഷ് കുട്ടികളുമായി ഒരിക്കലും ഒപ്പമെത്താൻ കഴിയാത്ത പന്തയമാണ് ഓടേണ്ടിവരുന്നത്. ചില പൂനാപ്രൊഫസർമാരുമായി കുറച്ച് അടുത്തുസംസാരിക്കാനുള്ള ഭാഗ്യം എനിക്കുണ്ടായി. ഓരോ ഇന്ത്യൻ യുവാവിനും ഇംഗ്ലീഷുഭാഷമുഖാന്തരം വിജ്ഞാനം കൈവന്നതുകാരണം ജീവിതത്തിലെ വിലപ്പെട്ട ആറുവർഷങ്ങളെങ്കിലും നഷ്ടപ്പെട്ടിട്ടുണ്ടെന്ന് അവർ ഉറപ്പിച്ചു പറയുകയുണ്ടായി. നമ്മുടെ വിദ്യാലയങ്ങളും കലാശാലകളും പുറത്തിറക്കുന്ന വിദ്യാർത്ഥികളുടെ സംഖ്യയുമായി ഒന്നു പെരുക്കിയാൽ കാണാം, രാഷ്ട്രത്തിന് എത്ര ആയിരം വർഷങ്ങളാണു നഷ്ടപ്പെട്ടിട്ടുള്ളതെന്ന്. നമുക്കെതിരായുള്ള ആരോപണം നമ്മൾക്ക്, കർമ്മോത്സാഹമില്ലെന്നാണ്. ജീവിതത്തിലെ വിലപ്പെട്ട വഷ്ങ്ങൾ ഒരു വിദേശഭാഷ സ്വാധീനമാക്കാൻ വിനിയോഗിക്കുകയാണെങ്കിൽ, എങ്ങനെ നമുക്കതുണ്ടാകാനാണ്? ആ പരിശ്രമത്തിലും നമ്മൾ പരാജയപ്പെടുന്നു. ഇന്നലത്തേയോ ഇന്നത്തേയോ പ്രാസംഗികന്മാർക്കെങ്കിലും, മിസ്റ്റർ ഹിഗ്ഗിൻ ബോത്താമിനു സാധിച്ചപോലെ സദസ്സിനെ സ്പർശിക്കുവാൻ കഴിഞ്ഞിട്ടുണ്ടോ? സദസ്യരെ ശ്രദ്ധാലുക്കളാക്കാൻ കഴിയാത്ത ആ മുൻ പ്രാസംഗികന്മാരുടെ കുററമല്ല, അവരുടെ പ്രസംഗങ്ങളിൽ നമുക്കു വേണ്ടതിലധികം സത്തായ കാര്യങ്ങളുണ്ടായിരുന്നു. പക്ഷേ, അവരുടെ പ്രസംഗങ്ങൾ നമ്മുടെ ആഭ്യന്തര മണ്ഡലങ്ങളിലേക്കിറങ്ങിച്ചെല്ലുന്നില്ല. ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ച ഭാരതമാണ് പുരോഗമിക്കുന്നതും രാഷ്ട്രത്തിനുവേണ്ടി എല്ലാ കാര്യങ്ങളും ചെയ്യുന്നതുമെന്നു ഞാൻ പറഞ്ഞുകേട്ടു. മറിച്ചാണെങ്കിൽ, അതക്രമമാകുമായിരുന്നു. നമുക്കു സിദ്ധിക്കുന്ന ഒരേയൊരു വിദ്യാഭ്യാസം ഇംഗ്ലീഷ് വിദ്യാഭ്യസം മാത്രമാണ്. തീർച്ചയായും, അതിനു നമ്മളെന്തെങ്കിലും കാണിച്ചുകൊടുക്കണമല്ലോ. പക്ഷേ, ഈ കഴിഞ്ഞ അമ്പതുകൊല്ലക്കാലമായി നമുക്കു നാട്ടുഭാഷകൾവഴിയാണ് വിദ്യാഭ്യാസം സിദ്ധിച്ചിരുന്നതെങ്കിൽ, നമുക്കിന്ന് എന്തുണ്ടാകുമായിരുന്നു? ഒരു സ്വതന്ത്രഭാരതമുണ്ടാകണമായിരുന്നു, നമ്മുടേതായ വിദ്യാസമ്പന്നരായ ജനങ്ങളുണ്ടാകണമായിരുന്നു; അവർ സ്വന്തം

രാജ്യത്തു് പരദേശികളെപ്പോലെയാവുകയില്ല, രാജ്യത്തിന്റെ ഹൃദയത്തോട് സംസാരിക്കുന്നവരാകും. അവർ ദരിദ്രരിൽ ദരിദ്രരായവരുടെകൂടെ പ്രവർത്തിക്കുന്നവരാകും: അവർ ഈ അമ്പതുകൊല്ലക്കാലമായി നേടിയതെല്ലാം രാഷ്ട്രത്തിന്റെ പാരമ്പര്യത്തിൽ ഉരംച്ചേരുമായിരുന്നു (കൈയടി). ഇന്നു് നമ്മുടെ ഭാര്യമാർതന്നെ നമ്മുടെ മേന്മയുററ ചിന്തകളിൽ പങ്കാളികളല്ല. പ്രൊഫസർ ബോസ്, പ്രൊഫസർ റേ തുടങ്ങിയവരേയും അവരുടെ ഉജ്ജ്വല ഗവേഷണങ്ങളേയും ഒന്നു നോക്കൂ. അവരുടെ ഗവേഷണങ്ങൾ ബഹുജനങ്ങളുടെ മുതലല്ല എന്നു വരുന്നതു് ലജ്ജാവഹമല്ലേ?

## 32

യൂറോപ്പിൽ ഓരോ സംസ്ക്കാരസമ്പന്നനായ പൗരനും സ്വന്തം ഭാഷയ്ക്കു പുറമേ, തീർച്ചയായും മൂന്നോ നാലോ ഇതരഭാഷകളും പഠിച്ചുവരുന്നു. അവർ യൂറോപ്പിൽ ചെയ്യുന്നപോലെ, ഇന്ത്യയുടെ ഭാഷാപ്രശ്നം പരിഹരിക്കാൻ ഈ ആശ്രമത്തിൽ വസിക്കുന്ന നമ്മൾ കഴിയുന്നത്ര ഭാരതീയഭാഷകൾ പഠിക്കുകയെന്നതൊരു നിയമമാക്കണം. ഈ ഭാഷകൾ പഠിക്കുന്നതിനുള്ള വിഷമം ഇംഗ്ലീഷ്ഭാഷ സ്വാധീനമാക്കുന്നതിനുള്ള കഷ്ടപ്പാടുമായി താരതമ്യപ്പെടുത്തിയാൽ തീരെ നിസ്സാരമാണെന്നു ഞാൻ ഉറപ്പിച്ചു പറയുന്നു. നാം ആംഗലഭാഷ സ്വാധീനമാക്കുന്നില്ല, ഒരിക്കലും ചില അപവാദങ്ങളൊഴിച്ചാൽ, ഇതേവരെ നമുക്കതു സാധിച്ചിട്ടില്ല.... സ്വന്തം മാതൃഭാഷയിലെന്നപോലെ വ്യക്തമായി ആത്മാവിഷ്കരണം ചെയ്യാൻ അതിൽ നമുക്കൊരിക്കലും സാദ്ധ്യമല്ല. എങ്ങനെയാണു് സ്മരണയിൽനിന്നു നാം കുട്ടിക്കാലം മുഴവൻ തുടച്ചുമാററാൻ ധൈര്യപ്പെടുക? നമ്മൾ വിദേശഭാഷവഴി ഉന്നത ജീവിതമെന്നു പറയപ്പെടുന്ന ആ ജീവിതഘട്ടത്തിൽ പ്രവേശിക്കുമ്പോൾ, തീർച്ചയായും അതാണു ചെയ്യുന്നത്. ഇതു ജീവിതത്തിലൊരു വിടവു സൃഷ്ടിക്കുന്നു. ഈ വിടവിനു നമുക്കു് പ്രിയമുള്ളതും ഭാരിച്ചതുമായ വ്യയം സഹിക്കേണ്ടിവരുന്നു. വിദ്യാഭ്യാസവും അസ്പൃശ്യതയും തമ്മിലുള്ള ബന്ധം നിങ്ങൾക്കിപ്പോൾ മനസ്സിലാകും. ഈ വിജ്ഞാനവും വിദ്യാഭ്യാസവും വിപുലമായി വളർന്നിട്ടും, ഈ കാലഘട്ടത്തിലും നിലനിന്നുവരുന്നു അസ്പൃശ്യതാബോധം. വിദ്യാഭ്യാസം നമ്മെ ആ കഠിനമായ അപരാധം കാണാൻ കഴിവുള്ളവരാക്കി. പക്ഷേ, നാം ഭയാവിഷ്ടരായിരിക്കുന്നു; ഈ സിദ്ധാന്തം നമുക്കു് ഗാർഹികാന്തരീക്ഷത്തിലേക്കു് പ്രവേശിപ്പിക്കാൻ കഴിയുന്നില്ല.

---

32 To the Students, p. 38 (10-2-1917-ൽ മദ്രാസ് വൈ. എം. സി. എ.-യിൽ ചെയ്ത ഒരു പ്രസംഗത്തിൽ നിന്നു്)

## 33

ഇന്നു നാം അലസരായിരിക്കുന്നു എന്നതാണ് ദയനീയമായ സത്യം. നമ്മുടെ ചുമലിൽ ആംഗലഭാഷയുടെ ഭാരമാണുള്ളത്. ഇംഗ്ലീഷും പഠിക്കാൻ അത്ര വിഷമമില്ല. നമുക്ക് ആറുമാസം കൊണ്ട് ഇംഗ്ലീഷ് പഠിക്കാം. നമുക്ക് ഇംഗ്ലീഷിൽ ചിന്തിക്കണം, നമ്മുടെ വിജ്ഞാനം മുഴുവൻ ഇംഗ്ലീഷിൽക്കൂടെ നേടണം. അതിനു സമയമെടുക്കും. നമ്മൾ ഇംഗ്ലീഷിനുവേണ്ടിത്തന്നെ പാഴ്ച്ചെലവു ചെയ്യുന്നു, ജീവിതത്തിലെ 14 വിലപ്പെട്ട വർഷങ്ങൾ. എന്നിട്ടും നമുക്കധീനമാകുന്നില്ല, ആ ഭാഷ. ഇംഗ്ലീഷറിയുന്ന ഒരാളോടു ഹിന്ദുസ്ഥാനിയിൽ തൻെറ ആശയങ്ങൾ വിവരിക്കാൻ ഇന്നു പറഞ്ഞാൽ, അയാൾക്കതു സാദ്ധ്യമല്ല. കാരണം, അയാളതു പഠിച്ചതു് ഇംഗ്ലീഷിലാണ്. അയാൾക്കു പിന്നെങ്ങനെ ഇന്ത്യൻ കുട്ടികളെ പഠിപ്പിക്കാൻ കഴിയും. ഇത്തരത്തിലാണ് നമ്മുടെ വിദ്യാഭ്യാസത്തിൻെറ പരിതാപകരമായ അവസ്ഥ. അതു നമ്മിൽ അലസതയും ഉണ്ടാക്കിയിരിക്കുന്നു.

### 6. ദേഹാദ്ധ്വാനത്തിൻെറ അഭാവം

## 34

മററു രാജ്യങ്ങളുടെ പരമാത്ഥസ്ഥിതി എന്തെങ്കിലുമായിക്കൊള്ളട്ടെ, എൺപതു ശതമാനത്തിലധികം ജനങ്ങൾ കർഷകരും, മറെറാരു പത്തു ശതമാനം വ്യവസായങ്ങളെ ആശ്രയിച്ചുകഴിയുന്നവരുമടങ്ങുന്ന ഇന്ത്യയിൽ ഏതായാലും, വിദ്യാഭ്യാസം സാഹിത്യപ്രധാനമാക്കി ആൺകുട്ടികളേയും പെൺകുട്ടികളേയും ഭാവിജീവിതത്തിൽ ദേഹാദ്ധ്വാനത്തിനു പററാത്തവരാക്കിത്തീക്കുന്നതു് ഒരു കുററമാണ്. നമ്മുടെ സമയത്തിൻെറ അധികഭാഗവും ഭക്ഷ്യസമ്പാദനത്തിനു വിനിയോഗിക്കേണ്ടിവരുന്നതിനാൽ, അത്തരം തൊഴിലുകളുടെ മാന്യതയെപ്പററി നമ്മുടെ കുട്ടികളെ ശൈശവം മുതൽ പഠിപ്പിക്കണം എന്ന അഭിപ്രായമാണ് എനിക്കു സുദൃഢമായുള്ളതു്. ഒരു കർഷകൻെറ മകൻ സ്കൂളിൽ പോയതിനുശേഷം, പതിവുപോലെ, കാർഷികത്തൊഴിലിനു പററാത്തവനാകണമെന്നു വരാൻ കാരണമൊന്നും ഞാൻ കാണുന്നില്ല. നമ്മുടെ സ്കൂൾകുട്ടികൾ മനുഷ്യാദ്ധ്വാനത്തെ അവജ്ഞയോടുകൂടിയല്ലെങ്കിൽ, അനിഷ്ടത്തോടുകൂടിയാണ് കാണുന്നതെന്നു് ദയനീയമായ ഒരു കാര്യമാണ്.

---

33. Thoughts on National Language, p. 122 (1945-ൽ വാർദ്ധയിൽവെച്ചു നടന്ന ഹിന്ദുസ്ഥാനി പ്രചാർ സഭാസമ്മേളനത്തിൻെറ രണ്ടാംദിവസമായ ഫെബ്രുവരി 27-ാം തീയതിയിലെ യോഗത്തിൽ ആദ്യം ചെയ്ത പ്രസംഗത്തിൽ നിന്ന്)

34. Young India, 1-9-1921 (Towards New Education, p. 37)

35

സ്കൂളിൽ പോകേണ്ട പ്രായത്തിലുള്ള ഓരോ ആൺകുട്ടിയും പെൺകുട്ടിയും, സാധാരണപ്പോലെ, പൊതു വിദ്യാലയങ്ങളിൽ പോകണമെന്നാണ് നാം പ്രതീക്ഷിക്കുന്നതെങ്കിൽ, നിലവിലുള്ള രീതിയിൽ വിദ്യാഭ്യാസത്തിനുവേണ്ടി പണം ചെലവിടാൻ നമുക്കു ശേഷിയില്ല: ഇന്നു ചുമത്തുന്ന ഫീസു കൊടുക്കാൻ അച്ഛനമ്മമാർക്കു കഴിവില്ല. അതുകൊണ്ടു വിദ്യാഭ്യാസം സാർവ്വജനീനമാകണമെങ്കിൽ, അതു സൗജന്യമാകണം. ഒരു ആദർശപരമായ ഭരണവ്യവസ്ഥയുടെ കീഴിൽത്തന്നെ, സ്കൂളിൽ പോകാൻ പ്രായമായ എല്ലാ കുട്ടികൾക്കുംവേണ്ടി മൊത്തം 200 കോടി ഉറുപ്പിക നീക്കിവെയ്ക്കാൻ നമുക്കു സാദ്ധ്യമല്ല. തങ്ങൾക്കു കിട്ടുന്ന വിദ്യാഭ്യാസത്തിനു വേണ്ടി നമ്മുടെ വിദ്യാർത്ഥികൾ അങ്ങോട്ടും ഭാഗികമായോ പൂർണ്ണമായോ ചിലതു കൊടുക്കേണ്ടിവരുമെന്ന് അതുകൊണ്ടു സിദ്ധിക്കുന്നു. അത്തരം സാർവ്വത്രികമായ തൊഴിൽ ലാഭകരമാകണമെങ്കിൽ, എനിക്കു തോന്നുന്നതു്, നൂൽനൂല്പും കൈത്തറിനെയ്ത്തും അവലംബിക്കണമെന്നാണ്. അതു ലാഭകരമാക്കാവുന്നിടത്തോളംകാലം, നമുക്കു നൂൽനൂല്പോ വേണ്ടതു് മററെന്തെങ്കിലും പ്രവൃത്തിയോ വേണ്ടതെന്ന കാര്യം എന്റെ പ്രസ്താവനയുടെ കാര്യത്തിൽ അപ്രധാനമാണ്. പരിശോധിച്ചാലറിയാം, പ്രായോഗികവും, ലാഭകരവും വിശാലവുമായ ഒരു തോതിൽ ഭാരതത്തിലെ വിദ്യാലയങ്ങളിലുടനീളം അവതരിപ്പിക്കാവുന്നതായി വസ്ത്രോല്പാദനപരിപാടിയോടനുബന്ധിച്ചല്ലാതെ ഒരു തൊഴിലുണ്ടാവുകയില്ല, എന്നു്.

നമ്മുടേതു പോലുള്ള ഒരു ദരിദ്രരാജ്യത്തു ദേഹാദ്ധ്വാനംകൊണ്ടു രണ്ടു കാര്യം സാധിക്കും. അതു നമ്മുടെ കുട്ടികളുടെ വിദ്യാഭ്യാസച്ചെലവുകൾ വഹിക്കുകയും, അവർക്കു വേണമെങ്കിൽ ജീവിതോപായത്തിനു ഭാവിയിലാശ്രയിക്കാൻ പാകത്തിൽ ഒരു തൊഴിൽ അവരെ പഠിപ്പിക്കുകയും ചെയ്യും. തൊഴിലിനെ വെറുക്കാൻ പഠിക്കുന്നത്ര ഒരു രാഷ്ട്രത്തിനു് അപകർഷകരമായി മററൊന്നുമില്ല.

## 7. സാമൂഹ്യശാസ്ത്രാദർശത്തിന്റെ അഭാവം

36

സാഹിത്യമേന്മയെ മാത്രം ഊന്നിപ്പറയുകയെന്ന ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ ഒരു പ്രധാന ദോഷത്തെ സർ

35. Young India, 1-9-1921 (Towards New Education, p. 41)
36. Young India, 13-10-1927 (Towards New Education, P. 32)

എം. വിശേശ്വരയ്യർ സർവ്വപ്രാധാന്യം നല്കിഎടുത്തുപറയുമ്പോൾ, ഞാൻ അതിലും ഗൗരവാവഹമായ മറെറാരു ദോഷത്തേക്കൂടി അതിനോടു ചേർത്തു പറയുന്നു: വിദ്യാത്ഥികൾ സാഹിത്യപാഠങ്ങൾ പഠിച്ചുകൊണ്ടിരിക്കുമ്പോൾ, തങ്ങളുടെ പഠിത്തം ത്യജിച്ചു സേവനകർമ്മങ്ങൾ — അതെത്ര ചെറുതോ താൽക്കാലികമോ ആണെങ്കിലും — അനുഷ്ഠിക്കണമെന്നില്ലെന്നു് അവർ കരുതാനിടയാകുന്നു. അവർ തൽക്കാലം സാഹിത്യപരമോ വ്യാവസായികമോ ആയ പഠിത്തം നിർത്തിവെച്ചു്, ഗുജറാത്തിലെ ചില വിദ്യാത്ഥികൾ ചെയ്യുന്നപോലെ, ദുരിതനിവാരണപ്രവർത്തനങ്ങളിലേർപ്പെടുകയാണെങ്കിൽ, അതുകൊണ്ടൊന്നും നഷ്ടപ്പെടാനില്ലെന്നു മാത്രമല്ല, വളരെയേറെ നേടാനുണ്ടുതാനും. എല്ലാ വിദ്യാഭ്യാസത്തിന്റേയും ലക്ഷ്യം സേവനമാവണം. ഒരു വിദ്യാർത്ഥിക്കു പഠിച്ചുകൊണ്ടിരിക്കുമ്പോൾത്തന്നെ ജനസേവനത്തിനുള്ള ഒരു സന്ദർഭം ലഭിക്കുകയാണെങ്കിൽ, അയാളതു് ഒരു സുദുർല്ലഭാവസരമായി കണക്കാക്കണം, അതു പഠിപ്പിനു മുടക്കമായിട്ടല്ല, പഠിപ്പിനെ പോഷിപ്പിക്കുന്നതായിട്ടാണയാൾ കണക്കാക്കേണ്ടതു്.

## 8. തെററായ പാഠപുസ്തകങ്ങൾ

### 37

സ്വീകരിക്കേണ്ടതും തിരസ്കരിക്കേണ്ടതും എന്തെന്നു് വിദ്യാത്ഥികൾ വേർതിരിച്ചറിയാൻ പഠിക്കണം. തങ്ങളുടെ വിദ്യാത്ഥികളെ വിവേചനം പഠിപ്പിക്കേണ്ടതു് അദ്ധ്യാപകന്മാരുടെ ഭാരമാണു്. വിവേചനാശൂന്യമായി ഓരോന്നു സ്വീകരിക്കുകയാണെങ്കിൽ, നമ്മൾ യന്ത്രത്തേക്കാൾ മേന്മയില്ലാത്തവരാകും. നമ്മൾ ചിന്തിക്കുകയും അറിയുകയും ചെയ്യുന്ന ജീവികളാണു്. ഈ കാലത്തു് നമ്മൾ സത്യത്തെ അസത്യത്തിൽ നിന്നും മധുരഭാഷയെ തിക്തഭാഷയിൽനിന്നും ശുദ്ധിയെ അശുദ്ധിയിൽനിന്നും മററും വേർതിരിച്ചറിയേണ്ടതുണ്ടു്, എന്നാൽ നല്ലതിനെ ചീത്തയിൽ നിന്നു വേർതിരിച്ചറിയുന്നതിനേക്കാൾ വിഷമംപിടിച്ച കാര്യങ്ങൾ ഇന്നത്തെ ഒരു വിദ്യാത്ഥിയുടെ മാഗ്ഗപഥത്തിൽ കുത്തുമുത്തു കിടക്കുന്നുണ്ടു്. ഋഷിമാർ വിദ്യാത്ഥികളെ പുസ്തകമില്ലാതെയാണു പഠിപ്പിച്ചതു്. അവർ, വിദ്യാത്ഥികൾ ഓർമ്മയിൽ അമൂല്യമായി സൂക്ഷിക്കുകയും പ്രായോഗികജീവിതത്തിൽ പകത്തുകയും ചെയ്ത ഏതാനും മന്ത്രങ്ങൾമാത്രമാണവർക്കു കൊടുത്തതു്. ഇന്നത്തെ വിദ്യാത്ഥിക്കു് തന്നെ ശ്വാസംമുട്ടിക്കുന്ന ഒരുകുന്നു പുസ്തകങ്ങൾക്കിടയിലാണു് ജീവിക്കേണ്ടതു്.

37. Young India, 29-1-1925 (Towards New Education, P. 34)

## 38

ഇന്ത്യയേ സംബന്ധിച്ചിടത്തോളം പാഠപുസ്തകങ്ങളുടെ പെരുപ്പമെന്നാൽ വലിയൊരു വിഭാഗം ഗ്രാമീണബാലന്മാർക്ക് വിദ്യാഭ്യാസോപായം നഷ്ടപ്പെടുത്തുകയെന്നാണർത്ഥം. ഇന്ത്യയിൽ, അതുകൊണ്ട്, പാഠപുസ്തകങ്ങളെന്നാൽ, പ്രത്യേകിച്ചും താണ ക്ലാസ്സുകളിൽ, അദ്ധ്യാപകന്മാർക്കുള്ള പാഠപുസ്തകങ്ങളാവണം; വിദ്യാർത്ഥികൾക്കുള്ളതാവരുത്. പ്രാഥമികവിദ്യാഭ്യാസത്തിന്റെ അധികഭാഗവും ഗുരുമുഖത്തുനിന്നു സിദ്ധിക്കുന്നതല്ലേ നല്ലതെന്ന കാര്യത്തിലെനിക്കു വലിയ സംശയമുണ്ട്. ഇളംപ്രായത്തിൽ, പൊതുവിജ്ഞാനം നേടുന്നതിനുമുമ്പ്, അക്ഷരമാലയുടേയും വായിക്കാനുള്ള കഴിവിൻേറയും കനത്ത ഭാരം കുട്ടികളുടെമേൽ ചുമത്തുകയെന്നതിന്റെ അർത്ഥം തുടക്കത്തിൽത്തന്നെ വാങ്മൂലമായ ശിക്ഷണം ഉൾക്കൊള്ളാൻ അവക്കു കഴിവില്ലാതാക്കുകയെന്നാണ്. ഉദാഹരണത്തിനു് ഏഴുവയസ്സായ ഒരു കുട്ടി വായിക്കാറാകുന്നതുവരെ രാമായണം പഠിക്കാൻ കാത്തുനിൽക്കണമോ? ഇന്ത്യയിലെ നഗരങ്ങളിൽ താമസിക്കുന്ന ഏതാനും ലക്ഷം ജനങ്ങളെക്കുറിച്ചു ചിന്തിക്കുമ്പോൾ, അതിൽനിന്നു നമുക്കു സിദ്ധിക്കുന്ന അനുഭവങ്ങൾ, ഗ്രാമീണഭാരതത്തിലെ ദശലക്ഷക്കണക്കിനു് ജനങ്ങളേക്കുറിച്ചു ചിന്തിക്കുമ്പോൾ സിദ്ധിക്കുന്ന അനുഭവങ്ങളിൽനിന്നു് തികച്ചും വ്യത്യസ്തങ്ങളാണ്.

## 39

മിക്കവാറും ആരംഭംമുതൽക്കുതന്നെ, ഇന്നത്തെ പാഠപുസ്തകങ്ങൾ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ഗാർഹികരംഗത്തിൽ സാധാരണ ഇടപഴകേണ്ട കാര്യങ്ങൾ കൈകാര്യം ചെയ്യുന്നവയല്ല, അവർക്കു് തികച്ചും അപരിചിതമായ കാര്യങ്ങൾ കൈകാര്യം ചെയ്യുന്നവയാണ്. ഗാർഹികജീവിതത്തിൽ നല്ലതെന്തു് ചീത്തയെന്തു് എന്നു് ഒരു ബാലൻ പഠിക്കുന്നതു് പാഠപുസ്തകങ്ങളിൽക്കൂടിയല്ല. അയാൾക്കു് സ്വന്തം ചുററുപാടുകളിൽ അഭിമാനം കൊള്ളാനുള്ള ബോധം ഒരിക്കലും നൽകപ്പെടുന്നില്ല. എത്ര ഉന്നതമേഖലയിലയാൾ പോകുന്നുവോ, അത്രയും അയാൾ വീട്ടിൽനിന്നു വേർതിരിഞ്ഞുപോകുന്നു. അങ്ങനെ വിദ്യാഭ്യാസത്തിന്റെ അവസാനത്തിൽ അയാൾ സ്വന്തം ചുററുപാടുകളിൽനിന്നു് തികച്ചും അപരിചിതമായ ഒരു ലോകത്തിലെത്തുന്നു. ഗാർഹികജീവിതത്തിൽ കവിതയില്ലെന്നയാൾക്കു തോന്നുന്നു. ഗ്രാമീണദൃശ്യങ്ങളെല്ലാം അയാൾക്കു് ഭദ്രമായി മുദ്രവെച്ച ഒരു പുസ്തകമാണ്. സ്വന്തം സംസ്ക്കാരം ദുർബ്ബലവും പ്രാകൃതവും അന്ധ

38. Young India, 16-9-1926 (Towards New Education, P. 34)
39. Young India, 1-9-1921 (Towards New Education, P. 28)

വിശ്വാസജടിലവും പ്രായോഗികജീവിതത്തിന് ഉപയോഗശൂന്യവുമാണെന്ന ധാരണയുണ്ടാക്കുന്ന വിധത്തിലാണ് അയാളുടെ മുമ്പിൽ അവതരിപ്പിക്കപ്പെടുന്നതു്. അയാളുടെ വിദ്യാഭ്യാസം അയാളെ പരമ്പരാഌജിതമായ സംസ്കാരത്തിൽനിന്നും അകററുവാൻ കണക്കാക്കിയുണ്ടാക്കിയതാണ്. വിദ്യാഭ്യാസമുള്ള ചെറുപ്പക്കാരുടെ ഭൂരിഭാഗം ഇന്നും ദേശീയമനോഭാവരഹിതരാക്കപ്പെട്ടിട്ടില്ലെങ്കിൽ, അതിനുകാരണം ദേശീയവളർച്ചയ്ക്കു പ്രതികൂലമായ ഒരു വിദ്യാഭ്യാസത്തിനുപോലും തികച്ചും ഉന്മൂലനാശം വരുത്താൻവയ്യാത്തത്ര ആഴത്തിൽ പ്രാചീനസംസ്കാരം അവരിൽ വേരൂന്നിയിരിക്കുന്നുവെന്നതുമാത്രമാണ്. എനിക്കു് സ്വന്തം മാർഗ്ഗം അവലംബിക്കാൻ അനുമതി ലഭിക്കുകയാണെങ്കിൽ, ഞാൻ ഇന്നത്തെ പാഠപുസ്തകങ്ങൾ അധികവും നശിപ്പിക്കുകയും, ഒരു വിദ്യാത്ഥിക്കു് അയാളുടെ തൊട്ടടുത്ത ചുററുപാടുകളുമായി ഇടപെട്ടു ജീവിക്കാൻ പററുന്നതരത്തിൽ ഗാർഹികജീവിതവുമായി ബന്ധവും യോജിപ്പും ഉള്ള പാഠപുസ്തകങ്ങൾ എഴുതിക്കുകയും ചെയ്യും.

## 40

പൊതുവിദ്യാലയങ്ങളിൽ കുട്ടികൾ, പ്രത്യേകിച്ചും ശിശുക്കൾ ഉപയോഗിക്കുന്ന പുസ്തകങ്ങൾ മിക്കവാറും, വിദ്രോഹപരമല്ലാത്തിടത്തു്, ഉപയോഗശൂന്യമെങ്കിലുമാണെന്ന കാര്യത്തിലെനിക്കു സംശയം തോന്നുന്നില്ല. അവയിൽ പലതും സമത്ഥമായി എഴുതപ്പെട്ടവയാണെന്ന കാര്യം നിഷേധിക്കാൻ നിവൃത്തിയില്ല. ആരേ ഉദ്ദേശിച്ചാണ് അവയെഴുതപ്പെട്ടതു് ആ ജനങ്ങൾക്കും ചുററുപാടിനും അവ ഏററവും പററിയതാകാം. എന്നാലവ ഇന്ത്യയിലെ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കുംവേണ്ടി, എഴുതപ്പെട്ടവയല്ല. അങ്ങനെ എഴുതപ്പെടുമ്പോൾ, അവ ഒരു വിദ്യാത്ഥിയുടെ ആവശ്യങ്ങൾക്ക് അപര്യാപ്തമായ തരത്തിൽ പൊതുവേ അജീർണ്ണബാധിതമായ അനുകരണങ്ങളാണ്. ഈ രാജ്യത്തു് ഓരോ സംസ്ഥാനത്തിനും ഓരോതരം കുട്ടികൾക്കും ഉള്ള ആവശ്യങ്ങൾ പ്രത്യേകമാണ്. ഉദാഹരണത്തിനു് ഹരിജൻവിദ്യാത്ഥികളുടെ ആവശ്യങ്ങൾ ആരംഭത്തിലെങ്കിലും ഇതര വിദ്യാർത്ഥികളുടേതിൽ നിന്നു വ്യത്യസ്തമാണ്.

അതുകൊണ്ടു് പുസ്തകം അധികമാവശ്യം അദ്ധ്യേതാക്കൾക്കല്ല, അദ്ധ്യാപകർക്കാണെന്ന നിഗമനത്തിൽ ഞാൻ എത്തിച്ചേന്നിരിക്കുന്നു. ഓരോ അദ്ധ്യാപകനും തന്റെ വിദ്യാത്ഥികളോടു തികച്ചും നീതി പ്രവർത്തിക്കണമെങ്കിൽ, അയാൾക്കു കൈയെത്താവുന്ന വസ്തുക്കളിൽനിന്നു് ദൈനംദിനപാഠങ്ങൾ തയ്യാറാക്കേ

40. Harijan, 1-12-1933 (Towards New Education, pp. 35—36)

ണ്ടിവരും. അതും അയാറംക്ക് തന്റെ ക്ലാസ്സിന്റെ പ്രത്യേകാവശ്യങ്ങളനുസരിച്ച് പാകപ്പെടുത്തേണ്ടിവരും.

ശരിയായ വിദ്യാഭ്യാസം വിദ്യയഭ്യസിപ്പിക്കേണ്ട ആൺകുട്ടികളിലും പെൺകുട്ടികളിലുമുള്ള ഏററവും നല്ല കഴിവുകറം പുറത്തുകൊണ്ടുവരലാണ്. ക്രമവിരുദ്ധവും അനാവശ്യവുമായ വിവരങ്ങറം വിദ്യാത്ഥികളുടെ തലയിൽ കുമ്പാരംകൂട്ടിയതുകൊണ്ടിതു സാദ്ധ്യമാവുകയില്ല. അവരുടെ എല്ലാ വ്യക്തിത്വത്തേയും ഞെക്കിഞെരുക്കി അവരെ വെറും യന്ത്രങ്ങളാക്കുന്ന ഒരു മഹാഭാരമാണതു്. നമ്മറംതന്നെ ആ സമ്പ്രദായത്തിന്റെ ഇരകളായിരുന്നില്ലെങ്കിൽ, ഇന്ത്യയെപ്പോലുള്ള രാജ്യങ്ങളിൽ പുതിയരീതിയിലുള്ള ബഹുജനവിദ്യാഭ്യാസം കാരണം ഉണ്ടായ വിനകറം നാമെന്നോ മനസ്സിലാക്കുമായിരുന്നു.

മിക്കപാറും വിജയകരമായ രീതിയിൽ സ്വന്തം പാഠപുസ്തകങ്ങറം നിർമ്മിക്കാൻ പല വിദ്യാലയങ്ങളും പരിശ്രമിച്ചിട്ടുണ്ടെന്നകാര്യം തർക്കമില്ലാത്തതാണ്. പക്ഷേ, അതൊന്നും രാജ്യത്തിന്റെ ജീവപ്രധാനമായ ആവശ്യങ്ങറംക്കു് സമാധാനമുണ്ടാക്കുന്നില്ലെന്നാണ് എന്റെ അഭിപ്രായം.

ഇവിടെ ഞാനുന്നയിച്ച അഭിപ്രായങ്ങറം എന്റെ സ്വന്തമാണെന്നു ഞാൻ അവകാശപ്പെടുന്നില്ല. ഹരിജൻവിദ്യാലയങ്ങളുടെ നടത്തിപ്പുകാർക്കും അദ്ധ്യാപകന്മാർക്കും ഉപയോഗപ്രദമാകാൻവേണ്ടി ഞാൻ ചിലതു് ഇവിടെ ആവർത്തിച്ചുവെന്നേയുള്ളു. അവക്കുമുമ്പിൽ അതിമഹത്തായ ഒരു കൃത്യമുണ്ടു്. തങ്ങളുടെ കീഴിലുള്ള വിദ്യാർത്ഥികളെക്കൊണ്ടു് തിരഞ്ഞെടുക്കപ്പെട്ട പുസ്തകങ്ങറം തത്തമ്മയേപ്പോലെ അലക്ഷ്യമായി ഉരുവിടുവിക്കുകയെന്ന യാന്ത്രികജോലികൊണ്ടു് അവർ തൃപ്തിപ്പെടാൻ ഒരുമ്പെടരുതു്. ധീരമായും ബുദ്ധിപൂർവ്വമായും സത്യസന്ധമായും നിർവ്വഹിക്കേണ്ടതായ ഒരു വലിയ രക്ഷാധർമ്മമാണ് അവർ ഏറെറടുത്തിരിക്കുന്നതു്.

ആ കൃത്യം വിഷമമുള്ളതാണ്; പക്ഷേ, നടത്തിപ്പുകാരനോ അദ്ധ്യാപകനോ സർവ്വാത്മനാ അതിനായി പ്രവത്തിക്കുകയാണെങ്കിൽ അതു വിചാരിക്കുന്നത്ര വിഷമമുള്ളതല്ല. തന്റെ വിദ്യാത്ഥികളുടെ പിതാവെന്നനില സ്വീകരിച്ചാൽ, അവരുടെ ആവശ്യങ്ങറം അയാറം സഹജാവബോധത്തോടെ അറിയുകയും, അതു നിർവ്വഹിച്ചുതുടങ്ങുകയും ചെയ്യും, അതു നൽകാനുള്ള വക സ്വന്തം കൈയിലില്ലെങ്കിൽ, അയാറം അതിനുള്ള സിദ്ധികറം നേടാൻ പരിശ്രമിച്ചുതുടങ്ങും. കുട്ടികറംക്കു് അവരുടെ ആവശ്യങ്ങറംക്കനുസരിച്ച പഠിപ്പാണ് നൽകേണ്ടതെന്ന ആശയത്തോടെ നാം പ്രവത്തിച്ചുതുടങ്ങിയാൽ, ഹരിജൻകുട്ടികളേയോ മറേറതെങ്കിലും

കുട്ടികളേയോ പഠിപ്പിക്കുന്ന അദ്ധ്യാപകന് അസാധാരണമായ സാമർത്ഥ്യമോ ബാഹ്യജ്ഞാനസമ്പാദ്യമോ ആവശ്യമില്ല.

എല്ലാ വിദ്യാഭ്യാസത്തിന്റേയും പ്രാഥമികലക്ഷ്യം വിദ്യാർത്ഥികളുടെ സ്വഭാവരൂപീകരണമാണ്, ആകണം, എന്നു മനസ്സിലാക്കിക്കഴിഞ്ഞാൽ, സ്വഭാവശുദ്ധിയുള്ള ഒരു അദ്ധ്യാപകന് ഇച്ഛാഭംഗപ്പെടേണ്ടതില്ല.

## 41

ഹൃദയത്തിന്റെ ശിക്ഷണം സംബന്ധിച്ച് ഒരു വാക്കു മാത്രം. ഇതു് പുസ്തകങ്ങൾവഴി നൽകാൻ കഴിയുമെന്നു് ഞാൻ വിശ്വസിക്കുന്നില്ല; അദ്ധ്യാപകന്റെ സജീവമായ സ്പർശംവഴിക്കേ അതു സാധിക്കൂ. പ്രൈമറിസെക്കൻഡറിസ്കൂളുകളിലെ അദ്ധ്യാപകന്മാർ ആരാണ്? ദൃഢമായ വിശ്വാസവും സ്വഭാവശുദ്ധിയും ഉള്ള സ്ത്രീപുരുഷന്മാരാണോ അവർ? അവർക്കുതന്നെ ഹൃദയത്തിന്റെ ശിക്ഷണം ലഭ്യമായിട്ടുണ്ടോ? അവരെ ഏല്പിച്ച ആൺകുട്ടികളിലും പെൺകുട്ടികളിലുമുള്ള സ്ഥായിയായ അംശങ്ങളിൽ അവർ ശ്രദ്ധ പതിപ്പിക്കണമെന്നു പ്രതീക്ഷിക്കപ്പെടുന്നതെങ്കിലുമുണ്ടോ? താണ ക്ലാസ്സുകളുള്ള സ്കൂളുകളിൽ അദ്ധ്യാപകന്മാരെ ഏർപ്പെടുത്തുന്ന രീതി കുട്ടികളുടെ സ്വഭാവരൂപവൽക്കരണത്തിനു് ഒരു തികഞ്ഞ പ്രതിബന്ധമല്ലേ? അദ്ധ്യാപകന്മാർക്കു ജീവിക്കാനുള്ള കൂലിയെങ്കിലും മുട്ടുന്നുണ്ടോ? പ്രാഥമികവിദ്യാലയങ്ങളിലെ അദ്ധ്യാപകന്മാരെ അവരുടെ രാജ്യസ്നേഹം നോക്കിയല്ല തെരഞ്ഞെടുക്കുന്നതെന്നു നമുക്കറിയാം. മറെറാരു ജോലിയും കിട്ടാത്തവരാണ് ഇതിനു വരുന്നതു്

## 42

പാഠപുസ്തകങ്ങൾ സദാ മാററാനുള്ള ഭ്രമം, വിദ്യാഭ്യാസപരമായ നിലപാടിൽനിന്നുനോക്കുമ്പോൾ, ആരോഗ്യകരമായ ലക്ഷണമല്ല. പാഠപുസ്തകങ്ങളെ വിദ്യാഭ്യാസത്തിന്റെ ഒരു വാഹനമായി കണക്കാക്കുകയാണെങ്കിൽ, അദ്ധ്യാപകന്റെ ചൈതന്യമുള്ള വാക്കുകൾക്കു വലിയ വിലയില്ലാതാവും. പാഠപുസ്തകങ്ങളിൽനിന്നുമാത്രം പഠിപ്പിക്കുന്ന അദ്ധ്യാപകൻ തന്റെ വിദ്യാർത്ഥികൾക്കു സ്വന്തമായി ഒന്നും പ്രദാനം ചെയ്യുന്നില്ല. അയാൾതന്നെ പാഠപുസ്തകങ്ങളുടെ അടിമയാവുകയാണ്. അയാൾക്കു തന്റേതായ എന്തെങ്കിലുമുണ്ടാവാനുള്ള സന്ദർഭമോ അവസരമോ ഇല്ല. അതുകൊണ്ടു പാഠപുസ്തകങ്ങൾ എത്ര കുറയുന്നുവോ അത്രയും നല്ലതാണ് അദ്ധ്യാപകന്മാർക്കും വിദ്യാർത്ഥികൾക്കുമെന്നു തോന്നുന്നു. പാഠപുസ്ത

41. Young India, 1-9-1921 (Towards New Education, P. 31)
42. Harijan, 9-9-1939, p. 261

കങ്ങൾ ഒരു കച്ചവടസാധനമായിത്തീർന്നപോലെ തോന്നുന്നു. പണമുണ്ടാക്കാനുള്ള ഒരു മാർഗ്ഗമായി എഴുത്തും പ്രസിദ്ധീകരണവും സ്വീകരിച്ച എഴുത്തുകാരും പ്രസിദ്ധീകരണശാലക്കാരും പാഠപുസ്തകങ്ങൾ എപ്പോഴും മാറിമാറി വരണമെന്നാഗ്രഹിക്കുന്നവരാണ്. പലപ്പോഴും അദ്ധ്യാപകന്മാരും പരീക്ഷകന്മാരുംതന്നെ പാഠപുസ്തകങ്ങളുടെ കർത്താക്കളുമാകും. അവരുടെ പുസ്തകങ്ങൾ വിററഴിയണമെന്നതു സ്വാഭാവികമായും അവരുടെ താല്പര്യമാണ്. പാഠപുസ്തകങ്ങൾ തെരഞ്ഞെടുക്കുന്ന സമിതിയിലും ഇത്തരം ആളുകളാവും അംഗങ്ങൾ. അങ്ങനെ ആ ദൂഷിതവൃത്തത്തിന്റെ പരിവൃത്തി പൂർത്തിയാവുന്നു. അച്ഛനമ്മമാർക്കു കൊല്ലംതോറും പുതിയ പാഠപുസ്തകങ്ങൾക്കുള്ള പണമുണ്ടാക്കാൻ വലിയ വൈഷമ്യം നേരിടുന്നു. തങ്ങൾക്കു ചുമക്കാൻ പ്രയാസമായത്ര പുസ്തകങ്ങളുംപേറി ആൺകുട്ടികളും പെൺകുട്ടികളും സ്കൂളിൽ പോകുന്നതു കാണുക ഒരു ദയനീയമായ കാഴ്ചയാണ്. ഈ സമ്പ്രദായമാകെ അടിമുടി പുനഃപരിശോധന ചെയ്യണം. കച്ചവടമനഃസ്ഥിതി മുഴുവൻ തുടച്ചുമാററണം. നിസ്വാർത്ഥരായ പണ്ഡിതന്മാരുടെ താല്പര്യമനുസരിച്ച് അതിനെ സമീപിക്കണം. അങ്ങനെ നോക്കിയാൽ കാണാം, പാഠപുസ്തകങ്ങളിൽ 75 ശതമാനവും ചപ്പുചവറുകളായി തള്ളേണ്ടിവരുമെന്ന്. ഞാനാണു നിശ്ചയിക്കാനെങ്കിൽ, പണ്ഡിതന്മാരെയല്ല, അദ്ധ്യാപകന്മാരെ സഹായിക്കുന്ന പുസ്തകങ്ങളേ എനിക്കു വേണ്ടു. അത്തരം പാഠപുസ്തകങ്ങൾ അത്യാവശ്യമാണ്; കാരണം അനേകകൊല്ലങ്ങളോളം ഒരേപുസ്തകംതന്നെ കൈമാററാം. അങ്ങനെ ഇടത്തരം കുടുംബങ്ങൾക്ക് അതിന്റെ ഭാരം ഏളുപ്പം താങ്ങുകയുമാകാം. ഈ വഴിക്കുള്ള ആദ്യത്തെ പടി, ഒരു പക്ഷേ, സ്റ്റേററുതന്നെ സ്വന്തംകീഴിൽ പാഠപുസ്തകങ്ങളുടെ അച്ചടിയും പ്രസിദ്ധീകരണവും സംഘടിപ്പിക്കുകയാണ്. ഇതു് അവയുടെ അനാവശ്യമായ പെരുപ്പത്തിനു സ്വയമൊരു നിയന്ത്രണമാകും.

## 43

ഇക്കാലത്തു് എല്ലാ സംസ്ഥാനങ്ങളിലും അശ്ലീലസാഹിത്യത്തിന്റെ ഒരു മുന്നേററമുണ്ടു്. ശൃംഗാരമൊഴികെ മറെറാരു രസമില്ലെന്നു വാദിക്കുന്ന ആളുകളുണ്ടു്. ശൃംഗാരത്തിന്റെ സർവ്വപ്രാധാന്യം ഉയർത്തിക്കാട്ടുന്നതിനുള്ള ആവേശത്തിൽ അവർ മററുള്ളവരെ ത്യാഗികൾ അഥവാ വിരക്തന്മാർ എന്നു പറഞ്ഞു് അപഹസിക്കുന്നു. വാസ്തവത്തിൽ മറെറല്ലാം ത്യജിക്കുന്നവരും രസത്തെ ത്യജിക്കുന്നില്ല. നാമെല്ലാം ഒരു രസമല്ലെങ്കിൽ മറെറാരു രസം കൊണ്ടു നിറഞ്ഞവരാണ്. ദാദാഭായി നവറോജി രാജ്യ

43. 1936-ൽ നാഗപ്പൂരിൽ ചേർന്ന അഖിലേന്ത്യാ സാഹിത്യപരിഷത്തിൽ ചെയ്ത പ്രസംഗത്തിൽനിന്ന്

ത്തിനുവേണ്ടി എല്ലാം ത്യജിച്ചു, എങ്കിലും അദ്ദേഹത്തിൽ രസങ്ങൾ നിറഞ്ഞു നിന്നിരുന്നു. രാജ്യസേവനത്തിലൂടെയാണ് ആ രസം അദ്ദേഹത്തിനു ലഭിച്ചത്. അതദ്ദേഹത്തിന് അപാരമായ ആനന്ദത്തിന്റെ ഉറവിടമായിരുന്നു. ചൈതന്യൻ രസശൂന്യനായിരുന്നു എന്നു പറയുന്നതു രസത്തെക്കുറിച്ചുള്ള അജ്ഞതയാണ് പ്രഖ്യാപിക്കുന്നത്. നരസിംഹമെഹ്ത്ത താനൊരു ഭോഗിയാണെന്നു പ്രഖ്യാപിച്ചു; പക്ഷേ, അദ്ദേഹം ഗുജറാത്തിലെ മതനിഷ്ഠരായ ഭക്തന്മാരുടെ ഇടയിൽ ഒരു രാജാവായിരുന്നു. നിങ്ങളെ വ്രണപ്പെടുത്തുകയില്ലെങ്കിൽ, ഞാൻ പറയുന്നു ശൃംഗാരം രസങ്ങളിൽ ഏറ്റവും അധമമാണെന്നും, ഏതെങ്കിലും തരത്തിൽ അശ്ലീലസ്പർശമുള്ളപ്പോൾ അതു തികച്ചും നിഷിദ്ധമാണെന്നും. എനിക്ക് സ്വാതന്ത്ര്യമുണ്ടെങ്കിൽ, ഈ സംഘടനയിൽ ഞാൻ അതിനെ നിരോധിക്കുമായിരുന്നു. അതുപോലെതന്നെ വർഗ്ഗീയ വിരോധം, മതഭ്രാന്ത്, വ്യക്തികൾതമ്മിലോ സംഘങ്ങൾതമ്മിലോ ഉള്ള വെറുപ്പ് എന്നിവയുണ്ടാക്കുന്ന എല്ലാ സാഹിത്യവും തിരസ്കരിക്കേണ്ടതാണ്.

## 9. വിദ്യാഭ്യാസപരമായ ധനവിനിയോഗത്തിന്റെ ദോഷവശങ്ങൾ

### 44

തങ്ങളുടെ കുട്ടികളുടെ വിദ്യാഭ്യാസത്തിനുവേണ്ടി പണം ആവശ്യമുള്ള കുടുംബങ്ങളിലെ അച്ഛന്മാർ എന്തെല്ലാം സംശയാസ്പദങ്ങളായ കാര്യങ്ങളാണു തങ്ങളുടെ കർത്തവ്യമായി കണക്കാക്കുന്നതെന്ന് ആരാണറിയാത്തത്? നമ്മുടെ വിദ്യാഭ്യാസസമ്പ്രദായമാകെ മാററിയില്ലെങ്കിൽ, ഇതിലുമെത്രയോ മോശമായ ഒരു കാലഘട്ടത്തിലാണ് നാം ചെന്നു ചേരുകയെന്ന് എനിക്കു ബോദ്ധ്യമായിരിക്കുന്നു. നമ്മൾ ശിശുക്കളുടെ ഒരു മഹാസമുദ്രത്തിന്റെ വക്കേ സ്പർശിച്ചിട്ടുള്ളു. അവരിൽ വലിയൊരുവിഭാഗം വിദ്യാഭ്യാസം സിദ്ധിക്കാതെ കഴിയുന്നു— ആഗ്രഹത്തിന്റെ കുറവുകൊണ്ടല്ല, അച്ഛനമ്മമാർക്കു കഴിവും വിവരവും ഇല്ലാത്തതുകൊണ്ട്. അച്ഛനമ്മമാർക്ക് അത്രയധികം മുതിർന്ന കുട്ടികളെ പോററുകയും, അവൎക്കപെട്ടെന്നു പ്രതിഫലമരുളാത്തതും വ്യയഹേതുകവുമായ വിദ്യാഭ്യാസം നല്കുകയും ചെയ്യുക എന്ന പരിത:സ്ഥിതി, നമ്മുടേതുപോലുള്ള ഒരു ദരിദ്രരാജ്യത്തിൽ പ്രത്യേകിച്ചും, ഉണ്ടാവുമ്പോൾ അതിൽ എന്തോ അടിസ്ഥാനപരമായ തകരാറുണ്ട്. ആരംഭം മുതല്ക്കുതന്നെ വിദ്യാർത്ഥികൾ തൊഴിലെടുത്ത് തങ്ങളുടെ വിദ്യാഭ്യാസച്ചെലവുകൾ വഹിക്കുന്നതിൽ എനിക്കു യാതൊരു തെററും

44. Young India, 15-6-1921 (Towards New Education, p. 41)

കാണാൻ കഴിയുന്നില്ല. പഴയക്രമമനുസരിച്ച് നൂൽനൂല്പാണു നിസ്സംശയമായും ഇന്ത്യക്കുമുഴുവൻ ആവശ്യമുള്ളതും എല്ലാവർക്കും അനുയോജ്യവുമായ കൈത്തൊഴിൽ. ഇതു നാം നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ അവതരിപ്പിക്കുകയാണെങ്കിൽ, അതുകൊണ്ടു് മൂന്നുകാര്യങ്ങൾ നാം നിറവേററും. വിദ്യാഭ്യാസം സാമ്പത്തികമായി സ്വയംപര്യാപ്തമാകും, കുട്ടികളുടെ ബുദ്ധിക്കെന്നപോലെ ശരീരത്തിനും അഭ്യസനം നൽകും, വിദേശനൂലും വസ്ത്രവും പരിപൂർണ്ണമായും ബഹിഷ്കരിക്കാനുള്ള വഴി തെളിയിക്കും. മാത്രമല്ല, അത്തരത്തിൽ അഭ്യസനം സിദ്ധിച്ച കുട്ടികൾ സ്വാശ്രയശീലരും സ്വതന്ത്രരുമാവുകയും ചെയ്യും.

## 45

മദ്യ നികുതിയിൽ നിന്നുള്ള വരുമാനം കൊണ്ടു രാജ്യത്തിലെ കുട്ടികളെ വിദ്യാഭ്യാസം ചെയ്യിച്ചു കാണുന്നതു് അത്യഗാധമായ അവമാനമുണ്ടാക്കുന്ന ഒരു കാര്യമാണെന്നു നിർദ്ദേശിക്കുവാൻ ഞാൻ ധൈര്യപ്പെടുന്നു. നമ്മുടെ കുട്ടികളുടെ വിദ്യാഭ്യാസംതന്നെ ത്യജിക്കേണ്ടിവന്നാലും നാം മദ്യപാനമെന്ന ദുശ്ശീലം അവസാനിപ്പിക്കാൻ ബുദ്ധിപൂർവ്വം തീരുമാനിക്കുന്നില്ലെങ്കിൽ, നമ്മൾ ഭാവിയുടെ ശാപം ഏൽക്കേണ്ടിവരും. പക്ഷേ, നമുക്കതാവശ്യമില്ല. നമ്മുടെ സ്കൂളുകളിലും കോളേജുകളിലും നെയ്ത്തു നടപ്പാക്കി വിദ്യാഭ്യാസം സാമ്പത്തികമായി സ്വയംപര്യാപ്തമാക്കുകയെന്ന ആശയത്തെ നിങ്ങൾ പലരും പരിഹസിച്ചിട്ടുണ്ടെന്നു് എനിക്കറിയാം. ഞാനുറപ്പിച്ചു പറയാം, മററെന്തിനേക്കാളുമധികം അതു വിദ്യാഭ്യാസ പ്രശ്നം പരിഹരിക്കുന്ന ഒന്നാണു്. രാജ്യത്തിനു് ഇനിയും നികുതിഭാരം താങ്ങാനാവുകയില്ല. ഇപ്പോഴത്തെ നികുതിഭാരംതന്നെ ദുർവ്വഹമാണു്. അടുത്ത ഭാവിയിൽ ബഹുജനങ്ങളുടെ അനുദിനം പെരുകിവരുന്ന ദാരിദ്ര്യത്തെ നേരിടണമെങ്കിൽ, കറുപ്പു്, മദ്യം എന്നിവയിന്മേലുള്ള നികുതികൾമാത്രമല്ല, മററു നികുതികളും ഗണനീയമായ നിലയിൽ കുറയ്ക്കേണ്ടിവരും.

## 46

നമ്മുടെ വിദ്യാഭ്യാസത്തിനുള്ള ചെലവു വഹിക്കേണ്ടതു വസ്തുനികുതിയിൽനിന്നും ഭൂനികുതിയിൽനിന്നുമല്ല. സ്വരാജിൽ വിദ്യാഭ്യാസത്തിൻെറ പ്രധാനാവലംബം ചർക്കയാവണം. ഓരോ സ്കൂളിലും കോളേജിലും ചർക്കയും തറിയുമുണ്ടെങ്കിൽ, നമ്മുടെ വിദ്യാഭ്യാസം എളുപ്പത്തിൽ അതിൻെറ ചെലവു വഹിക്കും. ഇന്നു നമ്മുടെ കുട്ടികൾ അവരുടെ സമയമത്രയും നൂൽനൂല്പിനു ചെലവാക്കണമെ

---

45. Young India, 8-6-1921 (Towards New Education, p. 40)
46. Young India, 30-3-1921 (Towards New Education, p. 3)

ന്നാണ് എന്റെ ആഗ്രഹം. സ്വരാജ്യസമ്പാദനത്തിനുശേഷം ഒരു മണിക്കൂറെങ്കിലും അതിനു ചെലവാക്കേണ്ടി വരും. സ്വരാജ്യം നമ്മുടെ ജീവിതത്തിന്റെ ഓരോ ഘടകത്തിലും പ്രതികരണം സൃഷ്ടിക്കണം. ഇന്നു നമ്മുടെ വിദ്യാലയങ്ങൾ അടിമകളെ പുറത്തിറക്കുന്ന തൊഴിൽശാലകളാണ്. സ്വരാജിന്റെ അധീനതയിലുള്ള വിദ്യാലയങ്ങളുടെ ലക്ഷ്യം കുട്ടികളെ ചെറുപ്പം മുതൽക്കേ സ്വാശ്രയശീലരാക്കുകയെന്നതാണ്. മറ്റേതുതൊഴിലും അവരെ പഠിപ്പിക്കാം; പക്ഷേ നൂൽനൂൽപ്പും നിർബ്ബന്ധിതമാക്കണം. ചക്രം ദീനജനങ്ങളുടെ ആശ്വാസസ്ഥാനമാകണം. മറ്റൊന്നിനും അതിന്റെ ഗുണങ്ങളില്ല, കാരണം അതിനുമാത്രമേ കൃഷിക്കു സഹായകമാവാൻ വയ്ക്കൂ. എല്ലാവർക്കും കൊല്ലന്മാരോ ആശാരിമാരോ ആവാൻ സാദ്ധ്യമല്ല; പക്ഷേ എല്ലാവർക്കും നൂല്പുകാരാവാം; നൂൽനൂൽപ്പ സ്വന്തം രാജ്യത്തിനുവേണ്ടിയോ സ്വന്തംസമ്പാദ്യം വർദ്ധിപ്പിക്കാൻ വേണ്ടിയോ ആവാം. കാരണം, വസ്ത്രധാരണം സാർവ്വത്രികമാകയാൽ, ചക്രവും സാർവ്വത്രികമാകണം.

നമുക്കിപ്പോൾ നൂൽനൂൽപ്പ് സാഹിത്യപരമായ വിദ്യാഭ്യാസത്തോടു കൂടിചേർന്ന ഒരു പദ്ധതിയായി നടപ്പാക്കുക; എന്നാൽ, സ്വരാജ്യം കിട്ടിക്കഴിഞ്ഞാൽ ഈ പ്രശ്നത്തിന്മേൽ നമുക്കു പുതുതായി വഴക്കു കൂടേണ്ടിവരികയില്ലല്ലോ.

## 10 ദേശീയവിദ്യാലയങ്ങൾ

### 47

വളരെയധികം പൊള്ളവിദ്യകളും, ആത്മവഞ്ചനയും, നാട്ടുനടപ്പിനു കീഴടങ്ങലും ഇന്നുണ്ട്. നാട്ടിന്റെ മക്കളുടെ ഭാവിക്കുള്ള വിത്തുകൾ വഹിക്കുന്ന വിദ്യാക്ഷേത്രത്തിൽ കേവലമായ ആത്മാർത്ഥത സത്യാന്വേഷണത്തിലും ധീരമായ പരീക്ഷണങ്ങളിലും അതിയായ നിർഭയത എന്നിവ അത്യാവശ്യമാണ്— എപ്പോഴും ജീവിതാർപ്പണം കൊണ്ടു ശുദ്ധീകരിക്കപ്പെട്ടതും പാകപ്പെട്ടതുമായ അഗാധചിന്തയിലധിഷ്ഠിതവും ഭദ്രവുമാണ് അവയെങ്കിൽ, വിദ്യാഭ്യാസരംഗത്തിലെ ഓരോ തുടക്കക്കാരനും ഇത്തരം പരീക്ഷണങ്ങൾ നോക്കിത്തുടങ്ങരുത്. ഭദ്രമായ പരീക്ഷണത്തിനു തക്കവണ്ണം വിശാലമാണ് രംഗമെങ്കിൽ; സ്വർണ്ണം കണ്ടെത്താൻ ധര പിടിച്ച് ഉത്സാഹപൂർവ്വം തിരക്കുന്നവരേപ്പോലെ, ധൃതിയിലും പിഴച്ചധാരണയോടെയും അന്വേഷണത്തിലേർപ്പെടുന്നതു് അത്രയും ആപൽക്കരമാണ്.

---

47. Young India, 30-9-1926 (Towards New Education, p. 11)

## 48

എന്റെ അന്വേഷണങ്ങളുടെ ആത്യന്തികഫലം ഭാവിയുടെ ഗർഭത്തിലാണ്. ഈ വിഷയം ചർച്ചചെയ്യുന്നതിലുള്ള എന്റെ ഉദ്ദേശം ഒന്നാണ്. പരിഷ്കാരത്തിന്റെ ചരിത്രം പഠിക്കുന്ന ഒരു വിദ്യാർത്ഥിക്ക് അച്ചടക്കത്തോടുകൂടിയ ഗാർഹിക വിദ്യാഭ്യാസവും പള്ളിക്കൂടത്തിലെ വിദ്യാഭ്യാസവും തമ്മിലുള്ള വ്യത്യാസവും, അച്ഛനമ്മമാർ കുട്ടികളുടെ ജീവിതത്തിൽ വരുത്തിയ മാററങ്ങൾവഴി ഉണ്ടായ ഫലങ്ങളും മനസ്സിലാക്കാൻ ഒരതിർത്തിവരെ കഴിയണം, ഈ അദ്ധ്യായത്തിന്റെ ഉദ്ദേശം ഒരു സത്യാരാധകൻ സത്യാന്വേഷണത്തിന്റെ ഫലമായി എത്രദൂരം പുരോഗമിച്ചു എന്നറിയുകയും സ്വാതന്ത്ര്യത്തിന്റെ ആരാധകന് അയാളിൽനിന്ന് ആ ഉഗ്രദേവത ആവശ്യപ്പെടുന്ന ത്യാഗങ്ങൾ എത്രയെല്ലാമാണെന്നു കാണിച്ചു കൊടുക്കുകയുമാണ്. എനിക്ക് ആത്മാഭിമാനബോധമില്ലെന്നും മററു കുട്ടികൾക്കു കിട്ടാത്ത വിദ്യാഭ്യാസം എന്റെ കുട്ടികൾക്കു കൈവരുന്നതുകൊണ്ടുതന്നെ ഞാൻ സംതൃപ്തനാണെന്നും വിചാരിക്കുക; അങ്ങനെയാണെങ്കിൽ, അക്ഷരാഭ്യാസം നഷ്ടപ്പെടുത്തിക്കൊണ്ടു ഞാൻ അവർക്കു നല്കിയ ആത്മാഭിമാനത്തിന്റേയും സ്വാതന്ത്ര്യത്തിന്റേയും വസ്തുപാഠം ഞാൻ തന്നെ നിഷേധിക്കലായിരിക്കും അതു്. സ്വാതന്ത്ര്യവും അറിവും തമ്മിലാണ് ഒരു തെരഞ്ഞെടുപ്പു നടത്തേണ്ടതെങ്കിൽ, ആദ്യത്തേതാണു രണ്ടാമത്തേതിനേക്കാൾ ഒരായിരം തവണ സ്വീകാര്യമെന്ന് ആരാണു പറയാതിരിക്കുക.?

## 49

ഞാൻ 1897 ജനുവരിയിൽ ഡർബാനിൽ കപ്പലിറങ്ങിയപ്പോൾ, സഹോദരിയുടെ പത്തുവയസ്സായ മകൻ, ഒമ്പതും അഞ്ചും വയസ്സായ എന്റെതന്നെ രണ്ടുമക്കൾ എന്നിങ്ങനെ മൂന്നു കുട്ടികൾ എന്റെകൂടെയുണ്ടായിരുന്നു. ഞാനവരെ എവിടെയാണ് വിദ്യാഭ്യാസം ചെയ്യിക്കേണ്ടതു്? എനിക്കവരെ ഇന്ത്യയിലേക്കു മടക്കിയയക്കാൻ മടിയായിരുന്നു. കാരണം ഞാൻ അന്നും വിശ്വസിച്ചിരുന്നു, ചെറിയ കുട്ടികളെ അച്ഛനമ്മമാരിൽനിന്നും അകററി മാററരുതെന്ന്. നല്ല ചിട്ടയിൽ കഴിയുന്ന ഒരു വീട്ടിൽനിന്ന് കുട്ടികൾക്കു തന്നത്താൻ കിട്ടുന്ന വിദ്യാഭ്യാസം ഹോസ്റ്റലുകളിൽ താമസിച്ചാൽ കിട്ടാൻ കഴിയുകയില്ല. അതുകൊണ്ടു ഞാൻ കുട്ടികളെ എന്റെകൂടെ താമസിപ്പിച്ചു. കുട്ടികൾക്കുവേണ്ടി ഉദ്ദേശിച്ചത്ര സമയം വിനിയോഗിക്കാൻ എനിക്കു കഴിഞ്ഞില്ല.

---

48. An Autobiography, 1926 (Towards New Education, PP. 11-13)
49. An Autobiography, I926 (Towards New Education, pp. 12-20)

വേണ്ടത്ര ശ്രദ്ധപതിപ്പിക്കാൻ എനിക്കു കഴിയായ്കയും, മററു പല അനിവാര്യകാരണങ്ങളുംകൊണ്ടു് ഞാനാശിച്ച സാഹിത്യാഭ്യാസനം അവക്കു കൊടുക്കാൻ എനിക്കു കഴിഞ്ഞില്ല. എൻെറ മക്കാംക്കെല്ലാം ഇക്കാര്യത്തിൽ എൻെറ പേരിൽ ആക്ഷേപങ്ങളുണ്ടു്. ഒരു എം. എ. — ക്കാരനേയോ ബി. എ. — ക്കാരനേയോ മടിക്കുലേഷൻകാരനേയെങ്കിലുമോ കണ്ടുമുട്ടുമ്പോാം, സ്കൂാംവിദ്യാഭ്യാസം സിദ്ധിക്കാത്തതിലുള്ള വൈഷമ്യം അവർ അനുഭവിക്കുന്നതായി തോന്നിയിരുന്നു.

എങ്ങനെയെങ്കിലും പൊതുവിദ്യാലയങ്ങളിൽ അവരെ പഠിപ്പിക്കണമെന്നു ഞാൻ നിർബ്ബന്ധം പിടിച്ചിരുന്നുവെങ്കിൽ, അവർക്കു് അനുഭവത്തിൻെറ പാഠശാലയിൽനിന്നോ അച്ഛനമ്മമാരുമായുള്ള സമ്പർക്കത്തിൽ നിന്നോ കൈവരുന്ന വിദ്യാഭ്യാസം നിഷേധിക്കപ്പെട്ടേനെ എന്നാണെൻെറ പക്ഷം. അവരെ സംബന്ധിച്ചുള്ള ഉല്ക്കണ്ഠയിൽ നിന്നും എനിക്കു് ഇന്നത്തെപ്പോലെ വിടുതി ലഭിക്കുമായിരുന്നില്ല. എന്നിൽനിന്നു് അകന്നുനിന്നാൽ ഇംഗ്ലണ്ടിലോ ദക്ഷിണാഫ്രിക്കയിലോ അവക്കു സിദ്ധിക്കുമായിരുന്ന കൃത്രിമവിദ്യാഭ്യാസം അവരിന്നു കാണിക്കുന്ന സേവനമനോഭാവവും ലഘുജീവിതബോധവും അവരിലുണ്ടാക്കുമായിരുന്നില്ലെന്നു മാത്രമല്ല, അവരുടെ കൃത്രിമജീവിതരീതികാം എൻെറ പൊതുപ്രവത്തനത്തിനു വലിയൊരു വിഘാതമാവുകയും ചെയ്യുമായിരുന്നു. അതുകൊണ്ടു് എന്നയോ അവരേയോ തൃപ്തിപ്പെടുത്തത്തക്കവണ്ണം സാഹിത്യപരമയ വിദ്യാഭ്യാസം അവക്കു നൽകാൻ എനിക്കു കഴിഞ്ഞിട്ടില്ലെങ്കിലും, ഞാൻ എനിക്കു കഴിവുള്ളതിൽ പരമാവധി അവരോടുള്ള കത്തവ്യം നിവ്വഹിച്ചിട്ടില്ലെന്നു്, ഭൂതകാലത്തിലേക്കു പിന്തിരിഞ്ഞു നോക്കുമ്പോാം, എനിക്കുറപ്പിച്ചു പറയാൻ കഴിയുന്നില്ല. അവരെ പൊതുവിദ്യാലയങ്ങളിലേയ്ക്കയയ്ക്കാത്തതിൽ ഞാൻ വ്യസനിക്കുന്നില്ല. എൻെറ മൂത്തമകനിൽ ഇന്നു കാണുന്ന അനാശാസ്യസ്വഭാവങ്ങാം എൻെറ അച്ചടക്ക രഹിതവും വ്യവസ്ഥിതിയും ആയ ആദ്യകാല ജീവിതത്തിൻെറ ഒരു പ്രതികരണമാണെന്നു് എനിക്കെപ്പോഴും തോന്നിയിട്ടുണ്ടു്. അക്കാലം പക്വതിപാകംവന്ന അറിവിൻേറയും സുഖാസക്തിയുടേയും ഘട്ടമായിരുന്നുവെന്നു് ഞാൻ വിചാരിക്കുന്നു. അതു് എൻെറ മൂത്ത മകൻെറ ജീവിതത്തിലെ മനസ്സിലെന്തും ദൃഢമായി പതിയുന്ന പ്രായത്തിലായിപ്പോയി. അതെൻെറ സുഖാസക്തിയുടേയും അനുഭവരാഹിത്യത്തിൻേറയും കാലമായിരുന്നുവെന്നു് കണക്കാക്കാൻ അവൻ സ്വഭാവികമായി തയ്യാറില്ല. മറിച്ചു് അവൻ വിശ്വസിച്ചു, എൻെറ ജീവിതത്തിലെ ഏററവും ശോഭനമായ കാലഘട്ടം അതായിരുന്നുവെന്നും, പിന്നീടുണ്ടായ മാററങ്ങാം ജ്ഞാനോദയമെന്നു് തെററായി വിളിക്കപ്പെട്ടവ ഭ്രമത്തിൻേറയും ഫല

മായി വന്നുചേർന്നതാണെന്നും. അവന് അങ്ങനെ വിചാരിക്കാം. ആ ആദ്യഘട്ടം പ്രബുദ്ധതയുടെ കാലമായിരുന്നുവെന്നും മൗലികമായ മാററം കുറിക്കുന്ന അനന്തരവർഷങ്ങൾ ഭ്രമത്തിന്റേയും അഹന്തയുടേയും കാലഘട്ടമായിരുന്നുവെന്നും എന്തുകൊണ്ടവനു വിചാരിച്ചുകൂടാ? സ്നേഹിതന്മാരിൽനിന്ന് എനിക്കു പല ചോദ്യങ്ങളും നേരിടേണ്ടിവന്നിട്ടുണ്ട്: എന്റെ കുട്ടികൾക്ക് ഒരു വിദ്യാലയ ശിക്ഷണം നല്കുന്നതിലെന്താണ് തരക്കേട്? അവരുടെ ചിറകുകൾ ഇത്തരത്തിൽ കത്രിച്ചുകളയാൻ എനിക്കെന്താണ് അധികാരം? അവർ ബിരുദങ്ങൾ നേടുന്നതിലും സ്വന്തം ജീവിതരീതി സ്വയം തിരഞ്ഞെടുക്കുന്നതിലും ഞാനെന്തിനാണ്വിലങ്ങടിച്ചു നില്ക്കുന്നതു്?

ഈ ചോദ്യങ്ങളിൽ വലിയ സാരമുണ്ടെന്ന് എനിക്കു തോന്നുന്നില്ല. ഞാൻ അനേകം വിദ്യാത്ഥികളുമായി ബന്ധപ്പെട്ടിട്ടുണ്ട്. ഞാൻ എന്റെ വിദ്യാഭ്യാസപരമായ തന്നിഷ്ടങ്ങൾ സ്വന്തം നിലയ്ക്കും മററുള്ളവർവഴിക്കും മററു കുട്ടികളിലും പ്രയോഗിച്ചു നോക്കുകയും അതിന്റെ ഫലങ്ങൾ അറിയുകയും ചെയ്തിട്ടുണ്ട്. എന്റെ മക്കളുടെ സമപ്രായക്കാരായ അനേകം ചെറുപ്പക്കാരെ ഞാനറിയും. ആളോടാൾവെച്ചുനോക്കിയാൽ അവരൊന്നും എന്റെ മക്കളേക്കാൾ ഭേദമാണെന്നോ എന്റെ മക്കൾ അവരിൽനിന്ന് അത്രയധികം പഠിക്കാനുണ്ടെന്നോ എനിക്കു തോന്നുന്നില്ല....

ടോൾസ്റ്റോയിഫാം വളർന്നതോടെ ആൺകുട്ടികളുടേയും പെൺകുട്ടികളുടേയും വിദ്യാഭ്യാസത്തിനുള്ള ഉപായം കണ്ടെത്തേണ്ടതു് ആവശ്യമായിത്തീർന്നു. ഞാൻ നിലവിലുള്ള വിദ്യാഭ്യാസ സമ്പ്രദായത്തിൽ വിശ്വസിച്ചിരുന്നില്ല; എനിക്ക് പരീക്ഷണങ്ങൾ വഴിക്കും അനുഭവങ്ങൾ വഴിക്കും ശരിയായരീതി കണ്ടെത്തേണ്ടതായിവന്നു. ഇത്രമാത്രം എനിക്കറിയാമായിരുന്നു.: ആദർപരമായ വ്യവസ്ഥയിൽ, ശരിയായ വിദ്യാഭ്യാസം അച്ഛനമ്മമാർവഴിക്കേ കൈവരുകയുള്ളൂ. ബാഹ്യസഹായം വളരെക്കുറച്ചു മാത്രമേ ഉണ്ടാകാവൂ. ടോൾസ്റ്റോയിഫാം ഒരു കുടുംബവും ഞാൻ അവിടത്തെ പിതാവിന്റെ നില സ്വീകരിച്ച ആളുമാകയാൽ, ചെറുപ്പക്കാരുടെ ശിക്ഷണത്തിന്റെ ഉത്തരവാദിത്വം കഴിയുന്നത്ര ഞാൻതന്നെ കൈയേല്ക്കണമല്ലോ.

ഈ സങ്കല്പം തികച്ചും കുറവുകളില്ലാത്തതല്ല. എല്ലാ ചെറുപ്പക്കാരും ബാല്യം മുതൽ എന്റെകൂടെയായിരുന്നില്ല. അവർ വ്യത്യസ്തപരിതസ്ഥിതിയിലും ചുററുപാടിലും വളർന്നവരും വിവിധ മതക്കാരുമാണ്. ഞാൻ കുടുംബപിതാവിന്റെ സ്ഥാനമാണ് വഹിക്കുന്നതെങ്കിലും, ഇത്തരം പരിതസ്ഥിതിയിലുള്ള ചെറുപ്പക്കാരോട് ഞാനെങ്ങനെയാണു തികച്ചും നീതി പ്രവത്തിക്കുന്നതു്?

പക്ഷേ, ഞാനെന്നും ഹൃദയസംസ്ക്കാരത്തിനു്, അല്ലെങ്കിൽ സ്വഭാവ രൂപീകരണത്തിനു് പ്രഥമസ്ഥാനം കല്പിച്ചിട്ടുണ്ടു്. പ്രായത്തിലും വളർച്ചയിലുമുള്ള വ്യത്യാസം എന്തായാലും തരക്കേടില്ല, സദാചാരശിക്ഷണം എല്ലാവക്കും ഒരുപോലെ വേണ്ടതാണെന്നു് എനിക്കു് ഉറപ്പു തോന്നിയതിനാൽ ദിവസം 24 മണിക്കൂറും അവക്കിടയിൽ അവരുടെ പിതാവായിത്തന്നെ കഴിച്ചുകൂട്ടുവാൻ ഞാൻ നിശ്ചയിച്ചു. സ്വഭാവ രൂപീകരണം അവരുടെ വിദ്യാഭ്യാസത്തിന്റെ ശരിയായ അടിത്തറയാണെന്നു ഞാൻ കണക്കാക്കി. അടിത്തറ ഉറപ്പിച്ചു പണിചെയ്താൽ, സ്വന്തമായോ സ്നേഹിതന്മാരുടെ സഹായത്തോടെയോ, മററു കാര്യങ്ങാം കുട്ടികാം തന്നത്താൻ പഠിക്കുമെന്നു് എനിക്കുറപ്പുണ്ടായിരുന്നു.

പക്ഷേ, കൂട്ടത്തിൽ സാഹിത്യാഭ്യസനത്തിന്റെ പ്രാധാന്യം ഞാൻ തികച്ചും മനസ്സിലാക്കിയതിനാൽ, മിസ്റ്റർ കല്ലെൻബാച്ചിന്റേയും. ശ്രീ പ്രാഗ്ജി ദേശായിയുടേയും സഹായത്തോടെ ഞാൻ ചില ക്ലാസ്സുകാം നടത്തിത്തുടങ്ങി. ഞാൻ ശരീരപോഷണത്തിന്റെ കാര്യവും രണ്ടാംതരമാക്കിയില്ല. ഇതവർക്കു് നിത്യകർമ്മങ്ങളുടെ കൂട്ടത്തിൽ ലഭിച്ചുവന്നു. ഫാറത്തിൽ ഭൃത്യന്മാരുണ്ടായിരുന്നില്ല. വെപ്പുപണിമുതൽ തോട്ടിപ്പണിവരെ എല്ലാ പ്രവർത്തികളും അന്തേവാസികാംതന്നെയാണു് ചെയ്തിരുന്നതു്. ധാരാളം ഫലവൃക്ഷങ്ങാം സംരക്ഷിക്കേണ്ടതുണ്ടായിരുന്നു; ധാരാളം തോട്ടം വെച്ചുപിടിപ്പിക്കലും ഉണ്ടായിരുന്നു. മിസ്ററർ കല്ലെൻബാച്ചിനു് തോട്ടപ്പണിയിൽ വലിയ താല്പര്യമായിരുന്നു: അദ്ദേഹത്തിനു് ഗവണ്മെൻറുരീതിയിലുള്ള ഒരു തോട്ടത്തിൽനിന്നു് ഈ പണിയിൽ അൽപം പരിചയം സിദ്ധിച്ചിരുന്നു. ചെറുപ്പക്കാരാണെങ്കിലും പ്രായമായവരാണെങ്കിലും, അടുക്കളയിൽ പ്രവൃത്തിയില്ലെങ്കിൽ, കുറച്ചു സമയം തോട്ടപ്പണി ചെയ്യാൻ എല്ലാവരും ബാദ്ധ്യസ്ഥരായിരുന്നു. കുട്ടികളായിരുന്നു ഈ പണിയുടെ സിംഹഭാഗവും വഹിച്ചിരുന്നതു്; കുഴി കുഴിക്കുക, മരം വെട്ടുക, ഭാരം വഹിക്കുക എന്നിവ അതിൽ ഉാംപ്പെട്ടിരുന്നു. ഇതവർക്കു് ചെറിയ തോതിൽ വ്യായാമം നല്കിയിരുന്നു. അവക്കു് ഈ പണിയിൽ ഉത്സാഹമുണ്ടായിരുന്നു; തന്മൂലം അവക്കു മററു വ്യായാമമോ കളിയോ വേണ്ടിവന്നിരുന്നില്ല. തീർച്ചയായും അവരിൽ ചിലർ — ചിലപ്പോാം എല്ലാവരും — ദേഹസുഖമില്ലെന്നു നടിച്ചു് ഒഴിഞ്ഞുമാറാൻ ശ്രമിച്ചിരുന്നു. ചിലപ്പോാം ഞാനവരുടെ ഈ കളവുകളെ കണ്ടില്ലെന്നു നടിച്ചിരുന്നു; എന്നാൽ പലപ്പോഴും ഞാൻ അവരോടു കർശനമായി പെരുമാറുകയായിരുന്നു പതിവു്. അവക്കു് ഈ കർശന നിയമം ഇഷ്ടപ്പെട്ടിരുന്നില്ലെന്നു ഞാൻ ഉറപ്പിച്ചു പറയുന്നു, പക്ഷേ, അവരൊരിക്കലും അതിനു് എതിർനിന്നതായി ഞാനോർമ്മിക്കു

ന്നില്ല. ഞാൻ കർശനസ്വരത്തിൽ പറയുമ്പോഴുംതന്നെ, യുക്തി പൂർവ്വം അവരെ പറഞ്ഞു ബോദ്ധ്യപ്പെടുത്തും, സ്വന്തം പ്രവൃത്തി യുടെ കാര്യമെടുത്തുകളിക്കുന്നതു നന്നല്ലെന്ന്. ബോദ്ധ്യം ഏതായാലും, താല്ക്കാലികമാവും. അടുത്തനിമിഷത്തിൽ അവർ പ്രവൃത്തിവിട്ട കളിക്കാൻ പോകും. എന്തായാലും ഞങ്ങൾ അങ്ങനെ കഴിഞ്ഞുകൂടി; അവർ ഒന്നാന്തരം ശരീരഘടന വളർത്തുകയും ചെയ്തു. ഫാറത്തിൽ ദീനമെന്നൊന്ന് ഇല്ലായിരുന്നു. ഇതിനു കുറെയധികം കാരണം നല്ലവായു, വെള്ളം, കൃത്യസമയത്തുള്ള ഭക്ഷണം എന്നിവയാണെന്ന കാര്യവും പ്രസ്താവ്യമാണ്.

തൊഴിൽപരമായ വിദ്യാഭ്യാസത്തേപ്പററി ഒരു വാക്ക്: യുവാക്കളിൽ ഓരോരുത്തരേയും എന്തെങ്കിലും ഉപയോഗപ്രദമായ തൊഴിൽപഠിപ്പിക്കണമെന്നതു് എന്റെ ഒരാഗ്രഹമായിരുന്നു. ഈ ഉദ്ദേശത്തിന് മിസ്റ്റർ കല്ലെൻബാച്ച് ഒരു ട്രാപ്പിസ്റ്റ്മഠത്തിൽ പോയി ചെരുപ്പുകുത്തു പഠിച്ചു മടങ്ങിവന്നു. ഞാനതു് അദ്ദേഹത്തിൽനിന്നു പഠിക്കുകയും അതു കൈക്കൊള്ളാൻ തയ്യാറായവക്ക് ആ വിദ്യ പഠിപ്പിക്കുകയും ചെയ്തു. മിസ്റ്റർ കല്ലെൻബാച്ചിനു് കുറച്ച് ആശാരിപ്പണി പരിചയമുണ്ടായിരുന്നു. അതറിയുന്ന മററൊരന്തേവാസിയും ഉണ്ടായിരുന്നു. അങ്ങനെ ഞങ്ങൾ ആശാരിപ്പണിയിൽ ചെറിയൊരു ക്ലാസ്സുതുടങ്ങി. വെപ്പുപണി എല്ലാ ചെറുപ്പക്കാക്കും അറിയാമായിരുന്നു.

ഇതെല്ലാം അവക്കു പുതുതായിരുന്നു. ജീവിതത്തിൽ ഒരിക്കലും ഇതെല്ലാം പഠിക്കേണ്ടിവരുമെന്ന് അവർ സ്വപ്നേപി വിചാരിച്ചിരുന്നില്ല. കാരണം, പൊതുവെ ഇന്ത്യൻ കുട്ടികൾക്ക് ദക്ഷിണാഫ്രിക്കയിൽ എഴുത്തു്, വായന, കണക്ക് എന്നിവയിലേ പരിശീലനം നല്കിയിരുന്നുള്ളു.

ടോൾസ്റ്റോയി ഫാമിൽ, അദ്ധ്യാപകന്മാർ ചെയ്യാത്തതൊന്നും വിദ്യാത്ഥികളോടും ചെയ്യാൻ പറയരുതെന്ന് ഞങ്ങളൊരു നിയമം നിശ്ചയിച്ചു. അങ്ങനെ, അവരോട് എന്തെങ്കിലും പണി പറയുമ്പോൾ, അദ്ധ്യാപകനും സഹകരിക്കാനും ഒന്നിച്ചു പണിയെടുക്കാനും ഉണ്ടാവും. കുട്ടികൾ പഠിച്ചതെല്ലാം സന്തോഷത്തോടെയായിരുന്നു.

സാഹിത്യാഭ്യസനം കുറച്ചുകൂടി വിഷമംപിടിച്ച പണിയായിരുന്നു. എനിക്ക് അതിനുള്ള കഴിവുകളോ സാഹിത്യസിദ്ധികളോ ഇല്ലായിരുന്നു. ഈ വിഷയത്തിനുവേണ്ടി ഉഴിഞ്ഞിടാൻ ആഗ്രഹിച്ചത്ര സമയം എനിക്ക് ഒഴിവുണ്ടായിരുന്നതുമില്ല. ഞാൻ ചെയ്തിരുന്ന ശരീരാദ്ധ്വാനം പകലറുതിയിൽ എന്നെ തികച്ചും ക്ഷീണിതനാക്കിയിരുന്നു. എനിക്ക് വിശ്രമം അത്യാവശ്യമായ സമയത്താണ് ആ ക്ലാസ്സുകൾ ഞാൻ നടത്താറു്. അതുകൊണ്ടു്

ഞാൻ പാഠമെടുക്കാൻ തെളിഞ്ഞ മനസ്സോടെ ഇരിക്കേണ്ടതിനു പകരം, എത്രയും വിഷമിച്ചാണു് ഉണർന്നിരിക്കുക. രാവിലത്തെ സമയം കൃഷിനിലത്തും വീട്ടിലും പണിയെടുക്കാൻ ഉഴിഞ്ഞിട്ടിരിക്കുകയാണു്. തന്മൂലം വിദ്യാലയസമയം ഉച്ചഭക്ഷണത്തിനുശേഷമായിട്ടാണു് വെച്ചിരിക്കുന്നതു് വിദ്യാലയത്തിനുപാകത്തിൽ വേറെ സമയം ഒഴിവില്ലായിരുന്നു.

സാഹിത്യാഭ്യസനത്തിനു് ഞങ്ങൾ കൂടിയതു് മൂന്നുമണിക്കൂറാണു നീക്കിവെച്ചതു്. ഹിന്ദി, തമിഴ്, ഗുജറാത്തി, ഉർദു എന്നീ ഭാഷകളെല്ലാം പഠിപ്പിച്ചിരുന്നു. പാഠങ്ങളെല്ലാം നാട്ടുഭാഷകളിലായിരുന്നു എടുത്തിരുന്നതു്. ഇംഗ്ലീഷും പഠിപ്പിച്ചിരുന്നു. ഗുജറാത്തികളായ ഹിന്ദുവിദ്യാർത്ഥികൾക്കു് അല്പം സംസ്കൃതവും പഠിപ്പിക്കേണ്ടതാവശ്യമായിരുന്നു. എല്ലാ കുട്ടികളേയും പ്രാഥമികചരിത്രം, ഭൂമിശാസ്ത്രം, കണക്കു് എന്നിവയും പഠിപ്പിക്കേണ്ടിയിരുന്നു.

ഞാൻ തമിഴും ഉർദുവും പഠിപ്പിക്കാനാണു് ഏററിരുന്നതു്. എന്റെ പരിമിതമായ തമിഴ്ഭാഷാജ്ഞാനം യാത്രാവേളയിലും ജയിൽജീവിതത്തിലും ഞാൻ നേടിയതാണു്. പോപ്പിന്റെ ഒന്നാന്തരം തമിഴ് ലഘുപുസ്തകത്തിനപ്പുറം ഞാൻ കടന്നിരുന്നില്ല. എനിക്കറിയാവുന്ന ഉർദുലിപി ഞാൻ ഒരൊററയാത്രയിൽ നേടിയതാണു്. എന്റെ മുസൽമാൻസ്നേഹിതന്മാരുമായുള്ള സമ്പർക്കത്തിൽനിന്നു ഞാൻ പഠിച്ച ഏതാനും സുപരിചിതമായ പേഴ്സ്യൻ_അറബിവാക്കുകളിലൊതുങ്ങുന്നതാണു് എന്റെ ഉർദുഭാഷാജ്ഞാനം. സംസ്കൃതമാകട്ടെ, എനിക്കു് ഹൈസ്കൂളിൽ പഠിച്ചതേ അറിയാമായിരുന്നുള്ള. എന്റെ ഗുജറാത്തിപരിജ്ഞാനംപോലും സ്കൂളിൽനിന്നു് ഒരാൾക്കു ലഭിക്കുന്നതിൽനിന്നും മെച്ചപ്പെട്ടതായിരുന്നില്ല.

എനിക്കു കാര്യം നടത്താനുള്ള മൂലധനം ഇത്തരത്തിലുള്ളതായിരുന്നു. സാഹിത്യസിദ്ധിയിലുള്ള എന്റെ ദാരിദ്ര്യസ്ഥിതി നോക്കിയാൽ, എന്റെ സ്നേഹിതന്മാർ ഒരുപടി മുമ്പോട്ടായിരുന്നു. പക്ഷേ, മാതൃരാജ്യത്തെ ഭാഷകളോടുള്ള സ്നേഹം, അദ്ധ്യാപകനെന്ന നിലയ്ക്കു് സ്വന്തം കഴിവുകളിലുള്ള എന്റെ വിശ്വാസം, കൂട്ടത്തിൽ വിദ്യാർത്ഥികളുടെ അജ്ഞത, അതിലുമധികം അവരുടെ സൗമനസ്യം, എല്ലാം എനിക്കനുകൂലമായിത്തീർന്നു.

തമിഴ്കുട്ടികളെല്ലാം ദക്ഷിണാഫ്രിക്കയിൽ ജനിച്ചവരാണു്. അവക്കു് തമിഴ് വളരെ കുറച്ചേ അറിയുകയുള്ളു. അവർക്കു് തമിഴ്ലിപി ഒട്ടും അറിയുകയില്ല. അതുകൊണ്ടു് അക്ഷരവും പ്രാഥമികവ്യാകരണനിയമങ്ങളും എനിക്കു പഠിപ്പിക്കേണ്ടിവന്നു. അതെളുപ്പമായിരുന്നു. എന്റെ വിദ്യാർത്ഥികൾക്കു് എപ്പോഴും വേണമെ

ങ്കിലും തമിഴ്സംഭാഷണത്തിൽ എന്നെ തോല്പിക്കാൻ കഴിയുമായിരുന്നു. ഇംഗ്ളീഷറിയാത്ത തമിഴന്മാർ എന്നെ കാണാൻ വരുമ്പോൾ, അവർ എന്റെ ദ്വിഭാഷികളായി. ഞാൻ സന്തോഷമായിത്തന്നെ കഴിഞ്ഞുകൂടി; കാരണം ഞാൻ വിദ്യാർത്ഥികളിൽനിന്നു് എന്റെ അജ്ഞത മറച്ചുവെക്കാൻ ശ്രമിച്ചില്ല. ഞാൻ യഥാർത്ഥത്തിൽ എന്തായിരുന്നുവോ ആ നിലയിൽത്തന്നെയാണു് അവരുടെ മുമ്പിൽ സ്വയം പ്രകടിപ്പിച്ചതു്. തന്മൂലം ഭാഷയിൽ എനിക്കു ഭയങ്കരമായ അജ്ഞതയുണ്ടായിരുന്നെങ്കിലും, അവരുടെ സ്നേഹവും ആദരവും എനിക്കൊരിക്കലും നഷ്ടപ്പെട്ടില്ല. മുസ്ലിംമാൻ കുട്ടികളെ ഉർദു പഠിപ്പിക്കുക താരതമ്യേന എളുപ്പമായിരുന്നു. അവർക്കു് ലിപിയറിയാമായിരുന്നു. വായനയിൽ താൽപര്യമുണ്ടാക്കാനും കൈയക്ഷരം നന്നാക്കാനുമുള്ള ഉത്സാഹമേ എനിക്കവരിൽ ഉണ്ടാക്കേണ്ടിവന്നിട്ടുള്ളു.

ഈ ചെറുപ്പക്കാർ മിക്കവാറും അക്ഷരാഭ്യാസമില്ലാത്തവരും വിദ്യാലയത്തിൽ പോയിട്ടില്ലാത്തവരുമാണു്. പക്ഷേ, അവരെ അലസതയിൽ നിന്നകററുകയും, അവരുടെ പഠിപ്പിന്റെ മേൽനോട്ടം വഹിക്കുകയും ചെയ്യുന്നതിനപ്പുറം എനിക്കു് അവരെ ഏറെയൊന്നും പഠിപ്പിക്കാനുണ്ടായിരുന്നില്ലെന്നു് ഞാൻ എന്റെ ജോലിക്കിടയ്ക്കു മനസ്സിലാക്കി. ഇതിലെനിക്കു സംതൃപ്തി തോന്നിയതിനാൽ, പല പ്രായത്തിലുമുള്ളവരും, ഒരേ ക്ലാസ്സുമുറിയിലിരുന്നു് പല വിഷയങ്ങൾ പഠിക്കുന്നവരുമായ വിദ്യാർത്ഥികളുമായി എനിക്കു് ഒത്തുചേർന്നുപോകാൻ കഴിഞ്ഞു.

നമ്മളത്രയധികം പറഞ്ഞുകേൾക്കുന്ന പാഠപുസ്തകങ്ങളുടെ അഭാവം എനിക്കൊട്ടും അനുഭവപ്പെട്ടില്ല. കിട്ടാവുന്ന പുസ്തകങ്ങൾ തന്നെ ഉപയോഗിച്ചതായി ഞാൻ ഓർമ്മിക്കുന്നില്ല: പുസ്തകങ്ങളുടെ എണ്ണം വർദ്ധിപ്പിച്ചു് കുട്ടികളുടെ ചുമലിൽ ഭാരം ചുമത്തുന്നതിന്റെ ആവശ്യം ഞാൻ കണ്ടില്ല. വിദ്യാർത്ഥികൾക്കു്, വാസ്തവത്തിൽ വേണ്ട ഗ്രന്ഥം അദ്ധ്യാപകൻ തന്നെയാണെന്നു് ഞാൻ എന്നും വിശ്വസിച്ചിരുന്നു. എന്റെ അദ്ധ്യാപകന്മാർ പുസ്തകംവഴി പഠിപ്പിച്ചതിൽ വളരെ കുറച്ചേ എനിക്കിപ്പോൾ ഓർമ്മയുള്ളു; എന്നാൽ ഗ്രന്ഥസഹായമില്ലാതെ അവർ എന്നെ പഠിപ്പിച്ച കാര്യങ്ങൾ ഇന്നും സുവ്യക്തമായി എന്റെ സ്മരണയിലുണ്ടു്.

കണ്ണുകൾവഴി ഉൾക്കൊള്ളുന്നതിനേക്കാൾ എത്രയോ അധികം കാര്യങ്ങൾ എത്രയോ എളുപ്പത്തിൽ കുട്ടികൾക്കു കാതുകൾ വഴി ഉൾക്കൊള്ളുവാൻ കഴിയും. ആദ്യംമുതൽ അവസാനംവരെ മുഴുവൻ പുസ്തകവും കുട്ടികളുമൊന്നിച്ചു വായിച്ചുതീർത്തതായി ഞാനോർമ്മിക്കുന്നില്ല. ഞാൻ സ്വന്തം ഭാഷയിൽ വിവിധ

പുസ്തകങ്ങൾ വായിച്ച്, സ്വാംശീകരിച്ച്, സാരാംശം വിദ്യാത്ഥികൾക്ക കൊടുക്കകയായിരുന്നു പതിവ്; ഞാൻ സധൈര്യം പറയുന്നു. അവർ ഇന്നും അതിൻെറ ഓർമ്മ അവരുടെ മനസ്സിൽ ആവഹിക്കുന്നുണ്ട്. പുസ്തകങ്ങളിൽനിന്നു പഠിച്ചതു് ഓർമ്മയിൽ വയ്ക്കുക അവൎക്ക ശ്രമാവഹമായ ഒരു കാര്യമായിരുന്നു. എന്നാൽ, ഞാൻ അവരെ വായ്പാഠമായി പഠിപ്പിച്ച കാര്യങ്ങൾ അവൎക്ക് ഏററവും അനായാസമായി ചൊല്ലാൻ കഴിയുമായിരുന്നു. വായന അവൎക്ക് ഒരു അദ്ധ്വാനമായിരുന്നു. എന്നാൽ, ഞാൻ പറയുന്നതു ശ്രദ്ധിക്കുകയെന്നതു് സന്തോഷകരമായിരുന്നു — എൻെറ വിഷയം രസകരമാക്കുന്നതിലുള്ള പരാജയംകൊണ്ടു് ഞാൻ അവരെ മുഷിപ്പിക്കാതിരിക്കുമ്പോൾ. എൻെറ സംസാരത്തിൻെറ ഫലമായി അവർ ഇങ്ങോട്ടു ചോദിച്ച ചോദ്യങ്ങളിൽനിന്നു് അവരുടെ ധാരണാശക്തിയുടെ അളവു് എനിക്കറിയാൻ കഴിഞ്ഞു.

കുട്ടികളുടെ ആദ്ധ്യാത്മികശിക്ഷണം അവരുടെ ശാരീരികവും മാനസികവുമായ ശിക്ഷണങ്ങളേക്കാൾ എത്രയോ വിഷമമായിരുന്നു. ആദ്ധ്യാത്മികശിക്ഷണത്തിനു് ഞാൻ പുസ്തകങ്ങളെ വളരെ കുറച്ചേ ആശ്രയിച്ചിരുന്നുള്ളു. തീർച്ചയായും, ഓരോ വിദ്യാത്ഥിയും സ്വന്തം മതത്തിലെ മൗലികകാര്യങ്ങളുമായി പരിചയപ്പെട്ടിരിക്കണമെന്നും, സ്വന്തം മതഗ്രന്ഥങ്ങളെപ്പററി പൊതുവേ അറിഞ്ഞിരിക്കണമെന്നും, ഞാൻ വിശ്വസിച്ചിരുന്നു. അത്തരം അറിവു നൽകാൻ എൻെറ പരമാവധി കഴിവനുസരിച്ച് ഞാൻ ഏർപ്പാടുചെയ്തു. പക്ഷേ, അതു് എൻെറ അഭിപ്രായത്തിൽ, ബുദ്ധിപരമായ അഭ്യസനത്തിൻെറ ഭാഗമായിരുന്നു. ടോൾസ്റ്റോയ് ഫാമിലെ ചെറുപ്പക്കാരെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിനു് ഞാൻ മുതിരുന്നതിനെത്രയോമുമ്പുതന്നെ ആദ്ധ്യാത്മികശിക്ഷണത്തിനു് അതിൻേറതായ ഒരു സ്ഥാനമുണ്ടെന്നു് ഞാൻ മനസ്സിലാക്കിയിരുന്നു. ആത്മാവിൻെറ വികസനമെന്നാൽ, സ്വഭാവരൂപീകരണവും ഈശ്വരാവബോധവും ആത്മസാക്ഷാത്ക്കാരവും ലക്ഷ്യമാക്കി പ്രവർത്തിക്കാനുള്ള കഴിവുണ്ടാക്കലും ആണു്. ഇതു് ചെറുപ്പക്കാരുടെ ശിക്ഷണത്തിൽ അത്യാവശ്യമായ ഒന്നാണെന്നും, ആത്മീയസംസ്കാരമില്ലാത്ത വിദ്യാഭ്യാസം ഉപയോഗശൂന്യമാണെന്നും, അതു് ഉപദ്രവകരംകൂടി ആവാമെന്നും ഞാൻ വിശ്വസിച്ചിരുന്നു.

ജീവിതത്തിലെ ചതുർത്ഥാശ്രമമായ സന്ന്യാസത്തിലേ ആത്മജ്ഞാനം സിദ്ധിക്കുകയുള്ളു എന്ന അന്ധവിശ്വാസം എനിക്കു സുപരിചിതമാണു്. ഈ അമൂല്യാനുഭൂതിക്കുള്ള ഒരുക്കംകൂട്ടൽ ജീവിതത്തിൻെറ അവസാനഘട്ടംവരെ നീട്ടിവയ്ക്കുന്നവർ ആത്മജ്ഞാനമല്ല നേടുക, ലോകത്തിനൊരു ഭാരവും രണ്ടാമത്തേതും ദയനീയവുമായ ബാല്യമെന്നു കണക്കാക്കേണ്ട വാർദ്ധക്യം മാത്രമാണു്. 1911 — 1912 കാലങ്ങളിൽ; അദ്ധ്യാപനത്തിലേർപ്പെട്ടിരുന്ന

കാലത്തുതന്നെ ഞാൻ ഈ വീക്ഷണം കൈക്കൊണ്ടിരുന്നു എന്ന് എനിക്കു നല്ല ഓർമ്മയുണ്ട്; ഇതേ ഭാഷയിൽ ഞാനതു് ആവിഷ്കരിച്ചിരുന്നില്ലെന്നേയുള്ളു.

എങ്ങനെയാണ്, എന്നാൽ, ഈ ആത്മശിക്ഷണം നൽകേണ്ടതു്? ഞാൻ കുട്ടികളെ കീർത്തനങ്ങൾ കാണാപ്പാഠം പഠിച്ചു ചൊല്ലാൻ പ്രേരിപ്പിച്ചു; സദാചാരശിക്ഷണത്തെക്കുറിച്ചുള്ള പുസ്തകങ്ങളിൽനിന്നു ചില ഭാഗങ്ങൾ വായിച്ചുകേൾപ്പിച്ചു. പക്ഷേ, അതെന്നെ ഒട്ടും സംതൃപ്തനാക്കിയില്ല. അവരുമായി കൂടുതൽ അടുത്തു ബന്ധപ്പെട്ടപ്പോൾ, ആത്മീയശിക്ഷണം അവർക്കു നൽകേണ്ടതു് പുസ്തകംവഴിക്കല്ലെന്നു ഞാൻ കണ്ടെത്തി. ശാരീരികശിക്ഷണം ശരീരവ്യായാമത്തിലൂടേയും, മാനസികശിക്ഷണം മാനസികവ്യായാമത്തിലൂടേയും നൽകുന്നതുപോലെ ആത്മീയശിക്ഷണം ആത്മീയവ്യായാമംവഴിക്കേ നൽകുവാൻ കഴിയുകയുള്ളു. ആത്മീയവ്യായാമം അദ്ധ്യാപകന്റെ ജീവിതവും സ്വഭാവവും ആശ്രയിച്ചിരിക്കും. അദ്ധ്യാപകൻ, തന്റെ കുട്ടികൾക്കിടയിലായാലും അല്ലെങ്കിലും, സ്വന്തം നടപടികളിൽ എല്ലായ്പോഴും മനസ്സിരുത്തണം.

അനേകം നാഴിക അകലെ ജീവിക്കുന്ന ഒരദ്ധ്യാപകനുപോലും തന്റെ ജീവിതചര്യവഴി വിദ്യാർത്ഥികളുടെ ആത്മാവിനെ സ്പർശിക്കുവാൻ കഴിയും. ഞാൻ ഒരു നുണയനാണെങ്കിൽ, കുട്ടികളോടു സത്യം പറയണമെന്നു പഠിപ്പിക്കാൻ എനിക്കു മടിയാവും. ഒരു ഭീരുവായ അദ്ധ്യാപകൻ വിദ്യാർത്ഥികളെ ധൈര്യശാലികളാക്കുന്നതിൽ ഒരിക്കലും വിജയിക്കുകയില്ല. ആത്മനിയന്ത്രണം അറിയാത്ത ഒരാൾക്കു് ഒരിക്കലും കുട്ടികളെ ആത്മനിയന്ത്രണത്തിന്റെ വില എന്തെന്നു പഠിപ്പിക്കാൻ കഴിയുകയില്ല. അതുകൊണ്ടു്, എന്റെകൂടെ ജീവിക്കുന്ന ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ഞാനൊരു ശാശ്വതസാധനപാഠമാകണമെന്നു ഞാൻ കണ്ടു. അങ്ങനെ അവർ എന്റെ അദ്ധ്യാപകന്മാരായി. അവർക്കു വേണ്ടിയെങ്കിലും ഞാൻ നല്ലവഴിക്കു ജീവിക്കണമെന്നു് എനിക്കു മനസ്സിലായി. ടോൾസ്റ്റോയ്ഫാറത്തിൽ ഞാൻ ആരോപിച്ച അച്ചടക്കവും സംയമനവും എന്റെ ആ വിദ്യാർത്ഥികൾക്കുവേണ്ടിയായിരുന്നു ഒട്ടുമുക്കാലുമെന്നു പറയാം.

അവരിലൊരാൾ പരുക്കനും പറഞ്ഞാൽ കേൾക്കാത്തവനും പൊളിപറയുന്നവനും കശപിശക്കാരനുമായിരുന്നു. ഒരിക്കൽ ഏററവും അക്രമപരമായ രീതിയിൽ അയാളുടെ ഉള്ളിലുള്ളതെല്ലാം പൊട്ടിപ്പുറത്തുചാടി. എനിക്കു കഠിനമായി ദേഷ്യംവന്നു. ഞാനയാളോടു യുക്തിപൂർവ്വം പറഞ്ഞുനോക്കി, അയാൾ തീരെ അടങ്ങിയില്ലെന്നുമാത്രമല്ല എന്നെ അതിക്രമിക്കുവാനും നോക്കി.

അവസാനം ഞാൻ അടുത്തുകിടന്ന ഒരു റൂാത്തടി എടുത്തു് അയാളുടെ കൈക്കൊരു പ്രഹരംവച്ചുകൊടുത്തു. അയാളെ അടിക്കുമ്പോാം, ഞാൻ വിറച്ചിരുന്നു. അയാളതു് ശ്രദ്ധിച്ചുവെന്നു് എനിക്കുറപ്പു പറയാൻ കഴിയും. അതവക്കുമുഴുവൻ തികച്ചും പുത്തരിയായ ഒരു അനുഭവമായിരുന്നു. ബാലൻ കരയുകയും മാപ്പപേക്ഷിക്കുകയും ചെയ്തു. അടികൊണ്ട വേദനകൊണ്ടല്ല അയാാം കരഞ്ഞതു്. വേണമെങ്കിലയാാംക്കു് അതേ നാണ്യത്തിൽ എനിക്കു തിരിച്ചുതരാൻ കഴിയുമായിരുന്നു; കാരണം, അയാാം പതിനേഴുവയസ്സുള്ള ദൃഢഗാത്രനായ ഒരു യുവാവായിരുന്നു; പക്ഷേ, ഞാൻ പെട്ടെന്നു് ഈ അക്രമമാർഗ്ഗമവംലംബിച്ചതിൽ എനിക്കുള്ള വേദന മനസ്സിലാക്കുകയാണുണ്ടായതു്. ഈ സംഭവത്തിനുശേഷം അയാാം എന്നെ അനുസരിക്കാതിരുന്നിട്ടില്ല. പക്ഷേ, ഞാനിന്നും ആക്രമപ്രവൃത്തിയിൽ പശ്ചാത്തപിക്കുന്നു. ഞാനന്നു് അയാളുടെ മുമ്പിൽ പ്രദർശിപ്പിച്ചതു് എന്റെ ആത്മീയാംശമല്ല, മൃഗീയാംശമാണെന്നു ഞാൻ ഇപ്പോഴും ഭയപ്പെടുന്നു.

കുററങ്ങാംക്കു ശാരീരിക ശിക്ഷ നല്കുന്നതിനു ഞാനെന്നും എതിരാണു്. എന്റെ മക്കളെ ശാരീരികമായി ശിക്ഷിച്ച ഒരവസരമേ ഞാൻ ഓക്കുന്നുള്ളു. തന്മൂലം, റൂാത്തടി ഉപയോഗിച്ചതു ശരിയായിരുന്നുവോ തെററായിരുന്നുവോ എന്നു തീരുമാനിക്കാൻ ഇന്നേവരെ എനിക്കു കഴിഞ്ഞിട്ടില്ല. ഒരുപക്ഷേ, അതു് അനുചിതമായിരുന്നിരിക്കാം. കാരണം അതിനു പ്രേരകമായതു കോപമോ ശിക്ഷിക്കാനുള്ള ആഗ്രഹമോ ആയിരുന്നു. അതെന്റെ ദീനതയുടെ പ്രകടനം മാത്രമായിരുന്നുവെങ്കിൽ, അതു ന്യായീകരിക്കത്തക്കതാണെന്നു ഞാൻ വിചാരിക്കുമായിരുന്നു. പക്ഷേ, ഇക്കാര്യത്തിൽ ഉദ്ദേശ്യം സമ്മിശ്രമായിരുന്നു.

ഈ സംഭവം എന്നെ ചിന്തിപ്പിക്കുകയും കുട്ടികളുടെ തെററു തിരുത്തുന്നതിനു കൂടുതൽ നല്ല ഒരു രീതി പഠിപ്പിക്കുകയും ചെയ്തു. ഈ പറയപ്പെട്ട സന്ദർഭത്തിൽ ആ രീതി ഫലപ്രദമാകുമായിരുന്നുവോ എന്നെനിക്കറിയുകയില്ല. ആ ചെറുപ്പക്കാരൻ ആ സംഭവം വേഗം മറന്നു. അയാാം എപ്പോഴെങ്കിലും വളരെ ഭേദപ്പെട്ടതായും എനിക്കു തോന്നുന്നില്ല. പക്ഷേ, ഒരദ്ധ്യാപകനു തന്റെ വിദ്യാത്ഥികളോടുള്ള കത്തവ്യമെന്തെന്നു് ആ സംഭവം എനിക്കു കൂടുതൽ നന്നായി മനസ്സിലാക്കിത്തന്നു.

കുട്ടികളുടെ ഭാഗത്തുനിന്നു പെരുമാററദൂഷ്യങ്ങാം ഇതിനുശേഷവും പലതവണ ഉണ്ടായിട്ടുണ്ടു്. പക്ഷേ, ഞാൻ ഒരിക്കലും ശാരീരികശിക്ഷക്കൊരുമ്പെട്ടിട്ടില്ല. അങ്ങനെ എന്റെ സംരക്ഷണയിലുള്ള ആൺകുട്ടികാംക്കും പെൺകുട്ടികാംക്കും ആത്മീയശിക്ഷണം നൽകുവാനുള്ള എന്റെ പരിശ്രമത്തിൽ ആത്മാവിന്റെ പ്രഭാവം ഞാൻ കൂടുതൽ കൂടുതൽ മനസ്സിലാക്കിത്തുടങ്ങി,

ദിനംപ്രതി എനിക്ക കൂടുതൽ കൂടുതൽ വ്യക്തമായി മന സ്സിലായിത്തുടങ്ങി, ആൺകുട്ടികളേയും പെൺകുട്ടികളേയും നേർ വഴിക്ക വളർത്തിക്കൊണ്ടുവരിക എത്ര പ്രയാസമേറിയ ജോലി യാണെന്നു്. ഞാനവരുടെ ശരിയായ അദ്ധ്യാപകനും രക്ഷിതാ വുമാവണമെങ്കിൽ, അവരുടെ ഹൃദയത്തെ സ്പർശിക്കാൻ എ നിക്ക കഴിയണം; ഞാനവരുടെ സന്തോഷത്തിലും സന്താപത്തി ലും പങ്കാളിയാവണം; അവരെ നേരിടുന്ന പ്രശ്നങ്ങൾക്ക പരി ഹാരം നേടാൻ ഞാൻ സഹായിക്കണം; അവരുടെ യൗവ്വനത്തി ലെ തിളച്ചുപൊന്തുന്ന അഭിലാഷങ്ങൾ നേരായമാർഗ്ഗത്തിലൂടെ തിരിച്ചുവിടണം.

കുട്ടികളുടെ ഭാഗത്തുനിന്നു കുററങ്ങൾ ഉണ്ടാകുന്ന ചിലസന്ദർഭ ങ്ങളിൽ അദ്ധ്യാപകൻ ഉപവാസമാകുന്ന കർശനമായ പരി ഹാരമാർഗ്ഗം തേടേണ്ട ആവശ്യം ഉണ്ടാവാമെന്നു് എനിക്ക പക്ഷമു ണ്ടു്. എന്നാൽ അതിനു മുന്നോടിയായി തെളിഞ്ഞ വീക്ഷണവും ആ ത്മീയമായ യോഗ്യതയും ഉണ്ടായിരിക്കണം. അദ്ധ്യാപകനും വി ദ്യാത്ഥിയും തമ്മിൽ യഥാത്ഥസ്നേഹം ഇല്ലാത്തിടത്തു്, കുട്ടികളു ടെ കുററങ്ങൾ അദ്ധ്യാപകൻെറ സത്തയെത്തന്നെ സ്പർശിച്ചി ട്ടില്ലാത്തിടത്തു്, വിദ്യാത്ഥിക്കു് അദ്ധ്യാപകനോടു് ആദരവി ല്ലാത്തിടത്തു് ഉപവാസം അസ്ഥാനത്തായിരിക്കും; ചിലപ്പോൾ ആപൽക്കരമായെന്നും വരും. അങ്ങനെ അത്തരം സന്ദർഭങ്ങളിൽ ഉപവാസത്തിൻെറ ഔചിത്യം സംശയാസ്പദമാകുവാൻ ഇടയുണ്ടെ ങ്കിലും, തൻെറ വിദ്യാത്ഥിയുടെ തെററുകളുടെ കാര്യത്തിൽ അ ദ്ധ്യാപകനുള്ള ഉത്തരവാദിത്വത്തേക്കുറിച്ചു ചോദ്യമില്ല.

## 50

സ്വരാജ്യം കൈവരുത്താൻവേണ്ടിയാണല്ലോ നമ്മൾ ദേശീയ വിദ്യാലയങ്ങൾ സ്ഥാപിച്ചതു്. സ്വരാജിൻെറ അടിസ്ഥാന ത്തിൽ അവ ആ പേരിനർഹമാവണമെങ്കിൽ, അവയുടെ നടത്തി പ്പു് ദേശീയപരിപാടിയുടെ —അതു വിദ്യാഭ്യാസസ്ഥാപനങ്ങളുടെ കാര്യത്തിൽ പ്രസക്തമാകുന്നേടത്തോളം — പുരോഗതി ലക്ഷ്യമാ ക്കിക്കൊണ്ടായിരിക്കണം. അങ്ങനെ, ഉദാഹരണത്തിനു്, ദേശീ യവിദ്യാലയങ്ങൾ ചർക്കയുടെ സന്ദേശം പ്രചരിപ്പിക്കുന്നതി നും, ഹിന്ദുക്കളേയും മുഹമ്മദീയരേയും മററും കൂടുതൽ അടുപ്പിക്കു ന്നതിനും, തൊട്ടുകൂടാത്തവരെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിനും, വിദ്യാലയങ്ങളിൽനിന്നു് അസ്പൃശ്യതയുടെ ശാപം തുടച്ചുമാററു ന്നതിനും ഉതകുന്ന കരുത്തുള്ള ഉപായങ്ങളാവണം. ഈ നില

50. Young India, 7-8-1924 (Towards New Education, pp. 21—22)

വാരം വച്ചുനോക്കുകയാണെങ്കിൽ, ദേശീയവിദ്യാലയങ്ങൾ, പരാജയമല്ലെങ്കിൽ, തീർച്ചയായും മ്ലാനമായ ഒരു വിജയംമാത്രമാണെന്നെങ്കിലും പ്രസ്താവിക്കേണ്ടിവരും. 30,000 ആൺകുട്ടികളും പെൺകുട്ടികളുമുള്ളതിൽ ഏതാണ്ട് ഒരായിരംപേർ ദിവസം അരമണിക്കൂറെന്ന തോതിൽ നൂറു ചർക്കയിൽ നൂൽനൂൽക്കുന്നുണ്ട്. നൂറുകണക്കിൽ ചർക്കകൾ പ്രവർത്തിക്കാതേയും അവഗണിക്കപ്പെട്ടും കിടക്കുകയാണ്. ഒരു തത്വമെന്നനിലയ്ക്കു വിദ്യാലയങ്ങൾ അയിത്തക്കാരേക്കൂടി പ്രവേശിപ്പിക്കാൻ ഉദ്ദേശിച്ചുള്ളവയാണെങ്കിലും, അവയിൽ, വാസ്തവമാലോചിച്ചാൽ, വളരെ കുറച്ച് അയിത്തക്കാരേ ഉള്ളു. സ്കൂളുകളിലുള്ള മുഹമ്മദീയരുടെ സംഖ്യ വളരെ വിരളമാണ്. അതുകൊണ്ട്, എണ്ണമല്ല, ഗുണമാണു പ്രധാനമായി നോക്കേണ്ടതെന്നു പറയാൻ എനിക്കിപ്പോൾ വൈമനസ്യം തോന്നിയില്ല. പ്രവേശനത്തിനുള്ള പരീക്ഷ ക്രമേണ കടുപ്പമായിവരണം. തങ്ങളുടെ കുട്ടികൾ നൂൽനൂൽപ്പു പഠിക്കുന്നതും അസ്പൃശ്യരായ കുട്ടികളുമായി ഇടപഴകി ജീവിക്കുന്നതും ഇഷ്ടപ്പെടാത്ത അച്ഛനമ്മമാർക്കു വിദ്യാലയങ്ങളിൽനിന്ന് അവരെ മടക്കിവിളിക്കാനുള്ള സ്വാതന്ത്ര്യമുണ്ടായിരുന്നു. അയിത്തക്കാരേയും ചർക്കയേയും ഒഴിച്ചുനിർത്തിവേണം നടത്തുകയെന്നുവന്നാൽ ആ തരത്തിലുള്ള വിദ്യാലയങ്ങൾ അടച്ചുപൂട്ടുകയെന്ന കടുംകൈയിനുപോലും അദ്ധ്യാപകന്മാർ തയ്യാറാവണമെന്ന് ഉപദേശിക്കാൻ എനിക്കു വൈമനസ്യം ഉണ്ടായിരുന്നില്ല. അയിത്തക്കാരുടെ കുട്ടികൾ അറിയാതെ വന്നുചേർന്നാൽ സഹിഷ്ണുത കാണിക്കുന്നതുകൊണ്ടു മാത്രമായില്ല, സസ്നേഹമായ ശ്രദ്ധയും ശുശ്രൂഷയുംവഴി അവരെ നമ്മുടെ സ്കൂളുകളിലേക്ക് ആകർഷിക്കുകകൂടിവേണം. അദ്ധ്യാപകന്മാർ, മുസൽമാന്മാരും പാഴ്സികളുമായ അച്ഛനമ്മമാർ കുട്ടികളെ അയയ്ക്കുന്നതു കാത്തിരുന്നാൽമാത്രംപോരാ, തങ്ങളുടെ കുട്ടികളെ അങ്ങോട്ടയയ്ക്കാൻ അവരെ ക്ഷണിക്കുകതന്നെ വേണം. ഒരു ദേശീയാദ്ധ്യാപകൻ സ്വന്തം പ്രവർത്തനരംഗത്തിൽ സ്വരാജിന്റെ പ്രചാരകൻതന്നെയാവണം. തന്റെ പരിരക്ഷയിലുള്ള ഓരോ കുട്ടിയുടേയും പശ്ചാത്തലം അയാൾ അറിയണം. തന്റെ സ്കൂളിൽ വരാത്ത കുട്ടികളേയും അയാൾ അറിയണം. ഈ പ്രവൃത്തിയെല്ലാം ചെയ്യേണ്ടതു് ഒരു അസഹിഷ്ണുവിന്റെ മനോഭാവത്തോടെയല്ല, സ്നേഹബുദ്ധിയോടെയാണ്. അങ്ങനെയായാൽ മാത്രമേ ദേശീയവിദ്യാലയങ്ങൾ കോൺഗ്രസ്സ് പ്രമേയത്തിനനുസരിച്ചുള്ള ദേശീയവിദ്യാലയങ്ങളാവൂ.

ഈ യത്നത്തിന്റെ കാഠിന്യം സംശയാതീതമാണ്. ഈ ഗവൺമെന്റ് എല്ലാം ധനാപേക്ഷമാക്കിയിരിക്കുന്നു. സ്വഭാവമേന്മ ഇന്ന് ഒന്നിന്റേയും ഉരകല്ലല്ല. ഉപരിപ്ലവമായ ഒരു പാഠ്യക്രമം മുഴുവൻ പഠിച്ചുതീർക്കാനുള്ള യാന്ത്രികമായ കഴിവുമാത്ര

മാണ് പ്രമാണം. ഓരോ പ്രവൃത്തിയും ഒരു ജീവിതവൃത്തി എന്ന നിലയിലേക്ക് അധഃപതിച്ചിരിക്കുന്നു. നമ്മാം വക്കീലന്മാരും, ഡോക്ടർമാരും, സ്കൂാംമാസ്റ്റർമാരുമാകുന്നത് നമ്മുടെ നാട്ടുകാരെ സേവിക്കാനല്ല, ധനസമ്പാദനത്തിനാണ്. അതിനാൽ വിദ്യാപീഠത്തിനു (അഹമ്മദബാദിലെ ഗുജറാത്തു് ദേശീയസർവ്വകലാശാല) ഇങ്ങനെ ആത്മനാശകമായ ഒരന്തരീക്ഷത്തിലാണ് അദ്ധ്യാപകന്മാരെ എടുക്കേണ്ടിവന്നതു്. ഭൂരിപക്ഷം അദ്ധ്യാപകന്മാക്കു് തങ്ങാംക്കും തങ്ങളുടെ ചുററുപാടുകാംക്കും ഉപരി ഉയരേണ്ടി വന്നു. അവർ തികച്ചും രാജ്യത്തിൻെറ ആഹ്വാനം ചെവിക്കൊണ്ടിരിക്കുന്നു എന്നതാണ് അത്ഭുതം.

പക്ഷേ, ഇപ്പോാം ഏതാണ്ടു നാലുവർഷക്കാലത്തെ അനുഭവത്തിനുശേഷം നമ്മളൊരു പുതിയ താാം മറിക്കേണ്ടിയിരിക്കുന്നു. നമുക്കൊരു നിശ്ചലാവസ്ഥയിൽ നിൽക്കുവാനും അതേസമയം മുങ്ങാതിരിക്കാനും സാദ്ധ്യമല്ല. അതുകൊണ്ടു് ആൺകുട്ടികളും പെൺകുട്ടികളും ദിവസം അരമണിക്കൂറെങ്കിലും ചർക്ക തിരിക്കണമെന്നു് നമുക്കു നിർബന്ധിക്കേണ്ടതുണ്ടു്. ദിവസം രാജ്യത്തിനുവേണ്ടി അരമണിക്കൂർ പണിയെടുക്കുക — അതായതു് നൂൽനൂല്ക്കുക—എന്നതു് മുപ്പതിനായിരം ആൺകുട്ടികളേയും പെൺകുട്ടികളേയും എണ്ണൂറു് അദ്ധ്യാപകന്മാരേയും സംബന്ധിച്ചിടത്തോളം ചില്ലറ വിദ്യാഭ്യാസമൊന്നുമല്ല. അതു് ദേശാഭിമാനത്തിൽ ഒരു ദൈനന്ദിനപ്രായോഗികപഠനമാണ്; ഉപയോഗപ്രദമായ തൊഴിലും ദാനവുമാണ്. പ്രതിഫലേച്ഛയില്ലാതെ ദാനം ചെയ്യാൻ ഒരു കുട്ടി അദ്ധ്യയനകാലത്തുതന്നെ ആരംഭിക്കുകയെന്നതു് ഭാവിജീവിതത്തിൽ അയാാംക്കു മറക്കാനാവാത്ത ത്യാഗത്തിൻെറ സാധനപാഠമാവും; രാജ്യത്തെസ്സംബന്ധിച്ചിടത്തോളം, മാസം 1,875 മന്നു് നൂൽ ലഭിക്കുകയെന്നാണതിന്നത്ഥം. 5,000 പേർക്കു് നിത്യവും ഒരു ധോത്തിവീതമെങ്കിലും അതുകൊണ്ടു കൊടുക്കാനാവും. ഈയിടെ മദ്രാസ്സിലുണ്ടായ വെള്ളപ്പൊക്കംമൂലം ഉടുതുണിക്കുപോലും വകയില്ലാതായിത്തീർന്ന സ്വന്തം നാട്ടുകാരിൽ ഓരോരുത്തനും ഓരോ ധോത്തി നൽകാൻ വേണ്ടത്ര നൂൽ ഓരോ കുട്ടിയും വേറെ അഞ്ചുകുട്ടികളോടുചേർന്നു് ഒരുമാസംകൊണ്ടു് നൂൽക്കുന്നുണ്ടാവും എന്നു് ചിന്തിച്ചുകൊണ്ടായിരിക്കട്ടെ, അവൻ അഥവാ അവാം പഠിച്ച പാഠത്തിൻെറ മൂല്യം, മററെല്ലാ പരിഗണനകളും മാററിവെച്ചു്, ഓരോ അദ്ധ്യാപകനും കണക്കാക്കുന്നതു്.

## 51

എനിക്ക് ദേശീയവിദ്യാഭ്യാസത്തെപ്പററി സ്വരാജിനോടനു ബന്ധിച്ചല്ലാതെ ചിന്തിക്കാൻ വയ്യ. അതുകൊണ്ട് കലാശാല വിദ്യാത്ഥികരംപോലും നൂൽപ്പിലും അതർത്ഥമാക്കുന്ന എല്ലാററി ലും സ്വയം പൂർണ്ണവൈദഗ്ദ്ധ്യം നേടണമെന്ന് എനിക്കു മോഹ മുണ്ട്. ഖദറിൻെറ ധനശാസ്ത്രവും ഇതരവശങ്ങളും അവർ പഠിക്ക ണമെന്നു ഞാൻ പറയും. ഒരു മില്ലുണ്ടാക്കുവാൻ എത്ര സമയം വേണമെന്നും എന്തു പണം വേണമെന്നും അവർക്കറിവുണ്ടാകണം. മില്ലുകളുടെ സീമാതീതമായ വികസനത്തിൻെറ സാദ്ധ്യതകരംക്കു ള്ള പരിമിതികളും അവർ അറിഞ്ഞിരിക്കണം. മില്ലുകരം മുഖാ ന്തരവും കൈകൊണ്ടുള്ള നൂൽപ്പും നെയ്ത്തും മുഖാന്തരവും നട ത്തപ്പെടുന്ന സാമ്പത്തികവിതരണരീതികളും അവർ മനസ്സിലാ ക്കണം. കൈകൊണ്ടുള്ള നൂൽപ്പും ഇന്ത്യൻ വസ്ത്രോല്പാദനവും എങ്ങനെ നശിപ്പിക്കപ്പെട്ടു എന്നും അവർ അറിഞ്ഞിരിക്കണം. ഇന്ത്യൻ കൃഷിക്കാരുടെ ആയിരക്കണക്കായ കുടിലുകളിൽ കൈ കൊണ്ടുള്ള നൂൽപ്പും നടപ്പാക്കുന്നതിൻെറ ഫലം മനസ്സിലാക്കാനും അന്യക്കു കാണിച്ചുകൊടുക്കാനും അവക്കു കഴിയണം. ഈ കുടിൽ വ്യവസായത്തിൻെറ പൂർണ്ണമായ പുനരുദ്ധാരണം മുസൽമാൻേറയും ഹിന്ദുവിൻേറയും വേർതിരിക്കപ്പെട്ട ഹൃദയങ്ങളെ എങ്ങനെ അവി ഭക്തമാംവണ്ണം നെയ്തുചേക്കുമെന്നും അവർ അറിയണം.

## 52

നമ്മുടെ വിദ്യാത്ഥികളിലൊരാരം ബർദ്ദോളി ജയിലിലേക്കു പോയിരിക്കുന്നു; ഇനിയും പലരും പോവുകയും ചെയ്യും. അവർ വിദ്യാപീഠത്തിൻെറ അഭിമാനഭാജനങ്ങളാണ്. ഇത്തരത്തിൽ ചെയ്യുവാൻ എത്ര അഭിലഷിച്ചാലും സർക്കാർവിദ്യാലയങ്ങളിലെ വിദ്യാർത്ഥികരംക്ക് അങ്ങനെ തുനിഞ്ഞിറങ്ങാൻ കഴിയുമോ? നി ങ്ങളെപ്പോലെ അവക്ക് ബർദ്ദോളിയിലേക്കു പോകാനും വല്ലഭ്ഭാ യിയെ സഹായിക്കാനും സ്വാതന്ത്ര്യമില്ല. അവക്ക് രഹസ്യമായ അനുഭാവം നൽകാനേ വയ്ക്കു. ദേശീയജീവിതത്തിൻെറ ഒരു പ്രതിസന്ധിഘട്ടത്തിൽ നമ്മെ ഒരുക്കുവാനും അടിച്ചമർത്തുവാനും ഉപയോഗപ്പെടുന്ന സാഹിത്യാഭ്യസനംകൊണ്ടെന്താണു ഗുണം? ന മ്മെ നിർവീര്യരാക്കുന്നതിനു പരിഹാരമാകുകയില്ല വിജ്ഞാന വും സാഹിത്യപരിശീലനവും.

പിന്നെ നമ്മുടേയും അവരുടേയും അദ്ധ്യയനരീതികരംക്കി ടയ്ക്കു ഭിന്നതയുടെ ഒരു ലോകംതന്നെയുണ്ട്. ഉദാഹരണത്തിന്

---

51. Young India, 11-12-1924 (Towards New Education, pp. 21, 23)

52. Young India, 21-6-1928 (Towards New Education, P. 25)

നാം അവർ പഠിപ്പിക്കുന്ന രീതിയിൽ ഇംഗ്ലീഷ് പഠിപ്പിക്കുകയില്ല. നാം ഇംഗ്ലീഷിൽ പൊതുവേ ആശയങ്ങൾ കൈകാര്യം ചെയ്യാനുള്ള ജ്ഞാനമുണ്ടാക്കും; നമുക്ക്, ദേശീയമായ ആത്മഹത്യ ചെയ്യാതെ, മാതൃഭാഷയെ അവഗണിക്കുകയും ഇംഗ്ലീഷിനെ ആശയപ്രകാശനോപാധിയാക്കുകയും ഇല്ല. ആ വിനാശകരമായ നടപടി തിരുത്തി മാററുവാനാണ് നാം ഈ ദേശീയവിദ്യാലയത്തിൽ ശ്രമിക്കുന്നതു്. നാം നമ്മുടെ വിഷയങ്ങളെല്ലാം ഗുജറാത്തിഭാഷയിലൂടെ പഠിപ്പിക്കണം. നാമതിനെ സമ്പന്നമാക്കണം; ആശയത്തിൻേറയും അനുഭവത്തിന്റെ സൂക്ഷ്മമായ നിഴൽപ്പാടുകൾ പോലും ആവിഷ്കരിക്കാൻ അതിനു കഴിവുണ്ടാക്കണം.

പിന്നെ, ധനശാസ്ത്രപഠനമെടുക്കുക. സർക്കാർവിദ്യാലയങ്ങളിൽ ഇന്നു കാണുന്ന രീതി ദൂഷിതമാണ്. ഓരോ രാജ്യത്തിനും അതിൻേറതായ ധനശാസ്ത്രമുണ്ടു്. ജർമ്മൻപാഠപുസ്തകങ്ങൾ ഇംഗ്ലീഷ്പാഠപുസ്തകങ്ങളിൽനിന്നു ഭിന്നമാണ്. സ്വതന്ത്രവാണിജ്യമായിരിക്കാം ഇംഗ്ലണ്ടിന്റെ മുക്തിമാർഗ്ഗം. പക്ഷേ, നമുക്കതു് നാശസൂചകമാണ്. നമുക്ക് ഇനിയും ഒരു ഇൻഡ്യൻധനശാസ്ത്രം നിർമ്മിക്കേണ്ടിയിരിക്കുന്നു.

അതുതന്നെയാണ് ചരിത്രത്തിന്റെ കാര്യവും. ഇന്ത്യാചരിത്രമെഴുതുന്ന ഒരു ഫ്രഞ്ചുകാരൻ അയാളുടെ സ്വന്തം രീതിയിലാണ് അതെഴുതിയുണ്ടാക്കുക. ഇംഗ്ളീഷുകാരൻ തീരെ വ്യത്യസ്തമായ രീതിയിലാണെഴുതുക. ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരും തമ്മിലുള്ള യുദ്ധത്തിന്റെ വിവരണം അതു് എഴുതുന്ന എഴുത്തുകാരുടെ നിലപാടനുസരിച്ചു വ്യത്യസ്തമാവും. താൻ കണ്ടെത്തുന്ന ലക്ഷ്യങ്ങൾ വെച്ച് സ്വതന്ത്രമായി ഒരു ദേശസ്നേഹമുള്ള ഭാരതീയൻ എഴുതുന്ന ഇന്ത്യാചരിത്രം ഒരിംഗ്ളീഷ് ഭരണാധികാരി എഴുതുന്ന ചരിത്രത്തിൽനിന്നു തികച്ചും ഭിന്നമായിരിക്കും, ഇരുവരും അങ്ങേയററം ആത്മാർത്ഥതയോടെയാവും എഴുതുന്നതെങ്കിലും. നമ്മുടെ ദേശീയ ജീവിതത്തിലെ സംഭവങ്ങളുടെ ആംഗലവ്യാഖ്യാനങ്ങൾ സ്വീകരിച്ചതുമൂലം നമുക്ക് പരിതാപകരമായ പ്രമാദം പററിയിരിക്കുന്നു. അതുകൊണ്ടു്, ഈ രംഗത്തിൽ നിങ്ങൾക്കും നിങ്ങളുടെ അദ്ധ്യാപകൾക്കും സ്വന്തമായ ഗവേഷണത്തിനു് ഒരു വിപുലമായ മണ്ഡലമുണ്ടു്.

കണക്കുപോലുള്ള വിഷയങ്ങൾ നമ്മൾ പഠിപ്പിക്കുന്ന രീതി തന്നെ വ്യത്യസ്തമായിരിക്കും. നമ്മുടെ കണക്കദ്ധ്യാപകൻ ഭാരതീയപരിതഃസ്ഥിതികളിൽനിന്നാണ് ഉദാഹരണങ്ങളുണ്ടാക്കുക. അങ്ങനെ കണക്കിനോടൊന്നിച്ച് അയാൾ ഇന്ത്യൻഭൂമിശാസ്ത്രവും പഠിപ്പിക്കും.

പിന്നെ, നമ്മാം ശാരീരികവും വ്യാവസായികവുമായ ശി ക്ഷണത്തിനും പ്രത്യേകമായ പ്രാധാധ്യം കൊടുക്കും. ഈ ശിക്ഷ ണം നിങ്ങളുടെ ബുദ്ധിശക്തിയെ മന്ദീഭവിപ്പിക്കുമെന്നു വിചാരി ക്കരുതു്, മസ്തിഷ്കത്തെ വസ്തുതകാം കുത്തിനിറയ്ക്കുവാനുള്ള ഒരു കല വറയാക്കിയിട്ടല്ല, നമ്മാം നമ്മുടെ ധാരണാശക്തിയെ വികസി പ്പിക്കുന്നതു്. അശ്രദ്ധമായ സാഹിത്യപാരായണത്തെക്കാാം ബു ദ്ധിശക്തിക്കു വിലപ്പെട്ട സഹായം ചെയ്യുക ഒരു വ്യാവസായിക ശിക്ഷണത്തോടുള്ള ബുദ്ധിപൂർവ്വമായ സമീപനമാണു്.

## 53

തൊഴിലുകാംവഴി കണക്കും മററും അഭ്യസിപ്പിക്കുന്നതിനെ പ്പററി പ്രൊഫസർ ചോദിക്കുന്നു. അദ്ദേഹം അനുഭവമില്ലാതെ യാണിവിടെ സംസാരിക്കുന്നതു്. എനിക്കനുഭവംവച്ചു പറയാൻ കഴിയും. ടോാംസ്റ്റോയ്ഫാറത്തിൽ (ട്രാൻസ്വാാം) എന്റെ ചുമ തലയിൽ പരിശീലനം നൽകപ്പെട്ടിരുന്ന ആൺകുട്ടികാംക്കും പെൺകുട്ടികാംക്കും സർവ്വതോമുഖമായ വളർച്ച പ്രദാനംചെയ്യു വാൻ എനിക്കു വിഷമമുണ്ടായിട്ടില്ല. ഏതാണ്ടു് എട്ടുമണിക്കൂറോ ളം തൊഴിൽമൂലമായ വിദ്യാഭ്യാസം നൽകിയിരുന്നുവെന്നതാണു് അവിടത്തെ കേന്ദ്രവസ്തുത. ഒന്നോ, അങ്ങേയററം രണ്ടോ മണി ക്കൂർപുസ്തകപാഠവുമുണ്ടായിരുന്നു. അവർക്കു നൽകിയിരുന്ന ജോലി കാം കുഴികുഴിക്കലും, വെപ്പുപണിയും, തോട്ടിപ്പണിയും, ചെരു പ്പുണ്ടാക്കലും, ചില്ലറ ആശാരിപ്പണിയും, ദൂതവൃത്തിയുമായിരുന്നു. കുട്ടികളുടെ പ്രായം 6 മുതൽ 16 വരെ പലതരത്തിലുമായിരുന്നു. പിൽക്കാലത്തു് ആ അനുഭവം വളരെയധികം പരിപുഷ്ടമായി ട്ടുണ്ടു്.

## 54

നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങാം വെറും നൂൽപ്പിനും നെ യ്ത്തിനുമുള്ള പരിശീലനശാലകളാവണമെന്നു ഞാൻ പറയുന്നി ല്ല. ഏതൊരു ദേശീയവിദ്യാഭ്യാസപദ്ധതിയുടേയും അവശ്യഭാഗ മാണു് നൂൽനൂൽപ്പും നെയ്ത്തുമെന്നു ഞാൻ കരുതുകതന്നെ ചെ യ്യുന്നു. കുട്ടികളുടെ മുഴവൻ സമയവും ഇതിനു വിനിയോഗിക്ക ണമെന്നു് എനിക്കു് ഉദ്ദേശമില്ല. ഒരു വിദഗ്ദ്ധനായ ഭിഷഗ്വ രനേപ്പോലെ രോഗബാധിതമായ അവയവത്തിന്മേൽ ഞാനെന്റെ മുഴവൻ ശ്രദ്ധയും പതിപ്പിക്കുന്നുവെന്നുമാത്രം; മററു ശരീരഭാഗ ങ്ങളുടെ പരിരക്ഷയ്ക്കു് അതാണല്ലോ ഏററവുമധികം വേണ്ടതു്. കുട്ടിയുടെ കൈയും തലച്ചോറും ആത്മാവും ഞാൻ വളർത്തിയെ

53. Harijan, 18-9-1937 (Basic Education, P. 43)
54. Young India, 12-3-1925 (Towards New Education, P. 23)

ട്ടക്കം. കൈ മിക്കവാറും ശോഷിച്ചിരിക്കുന്നു. ആത്മാവ് മുഴുവനായിത്തന്നെ അവഗണിക്കപ്പെട്ടിരിക്കുന്നു. ഞാൻ അതുകൊണ്ട് നമ്മുടെ വിദ്യാഭ്യാസത്തിലുള്ള ഈ ഗൗരവാവഹമായ കുറവു പരിഹരിക്കാൻ അവസരത്തിലും അനവസരത്തിലും ഉൽബോധിപ്പിക്കുകയാണ്. നമ്മുടെ കുട്ടികൾക്ക് പ്രതിദിനം അരമണിക്കൂർ നൂൽനൂൽക്കുകയെന്നത് വലിയൊരു ദേഹാധ്വാനമാണോ? അതുകൊണ്ട് ബുദ്ധി സ്തംഭിച്ചുപോകുമോ?

വിവിധ ശാസ്ത്രങ്ങളിലുമുള്ള വിദ്യാഭ്യാസത്തെ ഞാൻ വിലമതിക്കുന്നു. നമ്മുടെ കുട്ടികൾക്ക് വേണ്ടതിലധികം രസതന്ത്രവും പ്രകൃതിശാസ്ത്രവും പഠിപ്പിക്കേണ്ടതില്ല. ഞാൻ നേരിട്ടു താല്പര്യം കാണിക്കേണ്ടുന്ന ഈ വിദ്യാലയങ്ങളിൽ ഈ വിഷയങ്ങളുടെ കാര്യത്തിൽ വേണ്ടത്ര ശ്രദ്ധ ചെന്നിട്ടില്ലെങ്കിൽ, അതിനു കാരണം ഈ ആവശ്യത്തിലേക്കു വേണ്ടുന്ന പ്രൊഫസർമാർ നമുക്കില്ലെന്നതാണ്. ഈ ശാസ്ത്രങ്ങളിൽ പ്രായോഗികശിക്ഷണം നൽകണമെങ്കിൽ, വളരെ പണം ചെലവാക്കി നിർമ്മിച്ച പരീക്ഷണശാലകൾ വേണം. ഇന്നത്തെ അനിശ്ചിതത്വത്തിന്റേയും ശൈശവാവസ്ഥയുടേയും പരിതസ്ഥിതി വെച്ചുനോക്കിയാൽ നാമതിനു തയ്യാറില്ല.

## 55

ഒരു ഒഴിവാക്കാൻവയ്യാത്ത വ്യവസായമെന്ന നിലയിൽ നൂൽനൂൽപ്പു നമ്മൾ പുനരുദ്ധരിക്കുകയാണെങ്കിൽ, നല്ലപോലെ നടത്തപ്പെടുന്ന സ്കൂളുകളിൽ മററു വിഷയങ്ങൾ പഠിപ്പിക്കുന്നതുപോലെ ശരിയായ ശാസ്ത്രീയരീതിയിൽത്തന്നെ അതു ഗൗരവപൂർവ്വം കൈകാര്യംചെയ്തു പഠിപ്പിക്കണം. അപ്പോൾ ചർക്കകൾ തികച്ചും നല്ല ക്രമത്തിലും സ്ഥിതിയിലുമായിരിക്കും; അവ ഈ പംക്തികളിൽ അപ്പോഴപ്പോൾ നിർദ്ദേശിച്ചിട്ടുള്ള പ്രമാണങ്ങളോടു യോജിച്ചിരിക്കും; വിദ്യാർത്ഥികളുടെ പാഠങ്ങൾ കൃത്യമായി പരിശോധിക്കുന്നതുപോലെ, അഥവാ പരിശോധിക്കേണ്ടതുപോലെ, അവരുടെ ഈ ജോലിയും കൃത്യമായി പരിശോധിക്കപ്പെടും.

സ്വന്തം വീടുകളിലിരുന്ന്, വേണമെങ്കിൽ, ചർക്ക ഉപയോഗിക്കാൻ കുട്ടികൾക്കു സാധിക്കുന്നതിനായി ചർക്കയിൽ നൂൽക്കുവാൻ അവരെ പഠിപ്പിക്കാവുന്നതാണ്. അതേസമയം ക്ലാസ്സിൽ നൂൽക്കുന്നതിന് ഏററവും ചെലവുകുറഞ്ഞതും ആദായകരവുമായ ഉപകരണം തക്ലിയാണ്.

55. Young India, 15-10-1925 (Towards New Education, P. 23)

56

ഞാൻ എന്റെ സ്വന്തം അനുഭവത്തിൽനിന്ന് ഒരദ്ധ്യായം ഇവിടെ ഉദ്ധരിക്കട്ടെ: 12 വയസ്സുവരെ എനിക്കു കിട്ടിയ വിജ്ഞാനമെല്ലാം എന്റെ മാതൃഭാഷയായ ഗുജറാത്തിയിൽനിന്നാണ്. അന്ന് എനിക്കു കണക്കും ചരിത്രവും ഭൂമിശാസ്ത്രവും അറിയാമായിരുന്നു. അതിനുശേഷം ഞാൻ ഹൈസ്കൂളിൽ പ്രവേശിച്ചു. ആദ്യത്തെ മൂന്നുവർഷത്തോളം അവിടെയും അദ്ധ്യയനഭാഷ മാതൃഭാഷയായിരുന്നു. പക്ഷേ, സ്കൂൾമാസ്റ്റർമാരുടെ ജോലി വിദ്യാർത്ഥിയുടെ തലയിൽ ഇംഗ്ലീഷ് അടിച്ചേല്പിക്കലായിരുന്നു. തന്മൂലം ഞങ്ങളുടെ സമയത്തിൽ പകുതിയിലധികവും ഇംഗ്ലീഷ് പഠിക്കാനും ആ ഭാഷയുടെ വ്യവസ്ഥയില്ലാത്ത അക്ഷരഘടനയും ഉച്ചാരണവും പഠിച്ചുറപ്പിക്കാനുമാണ് വിനിയോഗിച്ചിരുന്നത്. എഴുതുന്നപോലെയല്ലാതെ ഉച്ചരിക്കപ്പെടുന്ന ഒരു ഭാഷയാണ് പഠിക്കേണ്ടതെന്നു വന്നപ്പോൾ അത് ഒരു വേദനാജനകമായ കണ്ടുപിടുത്തമായിരുന്നു. അക്ഷരവിന്യാസം കാണാപ്പാഠം പഠിക്കുകയെന്നത് വിചിത്രമായ ഒരനുഭവമായിരുന്നു. എന്നാൽ ഇതു പ്രാസംഗികമാണ്; എന്റെ വാദത്തോടു്സംബന്ധിച്ചിടത്തോളം അപ്രസക്തവുമാണ്; ഏതായാലും ആദ്യത്തെ മൂന്നുവർഷം താരതമ്യേന വൈഷമ്യമില്ലാതെതന്നെ നീങ്ങി.

മുക്കോൺ ചട്ടത്തിലിട്ട (പില്ലോറി) നില നാലാം കൊല്ലത്തിലാണ് തുടങ്ങിയത്. എല്ലാം ഇംഗ്ലീഷിൽ പഠിക്കേണ്ടിവന്നു — ക്ഷേത്രഗണിതം, ബീജഗണിതം, രസതന്ത്രം, ജ്യോതിശ്ശാസ്ത്രം, ചരിത്രം, ഭൂമിശാസ്ത്രം, എല്ലാം. ഇംഗ്ലീഷിന്റെ ഭീകരവാഴ്ച എത്രമാത്രമായിരുന്നെന്നതിനു തെളിവാണ്; സംസ്കൃതവും പേഴ്സ്യനും തന്നെ മാതൃഭാഷയിലൂടെയല്ല, ഇംഗ്ലീഷിലൂടെയാണ് പഠിക്കേണ്ടിവന്നതെന്ന സത്യം. ആരെങ്കിലും തനിക്കു മനസ്സിലാകുന്ന ഗുജറാത്തിയിൽ സംസാരിച്ചാൽ, അയാൾ ശിക്ഷിക്കപ്പെട്ടുമായിരുന്നു. ശരിക്ക് ഉച്ചരിക്കാനോ മുഴുവൻ മനസ്സിലാക്കാനോ വയ്യാത്ത പൊട്ടഇംഗ്ലീഷാണ് ഒരു കുട്ടി സംസാരിക്കുന്നതെങ്കിലും അദ്ധ്യാപകനതിൽ ആക്ഷേപമുണ്ടായിരുന്നില്ല. എന്തിനാണ് അദ്ധ്യാപകൻ വിഷമിക്കുന്നത്? അയാളുടെ സ്വന്തം ഇംഗ്ലീഷുതന്നെ തെററില്ലാത്തതല്ല. അതു മറിച്ചാവുക സാദ്ധ്യമല്ലതാനും. ഇംഗ്ലീഷ് അയാളുടെ കുട്ടികൾക്ക് എത്രകണ്ട് ഒരു വൈദേശികഭാഷയായിരുന്നുവോ, അത്രതന്നെ അയാൾക്കും ആയിരുന്നു. ഫലം കുഴപ്പംതന്നെ. കുട്ടികളായ ഞങ്ങൾക്ക് പലതും മനപ്പാഠമാക്കേണ്ടിയിരുന്നു. എന്നാൽ ഞങ്ങൾക്കവ പൂർണ്ണമായി മനസ്സിലാക്കാൻ കഴിഞ്ഞില്ല; പലപ്പോഴും

56. Harijan, 9-7-1938 (Towards New Education, pp. 49, 51)

അശേഷവും. അദ്ധ്യാപകൻ ക്ഷേത്രഗണിതപാഠങ്ങൾ ഞങ്ങളെ പഠിപ്പിക്കാൻ അത്യധ്വാനം ചെയ്യുന്നതു കാണുമ്പോൾ, എനിക്കു തല ചുററിപ്പോകാറുണ്ട്. യൂക്ലിഡിന്റെ ഒന്നാം പുസ്തകത്തിലെ പതിമൂന്നാം പ്രമേയം എത്തുന്നതുവരെ എനിക്ക് ക്ഷേത്രഗണിതത്തിന്റെ വാലും തലയും മനസ്സിലാകാറുണ്ടായിരുന്നില്ല. മാതൃഭാഷയോട് അത്യധികം മമതയുണ്ടായിട്ടും ക്ഷേത്രഗണിതത്തിലും ബീജഗണിതത്തിലും മററുമുള്ള സാങ്കേതികസംജ്ഞകൾക്ക് സമാനാർത്ഥമായ ഗുജറാത്തിപദങ്ങൾ ഇന്നേവരെ എനിക്ക് നിശ്ചയമില്ലെന്ന കുററം ഞാൻ വായനക്കാരനോടു തുറന്നു സമ്മതിക്കട്ടെ. ഇംഗ്ളീഷിനുപകരം ഗുജറാത്തിയിലാണ് പഠിച്ചിരുന്നതെങ്കിൽ, നാലുകൊല്ലംകൊണ്ടു ഞാൻ പഠിച്ച കണക്കു, ക്ഷേത്രഗണിതവും, ബീജഗണിതവും, രസതന്ത്രവും, ജ്യോതിശ്ശാസ്ത്രവും ഒരു കൊല്ലംകൊണ്ട് എനിക്കു സ്വാധീനമാക്കാൻ കഴിയുമായിരുന്നുവെന്നുമാത്രം എനിക്കറിയാം. ആ വിഷയങ്ങളെക്കുറിച്ചുള്ള എന്റെ അറിവ് അധികം എളുപ്പവും വ്യക്തവുമാകുമായിരുന്നു. എന്റെ ഗുജറാത്തിയിലുള്ള പദപരിചയം കൂടുതൽ സമ്പന്നമാകുമായിരുന്നു. അത്തരം പദങ്ങൾ ഞാൻ സ്വന്തംവീട്ടിൽ തന്നെ ഉപയോഗിക്കുമായിരുന്നു. ഇംഗ്ളീഷ്ഭാഷയിലൂടെയുള്ള അദ്ധ്യയനം ഇംഗ്ളീഷ്സ്കൂളുകൾ കാണാത്ത എന്റെ വീട്ടുകാർക്കും എനിക്കുമിടയ്ക്ക് അതിലംഘിക്കാൻ വയ്യാത്തത്ര ഉയരത്തിലൊരു മതിൽക്കെട്ടുണ്ടാക്കി. എന്റെ അച്ഛന് ഞാൻ ചെയ്യുന്നതൊന്നും മനസ്സിലായില്ല. എനിക്ക് ആഗ്രഹമുണ്ടായിരുന്നെങ്കിൽത്തന്നെയും, ഞാൻ പഠിക്കുന്നതിൽ അച്ഛനല്പം താൽപ്പര്യമുണ്ടാക്കുവാൻ എനിക്കു കഴിഞ്ഞില്ല; കാരണം അദ്ദേഹത്തിനു വേണ്ടത്ര ബുദ്ധിശക്തിയുണ്ടായിരുന്നുവെങ്കിലും, ഇംഗ്ളീഷിലൊരു വാക്കുപോലും അറിയുമായിരുന്നില്ല. ഞാൻ അതിവേഗം സ്വന്തം വീട്ടിൽ ഒരപരിചിതനാവുകയായിരുന്നു. തീർച്ചയായും ഞാനൊരു മേലേക്കിടക്കാരനായി. എന്റെ ഉടുപ്പുകൾക്കുപോലും കാലക്രമേണ മാററം വന്നുതുടങ്ങി. എനിക്കു സംഭവിച്ചതു് അന്യാദൃശമായ ഒരനുഭവമല്ല. ഭൂരിപക്ഷമാളുകളെ സംബന്ധിച്ചും പൊതുവേ ഇതായിരുന്നു വാസ്തവം.

ഹൈസ്കൂളിലെ ആദ്യത്തെ മൂന്നുകൊല്ലം എന്റെ പൊതുവിജ്ഞാനനിക്ഷേപത്തിനു് പറയത്തക്ക വർദ്ധനവൊന്നുമുണ്ടാക്കിയില്ല. പഠിപ്പിക്കുവാൻവേണ്ടി കുട്ടികളെ പാകപ്പെടുത്താനുള്ള സംരംഭമായിരുന്നു അതു്. ഹൈസ്കൂളുകൾ ഇംഗ്ളീഷുകാരുടെ സാംസ്കാരികമായ ആധിപത്യസ്ഥാപനത്തിന്റെ അഭ്യാസശാലകളായിരുന്നു. എന്റെ ഹൈസ്കൂളിലെ മുന്നൂറു കുട്ടികൾ നേടിയ വിജ്ഞാനം ഒരു വട്ടവരയ്ക്കുള്ളിൽ ഒററപ്പെട്ടുകിടക്കുന്ന സമ്പത്തായതീർന്നു. അതു് ബഹുജനങ്ങൾക്കു പകരാനുള്ളതല്ല.

സാഹിത്യത്തേപ്പററിയും ഒരു വാക്ക്. ഇംഗ്ളീഷ്ഗദ്യവും ഇംഗ്ലീഷ്പദ്യവുമായി ഞങ്ങാംക്ക് പല ഗ്രന്ഥങ്ങളും പഠിക്കേണ്ടതുണ്ടായിരുന്നു. നിസ്സംശയമായും ഇതൊക്കെ നന്നായിരുന്നു. പക്ഷേ, അവയൊന്നും ബഹുജനങ്ങളെ സേവിക്കുന്നതിനോ, അവരുമായി സമ്പർക്കം പുലർത്തുന്നതിനോ എനിക്കുപയോഗപ്പെട്ടിട്ടില്ല. ഇംഗ്ലീഷ്ഗദ്യത്തിലും കവിതയിലും ഞാൻ പഠിച്ചതൊന്നും അന്ന് പഠിച്ചില്ലായിരുന്നുവെങ്കിൽ, ഒരു സുദുർല്ലഭമായ നിധി എനിക്ക് നഷ്ടപ്പെടുമായിരുന്നു എന്നു പറയാൻ എനിക്ക് കഴിയില്ല. അതിനുപകരം, ആ വിലപ്പെട്ട ഏഴുകൊല്ലക്കാലം ഞാൻ ഗുജറാത്തിഭാഷയിൽ വൈദഗ്ദ്ധ്യംനേടുന്നതിനു ചെലവഴിക്കുകയും, ഗണിതശാസ്ത്രവും, മററു ശാസ്ത്രങ്ങളും, സംസ്കൃതവും, മററു വിഷയങ്ങളും ഗുജറാത്തിയിലൂടെ അഭ്യസിക്കുകയും ചെയ്തിരുന്നുവെങ്കിൽ, അങ്ങനെ നേടിയ വിജ്ഞാനം എനിക്ക് എളുപ്പം എൻെറ അയൽപക്കക്കാരുമായി പങ്കിടാൻ കഴിയുമായിരുന്നു. ഞാൻ ഗുജറാത്തിഭാഷയെ കൂടുതൽ സമ്പന്നമാക്കുമായിരുന്നു. എൻെറ ശ്രദ്ധാശീലവും നാടിനോടും മാതൃഭാഷയോടുമുള്ള തീഷ്ണമായ സ്നേഹവുംകൊണ്ടു്, ഞാൻ ജനസേവനത്തിനു് കൂടുതൽ വിലപ്പെട്ടതും മഹത്തരവുമായ സംഭാവനകരം നൽകുകയില്ലെന്നു് ആക്കു പറയാനാവും?

## അദ്ധ്യായം നാല്

# വിദ്യാഭ്യാസത്തിൻെറ ലക്ഷ്യങ്ങൾ

### 1. മോചനമരുളുന്നതെന്തോ അതാണ് വിദ്യാഭ്യാസം

1

ചോദ്യം: ഒരു വിദ്യാർത്ഥി ഗൗരവപൂർവ്വം ഈ ചോദ്യം ഉന്നയിച്ചു: ''പഠിപ്പു കഴിഞ്ഞാൽ ഞാനെന്താണു ചെയ്യേണ്ടതു്?''

നാമിന്നു് ഒരടിമവർഗ്ഗമാണു്. നമ്മുടെ ഭരണകർത്താക്കളുടെ താല്പര്യങ്ങളെ സേവിക്കുന്നതിനുപാകത്തിൽ സംവിധാനം ചെയ്യപ്പെട്ടതാണു് നമ്മുടെ വിദ്യാഭ്യാസസമ്പ്രദായം. താൻ ചൂഷണം ചെയ്യാനുദ്ദേശിക്കുന്നവൎക്കു് ചില പ്രലോഭനങ്ങൾ നൽകാൻ ഏറ്റവും സ്വാർത്ഥിയായ ഒരാൾക്കുടി ബാദ്ധ്യസ്ഥനാണല്ലോ; അതുപോലെ നമ്മുടെ ഭരണകർത്താക്കൾ അവരുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ നാം പഠിക്കാൻവേണ്ടി അനേകം പ്രലോഭനങ്ങൾ സൃഷ്ടിച്ചിട്ടുണ്ടു്. മാത്രമല്ല, ഗവർമ്മേണ്ടിലെ അംഗങ്ങളെല്ലാം ഒരുപോലെയല്ല. വിദ്യാഭ്യാസപ്രശ്നങ്ങൾ ഗുണദോഷങ്ങളുടെ അടിസ്ഥാനത്തിൽ പരിഗണിക്കുന്ന ചില ഉദാരമതികൾ അവൎക്കിടയിലുണ്ടു്. തന്മൂലം തീർച്ചയായും ഇന്നത്തെ സമ്പ്രദായത്തിലും ചില ഗുണങ്ങളുണ്ടു്. ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും നിലവിലുള്ള സമ്പ്രദായം തെററായിട്ടാണു് ഉപയോഗിക്കപ്പെടുന്നതു്. അതായതു് വിദ്യാഭ്യാസം പണവും പദവിയും നേടുന്നതിനുള്ള ഒരു ഉപായമെന്നനിലയ്ക്കാണു് ആളുകൾ കാണുന്നതു്

'മോചനമരുളുന്നതെന്തോ അതാണു് വിദ്യാഭ്യാസം' എന്ന ആപ്തവാക്യം പണ്ടെന്നപോലെ ഇന്നും അർത്ഥവത്താണു്. വിദ്യാഭ്യാസമെന്നതിനു് ഇവിടെ വെറും ആത്മീയവിദ്യാഭ്യാസമെന്നോ മോചനമെന്നതിനു് മരണാനന്തരമുള്ള ആത്മീയമുക്തിയെന്നോ അർത്ഥമാക്കേണ്ടതില്ല. അറിവെന്നതു് മനുഷ്യവർഗ്ഗത്തിൻെറ സേവനത്തിനു് ഉപയുക്തമായ എല്ലാ ശിക്ഷണവും ഉൾക്കൊള്ളുന്ന ഒന്നാണു്. മോചനമെന്നതിനു് ഇന്നത്തെ ജീവിതത്തിലേതും

1. Harijan, 10-3-1946, P. 38

പ്പെടെ എല്ലാത്തരം ദാസ്യത്തിൽനിന്നുമുള്ള മോചനമെന്നർത്ഥമാണ്. ദാസ്യം രണ്ടുതരത്തിലാണ്: ബാഹ്യമായ അധീശാധികാരത്തിൻകീഴിലുള്ള അടിമത്തവും, ഒരാളുടെ സ്വന്തം കൃത്രിമാവശ്യങ്ങൾക്കടിമപ്പെടലും. ഈ ആദർശം സാക്ഷാൽക്കരിക്കുന്നതിനുള്ള അന്വേഷണത്തിൽനിന്നു സിദ്ധിക്കുന്ന വിജ്ഞാനം മാത്രമാണ് ശരിയായ പഠിപ്പ്.

വിദേശഭരണാധികാരികൾ നിർമ്മിച്ച ഒരു വിദ്യാഭ്യാസ സമ്പ്രദായം അവരുടെ താല്പര്യങ്ങളെ സേവിക്കുവാൻ മാത്രമുദ്ദേശിച്ചുള്ളതാണെന്നു മനസ്സിലാക്കിയാണ് 1920–ൽ, മററു കാര്യങ്ങളുടെകൂടെ സർക്കാർവിദ്യാഭ്യാസസ്ഥാപനങ്ങളെല്ലാം ബഹിഷ്കരിക്കുക എന്ന തത്വംകൂടി കോൺഗ്രസ്സംഗീകരിച്ചതു്. ആ കാലം അവസാനിച്ചപോലെ ഇന്നു തോന്നുന്നു. സ്കൂളുകളുടേയും കോളേജുകളുടേയും എണ്ണത്തേയും കവച്ചുവെയ്ക്കുമാറു് വർദ്ധിച്ചുവരുകയാണ്, സർക്കാർവിദ്യാലയങ്ങളിലേക്കുള്ള പ്രവേശനത്തിനും ആ രീതിയിൽ വിദ്യാഭ്യാസം സിദ്ധിക്കുന്നതിനുമുള്ള ആളുകളുടെ ആവശ്യം. പരീക്ഷാർത്ഥികളുടെ എണ്ണം വല്ലാതെ പെരുകിവരുകയാണ്. ഈ മാസ്മരമന്ത്രവിദ്യ ഇവിടെയുണ്ടെങ്കിലും, ഞാൻ വിശ്വസിക്കുന്നു ഞാൻ നിർവ്വചിച്ചതാണ് ശരിയായ വിദ്യാഭ്യാസമെന്ന്.

ഞാൻ ഉന്നയിച്ച വിദ്യാഭ്യാസാശയങ്ങളിൽ ബാഹ്യാകർഷണം തോന്നി തന്റെ വിദ്യാഭ്യാസം അവസാനിപ്പിക്കുന്ന വിദ്യാർത്ഥി ഭാവിയിൽ പശ്ചാത്തപിക്കേണ്ടിവരും. അതുകൊണ്ട് കൂടുതൽ ഭദ്രമായ ഒരു മാർഗ്ഗമാണ് ഞാൻ നിർദ്ദേശിക്കുന്നതു്. താൻ ചേർന്ന വിദ്യാലയത്തിൽ പഠനം തുടരുന്നതോടെ, അയാൾ ഞാനുന്നയിച്ച സേവനാദർശം മുൻനിർത്തി, ആ ഉദ്ദേശത്തിനുപയുക്തമായ തരത്തിൽ തന്റെ പഠിപ്പ് വിനിയോഗിക്കണം; ഒരിക്കലും അയാൾ പണമുണ്ടാക്കാനല്ല ശ്രമിക്കേണ്ടതു്. മാത്രമല്ല, ഒഴിവുസമയം മുഴുവൻ ആ ആദർശത്തിനൊത്തു് ഉയരുവാൻ തക്കവണ്ണം ഇന്നത്തെ വിദ്യാഭ്യാസത്തിലെ കുറവുകൾ പരിഹരിക്കാൻ വിനിയോഗിക്കണം. അതുകൊണ്ട്, സൃഷ്ടിപരിപാടിയിൽ, പങ്കെടുക്കാൻ ലഭിക്കുന്ന അവസരം അയാൾ പരമാവധി പ്രയോജനപ്പെടുത്തണം.

## 2

ഒരു ഗുരുകുലപ്രേമിയെന്ന നിലയിൽ കമ്മിററിക്കും അച്ഛനമ്മമാർക്കും ഒന്നുരണ്ട് നിർദ്ദേശങ്ങൾ നൽകുവാനെന്നെ അനുവദിക്കുക.

---

2. Speeches and Writings of Mahatma Gandhi (To the Students, pp. 8—9)

ഗുരുകുലത്തിലെ കുട്ടികൾക്കു് സ്വാശ്രയശീലവും സ്വയംപ
ര്യാപ്തതയും സിദ്ധിക്കണമെങ്കിൽ, അവക്കു് തികഞ്ഞ തൊഴിൽ
സംബന്ധമായ പരിശീലനം നൽകപ്പെടണം. എനിക്കു തോന്നു
ന്നു; ജനസംഖ്യയിൽ 85 ശതമാനം കൃഷിക്കാരും ഒരുപക്ഷേ 10
ശതമാനം കാർഷികാവശ്യങ്ങളായ സാമഗ്രികൾ ഉണ്ടാക്കുന്നവരു
മടങ്ങുന്ന നമ്മുടെ രാജ്യത്തു് ഓരോ യുവാവിന്റെയും വിദ്യാഭ്യാ
സത്തിന്റെ ഭാഗമായി കൃഷിയുടേയും കൈത്തറിനെയ്ത്തിന്റേ
യും പ്രായോഗികപരിജ്ഞാനം നൽകപ്പെടണം. അൽപ്പം ചില
പണിയായുധങ്ങൾ വേണ്ടപോലെ ഉപയോഗിക്കാനും, ഒരു മരപ്പ
ലക നേരെ ഈർന്നുമുറിക്കാനും, മട്ടച്ചരടു് തെററായി പിടിച്ചു
വെന്ന കാരണത്താൽ ഇടിഞ്ഞുവീഴാൻ ഇടയാവാത്ത ഒരു ഭിത്തി
പടുക്കാനും അറിഞ്ഞിരുന്നാൽ, അയാൾക്കു് ഒന്നും നഷ്ടപ്പെടാനി
ല്ലല്ലൊ. അത്തരത്തിൽ പരിശീലിച്ച ഒരു കുട്ടി ഇന്നത്തെ ലോ
കവുമായി ഇടപെടുമ്പോൾ നിസ്സഹായനാവുകയോ, ഒരിക്കലെ
ങ്കിലും ജോലിയില്ലാതെ വിഷമിക്കുകയോ ഇല്ല. ആരോഗ്യശാ
സ്ത്രത്തിന്റേയും ശുചീകരണത്തിന്റേയും നിയമങ്ങളും കുട്ടിക
ളെ വളർത്തേണ്ടുന്ന സമ്പ്രദായങ്ങളും അറിയുക ഗുരുകുലത്തിലെ
ബാലന്മാക്കു് അത്യാവശ്യമാണു്. പ്രദർശനത്തിലെ ശുചീകര
ണത്തിനുള്ള ഏർപ്പാടുകൾ തുലോം അപര്യാപ്തമായിരുന്നു. ഈച്ച
കളുടെ ശല്യം, അതു് പരിഹരിക്കുന്നതിലുണ്ടായ അശ്രദ്ധ വ്യ
ക്തമാക്കിയിരുന്നു. ഈ നിയന്ത്രണാതീതരായ സാനിററി ഇൻ
സ്പെക്ടർമാർ, ശുചീകരണവിഷയത്തിൽ നമ്മുടെ ഏർപ്പാടൊ
ന്നും ഭദ്രമായിരുന്നില്ലെന്നു് നിരന്തരം നമുക്കു് മുന്നറിയിപ്പു നല്കി
ക്കൊണ്ടിരുന്നു.

നമ്മുടെ ഭക്ഷ്യാവശിഷ്ടങ്ങളും മലമൂത്രങ്ങളും നേരാംവണ്ണം
മണ്ണിട്ടുമൂടണമെന്നു് അവർ വ്യക്തമായും സൂചിപ്പിച്ചിരുന്നു.
വർഷത്തിലൊരിക്കൽ വരുന്ന സന്ദർശകനു് ശുചീകരണത്തിൽ
പ്രായോഗികപാഠങ്ങൾ നൽകാനുള്ള വിലപ്പെട്ട സന്ദർഭങ്ങൾ നാം
നഷ്ടപ്പെടുത്തുന്നതു് വലിയൊരു ദയനീയസ്ഥിതിയാണെന്നെനി
ക്കുതോന്നി. പക്ഷേ, ഈ ജോലി കുട്ടികളിൽനിന്നാരംഭിക്കണം.
എന്നാൽ, ഭരണസമിതിക്കു് വാർഷികയോഗത്തിൽ മൂന്നൂറു പ്രാ
യോഗികശുചീകരണാദ്ധ്യാപകരെ ലഭിക്കുമായിരുന്നു, അവസാ
നമായും, എന്നാൽ അപ്രധാനമല്ലാതെയും, ഒരു കാര്യം പറയാ
നുണ്ടു്: അച്ഛനമ്മമാരും സമിതിയും തങ്ങളുടെ കുട്ടികളെക്കൊ
ണ്ടു് യൂറോപ്യൻവസ്ത്രധാരണരീതികളും പുതിയ ആഡംബരങ്ങ
ളും അനുകരിപ്പിച്ചു്, അവരെ വഷളാക്കാതിരിക്കട്ടെ. ഇവ അ
വരുടെ ഭാവിജീവിതത്തിനു് ഹാനികരമാകും; ബ്രഹ്മചര്യത്തി
നു് വിപരീതവുമാകും. നമുക്കെല്ലാവക്കും പൊതുവേയുള്ള ദുഷി
ച്ചണതകളോടുതന്നെ അവക്കു ധാരാളം സമരം ചെയ്യേണ്ടതുണ്ടു്.

അവക്ക നേരിടാനുള്ള പ്രലോഭനങ്ങരം വർദ്ധിപ്പിച്ചു നമുക്ക് അവരുടെ സമരം കൂടുതൽ വിഷമകരമാക്കാതിരിക്കാം.

## 2. വിദ്യാഭ്യാസം 'സ്ഥിതപ്രജ്ഞ' ഗുണങ്ങൾ വളർത്തണം

### 3

....ഒരു പ്രാർത്ഥനായോഗത്തിനിടയ്ക്ക് അദ്ദേഹം അഭിപ്രായ പ്പെട്ടു: ''ജനലക്ഷങ്ങളുടെ അഹിംസാശക്തികൊണ്ടു് സ്വരാജ് നേടണമെങ്കിൽ, അവർ ഒരതിർത്തിവരെ ഒരു സ്ഥിതപ്രജ്ഞന്റെ സ്വഭാവങ്ങരം സ്വയം വളർത്തിയെടുക്കണം.''

''ആ ആദർശം ജ്ഞാനികരംക്കമാത്രം ഉദ്ദേശിച്ചുള്ളതല്ല, എല്ലാവക്കമായുള്ളതാണ്. വെറും സാധാരണക്കാർക്കപോലുമുദ്ദേ ശിക്കപ്പെട്ടിട്ടുള്ളതാണതു്. മഹാഭാരതത്തിൽ ശ്രീകൃഷ്ണഭഗവാൻ, തന്നെ ഒരുസംഘം വെള്ളക്കുതിരകളെ നയിക്കുന്ന സാരഥിയായും ഗീതോപദേശം കേരംക്കുന്ന സ്വശിഷ്യനായ അർജ്ജുനനെ മാനസി കഘടനയിലും വീക്ഷണത്തിലും വെറും സാധാരണക്കാരനായു മാണ് ചിത്രീകരിച്ചിരിക്കുന്നതു്.

''അപ്പോരം എന്താണ് ഒരു സ്ഥിതപ്രജ്ഞന്റെ സവിശേഷ സ്വഭാവങ്ങരം? ഒരാമ കൈകാലുകരം തന്റെ തോടിനുള്ളിലേയ്ക്കു വലിച്ചുടക്കുന്നപോലെ ആത്മാവിന്റെ കവചത്തിനുള്ളിലേക്ക് വിഷയങ്ങളിൽനിന്നു് ഇന്ദ്രിയങ്ങളെ പിന്തിരിപ്പിച്ചൊതുക്കുന്നവ നാണ് സ്ഥിതപ്രജ്ഞൻ.

''വിവേകം സ്ഥിരമായി നിൽക്കാത്ത ഒരാരം ദ്വേഷ്യത്തി ലേക്കോ ശകാരത്തിലേക്കോ ദുർവിചാരത്തിലേക്കോ വഴുതിവീഴാ നെളുപ്പമുണ്ടു്. മറിച്ച് ഒരു സ്ഥിതപ്രജ്ഞൻ സ്തുതിയ്ക്കോ നിന്ദ യ്ക്കോ അസ്പൃശ്യനായി ജീവിക്കും. അയാരംക്കറിയാം, നിന്ദ അതു ചൊരിയുന്ന നാവിനെമാത്രമേ ദുഷിപ്പിക്കുകയുള്ള, ആക്കെ തിരായാണോ അതു് പ്രയോഗിക്കപ്പെടുന്നതു് അയാളെ ഒരിക്കലും ബാധിക്കുകയില്ലെന്നു്. സ്ഥിതപ്രജ്ഞൻ ആക്കം ദോഷം വരണ മെന്നാഗ്രഹിക്കുകയില്ല; സ്വന്തം ശത്രുവിനുപോലും അവസാന ശ്വാസംവരെ നന്മയേ നേരുകയുള്ള.

''അനുഷ്ഠിക്കാൻ അത്യധികം വിഷമമുള്ളൊരാദർശമാണോ അതു്?'' എന്നു ചോദിച്ചുകൊണ്ടു്, അദ്ദേഹംതന്നെ ഇങ്ങനെ മറു പടി പറഞ്ഞു: ''അല്ല. മറിച്ച് അതിലനുശാസിച്ചിട്ടുള്ളതു മാ ത്രമാണ് മനുഷ്യജീവികരംക്ക മാന്യമായ നടപടിക്രമം.

3. Harijan, 28-4-1946, pp. 110—111

''ഇപ്പോൾ നമ്മുടെ മനസ്സ് മായകൊണ്ടു് മൂടിക്കിടക്കുകയാണു്. നാം അജ്ഞതമൂലം പരസ്പരം കശപിശ കൂട്ടുന്നു, സ്വന്തം സഹോദരരുടെ നേരെ തെമ്മാടിത്തം കാണിക്കുന്നു. ഇത്തരക്കാക്കു് മോക്ഷവുമുണ്ടാവില്ല; സ്വരാജ്യവുമുണ്ടാവില്ല. ആത്മസംയമമാണു് സ്വരാജ്യലബ്ധിക്കുള്ള പ്രഥമ വ്യവസ്ഥ.

## 3. സംസ്കാരവും സ്വഭാവവും

### 4

സാഹിത്യപരമായ അംശത്തേക്കാൾ സാംസ്കാരികാംശത്തിനാണു് ഞാൻ വിദ്യാഭ്യാസത്തിൽ അധികം പ്രാധാന്യം കാണുന്നതു്. സംസ്കാരമാണു് പെൺകുട്ടികൾക്കിവിടെനിന്നു് പ്രാഥമികവും അടിസ്ഥാനപരവുമായി കിട്ടേണ്ടതു്. നിങ്ങൾ ഈ വിദ്യാലയത്തിന്റെ സന്തതികളാണെന്നു് ഏതൊരാൾക്കും ഒററ നോട്ടത്തിൽ മനസ്സിലാക്കത്തക്കവിധം, നിങ്ങളുടെ സ്വഭാവത്തിന്റേയും പെരുമാററത്തിന്റേയും ഏററവും ചെറിയ വിശദാംശങ്ങളിൽ — നിങ്ങളുടെ ഇരിപ്പു്, നടപ്പു്, വേഷം മുതലായവയിൽ — പോലും ആ സംസ്കാരം പ്രകടമാവണം. നിങ്ങളുടെ വാക്കുകളിലും, സന്ദർശകരോടും അതിഥികളോടുമുള്ള പെരുമാററത്തിലും, നിങ്ങൾ തമ്മിൽത്തമ്മിലും അദ്ധ്യാപകരോടും കാരണവന്മാരോടും പെരുമാറുന്നതിലും നിങ്ങളുടെ ആഭ്യന്തരസംസ്കാരം നിഴലിച്ചുകാണണം.

### 5

വെറും പഠിപ്പുകൊണ്ടു് നമുക്കൊരു പ്രയോജനവുമില്ല. ഉൽകൃഷ്ടമായ സ്വഭാവശക്തികൊണ്ടുമാത്രമേ നമുക്കു സ്വരാജ്യം നേടാൻ കഴിയൂ. നമ്മുടെ സമാധാനപരവും ആത്മീയവുമായ പ്രസ്ഥാനം ഇപ്പോൾ അപൂർണ്ണമാണെങ്കിലും, അതുകൊണ്ടുവേണം നമ്മൾ വിദേശഗവമ്മേണ്ടിന്റെ പൈശാചികമായ അക്രമത്തെ എതിരിടുക. സ്വാതന്ത്ര്യത്തിന്റെ ബീജം ദൈവാനുഗ്രഹംകൊണ്ടു്, യഥാകാലം സ്വരാജിന്റെ ഉത്തമവൃക്ഷമായി വളരത്തക്കവണ്ണം, നാം അതു് നട്ടുനനയ്ക്കണം. സ്വഭാവശക്തികൊണ്ടേ അതു വളരൂ. നിങ്ങളുടെ അദ്ധ്യാപകന്മാർ ഇതു മനസ്സിൽവെച്ചാൽ നമ്മേസംബന്ധിച്ചിടത്തോളം എല്ലാം ശുഭമാവും. എനിക്കറിയാം അവർ ഇതിനായി

---

4. Harijan, 5-5-1946 (To the Students, P. 261. ന്യൂദൽഹിയിലെ കസ്തൂർബാ ബാലികാശ്രമത്തിലെ വിദ്യാർത്ഥിനികളോടു് ചെയ്ത ഒരു പ്രഭാഷണത്തിൽനിന്നു്)

5. ഗുജറാത്തു് വിദ്യാപീഠത്തിലെ 'ഗുജറാത്തു് മഹാവിദ്യാലയ'ത്തിന്റെ ഉദ്ഘാടനാവസരത്തിൽ (15-11-1920) ചെയ്ത പ്രസംഗത്തിൽനിന്നു്.

ത്തന്നെ ജീവിക്കാനും, വേണമെങ്കിൽ, മരിക്കാനും തയ്യാറാവും; കാരണം ഇതിനായി മരിക്കുകയെന്നാൽ തീർച്ചയായും ജീവിക്കുകയെന്നാണർത്ഥം.

6

ഞാൻ ട്രിനിററികോളേജിലെ കുട്ടികളോടു കുറച്ചുമുമ്പു പറഞ്ഞതുപോലെ, സത്യത്തിൻേറയും പരിശുദ്ധിയുടേയും അടിത്തറയിലല്ല പടുത്തുയർത്തിയിട്ടുള്ളതെങ്കിൽ, നിങ്ങളുടെ വിദ്യാഭ്യാസം നിഷ്ഫലമാണ്. കുട്ടികളായ നിങ്ങൾ വ്യക്തിജീവിതത്തിലെ പരിശുദ്ധിയിൽ ശ്രദ്ധിക്കുന്നില്ലെങ്കിൽ—വിചാരത്തിലും, വാക്കിലും, പ്രവൃത്തിയിലും പരിശുദ്ധിപാലിക്കുന്നതിൽ നിങ്ങൾ ശ്രദ്ധാലുക്കളല്ലെങ്കിൽ — തികഞ്ഞ കുററമററ പണ്ഡിതന്മാരാകാമെങ്കിലും, നിങ്ങൾ തകർന്നുകഴിഞ്ഞു എന്നാണർത്ഥമെന്ന് ഞാൻ പറയുന്നു.

7

പരിശുദ്ധമായ സ്വഭാവത്തിൻെറ അടിത്തറയിൽ കെട്ടിപ്പടുത്തതല്ലെങ്കിൽ, ഈ മഹത്തായ കലാശാലയിൽനിന്ന് നിങ്ങൾക്കു കിട്ടുന്ന വിദ്യാഭ്യാസം മുഴുവനും ശൂന്യമായിത്തീരും.

സ്വഭാവം കല്ലും കുമ്മായവുംകൊണ്ടു പടുത്തുയർത്താൻ കഴിയുന്ന ഒന്നല്ല.

സ്വന്തം കൈകൊണ്ടല്ലാതെ അതു പടുത്തുയർത്താൻ പററുകയില്ല. പ്രിൻസിപ്പാൾക്കോ പ്രൊഫസർമാർക്കോ പുസ്തകങ്ങളുടെ താളുകളിൽനിന്ന് നിങ്ങൾക്കതു ചീന്തിത്തരുവാൻ കഴിയുകയില്ല. സ്വഭാവരൂപീകരണം അവരുടെ ജീവിതത്തിൽനിന്നുതന്നെ ഉണ്ടായിവരണം: സത്യംപറഞ്ഞാൽ അതു നിങ്ങളിൽനിന്നുതന്നെ ഉണ്ടായിവരണം.

8

അനേകം ആൺകുട്ടികളുടേയും പെൺകുട്ടികളുടേയും — ആയിരക്കണക്കിന് ആൺകുട്ടികളുടേയും പെൺകുട്ടികളുടേയും എന്നു

---

6. Gandhiji in Ceylon, pp. 75—77 (To the Students, pp. 114—115, കാണ്ഡിയിലെ ധർമ്മരാജ് കോളേജിൽ 18-11-1927-ൽ ചെയ്ത പ്രസംഗത്തിൽനിന്ന്)

7. Gandhiji in Ceylon (To the Students, pp. 114—115. കൊളമ്പിലെ അസാഹിരാകോളേജിൽ 22-11-1927-ൽ ചെയ്ത പ്രസംഗത്തിൽനിന്ന്)

8. To the students, P. 11 (ഗാല്ലായിലെ മഹീന്ദാകോളേജിൽ 24-11-1927-ൽ ചെയ്ത പ്രസംഗത്തിൽനിന്ന്)

തന്നെ നിങ്ങരംക്ക് പറയാം — പിതാവെന്നനിലയ്ക്ക്, ആൺകുട്ടികളേ, ഞാൻ നിങ്ങളോട് പറയാനാഗ്രഹിക്കുന്നു, നിങ്ങളുടെ ഭാഗധേയം നിങ്ങളുടെതന്നെ കൈവശമാണെന്ന്. രണ്ടു വ്യവസ്ഥകരം നിങ്ങരം പരിപാലിക്കുന്നപക്ഷം, നിങ്ങരം പള്ളിക്കൂടത്തിൽ എന്തു പഠിക്കുന്നു എന്തു പഠിക്കുന്നില്ല, എന്നതു് ഞാൻ ഗൗനിക്കുന്നില്ല. ഒരു വ്യവസ്ഥ നമുക്ക് സങ്കല്പിക്കാവുന്ന ഏതു ചുററുപാടിലും ഏററവും കനത്ത പ്രതികൂലശക്തികരംക്കിടയിലും നിങ്ങരം നിർഭയം സത്യസന്ധത പാലിക്കണമെന്നതാണ്. സത്യസന്ധനായ ഒരു കുട്ടി — ധീരനായ ഒരു കുട്ടി— ഒരു ഈച്ചയെപ്പോലും ഉപദ്രവിക്കണമെന്നു വിചാരിക്കുകയില്ല. സ്വന്തം സ്കൂളിലെ ദുർബ്ബലരായ എല്ലാ കുട്ടികളേയും അയാരം സഹായിക്കും. സ്കൂളിനകത്തായാലും പുറത്തായാലും തൻെറ സഹായം ആവശ്യമായ ആരേയും അയാരം സഹായിക്കും. മനസ്സിലും, ശരീരത്തിലും, പ്രവൃത്തിയിലും വ്യക്തിപരമായ പരിശുദ്ധി പാലിക്കാത്ത ഒരു ബാലനെ ഏതു സ്കൂളിൽനിന്നായാലും പുറത്താക്കണം. പൗരുഷശാലിയായ ഒരു ബാലൻ എല്ലായ്പോഴും തൻെറ മനസ്സ് പരിശുദ്ധമായും, ദൃഷ്ടി ഋജുവായും, കൈ മലിനമാവാതെയും നോക്കും. ജീവിതത്തിലെ ഈ അടിസ്ഥാനപ്രമാണങ്ങരം പഠിക്കാൻ നിങ്ങരം ഒരു സ്കൂളിലും പോകേണ്ടതില്ല; ഈ മൂന്നു സ്വഭാവഘടകങ്ങളും നിങ്ങരംക്കുണ്ടെങ്കിൽ, നിങ്ങരംക്ക് ഉറപ്പുള്ള അടിത്തറയിൽ പണിതുടങ്ങാം.

## 9

അധമമോ അവിശുദ്ധമോ ആയ ഒന്നും ഉണ്ടാവരുതാത്ത ഒരു പുണ്യസ്ഥലമാണ് വിദ്യാലയവും കലാശാലയും. വിദ്യാലയങ്ങളും കലാശാലകളും സ്വഭാവസൃഷ്ടിക്കുള്ള യന്ത്രശാലകളാണ്. അച്ഛനമ്മമാർ അങ്ങോട്ട് ആൺകുട്ടികളേയും പെൺകുട്ടികളേയും അയയ്ക്കുന്നതു് അവർ നല്ല പുരുഷന്മാരും സ്ത്രീകളുമായി വളരാൻ വേണ്ടിയാണ്. ഓരോ വിദ്യാർത്ഥിയും എന്തക്രമവും ചെയ്യാൻ കഴിവുള്ള കൊലപാതകിയായിത്തീരുമെന്ന സംശയം വെച്ചുപുലർത്തേണ്ടിവരികയാണെങ്കിൽ, അന്ന് രാജ്യത്തിനാകെ ആപൽക്കരമായ ഒരു ദുർദ്ദിനമായിരിക്കും.

## 10

ഇക്കാലത്തെ ഓരോ പെൺകുട്ടിയും അരഡസൻ റോമിയോമാരുടെ ജൂലിയററാവാനാണ് മോഹിക്കുന്നതു് എന്ന് ഞാൻ ആശങ്കിക്കുന്നു. അവരം സാഹസം ഇഷ്ടപ്പെടുന്നു. ലേഖിക സാമാ

---

9- Young India, 30-7-1931 (To the Students, P. 191)
10. Harijan, 31-12-1938, P. 409

ന്യേതരമായ ഇനത്തിൻെറ പ്രതിനിധിയാണെന്നു തോന്നുന്നു. ഇന്നത്തേ പെൺകുട്ടി കാററും മഴയും വെയിലും തട്ടാതിരിക്കാനല്ല ഉടുപ്പണിയുന്നതു്, ജനശ്രദ്ധയാകർഷിക്കാനാണു്. പ്രകൃതിസിദ്ധമായ സൗന്ദര്യത്തിനു് ചായം പൂശിയും അസാധാരണരീതിയിൽ ചമഞ്ഞും മാററുകൂട്ടാനാണു് അവരം നോക്കുന്നതു്. അഹിംസാമാർഗ്ഗം അത്തരം ബാലികമാക്കുള്ളതല്ല. നമ്മിലുള്ള അഹിംസാസത്തയെ വളർത്തിയെടുക്കുന്നതിനു് ചില നിശ്ചിതനിയമങ്ങളുണ്ടെന്നു് ഈ പംക്തികളിൽ ഞാൻ പലപ്പോഴും വ്യക്തമാക്കിയിട്ടുണ്ടു്. അതൊരു ദിനക്കേട്ടുള്ള പണിയാണു്. ചിന്താരീതിയിലും ജീവിതസമ്പ്രദായത്തിലും അതൊരു വിപ്ലവം സൃഷ്ടിക്കുന്നു. ഇപ്പോരം വിധിച്ച രീതിയിൽ എൻെറ ലേഖികയും അവരുടെ ചിന്താഗതി സ്വീകരിച്ച മററു ബാലികമാരും തങ്ങളുടെ ജീവിതത്തിൽ വിപ്ലവകരമായ മാററം വരുത്തുകയാണെങ്കിൽ, അവരുമായി ബന്ധപ്പെടുന്ന യുവാക്കളെല്ലാം അവരെ ആദരിക്കുന്നതായും അവരുടെമുമ്പിൽ ഏററവും മാന്യമായ രീതിയിൽ മാത്രം പെരുമാറുന്നതായും എളുപ്പം കാണാൻ സാധിക്കും. അവരുടെ ചാരിത്ര്യംതന്നെ അതിക്രമിക്കപ്പെടാവുന്ന ഒരാപൽഘട്ടം വരുകയാണെങ്കിൽ, മനുഷ്യനിലെ മൃഗത്തിനു് കീഴടങ്ങുന്നതിലും ഭേദം മരണം വരിക്കുകയാണെന്നു ദൃഢമായ ബോധം അവർ നേടണം. ഒരു ബാലികയെ, വായ മൂടിക്കെട്ടി, പിടയാൻപോലും വയ്യാത്ത വിധം ബന്ധിച്ചിടുകയാണെങ്കിൽ വിചാരിക്കുന്നപോലെ അത്ര എളുപ്പത്തിൽ അവരംക്കു മരിക്കാൻ സാദ്ധ്യമല്ലെന്നു് സൂചിപ്പിക്കപ്പെട്ടിട്ടുണ്ടു്. എതിർത്തുനിൽക്കാനുള്ള അദമ്യമായ ഇച്ഛാശക്തിയുള്ള ഒരു പെൺകുട്ടിക്കു് അവളെ ബലഹീനയാക്കിയ ബന്ധശൃംഖലകരം പൊട്ടിച്ചെറിക്കുവാനുള്ള ശക്തി കൈവരുമെന്നു് ഞാനുറപ്പുപറയുന്നു. നിശ്ചയദാർഢ്യത്തോടുകൂടിയ ഇച്ഛാശക്തി മരണംവരിക്കാനുള്ള ശക്തിതരുന്നു.

ഏററവും വലിയ ചോദ്യം ഇതാണു്: മാന്യകളായ പെൺകുട്ടികരം എപ്പോഴും ചെറുപ്പക്കാരായ പുരുഷന്മാരിൽനിന്നു് ഉപദ്രവം പേടിച്ചു് കഴിയേണ്ടിവരത്തക്കവണ്ണം നമ്മുടെ യുവാക്കരംക്കെന്തുകൊണ്ടു് പ്രാഥമികമായ നടപടിഗുണംപോലും ഇല്ലാതാകുന്നു? മിക്ക യുവാക്കരംക്കും ധീരോദാത്തതമുഴുവൻ നശിച്ചിരിക്കുന്നു എന്ന കാര്യം പ്രത്യക്ഷത്തിലറിയുമ്പോരം, ഞാൻ ദുഃഖിതനാവുകയാണു്. എന്നാൽ അവക്കു് ഒരു വർഗ്ഗമെന്ന നിലയ്ക്കുതന്നെ, തങ്ങളുടെ കീർത്തിയിൽ സാഭിമാനമായ നിഷ്കർഷയുണ്ടായിരിക്കണം; അവർ തങ്ങളുടെ കൂട്ടുകാർക്കിടയിൽ ഉണ്ടാകുന്ന ഓരോ അനുചിതസംഭവും കൈകാര്യംചെയ്തു് ശരിയാക്കണം. ഓരോ സ്ത്രീയുടേയും അഭിമാനത്തെ അവർ സ്വന്തം സഹോദരിമാരുടേയും അമ്മമാരുടേയും അഭിമാനത്തേപ്പോലെതന്നെ വിലപ്പെട്ടതായി കണക്കാ

ക്കണം. നല്ലനടപ്പു പഠിച്ചില്ലെങ്കിൽ അവർക്കു കിട്ടുന്ന വിദ്യാഭ്യാസമാകെ നിഷ്ഫലമാണ്.

ക്ലാസ്സുമുറിയിൽ പഠിപ്പിക്കുന്ന വിഷയങ്ങൾ പഠിക്കുവാൻ തങ്ങളുടെ വിദ്യാർത്ഥികളെ സന്നദ്ധരാക്കുകയെന്നപോലെതന്നെ, അവർക്ക് മാന്യതാബോധം ഉണ്ടാക്കുകയെന്നതും പ്രൊഫസർമാരുടേയും സ്കൂൾമാസ്റ്റർമാരുടേയും കർത്തവ്യമല്ലേ?

11

കൃത്യനിഷ്ഠ ശീലിക്കുവാനും, തങ്ങളും നാട്ടിലെ ഏററവും ദരിദ്രന്മാരായവരും തമ്മിൽ ഒരു ധാർമ്മികബന്ധം സൃഷ്ടിക്കുവാനും ആൺകുട്ടികളേയും പെൺകുട്ടികളേയും പ്രോത്സാഹിപ്പിക്കുകയെന്നതാണ് ആശയം. നൂൽനൂല്പുകല കണ്ണിനും വിരലിനും ഒരു പരിശീലനമാണെന്നതിനു പുറമേ, മേൽപ്പറഞ്ഞ അപരിമേയമായ പ്രയോജനംകൂടി നേടിത്തരുന്നുണ്ട്.

12

വൈൽവാർലെ എന്ന സ്ഥലത്തെ 'വിദ്യാർത്ഥികളുടെ പാഠശാല' യിലെ ശ്രീമതി കൻവർബായ്‌വക്കീൽ മിഡിൽക്ലാസ്സിലെ പതിനഞ്ചു വിദ്യാർത്ഥികൾ നൂററ ഒരുകെട്ടുനൂൽ സ്വാതന്ത്ര്യദിനത്തിൻനാൾ പാഴ്സലായയയ്ക്കുകയുണ്ടായി. അതോടൊന്നിച്ചയച്ച എഴുത്തിൽ നൂൽനൂല്പു തുടങ്ങിവെച്ചതു് ഒരു ഹരിജൻ വിദ്യാർത്ഥിയായിരുന്നുവെന്നും, എല്ലാവരുമില്ലെങ്കിലും, മററുപലരും ആ നല്ല ഉദാഹരണം അനുകരിക്കുകയാണുണ്ടായതെന്നും എഴുതിയിരുന്നു. ശ്രീമതി കൻവർബായ്‌വക്കീൽ എനിക്കെഴുതിയതിന്റെ ഉദ്ദേശ്യം ഒരു കാര്യത്തിലേക്കെന്റെ ശ്രദ്ധ ആകർഷിക്കുകയെന്നതായിരുന്നു: ശ്രീമതി കൻവർബായ്‌വക്കീലും പ്രിൻസിപ്പാൾവക്കീലും അവരുടെ വിദ്യാർത്ഥികളുമൊന്നിച്ചു് കഴിഞ്ഞ മൂന്നുവർഷമായി കൊല്ലത്തിൽ ഈരണ്ടുദിവസം നന്നാലുമണിക്കൂർ ഖാദിവില്പനയ്ക്കായി ഉഴിഞ്ഞിട്ടുന്നുണ്ട്. ഫലം പ്രോത്സാഹജനകമായിരുന്നു. ഓരോ പ്രവേശ്യവും ദിവസംതോറും 500 ക.യ്ക്കുള്ള ഖാദി വില്ക്കാനവർക്കു കഴിഞ്ഞിരുന്നു. എല്ലാ വിദ്യാഭ്യാസസ്ഥാപനങ്ങളും കൊല്ലത്തിലേതാനുംദിവസം ഖാദിവില്പനയ്ക്കുഴിഞ്ഞിട്ടാൽ, ഖാദിക്കു വലിയൊരു പ്രോത്സാഹനമാവും അതെന്നാണവരുടെ അഭിപ്രായം. പണ്ഡിതന്മാർ നൂൽനൂൽക്കുവാനും ഖാദി നടന്നു വില്ക്കുവാനും തുടങ്ങിയതിനുശേഷം ഖാദിയുടെ സ്പർശമില്ലാതിരുന്ന മിക്ക ഗൃഹങ്ങളിലും അതു വന്നുതുടങ്ങിയിട്ടുണ്ടെന്നും അവർ പറയുന്നു. വക്കീൽ ദമ്പതിമാർ ചെയ്യുപോലെ അത്രതന്നെ ഭക്തിയോടും ആത്മാർത്ഥ

11. Young India, 4-3-1926 (To the Students, P. 63)
12. Harijan, 10-2-1940, P,443

തയോടുംകൂടി വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഖാദിയുടെ കാര്യം കൈയേൽക്കുമെങ്കിൽ, അന്തരീക്ഷമാകെ മാറുമെന്നും ഖാദി അതിന്റെ ശരിയായ നില പ്രാപിക്കുമെന്നും നിസ്സംശയം പറയാം. സ്വരാജിനുവേണ്ടി നൂൽനൂൽക്കുന്ന ഓരോരുത്തരും സ്വരാജിനെ അനേകവർഷം അടുപ്പിക്കുന്നുണ്ടെന്നു പറയാൻ ഞാൻ മടിച്ചിട്ടില്ല; ഞാനതാവർത്തിക്കുകയും ചെയ്യുന്നു. ജനലക്ഷങ്ങൾ ഈ മഹാസംരംഭത്തിൽ പങ്കെടുക്കുകയാണെങ്കിലുള്ള കഥയെന്താകുമെന്നാലോചിക്കുക. ചരിത്രത്തിൽ ഇതിനു സമാന്തരമായ ഒരു സംഭവം ആരും ആരായാതിരിക്കട്ടെ. ഒരു രാജ്യത്തിന്റെ സ്വാതന്ത്ര്യത്തിനുവേണ്ടി അഹിംസാനിഷ്ഠമായ ഒരു സംരംഭം നടന്നതായി ചരിത്രം രേഖപ്പെടുത്തുന്നില്ല. ശരിയായ അഹിംസാത്മകസംരംഭത്തിനു് മുന്നോടിയായി വേണ്ടതു് അപൂർവ്വദൃഷ്ടമായ ആയുധങ്ങളുടെ അംഗീകരണമാണു്. മനസ്സിനകത്തുള്ള ഹിംസയും, തന്ത്രത്തിന്റെ നവീനതയുമാണു് ചർക്കയുടെ ആശയം ശരിക്കും ഉൾക്കൊള്ളുന്നതിനു വിഘാതമായി നില്ക്കുന്നതു്. നൂൽനൂൽപ്പു നിയമമാക്കിയിട്ടുള്ളവർപ്പോലും, യാന്ത്രികമായും അച്ചടക്കത്തിനുവേണ്ടിയുമാണോ നൂൽക്കുന്നതെന്ന ഭയം എന്നിൽ അവശേഷിക്കുന്നുണ്ടു്. അതാണു് കാര്യമെങ്കിൽ അതു പോര. ആത്മാർത്ഥമായാണു് അതു ചെയ്യുന്നതെങ്കിൽ, ആ ആത്മാർത്ഥത ഖാദി വില്പനയിലും കാണണം.

## 13

....നിങ്ങളുടെ ഹൃദയം പരിശുദ്ധമല്ലാത്തപ്പോൾ, നിങ്ങൾക്കു നിങ്ങളുടെ വികാരവേഗങ്ങളെ നിയന്ത്രണാധീനമാക്കാൻ കഴിയാത്തപ്പോൾ, ഒരു വിദ്യാസമ്പന്നനെന്ന നിങ്ങളുടെ നില അവസാനിക്കുന്നു.

## 14

....ഏറ്റവും പങ്കിലനായവന്റെപോലും പ്രാർത്ഥന ശുദ്ധിക്കപ്പെടും. ഞാനെന്റെ സ്വന്തം അനുഭവത്തിൽനിന്നാണിതു പറയുന്നതു്. ഞാൻ ഈ ആത്മശുദ്ധീകരണം അനുഭവിച്ചിട്ടുണ്ടു്. ആദ്യം സ്വർഗ്ഗരാജ്യം ആരായുക, മറ്റെല്ലാം നിങ്ങളിൽ വന്നുചേരും. അശുദ്ധഹൃദയത്തോടു പുസ്തകങ്ങളുടേയോ അദ്ധ്യാപകന്മാരുടേയോ അടുത്തുചെല്ലരുതു്. അതിവിശുദ്ധമായ ഹൃദയത്തോടെ പോകൂ, നിങ്ങൾക്കു വേണ്ടതു് അവരിൽനിന്നു കിട്ടും. നിങ്ങൾക്കു ദേശസ്നേഹികളാകണമെങ്കിൽ, യഥാർത്ഥ ദേശസ്നേഹികളും ദുർബ്ബലരുടെ സംരക്ഷകരുമാകണമെങ്കിൽ, നിങ്ങൾക്കു കൈവന്ന വിദ്യാഭ്യാസം കൈവരാൻ വഴിയില്ലാത്ത ദരിദ്രരുടേയും മറ്റിതരുടേയും അവകാ

13. Young India, 15-9-1927 (To the Students, P. 105)
14. Young India, 4-4-1929 (To the Students, P. 164)

ശികൾക്കവേണ്ടി വാദിക്കാൻ കഴിയണമെങ്കിൽ, ബർമ്മയിലെ ഓരോ ബാലികയുടേയും വനിതയുടേയും പരിശുദ്ധിയുടെ സംരക്ഷകരാവണമെങ്കിൽ, ആദ്യംതന്നെ സ്വന്തം ഹൃദയത്തെ ശുദ്ധീകരിക്കുക. ഈ മനോഭാവത്തോടെ ജീവിതത്തിലെ നിങ്ങളുടെ അതിപ്രധാന കർമ്മത്തെ സമീപിച്ചാൽ, എല്ലാം നേരെയാവും.

## 15

ഷേയ്ക്സ്പിയറുടേയും വേഡ്സ്വർത്തിന്റേയും കൃതികൾ പഠിക്കുന്നതോടൊപ്പംതന്നെ നിങ്ങളുടെ സ്വഭാവംകൂടി കെട്ടിപ്പടുക്കുകയും, ചിന്തകളുടേയും പ്രവൃത്തികളുടേയുംമേൽ സ്വാധീനം നേടുകയും ചെയ്യുന്നില്ലെങ്കിൽ, നിങ്ങളുടെ പഠിപ്പും പാണ്ഡിത്യവുമെല്ലാം വ്യർത്ഥമാവും. നിങ്ങൾ നിങ്ങളുടെമേൽതന്നെ ആധിപത്യം നേടുകയും, വികാരവേഗങ്ങളെ നിയന്ത്രിക്കാൻ പഠിക്കുകയും ചെയ്തുകഴിഞ്ഞാൽപ്പിന്നെ നൈരാശ്യത്തിന്റെ സ്വരം നിങ്ങളിൽനിന്നു് പുറപ്പെടുകയില്ല. ഒരു കാര്യത്തിനു് ഹൃദയംനൽകുകയും, അതേസമയം പ്രവർത്തിക്കാൻ കഴിവില്ലെന്നു നടിക്കുകയും ചെയ്യാൻ നിങ്ങൾക്കു സാദ്ധ്യമല്ല. ഹൃദയം നൽകുകയെന്നാൽ എല്ലാം നൽകുകയെന്നാണർത്ഥം. ഒന്നാമതുവേണ്ടതു്, കൊടുക്കാൻ ഒരു ഹൃദയമുണ്ടാവുക എന്നതാണു്. ഇതു നിങ്ങൾക്കു സാധിക്കണമെങ്കിൽ, ഹൃദയത്തെ സംസ്ക്കരിക്കണം.

## 16

സത്യത്തിന്റേയും സ്നേഹത്തിന്റേയും വിശാലമായ അടിത്തറയിൽ അധിഷ്ഠിതമല്ലെങ്കിൽ, നിങ്ങൾക്കു സിദ്ധിക്കുന്ന ഈ മാനസികവും സാഹിത്യപരവുമായ വിദ്യാഭ്യാസം നിരുപയോഗമാണെന്നു് നിങ്ങളുടെ അദ്ധ്യാപകന്മാർ തുടരെത്തുടരെ പറയുമെന്ന കാര്യത്തിൽ എനിക്കു സംശയമില്ല. സത്യം നിങ്ങളെ ധീരരും നിർഭയരുമാക്കും, നിങ്ങൾ പോകുന്നിടത്തെല്ലാം നിങ്ങളെക്കുറിച്ചു് നല്ല ഒരു ബോധം സൃഷ്ടിക്കുവാൻ ഉപകരിക്കുകയും ചെയ്യും. സ്നേഹം നിങ്ങൾക്കു് ജീവിതം സഹ്യമാക്കിത്തീർക്കും; കാരണം, സ്നേഹത്തിനു്, പകരം അത്യധികം സ്നേഹത്തെ ഇങ്ങോട്ടാകർഷിക്കാൻ ഒരു പ്രത്യേക വൈഭവമുണ്ടു്.

## 17

അവനവനെത്തന്നെ ഭീഷണിപ്പെടുത്തുക; ഉള്ളിൽത്തന്നെ തിരയുക; മർദ്ദനഭരണത്തെ കാണുന്നിടത്തെല്ലാം എല്ലാവിധത്തിലും

---

15. Young India, 19-9-1929 (To the Students, P. I64)

16. Gandhiji in Ceylon, pp. 149-150 (To the Students, p. 133)

17. To the Students, p. 11(മദ്രാസു് വൈ. എം. സി. എ. യിൽ ചെയ്ത ഒരു പ്രസംഗത്തിൽനിന്നു്)

ചെറുക്കുക; നിങ്ങളുടെ സ്വാതന്ത്ര്യത്തിന്മേലുള്ള അതിക്രമത്തെ എല്ലാ പ്രകാരേണയും എതിർക്കുക. പക്ഷേ, മർദ്ദകന്റെ രക്തം ചിന്തിയിട്ടാകരുത് അതെന്നുമാത്രം. അതല്ല നമ്മുടെ മതം പഠിപ്പിക്കുന്ന പാഠം. നമ്മുടെ മതം അഹിംസയിലധിഷ്ഠിതമാണ്; അഹിംസയുടെ ഊർജ്ജിതരൂപം സ്നേഹമല്ലാതെ മറ്റൊന്നുമല്ല. സ്നേഹം അയല്ക്കാരോടുമാത്രം പോരാ, സ്നേഹിതന്മാരോടുമാത്രം പോരാ, ശത്രുക്കളോടുകൂടി വേണം.

ഇതേ കാര്യം സംബന്ധിച്ചുതന്നെ, ഒരു വാക്കുകൂടി: നമ്മൾ സത്യം പരിശീലിക്കണമെങ്കിൽ, അഹിംസ പരിശീലിക്കണമെങ്കിൽ, നാം നിർഭയത്വവും പരിശീലിക്കണമെന്ന് ഉടനെ കാണാവുന്നതാണ്, നമ്മുടെ ഭരണകർത്താക്കൾ നമുക്കു തെറ്റായി തോന്നുന്നതാണ് പ്രവർത്തിക്കുന്നതെങ്കിൽ, രാജ്യദ്രോഹമാണെന്നു ഗണിക്കപ്പെട്ടാലും നമ്മുടെ ഉപദേശം അവരെ കേൾപ്പിക്കേണ്ടതു് നാമൊരു കർത്തവ്യമായി പരിഗണിക്കുന്നുണ്ടെങ്കിൽ, ആപത്തിനേസ്സംബന്ധിച്ചിടത്തോളം നിങ്ങളുടെ സ്വന്തം ഉത്തരവാദിത്വത്തിൽ രാജ്യദ്രോഹം പ്രസംഗിക്കണമെന്ന് ഞാൻ പറയും; അതിന്റെ ഫലമെന്തായാലും നിങ്ങളനുഭവിക്കാൻ തയ്യാറാവണം. വഞ്ചനപ്രയോഗിക്കാതെ, സ്വന്തം പ്രവൃത്തിയുടെ ഭവിഷ്യത്തനുഭവിക്കാൻ തയ്യാറാകുമ്പോൾ, ഗവർമ്മേണ്ടിനേക്കൊണ്ടുകൂടി നിങ്ങളുടെ ഉപദേശം ശ്രദ്ധിപ്പിക്കാനുള്ള അവകാശം നിങ്ങൾ തികച്ചും പ്രയോജനപ്പെടുത്തിയിരിക്കും എന്ന് ഞാൻ കരുതുന്നു.

## 4. സത്യാഗ്രഹിയുടെ ഗുണങ്ങൾ

### 18

ഗാന്ധിജി തുടർന്നു: ''നല്ലവനു ലോകം മുഴുവൻ നല്ലതായിത്തീരുന്നുവെന്ന് ഒരു ചൊല്ലുണ്ട്. വ്യക്തിയെ സംബന്ധിച്ചിടത്തോളം അതു കാര്യമാണ്. പക്ഷേ, നന്മ ചലനാത്മകമാവുന്നതു് തിന്മയുടെ നേരെ പ്രയോഗിക്കുമ്പോൾ മാത്രമാണ്. നന്മയ്ക്കു പകരമായി നന്മ ചെയ്യുന്നതു് വെറുമൊരു കച്ചവടമാണ്; അതിനു യാതൊരു മേന്മയുമില്ല. പക്ഷേ, തിന്മയ്ക്കു പകരം നന്മ കൊടുത്താൽ അതൊരു ത്രാണനശക്തിയായിത്തീരുന്നു. അതിനു മുമ്പിൽ തിന്മ വിലയം പ്രാപിക്കുന്നു. ഒരു മഞ്ഞുകട്ടപോലെ അതു വലിപ്പവും വേഗവും കൂടിക്കൂടി അവസാനം അപ്രതിരോദ്ധ്യമായിത്തീരുന്നു.''

അത്രയും വ്യക്തിയെ സംബന്ധിച്ചാണ്. ഭാരതത്തെപ്പോലുള്ള ഒരു അടിമരാജ്യത്തെ എങ്ങനെ രക്ഷിക്കാനാവും? അദ്ദേഹം

---

18. Harijan, 2-6-1946, p. 166

പിന്നെ ചോദിച്ചു. അടിമത്തം സൃഷ്ടിക്കുന്ന തിന്മകഠംകാരണമാണ് ഒരു രാജ്യം അടിമത്തത്തിൽത്തന്നെ തുടരുന്നതെന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. ആത്മശുദ്ധീകരണമാർഗ്ഗമാണ്, ഒരു അടിമരാജ്യത്തിന്റെ മോചനമാർഗ്ഗം. മോചനത്തിനുള്ള ആഗ്രഹം ഭാവിയിലേക്കു മാററിവെയ്ക്കുന്നതിലർത്ഥമില്ല. അതിവിടെ ഇപ്പോഠം നഷ്ടപ്പെടുത്തിയാൽ, ഇനിയും അതു നഷ്ടപ്പെടാനാണ് എളുപ്പം. അതുകൊണ്ടു് നമുക്കു് അന്വേഷണത്തിന്റെ വെളിച്ചം ആഭ്യന്തരമണ്ഡലത്തിലേക്കു തിരിച്ചു് എല്ലാമാലിന്യങ്ങളും നീക്കി സ്വയം ശുദ്ധീകരിക്കുക. നാം നമ്മുടെ ബാലിശമായ മത്സരങ്ങളും വിരോധങ്ങളും കളഞ്ഞു സാമുദായിക വ്യത്യാസങ്ങളും നിസ്സാരങ്ങളായ ഭേദബുദ്ധികളും ഉപേക്ഷിക്കുകയാണെങ്കിൽ, വിദേശസൈന്യങ്ങഠം അവർ കീഴടക്കിയ സ്ഥലങ്ങഠം തങ്ങഠംക്കു നഷ്ടപ്പെട്ടതായി വിചാരിക്കും; ഒരു ദിവസമെങ്കിലും നമ്മെ അടിമത്തത്തിൽ തളച്ചുനിർത്തുവാൻ ആർക്കും കഴിയുകയില്ല.

## 19

അഹിംസയിൽ വിശ്വസിക്കുന്ന ഒരാഠം ഒരു ജീവിക്കുന്ന ദൈവത്തിൽ വിശ്വസിക്കുന്നു.' അയാഠംക്കു പരാജയം സമ്മതിക്കാൻ സാദ്ധ്യമല്ല. അതുകൊണ്ടു് എന്റെ ഉപദേശം എല്ലാപ്പോഴും 'അഹിംസ' എന്നാണ്; ആ അഹിംസ ധൈര്യശാലിയുടേതാവണം, ഭീരുവിന്റേതാകരുതു്.

## 20

അഹിംസയിൽ ബോധപൂർവ്വം അടിയുറപ്പിച്ച ഒരു സമുദായത്തിൽ സർക്കാരിന്റെ സ്വഭാവമെന്തായിരിക്കണമെന്നു പരിഗണിക്കുന്നതിൽനിന്നു് ഞാൻ കല്പിച്ചുകൂട്ടിത്തന്നെ മാറിനിൽക്കുകയാണ്. ഭൂമി ആകർഷണശക്തികൊണ്ടു സ്വസ്ഥാനത്തുനിന്നു വ്യതിചലിക്കാത്തപോലെ, സമുദായത്തെ മുഴുവൻ ഒന്നിച്ചു നിർത്തുന്നതു് അഹിംസയാണ്. പക്ഷേ, ആകർഷണനിയമം കണ്ടുപിടിക്കപ്പെട്ടപ്പോഠം, നമ്മുടെ പൂർവ്വികർക്കു് അറിയാത്ത ചില ഫലങ്ങഠം ആ കണ്ടുപിടുത്തം ലോകത്തിനു തന്നു. അതുപോലെ അഹിംസാനിയമത്തിനനുസരിച്ചു ബോധപൂർവ്വം സമുദായത്തെ കെട്ടിപ്പടുക്കുകയാണെങ്കിൽ, അതിന്റെ ഘടന ഇന്നത്തേതിൽനിന്നും വസ്തുതകളുടെ വിശദാംശങ്ങളിൽ വിഭിന്നമായിരിക്കും. പക്ഷേ, എനിക്കു മുൻകൂട്ടി പറയാൻവയ്യാ, തികച്ചും അഹിംസയിലധിഷ്ഠിതമായ ഭരണകൂടം ഏതുപോലെയിരിക്കും എന്നു്.

---

19. Harijan, 18-2-1939, P. 12
20. Harijan, 11-2-1939, P. 8

....ദേശീയമായ തോതിൽ അഹിംസ അംഗീകരിക്കാതെ ഒരു ണഘടനാവിധേയമോ ജനാധിപത്യപരമോ ആയ ഭരണകൂടം ഉണ്ടാവുകയില്ലെന്ന വീക്ഷണം സ്വീകരിച്ചുകൊണ്ട്, അഹിംസ നമ്മുടെ വ്യക്തിപരവും, സാമുദായികവും, രാഷ്ട്രീയവും, ദേശീയവും, അന്തർദേശീയവുമായ ജീവിതത്തിനു നിയാമകമാണെന്ന നിലയിൽ, അതിന്റെ പ്രചാരണത്തിനു ഞാനെന്റെ മുഴുവൻ ശക്തിയും ഉപയോഗിക്കുന്നു.

## 21

ഒരു കാര്യം തീർച്ചയാണ്. അഹിംസാധിഷ്ഠിതമായ സമുദായക്രമത്തിൽ, ഏററവും ചെറിയ ഗ്രാമത്തിനു് ഏററവും വലിയ രാഷ്ട്രത്തിന്റെ ഉന്നതി സ്വയം അനുഭവപ്പെടും. ഉത്തമാധമബോധങ്ങൾ തികച്ചും തുടച്ചുമാററപ്പെടും.

## 22

... ഒരു സത്യാഗ്രഹിക്കു ദൈവമല്ലാതെ വേറെ ആശ്രയമില്ല. മറെറാരു താങ്ങും തണലുമുള്ളവനും, മറേറതിനെയെങ്കിലും ആശ്രയിക്കുന്നവനുമായ ഒരാൾക്കു സത്യാഗ്രഹം ചെയ്യാൻ സാദ്ധ്യമല്ല. അയാളൊരു സഹനസമരക്കാരനാകാം; നിസ്സഹകാരിയുമാകാം; അങ്ങനെ ആരെങ്കിലുമാകാം. പക്ഷേ, ഒരിക്കലും ശരിയായ സത്യാഗ്രഹിയാകയില്ല....

എന്റെ നിർവ്വചനത്തിൽനിന്നു ഭിന്നമാവാം നിങ്ങളുടേതു്. ആ ദൈവത്തിലുള്ള വിശ്വാസമാവണം നിങ്ങളുടെ പ്രധാനാശ്രയം. ഏതെങ്കിലും അധീശശക്തിയോ, അനിർവ്വചനീയമായ എന്തെങ്കിലും വസ്തുവോ ആവാം അതു്; പക്ഷേ, അതിലുള്ള വിശ്വാസം അനുപേക്ഷണീയമാണ്.

ഞാൻ പരിധിനിർണ്ണയിക്കരുതായിരിക്കാം. എല്ലാ ലഹരി പദാർത്ഥങ്ങളും മനുഷ്യമസ്തിഷ്കത്തെ ധൂമാവൃതവും വക്രവുമാക്കുമെന്നും അങ്ങനെ ബുദ്ധിയെ കലുഷവും വക്രവുമാക്കുന്നവനു സത്യാഗ്രഹത്തിലേർപ്പെടാൻ സാദ്ധ്യമാകയില്ലെന്നും മനസ്സിലാക്കണം. പക്ഷേ, ഞാനിക്കാര്യത്തിലൊരു വിധികർത്താവാകാനൊരുക്കമില്ല. കഞ്ചാവ്, ഭാങ്ങ്, കറുപ്പ് തുടങ്ങിയവയെല്ലാം ലഹരിപദാർത്ഥങ്ങളായി കല്പിക്കപ്പെട്ടിട്ടുള്ളവയാണ്; നിരോധനത്തിൽ അവയും ഉൾപ്പെടുന്നു. പുകയില അങ്ങനെയല്ല—ആളുകൾക്കു പുകവലിച്ചും മുറുക്കിയും എങ്ങനെയാണ് വായ വൃത്തികെടുത്തുവാൻ കഴിയുന്നതെന്നു് എനിക്കു തികച്ചും മനസ്സിലാക്കാൻ സാധിക്കുന്നില്ലെങ്കിലും.

---

21. Harijan, 11-2-1939, P. 8
22. Harijan, 3-6-1939, P. 146

## 23

അഹിംസ ഹൃദയത്തിന്റെ കാര്യമാണ്. അതു ബുദ്ധിപരമായ എന്തെങ്കിലും അഭ്യാസംകൊണ്ടു കൈവരുകയില്ല. എല്ലാവർക്കും ഈശ്വരവിശ്വാസമുണ്ട്, എല്ലാവരും അതറിയുന്നില്ലെങ്കിലും. എല്ലാവർക്കും അവനവനിൽതന്നെ വിശ്വാസമുണ്ട്; അതു പരകോടിയിലേക്കു പെരുകുമ്പോൾ ഈശ്വരനായിത്തീരുന്നു. ജീവിക്കുന്ന എല്ലാററിന്റേയും ആകത്തുകയാണു ദൈവം. നമ്മൾ ദൈവമല്ലായിരിക്കാം പക്ഷേ നമ്മൾ ദൈവത്തിന്റേതാണ് — ഒരുതുള്ളി വെള്ളം സമുദ്രത്തിന്റേതാണെന്നപോലെ. അതു സമുദ്രത്തിൽനിന്നു ലക്ഷക്കണക്കിൽ നാഴിക അകലേക്കെറിയപ്പെടുന്നുവെന്നു വിചാരിക്കുക. പരിസരത്തിൽനിന്നും അകററപ്പെട്ട് അതു നിസ്സഹായയായിത്തീരുന്നു; അതിനു സമുദ്രത്തിന്റെ ശക്തിയോ ഗാംഭീര്യമോ അനുഭവപ്പെടുന്നില്ല. അതു സമുദ്രാംശമാണെന്ന് ആരെങ്കിലും ചൂണ്ടിക്കാണിക്കുകയാണെങ്കിൽ, അതിന്റെ വിശ്വാസം അതിനു വീണ്ടു കിട്ടും; അതു സന്തോഷംകൊണ്ടു തുള്ളിച്ചാടും; സമുദ്രത്തിന്റെ ശക്തിയും ഗാംഭീര്യവും അതിൽ നിഴലിക്കും. അതുപോലെതന്നെയാണ് എല്ലാ അഹിംസാപ്രവൃത്തനവും. ദിവസത്തിൽ ഒരു മണിക്കൂർ നൂൽനൂൽക്കുന്ന കാര്യമെടുക്കുക. അഹിംസയുമായി ബന്ധപ്പെടുത്തിയല്ലെങ്കിൽ, അതിൽ കാര്യമില്ല. ,മാലാജപം ഉദാഹരണമായെടുക്കുക. കുരങ്ങനുപോലും അതിലെ മണി എണ്ണാൻ കഴിയും; പക്ഷേ, ഭക്തന്മാർ അതെണ്ണുന്നതു ദൈവത്തിനു സമീപം ചെല്ലുവാനുള്ള ഉപായമെന്നനിലയ്ക്കാണ്. എല്ലാവരും അഹിംസയിലുള്ള വിശ്വാസത്തിന്റെ ചിഹ്നമെന്ന നിലയ്ക്കും മൂകലക്ഷങ്ങളുമായുള്ള തങ്ങളുടെ താദാത്മ്യത്തിന്റെ ചിഹ്നമെന്ന നിലയ്ക്കും നൂൽനൂൽക്കണമെന്നാണു ഞാനാവശ്യപ്പെടുന്നതു്. അങ്ങനെയായാലേ, നമ്മിൽ അഹിംസാശക്തി ഉറവെടുക്കുന്നതായി നമുക്കു സ്വയം അനുഭവപ്പെടുകയുള്ളു.

## 24

അഹിംസയിൽ ശിക്ഷണം നേടുന്നതിന് ആയുധങ്ങൾ അനാവശ്യമാണ്. ഖാൻസാഹേബ് അതിർത്തിസംസ്ഥാനത്തിൽ ചെയ്തപോലെ ആയുധങ്ങൾ വലിച്ചെറിയുകയാണു വാസ്തവത്തിൽ വേണ്ടതു്. അഹിംസ പഠിക്കുന്നതിനുമുമ്പ് ഹിംസ പഠിക്കേണ്ടതു് അത്യാവശ്യമാണെന്നു വാദിക്കുന്നവർ പാപികൾക്കേ സന്യാസിമാരാവാൻ കഴിയൂ എന്നും വാദിക്കും.

ഹിംസ അഭ്യസിക്കുന്ന ഒരാൾ കൊല്ലുക എന്ന കല പഠിക്കണമെന്നപോലെ, അഹിംസ അഭ്യസിക്കുന്ന ഒരാൾ മരിക്കുക എന്ന

23. Harijan, 3-6-1939, P. 151
24. Harijan, 1-9-1940, P. 268

കലയും പഠിക്കണം. ഹിംസയ്ക്കു് ഭയത്തിൽനിന്നു മോചനം എന്നർത്ഥമില്ല, ഭയത്തിനുള്ള കാരണത്തെ എതിരിടുന്നതിനുള്ള വഴി കണ്ടുപിടിക്കുകയെന്നേ അർത്ഥമുള്ളു. അഹിംസയ്ക്കു മറിച്ച് ഭയത്തിനവകാശമേയില്ല. അഹിംസാരാധകൻ ഭയത്തിൽനിന്നു രക്ഷനേടാനായി, ഏററവും ഉന്നതമായ ത്യാഗത്തിനുള്ള കഴിവു നേടണം. തന്റെ നിലമോ പണമോ ജീവനോ നഷ്ടപ്പെടുന്നതു് അയാൾ കാര്യമാക്കുന്നില്ല. എല്ലാ ഭയത്തേയും അതിജീവിക്കാത്ത ഒരാൾക്കു് അഹിംസ ശീലിക്കുവാൻ സാദ്ധ്യമല്ല. അഹിംസയുടെ അനുഷ്ഠാതാവിനു് ഒരു ഭയമേയുള്ളു; ദൈവഭയം. ദൈവത്തിൽ രക്ഷപ്രാപിക്കുന്ന ഒരാൾക്കു ശരീരത്തെ അതിജീവിക്കുന്ന ആത്മാവിന്റെ ദർശനം സിദ്ധിച്ചിരിക്കും. അനശ്വരമായ ആത്മാവിനെ ഒരു നോക്കു കാണുന്നതോടെ ഒരാൾ നശ്വരശരീരത്തിന്മേലുള്ള മമത ഉപേക്ഷിക്കുന്നു. അഹിംസാശിക്ഷണം ഹിംസയിലുള്ള പരിശീലനത്തിനു കടകവിരുദ്ധമാണു്. ഹിംസ ബാഹ്യവസ്തുക്കളുടെ സംരക്ഷണത്തിനാവശ്യമാണു്. അഹിംസ ഒരാളുടെ ആത്മാവിന്റെ സംരക്ഷണത്തിനു്, അഭിമാനസംരക്ഷണത്തിനു് ആവശ്യമാണു്.

ഈ അഹിംസ വീട്ടിലിരുന്നു പഠിക്കാൻ സാദ്ധ്യമല്ല. നമ്മെ സ്വയം പരീക്ഷിച്ചറിയാൻ, നമ്മൾ ആപത്തും മൃത്യുവും വരിക്കാൻ ധൈര്യപ്പെടണം; മാംസബദ്ധമായ ശരീരത്തെ പീഡിപ്പിക്കാനും എല്ലാത്തരം കഷ്ടപ്പാടുകളും സഹിക്കാനുമുള്ള കഴിവുണ്ടാക്കണം. രണ്ടുപേർ തമ്മിൽ അടിപിടികൂടുന്നതു കണ്ടു വിറയ്ക്കുന്നവനും പേടിച്ചോടുന്നവനും അഹിംസാലുവല്ല; ഭീരുവാണു്. ഒരു അഹിംസാവിശ്വാസി അത്തരം കലഹങ്ങൾ അവസാനിപ്പിക്കുന്നതിനു സ്വന്തം ജീവൻപോലും സമർപ്പിക്കും. അഹിംസാലുവിന്റെ ധൈര്യം ഹിംസാലുവിന്റെ ധൈര്യത്തേക്കാൾ വളരെ മേന്മയുററതാണു്. ഹിംസാലുവിന്റെ ചിഹ്നം കുന്തവും വാളും തോക്കുമാണു്. അഹിംസാലുവിന്റെ കവചം ദൈവമാണു്.

## 25

പക്ഷേ, അഹിംസയുടെ ശക്തിയെപ്പററിയുള്ള എന്റെ വ്യക്തിപരമായ അഭിപ്രായം ഞാൻ പറയാം. ജനങ്ങളിൽ വലിയൊരു ഭൂരിപക്ഷം അഹിംസയിൽ വിശ്വസിക്കുന്നവരാണെങ്കിൽ, ഒരു രാഷ്ട്രം അഹിംസാടിസ്ഥാനത്തിൽ ഭരിക്കുവാൻ സാധിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. എനിക്കറിയാവുന്നിടത്തോളം ഇന്ത്യ മാത്രമാണു് അത്തരത്തിൽ ഭരിക്കപ്പെടാവുന്ന ഒരേയൊരു രാജ്യം. ആ വിശ്വാസത്തിലാണു് ഞാൻ എന്റെ പരീക്ഷണങ്ങൾ പ്രയോഗിച്ചുനോക്കുന്നതു്. അതുകൊണ്ടു് അഹിംസകൊണ്ടുമാത്രം

---

25. Harijan, 13-4-1940, P. 90

ഇന്ത്യയ്ക്കു് സ്വാതന്ത്ര്യം നേടാൻ കഴിയുമെങ്കിൽ, അഹിംസകൊണ്ടു തന്നെ അതു പരിരക്ഷിക്കാനും കഴിയണം. അഹിംസാനിഷ്ഠമായ സമുദായമോ വ്യക്തിയോ പുറത്തുനിന്നുള്ള ആക്രമണം പ്രതീക്ഷിക്കുകയോ അതു തടുക്കുവാനുള്ള സന്നാഹങ്ങരം ഉണ്ടാക്കുകയോ ഇല്ല. പകരം അത്തരത്തിലുള്ള വ്യക്തിയോ സമുദായമോ തങ്ങളെ ആരും ശല്യപ്പെടുത്തുകയില്ലെന്നു് ഉറപ്പിച്ചു വിശ്വസിക്കുന്നു. മറിച്ചു്, ഏററവും വിഷമകരമായ സ്ഥിതിയാണുണ്ടാവുന്നതെങ്കിൽ, അഹിംസയ്ക്കു നിരക്കുന്ന രണ്ടുമാർഗ്ഗങ്ങരം തുറന്നു കിടക്കുന്നുണ്ടു്. കൈവശമുള്ളതു് വിട്ടുകൊടുക്കുക; പക്ഷേ, അതേസമയം അക്രമിയുമായി നിസ്സഹകരിക്കുക. അങ്ങനെ, നീറോചക്രവർത്തിയുടെ ഒരു പുതിയ പതിപ്പു് ഇന്ത്യയിലേക്കിറങ്ങിവരികയാണെങ്കിൽ, രാജ്യത്തിൻെറ പ്രതിനിധികരം അയാളെ രാജ്യത്തിൻെറ ഉള്ളിൽ കടക്കാൻ അനുവദിക്കും; പക്ഷേ, അതേസമയം ജനങ്ങളിൽനിന്നു് ഒരു സഹായവും അയാരംക്കു് കിട്ടുകയില്ലെന്നും പറയും. കീഴടങ്ങുന്നതിനേക്കാരം അവർ ഇഷ്ടപ്പെടുക മരണമാവും. രണ്ടാമത്തെ മാർഗ്ഗം അഹിംസാത്മകമായരീതിയിൽ അഭ്യാസം സിദ്ധിച്ച ജനങ്ങളുടെ അക്രമരഹിതമായ പ്രതിരോധമായിരിക്കും. അവർ അക്രമിയുടെ പീരങ്കിയ്ക്കു് ആഹാരമായി സ്വയം സമർപ്പിക്കും. രണ്ടു രീതികളിലും അന്തർല്ലീനമായ അടിസ്ഥാനവിശ്വാസം ഒരു നീറോ പോലും ഹൃദയമില്ലാത്തവനല്ലാ എന്നുതാണു്. സ്ത്രീകളുടേയും പുരുഷന്മാരുടേയും അന്തമററ അണികരം, അക്രമിയുടെ ആഗ്രഹത്തിനു കീഴടങ്ങാതെ, കേവലം മരണംവരിക്കുന്ന അപ്രതീക്ഷിത ദൃശ്യം അവസാനം അയാളുടേയും അയാളിലെ യോദ്ധാവിൻേറയും മനസ്സലിയിക്കും. പ്രായോഗികമായി പറയുകയാണെങ്കിൽ, ബലപ്രയോഗംമൂലമുള്ള പ്രതിരോധത്തേക്കാരം കൂടുതൽ ആരംനാശം ഇതുകൊണ്ടുമുണ്ടാവുകയില്ല. ആയുധസജ്ജീകരണത്തിനും പ്രതിരോധദുർഗ്ഗങ്ങരം നിർമ്മിക്കുന്നതിനുമുള്ള ധനവ്യയം കൂടാതെകഴിക്കുകയുമാവാം. ജനങ്ങരംക്കു സിദ്ധിച്ച അഹിംസാമാർഗ്ഗത്തിലുള്ള ശിക്ഷണം അവരുടെ ധാർമ്മികമായ ഉന്നതി സങ്കല്പാതീതമായി വർദ്ധിപ്പിക്കുകയും ചെയ്യും. സായുധസമരത്തിൽ പ്രദർശിപ്പിക്കുന്നതിനേക്കാരം എത്രയോ മേന്മയുററ ധീരത ആ സ്ത്രീപുരുഷന്മാർ കാണിക്കും. രണ്ടിലും ധൈര്യം മരിക്കുന്നതിലാണു്, കൊല്ലുന്നതിലല്ല. അവസാനമായി, പരാജയമെന്നൊന്നു് അക്രമരഹിതമായ ചെറുത്തുനില്പിലില്ല. ഇങ്ങനെയൊന്നു് ഇതിനുമുമ്പുണ്ടായിട്ടില്ലെന്നു പറയുന്നതു് എൻെറ സങ്കല്പത്തിനു് ഉത്തരമാകയില്ല. ഞാൻ അസാദ്ധ്യമായ ഒരു സംഭവചിത്രമല്ല വരച്ചുവെച്ചിട്ടുള്ളതു്.

## 26

ആശയ്ക്ക് ഏററവും ചെറിയ ഒരടിസ്ഥാനമെങ്കിലും അവശേഷിച്ചിരിക്കുന്നിടത്തോളം കാലം, സത്യാഗ്രഹി ഇച്ഛാഭംഗപ്പെടരുതെന്നതു് സത്യാഗ്രഹസമ്പ്രദായത്തിനു് ആവശ്യം വേണ്ടൊരു സംഗതിയാണു്. എതിരാളിയിലുള്ള ഏററവും നല്ല അംശത്തെ തട്ടിയുണർത്തുന്നതിൽ അയാാം ഒരിക്കലും നിരാശനാവുന്നില്ല; അയാളുടെ കർമ്മം എതിരാളിയെ അപമാനിക്കലോ പരാജയപ്പെടുത്തലോ അല്ലല്ലോ; അയാളെ മനഃപരിവർത്തനം ചെയ്യിക്കലല്ലേ? ഞാൻ ജനറൽ സ്മട്സിനോടു ചെയ്തപോലെ, അയാാം ആവശ്യമുണ്ടെങ്കിൽ, എതിരാളിയുടെ വാതിൽക്കൽ മുട്ടുകതന്നെ ചെയ്യും. എനിക്കുതന്നെ തീരെ പ്രതീക്ഷയില്ലാതിരുന്ന ഘട്ടത്തിലാണു് അവസാനകവാടം തുറക്കപ്പെട്ടതും, അതു വിജയത്തിൻെറ നാന്ദിയായി പരിണമിച്ചതും.

## 27

എന്നാൽ, നിങ്ങളുടെ അഹിംസ ഫലപ്രദമാവണമെങ്കിൽ, അതു് നിങ്ങളുടെ വാക്കിലൂടേയും പ്രവൃത്തിയിലൂടെയും പെരുമാററത്തിലൂടേയും പ്രകാശിതമാവണം. ഒരു അഹിംസാനുയായി നിരന്തരമായ കർമ്മവും, നിർന്നിദ്രമായ ജാഗ്രതയും, അവിരാമമായ ആത്മനിയന്ത്രണവും പരിശീലിക്കണം.

## 28

അഹിംസ നിസ്വാത്ഥമായ ബഹുജനസേവാകമ്മത്തിലൂടെ ആവിഷ്കരിക്കപ്പെടണം. ചർക്കയേക്കാാം നല്ല ഒരു പ്രതീകമോ ഉപകരണമോ അതിൻെറ ആവിഷ്ക്കാരത്തിനുള്ളതായി എനിക്കു തോന്നുന്നില്ല.

## 29

ജീവൻതന്നെ അപകടത്തിലായാലും, തൻെറ ആത്മാഭിമാനത്തെ ക്ഷതപ്പെടുത്തുന്നതോ, സദാചാരബോധത്തെ ആക്രമിക്കുന്നതോ ആയ ഒരാജ്ഞ അനുസരിക്കുവാൻ ഒരു സത്യാഗ്രഹി ഒരുമ്പെടുകയില്ല. തൻെറ അഭിമാനം രക്ഷിക്കാൻ വേറെ വഴിയില്ലെങ്കിൽ, ആത്മത്യാഗം ചെയ്യുക ഒരാളുടെ കർത്തവ്യമാണെന്നുംവരാം. അത്തരം പ്രവൃത്തിയെ ആത്മഹത്യയെന്നു വിളിക്കരുതു്. നമ്മുടെ ജീർണ്ണമായ മൃണ്മയശരീരത്തിന്മേൽ അനശ്വരമായ ആത്മാവു നേടുന്ന വിജയമാണതു്.

---

26. Harijan, 17-2-1940, p. 2
27. Harijan, 6-5- 1939, p. 113
28. Harijan, 6-5-1939, p. 113
29. Harijan, 25-3-1939, p. 67

## 30

തെററു ചെയ്യുവനെ കഷ്ടത്തിലാക്കുകയല്ല ഒരു സത്യാഗ്രഹിയുടെ ഉദ്ദേശമെന്ന കാര്യം പലപ്പോഴും മറക്കപ്പെടുന്നു.. അയാളുടെ ഭയശീലത്തേയല്ല നമ്മൾ സ്പർശിക്കേണ്ടതു്; എപ്പോഴും ഹൃദയത്തേയാണു്, ഹൃദയത്തേയാവണം. സത്യാഗ്രഹിയുടെ ഉദ്ദേശം തെററു ചെയ്യുവന്റെമേൽ സമ്മർദ്ദം ചെലുത്തുകയല്ല, അയാളെ മനഃപരിവർത്തനം ചെയ്യിയ്ക്കുകയാണു്. അയാൾ എല്ലാ പ്രവൃത്തിയാലും കൃത്രിമത്വം തീരെ ഉപേക്ഷിക്കണം. അയാൾ സ്വാഭാവികമായും, ആന്തരമായ വിശ്വാസത്തെ അടിസ്ഥാനമാക്കിയും പ്രവൎത്തിക്കണം.

വായനക്കാർ, തങ്ങളുടെ മനശ്ചക്ഷുസ്സിനുമുമ്പിൽ ഈ കാഴ്ചപ്പാടുകളെല്ലാം വെച്ചുകൊണ്ടു്, ഇന്ത്യയിലെ ഓരോ സത്യാഗ്രഹിക്കും ആവശ്യമാണെന്നു് ഞാൻ പരിഗണിക്കുന്നതും താഴെക്കൊടുക്കുന്നതുമായ യോഗ്യതകൾ സമ്മതിക്കുമെന്നു വിശ്വസിക്കുന്നു.

1. അയാൾക്കു ദൈവത്തിൽ സജീവമായ വിശ്വാസമുണ്ടായിരിക്കണം. കാരണം ഈശ്വരനാണു് അയാളുടെ ഒരേയൊരു ഉറപ്പു്.

2. അയാൾ സത്യവും അഹിംസയും തന്റെ മതമായെടുക്കണം; അങ്ങനെ മനുഷ്യസ്വഭാവത്തിൽ അന്തർലീനമായ നന്മയിൽ അയാൾക്കു വിശ്വാസമുണ്ടാവണം. തന്റെ സത്യസന്ധതകൊണ്ടും യാതനകൊണ്ടും ആ നന്മയെ തട്ടിയുണർത്താനാണല്ലോ അയാൾ നോക്കുന്നതു്.

3. അയാൾ ചാരിത്രശുദ്ധിയുള്ള ഒരു ജീവിതം നയിക്കുകയും, തന്റെ ആദർശത്തിനുവേണ്ടി സ്വന്തം ജീവിതവും വസ്തുവകകളും ഉപേക്ഷിക്കാൻ തയ്യാറാവുകയും വേണം.

4. അയാൾ നിയമേന ഖാദി ധരിക്കുന്നവനും നൂൽനൂല്ക്കുന്നവനുമാവണം. ഇന്ത്യയ്ക്കിതു് അനുപേക്ഷണീയമാണു്.

5. അയാൾ മദ്യപാനം ചെയ്യാത്തവനും, മററു യാതൊരു ലഹരിപദാൎത്ഥങ്ങളും ഉപയോഗിക്കാത്തവനുമാകണം. അങ്ങനെ അയാളുടെ യുക്തിബോധം എപ്പോഴും തെളിഞ്ഞതും, മനസ്സു് സുസ്ഥിരവുമായിരിക്കണം.

6. അന്നന്നു് അനുശാസിക്കുന്ന അച്ചടക്കനിയമങ്ങൾ ഹൃദയാനുകൂല്യത്തോടെ അയാൾ അനുഷ്ഠിക്കണം.

7. അയാൾ ജയിലിലെ ചട്ടങ്ങൾ — അവ തന്റെ ആത്മാഭിമാനത്തെ ക്ഷതപ്പെടുത്താൻവേണ്ടി പ്രത്യേകം ആസൂത്രണം

30. Harijan, 25-3-1939, p. 64

ചെയ്യുവയെങ്കിൽ —അനുസരിക്കണം. ഈ പറഞ്ഞയോഗ്യതകളിൽ എല്ലാമടങ്ങുന്നുവെന്നു ധരിക്കരുതു്. ഇവ ചില ഉദാഹരണങ്ങൾ മാത്രമാണു്.

31

കായികപരിശീലനശാലകളിലും വ്യായാമശാലകളിലും നല്ല പ്പെടുന്ന പാഠ്യക്രമത്തിലൊരുഭാഗം വാളു്, കുന്തം തുടങ്ങിയ ആ യുധങ്ങളുടെ ഉപയോഗമാണു്. കോൺഗ്രസ്സ് വോളണ്ടിയർമാക്കു് പലേതരം ഡ്രില്ലുകളും പലയിടത്തും മേൽപ്രസ്താവിച്ചതരം അഭ്യാ സങ്ങളും നല്കിവരുന്നു. അഹിംസയുടെ അടിസ്ഥാനത്തിൽ ഇവ യെക്കുറിച്ചുള്ള എന്റെ അഭിപ്രായങ്ങൾ ആരാഞ്ഞുകൊണ്ടു് അനേ കം എഴുത്തുകൾ എനിക്കു കിട്ടിക്കൊണ്ടിരിക്കുന്നുണ്ടു്.

എന്റെ അഭിപ്രായങ്ങൾ ഇവിടെ പ്രസ്താവിക്കാൻ തുടങ്ങുന്ന തിനു മുമ്പു്, ഒരു പ്രധാനകാര്യം പ്രസ്താവിക്കേണ്ടതുണ്ടു്. ഒരു ഹിംസാധിഷ്ഠിതമായ സൈന്യത്തിലേക്കു് ആളുകളെ എടുക്കു മ്പോൾ, സ്ഥാനാർത്ഥികളുടെ യോഗ്യതയായി പരിഗണിക്കപ്പെടു ന്നതു് ശാരീരികയോഗ്യതമാത്രമാണു്. വൃദ്ധന്മാർ, സ്ത്രീകൾ, വെ റും ചെറുപ്പക്കാർ എന്നിവർ യോഗ്യരായി കണക്കാക്കപ്പെടുന്നില്ല. രോഗബാധിതക്കും തെരഞ്ഞെടുക്കപ്പെടാൻ അർഹതയില്ല. ഈ സൈന്യത്തിലേക്കു് ആളെ എടുക്കുന്നതു് ഈ നിയമങ്ങൾ അനു സരിച്ചായിരിക്കണം.

അഹിംസാത്മകമായ ഒരു സംഘത്തിലേക്കു് സേനാനികളെ തെരഞ്ഞെടുക്കുന്നതിനുള്ള അടിസ്ഥാനം തികച്ചും വേറൊന്നാണു്. പ്രധാനമായും നോക്കേണ്ടതു് സ്ഥാനാർത്ഥിയുടെ മാനസികാനുയോ ജ്യതയാണു്. അത്തരമൊരു സൈന്യത്തിൽ വൃദ്ധന്മാരും, സ്ത്രീകളും, വെറും ചെറുപ്പക്കാരും, കുരുടന്മാരും, മുടന്തന്മാരും, കുഷ്ഠരോഗികൾ പ്പോലും ഉണ്ടാവാം. അവർ സമരത്തിൽ വിജയിക്കുകയും ചെയ്യും. കൊല്ലാനുള്ള കഴിവുണ്ടാക്കാൻ അഭ്യാസം വേണം. മരിക്കാനുള്ള കഴിവു് അതിനു സന്നദ്ധനായ ആളിൽ ഉണ്ടു്. പത്തോ പന്ത്രണ്ടോ വയസ്സായ ഒരു ബാലൻ ഒത്ത ഒരു സത്യാഗ്രഹിയാവുന്നതു് സങ്ക ല്പിക്കാൻ കഴിയും. തീർച്ചയായും. നിത്യജീവിതത്തിൽ നാം അത്തരത്തിലുള്ള സംഭവങ്ങളുമായി ഇടപെടുന്നുണ്ടു്. ഹിംസാത്മക മായ ഒരു സൈന്യത്തിലേക്കു് അത്തരമൊരു കുട്ടിയെ ചേർക്കുക യെന്നതു് ഒരു പ്രശ്നമേയല്ല. ഏററവും മികച്ച ഇച്ഛാശക്തിയു ണ്ടെങ്കിൽത്തന്നെ, അയാൾക്കു് അതിനുള്ള ശാരീരിക യോഗ്യതയു ണ്ടാവില്ല.

---

31. Harijan, 13-10-1940, pp. 318-319

പക്ഷേ, കുഷ്ഠരോഗികളും അഹിംസാസൈന്യത്തിൽ ചേരാൻ അർഹതയുള്ളവരാണ് എന്നു പറഞ്ഞതിൽനിന്ന് അഹിംസാനിഷ്ഠനായ ഒരാൾക്കു ശാരീരികാനുയോജ്യതയെക്കുറിച്ച് ഒരു പരിഗണനയുമില്ലെന്നു ധരിക്കരുത്. ശാരീരികമായ പരിശീലനം സിദ്ധിച്ചവനുമാത്രം ചെയ്യാൻ സാധിക്കുന്ന ചില കർത്തവ്യങ്ങൾ അഹിംസ അനുശാസിക്കുന്നുണ്ട്. അതുകൊണ്ട്, ഒരു അഹിംസാലുവിന് ഏതുതരത്തിലുള്ള ശാരീരികശിക്ഷണമാണു നല്കപ്പെടേണ്ടതെന്നു ചിന്തിക്കുക സർവ്വപ്രധാനമാണ്. ഹിംസാസക്തമായ സൈന്യത്തിന് അനുഷ്ഠിക്കാനുള്ള നിയമങ്ങളിൽ വളരെയൊന്നും അഹിംസാനിഷ്ഠമായ ഒരു സൈന്യത്തിന് ബാധകമാവുകയില്ല. ഹിംസാസക്തമായ സൈന്യത്തിന് ആയുധങ്ങൾ വെറും പ്രകടനവസ്തുക്കളല്ല, തീർച്ചയായും നശീകരണാവശ്യത്തിനുള്ളതാണ്. അഹിംസാത്മകമായ ഒരു സൈന്യത്തിന് അവകൊണ്ട് ഉപയോഗമില്ല. അതിനാൽ വാള് കരിയുടെ നാവായും, കുന്തം കളയിളക്കാനുള്ള ആയുധമായും അല്ലാതെ, മാരകായുധങ്ങളായി ഉപയോഗിക്കാൻ ആലോചിക്കുമ്പോൾ പോലും അയാൾ ചൂളിപ്പോകും. വെടിവെക്കാൻ പഠിപ്പിക്കുന്നതുവഴി, ഹിംസാത്മകനായ ഒരു ഭടനെ ഹിംസയുടെ പ്രായോഗികപാഠം പഠിപ്പിക്കുന്നു. അഹിംസാഭടന് ഈ നേരമ്പോക്കിനു നേരമില്ല. രോഗികളെ ശുശ്രൂഷിക്കുക, സ്വന്തം ജീവിതംതന്നെ അപകടപ്പെടുത്തിവേണമെങ്കിലും ആപത്തിലകപ്പെട്ടവരെ രക്ഷിക്കുക, കള്ളന്മാരുടേയും കൊള്ളക്കാരുടേയും ശല്യങ്ങളുള്ള സ്ഥലങ്ങളിൽ ചുററിനടന്ന് അവരെ ആ കർമ്മങ്ങളിൽനിന്നു പിന്തിരിപ്പിക്കുന്ന കാര്യത്തിനു വേണ്ടിവന്നാൽ സ്വന്തം ജീവൻപോലും ബലിയർപ്പിക്കുക എന്നിവവഴി അയാൾക്ക് എല്ലാ ശിക്ഷണവും സിദ്ധിക്കും. രണ്ടാളുടേയും ഉടുപ്പുകൾ തമ്മിൽ വ്യത്യാസമുണ്ട്. ഹിംസാലുവായ ഭടൻ ദേഹരക്ഷയ്ക്കു കവചം ധരിക്കും, ജനങ്ങളുടെ കണ്ണഞ്ചിക്കുന്നതരത്തിലാവും അയാളുടെ ഉടുപ്പുകൾ. അഹിംസാലുവിന്റെ ഉടുപ്പ് സാധുക്കളുടെ ഉടുപ്പിന്റെ സമ്പ്രദായത്തിലുള്ളതും വിനയം സൂചിപ്പിക്കുന്നതും ലഘുവും ആയിരിക്കും. ചൂട്, തണുപ്പ്, മഴ എന്നിവയിൽനിന്ന് രക്ഷനേടുകമാത്രമാണ് അതിന്റെ ഉദ്ദേശം. ഹിംസാലുവായ ഒരു ഭടന്റെ ആത്മരക്ഷ, അയാൾ എത്രമാത്രം ദൈവത്തിന്റെ നാമം ജപിച്ചാലും, അയാളുടെ ആയുധങ്ങളാണ്. ആയുധങ്ങൾക്കു ലക്ഷക്കണക്കിൽ പണം ചെലവാക്കാൻ അയാൾ മടിക്കുകയില്ല. ഒരഹിംസാഭടന്റെ ആദ്യത്തേതും അവസാനത്തേതുമായ വാളും പരിചയും ദൈവത്തിലുള്ള അചഞ്ചലവിശ്വാസം മാത്രമാണ്. രണ്ടാളുടേയും ബുദ്ധികൾ തമ്മിൽ ധ്രുവാന്തരങ്ങളുണ്ട്. അക്രമി എപ്പോഴും ശത്രുനാശത്തിനുവേണ്ടി പ്രവർത്തിക്കുകയും ആ ഉദ്ദേശം സാധിപ്പിക്കാൻ ദൈവത്തോടു പ്രാർത്ഥിക്കുകയും ചെയ്യുന്നു. ബ്രിട്ടീഷുകാരുടെ ദേശീയഗാനം ഇത്തരുണത്തിൽ ചിന്തനീയമാണ്. രാജാവിനെ രക്ഷി

ക്കാനും ശത്രുവിന്റെ കുടിലതന്ത്രങ്ങൾ ഛിന്നഭിന്നമാക്കാനും, ശത്രുവെ സംഹരിക്കുവാനുമാണ് അതിൽ ദൈവത്തോടു പ്രാർത്ഥിക്കുന്നതു്. ആദരവോടെനിന്നു് ഏകസ്വരത്തിൽ ഇംഗ്ലണ്ടിലെ ജനലക്ഷങ്ങൾ ഈ ദേശീയഗാനം ഉച്ചസ്വരത്തിൽ ആലപിക്കുന്നു. ദൈവം കരുണാമൂർത്തിയാണെങ്കിൽ, ഇത്തരം പ്രാർത്ഥന അദ്ദേഹം ചെവിക്കൊള്ളാൻ വഴിയില്ല; പക്ഷേ, അതു ചൊല്ലുന്നവരുടെ ഹൃദയത്തെ ബാധിക്കാതിരിക്കുകയില്ല. യുദ്ധകാലത്തു് അതു് അവരുടെ വെറുപ്പും ക്രോധവും ആളിക്കത്തിക്കും. ശത്രുവിനെതിരായുള്ള ദ്വേഷം ഭീകരമായി ആളിക്കത്തിക്കാതെ നോക്കുകയെന്നതാണ് അഹിംസാസമരം ജയിക്കാനുള്ള ആദ്യത്തെ ഉപാധി.

അഹിംസാലുവിന്റെ നിഘണ്ടുവിൽ ബാഹ്യശത്രു എന്നൊരു വാക്കില്ല. ശത്രുവാണെന്നു സങ്കല്പിക്കപ്പെടുന്നവനോടും കാരുണ്യമല്ലാതെ മറ്റൊരു വികാരം അയാളുടെ ഹൃദയത്തിലുണ്ടാവുകയില്ല. അയാൾ വിശ്വസിക്കുന്നതു് ആരും കല്പിച്ചുകൂട്ടി ക്രൂരനാകുന്നില്ലെന്നും ശരിയും തെററും തമ്മിൽ വിവേചിച്ചറിയാനുള്ള സഹജസിദ്ധികളില്ലാത്തവനായി ഒരു മനുഷ്യനും ഇല്ലെന്നും ആ കഴിവു തികച്ചും വളർത്തുകയാണെങ്കിൽ, അതു തികച്ചും അഹിംസയായി പാകപ്പെട്ടുവരുമെന്നുമാണ്. അതുകൊണ്ടു് അയാൾ ദൈവത്തോടു പ്രാർത്ഥിക്കും, ശത്രുവാണെന്നു വിചാരിക്കപ്പെടുന്നവനു ശരിയെന്തെന്ന ബോധമുണ്ടാക്കുവാനും അങ്ങനെ അയാളെ അനുഗ്രഹിക്കാനും. അവനവനുവേണ്ടിയുള്ള അയാളുടെ പ്രാർത്ഥന തന്നിൽ കാരുണ്യത്തിന്റെ ഉറവു വററാതെ എന്നും ഒഴുകിക്കൊണ്ടിരിക്കട്ടെ എന്നും, മരണത്തെ അഭിമുഖീകരിക്കാൻ തക്കവണ്ണം തനിക്കു് അത്രയധികം സദാചാരശക്തി വർദ്ധിക്കുമാറാകട്ടെ എന്നുമാണ്.

അങ്ങനെ രണ്ടുപേരുടേയും മനസ്സുകൾ തമ്മിൽ ധ്രുവാന്തരമുണ്ടാകുമ്പോൾ, ആ തോതിൽത്തന്നെ ശാരീരികശിക്ഷണവും വ്യത്യാസപ്പെടും.

സായുധപട്ടാളാഭ്യാസനം എങ്ങനെയാണെന്നു നമുക്കെല്ലാമറിയാം. എന്നാൽ, അഹിംസാധിഷ്ഠിതമായ അഭ്യസനം വ്യത്യസ്തരീതിയിലാകുമെന്നു് നാം ഒരിക്കലും വിചാരിച്ചിട്ടില്ല. ലോകത്തിലെവിടെയെങ്കിലും മുമ്പു് ഇത്തരമൊരഭ്യാസനം നല്കിയിരുന്നുവോ എന്നു കണ്ടുപിടിക്കുവാൻ നാം ഇന്നും ശ്രമിച്ചിട്ടില്ല. പണ്ടു് അപ്രകാരം വിദ്യാഭ്യാസം നൽകപ്പെട്ടിരുന്നുവെന്നും ഇന്നും അവിടവിടെനല്ലപ്പെട്ടുവരുന്നുണ്ടെന്നും എനിക്കഭിപ്രായമുണ്ടു്. ഹഠയോഗത്തിലെ വിവിധാഭ്യാസങ്ങൾ ഈ വഴിക്കുള്ളതാണ് ഈ വഴിക്കു നൽകപ്പെടുന്ന കായികാഭ്യാസം മററുകാര്യങ്ങളുടെ കൂട്ടത്തിൽ ശാരീരികാരോഗ്യവും, ശക്തിയും, ഉഷാറും, ചൂടും തണുപ്പും താങ്ങാനുള്ള ശക്തിയുമുണ്ടാക്കുന്നു. ഈ വ്യായാമങ്ങളുടെ സമ്പ്രദാ

യങ്ങളേയും ഗുണങ്ങളേയും സംബന്ധിച്ച് ശ്രീ കുവലയാനന്ദജി ശാസ്ത്രീയഗവേഷണങ്ങരം നടത്തുകയാണ്. അദ്ദേഹത്തിൻെറ ഗവേഷണങ്ങളുടെ പുരോഗതിയെപ്പററിയോ, അദ്ദേഹം ഈ പരീക്ഷണങ്ങരം അഹിംസാലക്ഷ്യത്തോടെയാണോ ചെയ്യുന്നതെന്നതിനേക്കുറിച്ചോ എനിക്കു വിവരമില്ല. ഹഠയോഗത്തെപ്പററി ഞാൻ പരാമർശിച്ചതിൻെറ ഉദ്ദേശ്യം ഇത്തരം പഴയ അഹിംസാത്മകമായ അഭ്യാസം—അതിൽ നന്നാക്കേണ്ടതായി പലതും ശേഷിക്കുന്നുണ്ടെങ്കിലും—ഉണ്ടെന്നു കാണിക്കുകയാണ്. ഈ ശാസ്ത്രത്തിൻെറ ഉപജ്ഞാതാവിനു ബഹുജനങ്ങളെ പൊതുവേ ബാധിക്കുന്ന അഹിംസാചരണത്തിൻെറ ആശയം ഉള്ളിലുണ്ടായിരുന്നുവോ എന്നും എനിക്കറിയില്ല. ഈ യോഗാഭ്യാസങ്ങളുടെ പിന്നിൽ വ്യക്തിപരമായ മോക്ഷത്തിനുള്ള ആഗ്രഹം ഉണ്ടായിരുന്നു. ഈ വിവിധ വ്യായാമങ്ങളുടെ ഉദ്ദേശ്യം മനോനിയന്ത്രണം സിദ്ധിക്കാൻ ശരീരത്തെ ശക്തിമത്തും പരിശുദ്ധവുമാക്കുകയെന്നതാണ്. നാം ഇന്നു ചിന്തിച്ചുകൊണ്ടിരിക്കുന്ന അഹിംസ എല്ലാമതങ്ങളിലുംപെട്ട ആളുകരംക്കു ബാധകമാകയാൽ, നാമുണ്ടാക്കുന്ന ചട്ടങ്ങരം അഹിംസയിൽ വിശ്വസിക്കുന്ന എല്ലാവർക്കും സ്വീകാര്യമായ നിലയിലുള്ളതാവണം. അപ്പോരം, നാമൊരു അഹിംസാസൈന്യത്തെ സംഘടിപ്പിക്കുവാൻ ആലോചിച്ചുകൊണ്ടിരിക്കുന്നസ്ഥിതിക്ക്, അതായത് ഒരു സത്യാഗ്രഹസംഘം രൂപീകരിക്കാനാഗ്രഹിക്കുന്ന സ്ഥിതിക്ക്, പഴയതു് അടിസ്ഥാനമായി സ്വീകരിച്ചുകൊണ്ടേ പുതുതായി ഒന്നു കെട്ടിപ്പടുക്കാൻ സാദ്ധ്യമാകു. ആ സ്ഥിതിക്ക് ഒരു സത്യാഗ്രഹിക്കാവശ്യമായ ശാരീരികവ്യായാമത്തേപ്പററി നമുക്കാലോചിച്ചുനോക്കാം. സത്യാഗ്രഹിക്കു മാനസികവും ശാരീരികവുമായ ശക്തിയില്ലെങ്കിൽ, അയാരം പരിപൂർണ്ണമായ നിർഭയത്വം നേടുന്നതിൽ പരാജയപ്പെട്ടുവെന്നു വരാം. അയാരംക്ക് ഒററയ്ക്കു രാവും പകലും ഒരേ സ്ഥലത്തു് കാവൽനിൽക്കുവാനുള്ള കഴിവുണ്ടാകണം; തണുപ്പും ചൂടും മഴയും സഹിക്കേണ്ടിവന്നാലും അയാരം കിടപ്പിലാവരുതു്. അയാരംക്ക് ആപൽമേഖലകളിലേക്കു കടന്നുചെല്ലാനും, അഗ്നിബാധയേററ സ്ഥലങ്ങളിലേക്കു പാഞ്ഞെത്താനും, വിജനമായ കാടുകളിലും മരണം പതിയിരിക്കുന്നിടങ്ങളിലും അലഞ്ഞുനടക്കാനുമുള്ള ധൈര്യം സിദ്ധിച്ചിരിക്കണം. അയാരം കഠിനമായ പ്രഹരവും, പട്ടിണിയും അതിൽ കവിഞ്ഞ കഷ്ടപ്പാടുകളും മുറുമുറുപ്പില്ലാതെ സഹിച്ചും, നിൽക്കാൻ ബാദ്ധ്യതപ്പെട്ട സ്ഥലത്തു നില്ക്കുകതന്നെ ചെയ്യും. അപ്രാപ്യമെന്നു തോന്നുന്ന ലഹളപ്രദേശങ്ങളിലേക്ക് അയാരംക്ക് ഊളിയിട്ടു ചെല്ലാനുള്ള മിടുക്കും കഴിവുമുണ്ടാകും. അഗ്നിജ്വാലാവലയിതമായ മാളികകളുടെമുകളിൽ ജീവിക്കുന്ന ആളുകളെ രക്ഷിക്കാൻവേണ്ടി, ചുണ്ടത്തു് ദൈവത്തിൻെറ നാമവുമായി, കടന്നുചെല്ലാനുള്ള മോഹവും കഴിവും

അയാരംക്കുണ്ടാവും. വെള്ളപ്പൊക്കത്തിൽപ്പെട്ടു് ഒഴുകിപ്പോകുന്ന ജനങ്ങളെ രക്ഷപ്പെടുത്താൻ നദികളിലേക്കു കുതിച്ചുചാടാനോ, മുങ്ങിച്ചാവുന്ന ഒരാളെ രക്ഷിക്കാൻ കിണററിലേക്കു ചാടാനോ വേണ്ട ധൈര്യം അയാരംക്കുണ്ടാവും. ഈ പട്ടിക എത്രയെങ്കിലും നീട്ടിക്കൊണ്ടുപോകാം. ഇതിൻെറ സാരം ഒന്നാണു്: ആപത്തിലും കഷ്ടപ്പാടിലുമാണ്ടുകിടക്കുന്ന ജനങ്ങളെ രക്ഷിക്കാൻവേണ്ടി എപ്പോഴും ഓടിയെത്തുവാനുള്ള സന്നദ്ധത നമുക്കുണ്ടാകണം; നമുക്കു നേരിടേണ്ടിവരുന്ന എത്ര വലിയ കഷ്ടപ്പാടും സന്തോഷപൂർവ്വം നമ്മരം സഹിക്കുകയും വേണം. ഈ അടിസ്ഥാനപ്രമാണം സ്വീകരിച്ച ഒരാരംക്കു് എളുപ്പത്തിൽ സത്യാഗ്രഹികരംക്കുള്ള ശാരീരികവ്യായാമനിയമങ്ങരം ആലോചിച്ചു് ഉണ്ടാക്കുവാൻ കഴിയും. ഈ പരിശീലനങ്ങളുടെ അടിസ്ഥാനപ്രമാണം മുഴുവൻ ഈശ്വരവിശ്വാസമാണെന്നു് എനിക്കു് ഉറച്ചബോദ്ധ്യമുണ്ടു്. അതില്ലെങ്കിൽ, ഒരാരംക്കു സിദ്ധിച്ച പരിശീലനം മുഴുവൻ ഒരു പ്രതിസന്ധിഘട്ടത്തിൽ പരാജയപ്പെട്ടുപോകാൻ സാദ്ധ്യതയുണ്ടു്.

ഈശ്വരനാമം ഉച്ചരിക്കാൻതന്നെ ലജ്ജിക്കുന്ന പലരും കോൺഗ്രസ്സിലുണ്ടെന്നുപറഞ്ഞു് ആരും എൻെറ പ്രസ്താവനയെ അപഹസിക്കാതിരിക്കട്ടെ. ഞാനറിയുകയും വികസിപ്പിക്കുകയും ചെയ്ത രീതിയിലുള്ള സത്യാഗ്രഹശാസ്ത്രത്തിൻെറ അടിസ്ഥാനത്തിൽ, എൻെറ വീക്ഷണഗതി വ്യക്തമാക്കാൻ മാത്രമാണു് ഞാൻ ശ്രമിക്കുന്നതു്. ഒരു സത്യാഗ്രഹിയുടെ ഒരേയൊരായുധം ദൈവമാണു്—അദ്ദേഹത്തെ അയാരം ഏതുപേരിൽ അറിഞ്ഞാലും. അദ്ദേഹമില്ലെങ്കിൽ, പൈശാചികായുധങ്ങരം ധരിച്ച എതിരാളിയുടെ മുമ്പിൽ സത്യാഗ്രഹി ദുർബ്ബലനാണു്. മിക്ക ജനങ്ങളും കായികശക്തിയുടെ മുമ്പിൽ നമസ്കരിക്കുന്നു. പക്ഷേ, ദൈവമാണു് തൻെറ ഏകരക്ഷിതാവെന്നു അംഗീകരിക്കുന്ന ഒരാരം ഏററവും പ്രബലമായ ഭൗമശക്തിക്കുമുമ്പിൽപോലും കുനിയാതെ നിൽക്കും.

ഒരു സത്യാഗ്രഹിക്കു് ഈശ്വരവിശ്വാസം അത്യാവശ്യമായിരിക്കുന്നതുപോലെതന്നെ ബ്രഹ്മചര്യവും അത്യാവശ്യമാണു്. ബ്രഹ്മചര്യമില്ലാതെ സത്യാഗ്രഹിക്കു തേജസ്സുണ്ടാവില്ല; ലോകത്തിൻെറ മുഴുവൻ എതിർപ്പിനെ നിരായുധനായി നേരിടാനുള്ള കരുത്തുണ്ടാവില്ല. ബ്രഹ്മചര്യത്തിനു് ഇവിടെ ലൈംഗികസംയമനത്തിലൂടെ ജൈവോർജ്ജം നിലനിർത്തി സംരക്ഷിക്കുകയെന്ന പരിമിതാർത്ഥമേ ആവശ്യമുള്ളു; ഞാൻ നൽകിയിട്ടുള്ള സമഗ്രമായ നിർവ്വചനം ആവശ്യമില്ല. ബാഹ്യമായ ആരോഗ്യസംരക്ഷണോപായമൊന്നും കൂടാതെ അല്പാഹാരംകൊണ്ടുമാത്രം ജീവിക്കാനുദ്ദേശിക്കുകയും, എന്നിട്ടും ശാരീരികശക്തിയുണ്ടാക്കാൻ ആശിക്കുകയും ചെയ്യുന്ന ഒരാരംക്കു ജൈവോർജ്ജം നിലനിർത്തേണ്ട ആവശ്യമുണ്ടു്. മനുഷ്യനു് എന്നും കൈവശം വെക്കാവുന്ന ഏററവും

വിലപിടിച്ച സമ്പത്താണതു്. അതു സംരക്ഷിക്കാൻ കഴിയുന്ന വർക്കു് എന്നും അതിൽനിന്നു നവംനവങ്ങളായ ശക്തികൾ ലഭിച്ചുകൊണ്ടിരിക്കും. ആ ബലം ഉപയോഗിച്ചുതീക്കുന്നവൻ, ബോധപൂർവ്വമായാലും അല്ലെങ്കിലും, അവസാനം വിഫലവീര്യനാവും. വേണ്ടസമയത്തു് അയാളുടെ ശക്തി അയാൾക്കുപയോഗപ്പെടാതിരിക്കുന്നതു കാണാം. ഈ ഊർജ്ജം സംരക്ഷിക്കാനുള്ള മാർഗ്ഗത്തെപ്പററിയും രീതികളേപ്പററിയും ഞാൻ പലപ്പോഴും എഴുതിയിട്ടുണ്ടു്. വായനക്കാർ എൻെറ ലേഖനങ്ങൾ വായിച്ചു് ആ നിർദ്ദേശങ്ങൾ നടപ്പിലാക്കാൻ നോക്കട്ടെ. കാഴ്ചകൊണ്ടോ സ്പർശം കൊണ്ടോ കാമാസക്തനായിത്തീരുന്നവനു് ഒരിക്കലും അയാളുടെ ജൈവോർജ്ജം നിലനിർത്താനാവുകയില്ല; വെറും മാംസപിണ്ഡങ്ങളെ കാമിക്കുന്നവനും അങ്ങനെതന്നെ. നിയമങ്ങൾ കർശനമായി അനുഷ്ഠിക്കാതെ ഒരാൾക്കു് ഈ ഊർജ്ജം നിലനിർത്തുന്നതിൽ വിജയമുണ്ടാവില്ല—ക്ഷീണിക്കാതെ ഒഴുക്കിനെതിരായി നീന്താൻ സാദ്ധ്യമല്ലാത്തതുപോലെ. ശാരീരികസംയമം അനുഷ്ഠിക്കുകയും, ചിന്തയിൽ പാപം പ്രവർത്തിക്കുകയും ചെയ്യുന്ന ഒരാൾ ബ്രഹ്മചര്യം പാലിക്കുന്നുണ്ടെന്നു് ഘോഷിക്കാതെ നിയന്ത്രിത ഗാർഹസ്ഥ്യം സ്വീകരിച്ച ഒരാളേക്കാൾ മോശസ്ഥിതിയിലാണു്. എന്തുകൊണ്ടെന്നാൽ, മനസാ ഭോഗിയായ ഒരാൾ എന്നും അഭിലാഷപൂർത്തി വരാത്തവനായിരിക്കും. അയാൾ ജീവിതം അവസാനിപ്പിക്കുന്നതു സദാചാരപരമായി നശിച്ചവനും ഭൂമിക്കു ഭാരവുമായിട്ടായിരിക്കും. അങ്ങനെയൊരാൾക്കു് ഒരിക്കലും തികഞ്ഞ സത്യാഗ്രഹിയാകാൻ സാദ്ധ്യമല്ല.

പണത്തിനും പ്രസിദ്ധിക്കും പിന്നാലെ പാഞ്ഞുനടക്കുന്നവനും ഏതാണ്ടു് ഇതേ രീതിയിലാണു്. ഇതാണു് സത്യാഗ്രഹിയുടെ ശാരീരികപരിശീലനത്തിൻെറ അടിസ്ഥാനം. ഈ അടിസ്ഥാനത്തിൽ നിഷ്പ്രയാസം കെട്ടിപ്പടുക്കാവുന്നതാണു്, അതിൻെറ വ്യക്തമായ രൂപം.

ഒരു സത്യാഗ്രഹിയുടെ ശാരീരികശിക്ഷണത്തിൽ വാളു് കുന്തം തുടങ്ങിയ മാരകായുധങ്ങൾക്കു സ്ഥാനമില്ലെന്നു് ഇപ്പോൾ വ്യക്തമായിരിക്കും. കാരണം, നാമിന്നു കണ്ടതിനേക്കാൾ എത്രയോ ഭീകരങ്ങളായ ആയുധങ്ങൾ ഇന്നു നിലവിലുണ്ടു്; ദിനംപ്രതി കൂടുതൽ നവീനങ്ങളായ ആയുധങ്ങൾ കണ്ടുപിടിക്കപ്പെടുന്നുമുണ്ടു്. വാസ്തവികമോ സാങ്കല്പികമോ ആയ എല്ലാ ഭീതികളേയും അതിജീവിക്കാനുള്ള കഴിവു പരിശീലിച്ചുണ്ടാക്കേണ്ട ഒരാളെ, വാൾ ഏതുഭീതിയിൽനിന്നാണു് രക്ഷപ്പെടുത്താൻ പോകുന്നതു്. വാൾപ്പയററു പഠിച്ചതുകൊണ്ടു ഭയം മുഴുവൻ വിട്ടുമാറിയ ഒരാളേപ്പററി ഞാൻ കേട്ടിട്ടില്ല. അഹിംസാശയം ആത്മാംശമാക്കിയ മഹാവീരനും മററും ആയുധങ്ങളുടെ ഉപയോഗം അറിഞ്ഞിരുന്നതുകൊണ്ടല്ല

നിർഭയരായതു്; അവയുടെ പ്രയോഗം അറിഞ്ഞിരുന്നിട്ടും, അവർ ഭയം ത്യജിക്കുകയാണുണ്ടായതു്.

എപ്പോഴും ഖഡ്ഗത്തെ ആശ്രയിച്ചിട്ടുള്ള ഒരാൾക്കു് അതു വലിച്ചെറിയാൻ പ്രയാസമാകുമെന്നു് അല്ലമെന്നു് ഉള്ളോട്ടുകടന്നു ചിന്തിച്ചാൽ കാണാവുന്നതാണു്. വാളിന്റെ ഉപയോഗം ഒരിക്കലും അറിയാതെ, താൻ വാളിനെ പേടിക്കുന്നില്ലെന്നു വിഭാവനചെയ്യുന്ന ഒരാളേക്കാൾ മനഃപൂർവ്വം വാളു വലിച്ചെറിഞ്ഞ ഒരാളുടെ അഹിംസയാണു് കൂടുതൽ ശാശ്വതികമായിത്തോന്നുക. എന്നാൽ ശരിയായും അഹിംസാനിഷ്ഠനാകാൻ ഒരാൾ ആദ്യം ഹിംസാലുവാകണമെന്നും, ആയുധവിദ്യ അറിഞ്ഞിരിക്കണമെന്നും ഇപ്പറഞ്ഞതിനർത്ഥമില്ല. അങ്ങനെയാണെങ്കിൽ, യുക്തിസാമ്യം കൊണ്ടു്, ഒരു കള്ളനേ സത്യവാനാകാൻ കഴിയൂ എന്നും, രോഗിക്കേ ആരോഗ്യവാനാകാൻ പററൂ എന്നും, വിടനേ ബ്രഹ്മചാരിയാവാൻ സാധിക്കൂ എന്നും സിദ്ധിക്കും, നമ്മൾ പാരമ്പര്യത്തിന്റെ ചട്ടക്കൂട്ടിലൊതുങ്ങിനിന്നു ചിന്തിച്ചു് ശീലിക്കുന്നു; നമുക്കതിൽനിന്നു വിടുതി നേടാൻ വയ്യ എന്നതാണു് പരമാർത്ഥം. നമുക്കു് നിരപേക്ഷമായ ഒരു വീക്ഷണം സ്വീകരിക്കാൻ സാധിക്കാത്തതുകൊണ്ടു് ശരിയായ നിഗമനങ്ങളിലെത്താതെ നാം വ്യാമോഹവലയിൽ പെടുകയാണു്.

## 32

ഞാനെന്റെ ആശയം ഉദാഹരണസഹിതം വ്യക്തമാക്കാം. പ്രായോഗികമായ അഹിംസയെന്നാൽ ശരീരംകൊണ്ടുള്ള പൊതുവായ അദ്ധ്വാനമെന്നാണു് അർത്ഥം എന്നത്രേ അഹിംസയിലുള്ള എന്റെ പരീക്ഷണങ്ങൾ എന്നെ പഠിപ്പിച്ചിട്ടുള്ളതു്. ബോണ്ഡാരെഫ് എന്ന റഷ്യൻ ദാർശനികൻ അതിനെ 'ഭക്ഷ്യാദ്ധ്വാനം' എന്നു വിളിക്കുന്നു. അതിനർത്ഥം ഏററവും അടുത്ത സഹകരണം എന്നാണു്. ദക്ഷിണാഫ്രിക്കയിലെ ആദ്യത്തെ സത്യാഗ്രഹികൾ പൊതുനന്മയ്ക്കും പൊതുസമ്പത്തിനുംവേണ്ടി പരിശ്രമിച്ചു; അവർ മനഃസ്ഥിതികൊണ്ടു് പക്ഷികളേപ്പോലെ സ്വതന്ത്രരായിരുന്നു. അവരിൽ ഹിന്ദുക്കളും, ഷിയാസുന്നിവിഭാഗത്തിൽപ്പെട്ട മുസ്ലീങ്ങളും, പുത്തൻകൂററുകാരും കത്തോലിക്കരുമായ ക്രിസ്ത്യാനികളും പാഴ്സികളും ജൂതന്മാരുമുണ്ടായിരുന്നു. അവരിൽ ഇംഗ്ലീഷുകാരും ജർമ്മൻകാരുമുണ്ടായിരുന്നു. തൊഴിൽകൊണ്ടു് അവർ വക്കീലന്മാരും, ശില്പികളും, എൻജിനീയർമാരും. എലക്ട്രീഷ്യന്മാരും, അച്ചടിവേലക്കാരും കച്ചവടക്കാരുമായിരുന്നു. സത്യത്തിന്റേയും അഹിംസയുടേയും അനുഷ്ഠാനം മതപരമായ ഭേദബുദ്ധികളെയെല്ലാം ഉരുക്കിക്കളയുകയും, ഞങ്ങൾ ഓരോ മതത്തിലും സൗന്ദര്യം

---

32. Harijan, 17-1-1940, P. 429

കാണാൻ പഠിക്കുകയും ചെയ്തു. ഞാൻ തെക്കെ ആഫ്രിക്കയിൽ സ്ഥാപിച്ച രണ്ടു കോളനികളിലും ഒരൊററ മതമാത്സര്യമെങ്കിലും ഉണ്ടായതായി ഓർക്കുന്നില്ല. അച്ചടി ആശാരിപ്പണി, ചെരുപ്പു ണ്ടാക്കൽ, തോട്ടപ്പണി തുടങ്ങിയവ ഉൾപ്പെടുന്നതായിരുന്നു പൊതുജോലികൾ. പണി വിരസമായിരുന്നില്ല; അതു് ഒരാനന്ദമായിരുന്നു. സായാഹ്നങ്ങൾ സാഹിത്യപരിശ്രമത്തിനുവേണ്ടി ഉഴിഞ്ഞിടപ്പെട്ടിരുന്നു. സത്യാഗ്രഹസമരത്തിന്റെ മുന്നണിപ്പടയാളികളായിരുന്നു ഈ സ്ത്രീകളും പുരുഷന്മാരും കിടാങ്ങളും. ഇതിലധികം ധീരന്മാരോ അനുസരണശീലമുള്ളവരോ ആയ സഖാക്കളെ കിട്ടുമെന്നു് എനിക്കാശിക്കാൻ വയ്യായിരുന്നു. ഇന്ത്യയിൽ ദക്ഷിണാഫ്രിക്കയിലെ അനുഭവം തുടർന്നുവന്നു; അതു കുറെക്കൂടി മെച്ചപ്പെട്ടു എന്നുമാണെന്റെ വിശ്വാസം. പൊതുസമ്മതത്തോടെ സംഘടിപ്പിക്കപ്പെട്ട അഹമ്മദാബാദിലെ തൊഴിലാളിവർഗ്ഗം ഇന്ത്യയിലേററവും സുസംഘടിതമായ തൊഴിലാളികളാണു്. തുടങ്ങിയ വഴിക്കുതന്നെ അതിന്റെ പ്രവർത്തനം തുടർന്നുപോവുകയാണെങ്കിൽ, ഇപ്പോഴത്തെ ഉടമകളോടൊപ്പം അവരും മില്ലുകളുടെ പൊതുവുടമകളാവും. അതല്ല അതിന്റെ പരിണതഫലമെങ്കിൽ, അവരുടെ അഹിംസയ്ക്കു ചില പന്തികേടുകളുണ്ടു് എന്നുകാണാം.

## 5. ദേഹാധ്വാനത്തിന്റെ മാന്യത

### 33

എന്തിനാണു് നാം കൈയുപയോഗിക്കുന്നതെന്നു നിങ്ങൾ ചോദിക്കാം. ''ദേഹാധ്വാനം നിരക്ഷരകുക്ഷികൾക്കുള്ളതാ''ണെന്നും ''എനിക്കു് സാഹിത്യവും രാഷ്ട്രീയലേഖനങ്ങളും വായിച്ചു സമയം കഴിക്കാനേ കഴിയൂ'' എന്നും നിങ്ങൾ പറയാം. നാം അധ്വാനത്തിന്റെ മാന്യത അല്പം മനസ്സിലാക്കണം എന്നു് എനിക്കു തോന്നുന്നു. ഒരു ക്ഷുരകനോ ചെരുപ്പുകുത്തിയോ കലാശാലയിൽ പോകുന്നതോടെ അയാൾ ക്ഷുരകന്റേയോ ചെരുപ്പുകുത്തിയുടേയോ പ്രവൃത്തി ഉപേക്ഷിക്കരുതു്. ക്ഷുരകന്റെ പ്രവൃത്തി വൈദ്യന്റെ പ്രവൃത്തിയേപ്പോലെതന്നെ മാന്യമാണെന്നു ഞാൻ കരുതുന്നു.

### 34

വിദ്യാഭ്യാസം നിർബ്ബന്ധിതവും ആഗ്രഹിക്കുന്ന എല്ലാ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ലഭ്യവുമാകണമെങ്കിൽ, നമ്മുടെ

---

33. Speeches and Writings of Mahatma Gandhi (Towards New Education, p. 37)

34. Young India, 2-8-1928 (To the Students, pp. 142—154)

പള്ളിക്കൂടങ്ങളും കലാശാലകളും സ്വയംപര്യാപ്തമാകണം — തികച്ചു മല്ലെങ്കിൽ മിക്കവാറുമെങ്കിലും — എന്നു് ഈ പംക്തികളിൽ പല പ്പോഴും നിർദ്ദേശിക്കപ്പെട്ടിട്ടുണ്ടു്, സംഭാവനമൂലമോ, സർക്കാർ ധനസഹായംമൂലമോ, വിദ്യാർത്ഥികളിൽനിന്നീടാക്കുന്ന ഫീസുമൂ ലമോ ആകരുതു് ഈ സ്വയം പര്യാപ്തത; വിദ്യാർത്ഥികൾ തന്നെ ചെയ്യുന്ന ആദായകരമായ പ്രവൃത്തികൾ മുഖാന്തരമാവണം അതു്. വ്യവസായാഭ്യസനം നിർബന്ധിതമാക്കിയാലേ ഇതു പ്രായോ ഗികമാവുകയുള്ളൂ. സാഹിത്യാഭ്യസനത്തോടൊപ്പം വിദ്യാർത്ഥികൾ വ്യവസായാഭ്യസനവും ചെയ്യേണ്ടതിന്റെ ആവശ്യകത ദിനംപ്രതി കൂടുതൽകൂടുതൽ അംഗീകരിക്കപ്പെട്ടു വരുന്നതിനുപുറമെ, പ്രത്യക്ഷ മായിത്തന്നെ വിദ്യാഭ്യാസം സ്വയം പര്യാപ്തമാക്കാൻവേണ്ടിയും വ്യവസായാഭ്യസനം ഒന്നിച്ചു തുടർന്നുപോകേണ്ടുന്ന ആവശ്യകത കൂടി ഈ രാജ്യത്തുണ്ടു്. നമ്മുടെ വിദ്യാർത്ഥികൾ ദേഹാധ്വാന ത്തിന്റെ മഹത്വം അംഗീകരിക്കാൻ തുടങ്ങുകയും, അധ്വാനപരമായ തൊഴിലറിയാതിരിക്കുന്നതു് അവമാനചിഹ്നമാണെന്നുള്ള ഒരു ധാരണ ഉണ്ടാകുകയുംചെയ്താലേ ഇതു സാദ്ധ്യമാവുകയുള്ളൂ. ലോക ത്തിലെ ഏററവും സമ്പന്നമായ രാജ്യമാണു് അമേരിക്ക. അവിടെ വിദ്യാഭ്യാസം സ്വയംപര്യാപ്തമാക്കേണ്ടുന്ന ആവശ്യം ഏററവും കുറ വാണു്. അവിടെ തങ്ങളുടെ വിദ്യാഭ്യാസത്തിനുള്ള ചെലവു് കുട്ടി കൾ ഭാഗികമായോ പൂർണ്ണമായോ വഹിക്കുകയെന്നതു് ഒരു സാധ രണകാര്യമാണു്. ''ദി ഹിന്ദുസ്ഥാൻ അസോസിയേഷൻ ഓഫ് അമേരിക്ക'' യുടെ ഔദ്യോഗിക ബുള്ളററിൻ ആയ ''ഹിന്ദു സ്ഥാനി സ്റ്റുഡൻറു്'' (500, റിവർസൈഡു് ഡ്രൈവു്, ന്യൂ യോർക്കു്) ഇങ്ങനെ പറയുന്നു:

''അമേരിക്കൻ വിദ്യാർത്ഥികളിൽ അമ്പതുശതമാനത്തോളം പേർ വേനലവധിക്കാലവും, അദ്ധ്യയനവർഷത്തിൽത്തന്നെ തങ്ങ ളുടെ സമയത്തിന്റെ ഒരു ഭാഗവും ധനസമ്പാദനത്തിനു വിനി യോഗിക്കുന്നു''. 'സ്വാശ്രയശീലരായ വിദ്യാർത്ഥികൾ ബഹുമാനി ക്കപ്പെടുന്നു.' എന്നു് കാലിഫോർണിയാസർവ്വകലാശാലാബുള്ളററി നിൽ എഴുതിയിരിക്കുന്നു. പന്ത്രണ്ടുമുതൽ പതിനാറുവരെ യൂണിററു കളായി, ആഴ്ചയിൽ മുപ്പത്തിആറുമുതൽ നാല്പത്തിയെട്ടുവരെ മണി ക്കൂറുകൾ എടുക്കുന്ന കോളേജ്‌വിദ്യാഭ്യാസത്തിന്നു് സാരമായ വിഘാതംകൂടാതെ, ഒരു വിദ്യാർത്ഥിക്കു് ന്യായപ്രകാരം പണി യെടുത്താൽത്തന്നെ അദ്ധ്യയനവർഷത്തിൽ ആഴ്ചയിൽ 12 മുതൽ 25 വരെ മണിക്കൂർ ഇതിനായി നീക്കിവെയ്ക്കാൻ പററും. താഴെ ക്കൊടുക്കുന്ന വിഷയങ്ങളിൽ ഒരു വിദ്യാർത്ഥിക്കു് അല്പം പ്രായോ ഗികജ്ഞാനംതന്നെവേണം: ആശാരിപ്പണി, ഭൂമിയളക്കൽ, കെട്ടി ടത്തിന്റെ ആകൃതിയും കണക്കും വരച്ചുണ്ടാക്കൽ, ഇഷ്ടികപട ക്കൽ, ചുമരും നിലവും തേയ്ക്കൽ, യന്ത്രവാഹനങ്ങളോടിക്കൽ,

ഛായാഗ്രഹണം, യന്ത്രശാലയിലെ പണികൾ, ചായംകേററൽ, പാടത്തുപണി, കൃഷിസംബന്ധമായ പൊതുജോലികൾ, വാദ്യസംഗീതപ്രയോഗം മുതലായവ. ഏതെങ്കിലും ഭക്ഷ്യശാലയിൽ രണ്ടോ മൂന്നോ മണിക്കൂർ ജോലിയെടുക്കുകയോ മറേറാ ചെയ്താൽ ഒരു വിദ്യാൎത്ഥിയുടെ അദ്ധ്യയനകാലത്തെ താമസച്ചെലവു് അങ്ങനെ കഴിഞ്ഞുപോകും. ഭാഗികമായി സ്വന്തംകാര്യം നിവ്വഹിക്കാൻ കഴിവുള്ള ഒരു വിദ്യാർത്ഥി വേനലവധിക്കാലത്തു പണിയെടുത്തു് 150—200 ഡോളറുകൾ സമ്പാദിച്ചേക്കും, ന്യൂയോക്കുസർവ്വകലാശാല പിററ്സ്ബർഗ്ഗ് യൂണിയൻസർവ്വകലാശാല, ആൻറിയോക്ക് കോളേജ് എന്നിവ കുട്ടികൾക്കു് വ്യവസായസ്ഥാപനങ്ങളിൽ പണിയെടുത്തു് ഒരു കൊല്ലത്തെ ററ്യൂഷൻ ചെലവിനുള്ളവക സമ്പാദിക്കാവുന്നതരത്തിൽ, വ്യവസായിക എഞ്ചിനീയറിങ്ങ് കോഴ്സുകൾ നടത്തുന്നുണ്ടു്. ഇതിനുപുറമേ, ആ കാലമത്രയും പ്രായോഗികപരിചയം നേടിയെന്ന പരിഗണനയും ഭാവിയിൽ ആ വിദ്യൎത്ഥിക്കു സിദ്ധിക്കുന്നു.

''മിച്ചിഗൻ സർവ്വകലാശാലയും അത്തർത്തിൽ സിവിൽ മെക്കാനിക്കൽ എഞ്ചിനിയറിങ്ങുകളിൽ സഹകരണകോഴ്സുകൾ തുടങ്ങാൻ ആലോചിച്ചുവരുന്നു. സഹകരണകോഴ്സുകളിൽ പഠിക്കുകയാണെങ്കിൽ എഞ്ചിനീയറിങ്ങിൽ ബിരുദം സമ്പാദിക്കാൻ ഒരു വർഷം കൂടുതൽ പഠിക്കേണ്ടിവരും.''

തങ്ങളുടെ വിദ്യാഭ്യാസച്ചെലവുകൾ വിദ്യാർത്ഥികൾക്കു സ്വയം വഹിക്കാനുള്ള കഴിവുണ്ടാക്കത്തക്കവിധത്തിൽ അമേരിക്കയിലെ സ്കൂളുകളും കോളേജുകളുംതന്നെ പാകപ്പെട്ടതാണമെങ്കിൽ, നമ്മുടെ സ്കൂളുകളേയും കോളേജുകളേയും സംബന്ധിച്ചിടത്തോളം ഇതെത്രയധികം അവശ്യമാണു്? സാധുവിദ്യാർത്ഥികൾക്കെന്തെങ്കിലും തൊഴിൽ കണ്ടുപിടിക്കുകയല്ലേ അവക്കു സൗജന്യവിദ്യാഭ്യാസംനല്കി അവരെ പാപ്പരാക്കുന്നതിനേക്കാൾ ഭേദം? ഒരാൾ കൈകൊണ്ടും കാലുകൊണ്ടും പണിയെടുത്തു് സ്വന്തം ജീവിതച്ചെലവിനും വിദ്യാഭ്യാസച്ചെലവിനുമുള്ള വക സമ്പാദിക്കുന്നതു് മാന്യതക്കുറവാണെന്ന മിഥ്യാബോധം മനസ്സിലുണ്ടാക്കുന്നതുവഴി ഭാരതീയവിദ്യാർത്ഥികൾക്കു നാം ചെയ്യുന്ന ദ്രോഹം എത്ര പറഞ്ഞാലും അധികമാവാൻ അസാദ്ധ്യമാണു്. നാം ചെയ്യുന്ന ദ്രോഹം സദാചാരപരവും ഭൗതികവുമാണു്; തീർച്ചയായും ഭൗതികമെന്നതിനേക്കാൾ സദാചാരപരമാണതു്. സൗജന്യമായി ലഭിക്കുന്ന പാണ്ഡിത്യം മനഃസാക്ഷിയുള്ള ഒരു വിദ്യാൎത്ഥിയുടെ മനസ്സിൽ ജീവിതകാലം മുഴുവൻ ഒരു ഭാരമായി നില്ക്കും; നില്ക്കണം. തനിക്കു വിദ്യാഭ്യാസത്തിനു മററാരുടേയോ സൗജന്യത്തെ ആശ്രയിക്കേണ്ടിവന്നു എന്നു് ഭാവിജീവിതത്തിൽ ഓർമ്മിപ്പിക്കപ്പെടാൻ ആരും ഇഷ്ടപ്പെട്ടുന്നില്ല. നേരെമറിച്ചു്, തന്റെ മാനസികവും ശാരീരികവും ആദ്ധ്യ

ത്മികവുമായ വിദ്യാഭ്യാസത്തിനുവേണ്ടി ഒരു മരപ്പണിശാലയിലോ അതുപോലുള്ള മറെറതെങ്കിലും സ്ഥലത്തോ പണിയെടുക്കാൻ ഭാഗ്യമുണ്ടായിട്ടുണ്ടെങ്കിൽ; ആ കാലത്തേപ്പററി സാഭിമാനം സ്മരിക്കാത്ത ആരാം എവിടെയുണ്ടു്?

## 35

നിർഭാഗ്യവശാൽ, മദ്യനികുതിയുടെ അഭാവവുമായി കെട്ടുപിണഞ്ഞു കിടക്കുന്ന ഒരു പ്രശ്നമാണു് വിദ്യാഭ്യാസപ്രശ്നം എങ്ങനെ പരിഹരിക്കാമെന്നുള്ളതു്. തീർച്ചയായും പുതിയ നികുതി ചുമത്താനുള്ള വഴികളും സൂത്രങ്ങളുമുണ്ടു്. ഈ ദരിദ്രരാജ്യത്തിനുപോലും പുതിയ നികുതികൾ ചുമത്താനുള്ള സാദ്ധ്യതകളുണ്ടെന്നു് പ്രൊഫസർ ഷായും പ്രൊഫസർ ഖംഭട്ടായും കാണിച്ചുതന്നിട്ടുണ്ടു്. സമ്പത്തുകൾക്കു വേണ്ടത്രനികുതി ചുമത്തിയിട്ടില്ല. ഇക്കാര്യത്തിൽ, ലോകത്തിലെ എല്ലാരാജ്യങ്ങളേയും അപേക്ഷിച്ച് ഇന്ത്യയിൽ, വ്യക്തികൾ അമിതമായ ധനം കൈവശം വെയ്ക്കുന്നതു് ഇന്ത്യൻ ജനതയോടു ചെയ്യുന്ന കുററമായി വേണം ഗണിക്കാൻ. അങ്ങനെ കൈവശം വെക്കുന്നതുകൊണ്ടു്, സമ്പത്തുകൾക്കു ചുമത്തുന്ന നികുതിയുടെ പരമാവധി ഒരിക്കലും ഒരു നിശ്ചിതപരിധിക്കപ്പുറമാകാൻ കഴിയാതെ വരുന്നു. ഇംഗ്ലണ്ടിനേസംബന്ധിച്ച ഞാൻ മനസ്സിലാക്കിയേടത്തോളം, അവർ ഒരു നിശ്ചിതപരിധിയിൽ കവിഞ്ഞുള്ള സമ്പാദ്യങ്ങൾക്കു് എഴുപതു ശതമാനംവരെ നികുതി ചുമത്താൻ തുടങ്ങിയിട്ടുണ്ടു്. ഇന്ത്യ ഇതിലും വലിയ ഒരു സംഖ്യയോളംതന്നെ പോകാതിരിക്കാൻ കാരണമില്ല. എന്തുകൊണ്ടു മരണനികുതി ഉണ്ടായിക്കൂടാ? ലക്ഷപ്രഭുക്കളുടെമക്കൾ പ്രായം തികഞ്ഞിട്ടും അച്ഛനമ്മമാരുടെ സ്വത്തുക്കൾക്കു് പരമ്പരാവകാശികളായിത്തീരുന്നതുമൂലം, അവർ ആ പാരമ്പര്യംതന്നെ നഷ്ടപ്പെടുത്തുകയാണു്. രാഷ്ട്രം അങ്ങനെ, രണ്ടുതരത്തിൽ നഷ്ടം വഹിക്കുന്നു. കാരണം പരമ്പരാവകാശം രാഷ്ട്രത്തിനവകാശപ്പെട്ടതാണു് സമ്പൽഭാരതത്തിലമന്ന ആ അവകാശികളുടെ കഴിവുകൾ മുഴുവൻ വിനിയോഗിക്കപ്പെടുന്നില്ല എന്നതുകൊണ്ടു് രാഷ്ട്രം വീണ്ടും നഷ്ടംസഹിക്കുന്നു. സംസ്ഥാന ഗവമ്മെൻറുകൾ മരണനികുതി ചുമത്തരുതു് എന്നു പറയുന്നതു് എൻെറ വാദത്തെ തെല്ലും ബാധിക്കുന്നില്ല.

പണത്തെ ആശ്രയിച്ചിരിക്കണം ഈ പരിപാടികളെങ്കിൽ, ഈ തലമുറയിൽ ഒരു നിശ്ചിതകാലത്തിനുള്ളിൽ രാഷ്ട്രത്തോടുള്ള നമ്മുടെ ബാദ്ധ്യതകളെല്ലാം നിറവേററാൻ നമുക്കു കഴിയില്ല. കാരണം, വിദ്യാഭ്യാസവിഷയത്തിൽ ഒരു രാഷ്ട്രമെന്നനിലയിൽ, അത്ര പിന്നണിയിലാണു് നമ്മൾ. സൃഷ്ടിപരമായ കഴിവുകൾ

35. Harijan, 31-7-1937 (Basic Education, p. 29)

കളള എൻെറ പ്രശസ്തി നഷ്ടപ്പെട്ടാലും വേണ്ടില്ല, ഞാൻ ഒന്നു നിർദ്ദേശിക്കാൻ ധൈര്യപ്പെടുന്നു: വിദ്യാഭ്യാസം സ്വയംപര്യാപ്തമാവണം. വിദ്യാഭാസമെന്നതുകൊണ്ടു് കുട്ടിയിലും മുതിർന്നവനിലുമുള്ള ആത്മീയമാനസികശാരീരികാംശങ്ങളിലെ ഉത്തമാംശങ്ങളുടെ ആവിഷ്കാരമെന്നാണു് ഞാൻ അർത്ഥമാക്കുന്നതു്. അക്ഷരജ്ഞാനം വിദ്യാഭ്യാസത്തിൻെറ ലക്ഷ്യമല്ല: ആരംഭംപോലുമല്ല. സ്ത്രീയേയും പുരുഷനേയും വിദ്യാഭ്യാസം ചെയ്യിക്കാനുള്ള ഒരു മാർഗ്ഗം മാത്രമാണു് അതു്, അക്ഷരജ്ഞാനം തനിച്ചെടുത്താൽ വിദ്യാഭ്യാസമേയല്ല. അതുകൊണ്ടു് എന്തെങ്കിലും ഉപയോഗപ്രദമായ കൈത്തൊഴിൽ പഠിപ്പിച്ചുകൊണ്ടാണു് ഞാനൊരു കുട്ടിയുടെ വിദ്യാഭ്യാസം ആരംഭിക്കുക. അഭ്യസനം ആരംഭിക്കുന്നതോടെതന്നെ ഉൽപാദനവും ആരംഭിക്കുവാനുള്ള കഴിവു് അയാരംക്കുണ്ടാവും. രാഷ്ട്രം ഈ സ്കൂളുകളുടെഉല്പന്നങ്ങരംമുഴുവൻ വാങ്ങാനേൽക്കുകയാണെങ്കിൽ, ഓരോ സ്കൂളും സ്വയം പര്യാപ്തമാകും.

## 36

വിദ്യാഭ്യാസം സ്വയംപര്യാപ്തമാക്കുകയെന്ന ആശയംതന്നെ വിദ്യാഭ്യാസത്തിൻെറ മൂല്യം അപഹരിക്കലാണെന്നു് അവർക്കു തോന്നുന്നു, അവർ ആ നിർദ്ദേശത്തിലൊരു കച്ചവടോദ്ദേശം കാണുന്നു. ഞാൻ ഇപ്പോരം വിദ്യാഭ്യാസവിഷയകമായി ജൂതന്മാർ ചെയ്ത പ്രയത്നത്തേക്കുറിച്ചുള്ള ഒരു പ്രബന്ധം വായിക്കുകയായിരുന്നു. അതിൽ ജൂതവിദ്യാലയങ്ങളിൽ നൽകിവരുന്ന തൊഴിൽ പരിശീലനത്തേപ്പററി ലേഖകൻ ഇങ്ങനെ പറയുന്നു:

''അങ്ങനെ അവർ തങ്ങളുടെ കൈകൊണ്ടുചെയ്യുന്ന ജോലിക്കു് അതിൻേറതായ ഒരു മൂല്യം ഉള്ളതായിക്കാണുന്നു. ബുദ്ധിപരമായ പ്രവർത്തനംകൊണ്ടു് അതു് അധികം അനായസമായിത്തീരുന്നു. അതു നിറവേററുന്ന ദേശസ്നേഹാദർശം അതിനെ ഉൽകൃഷ്ടമാക്കിത്തീർക്കുന്നു.''

ശരിയായതരം അദ്ധ്യാപകരുണ്ടെങ്കിൽ, നമ്മുടെ കുട്ടികളെ തൊഴിലിൻെറ മാന്യത പഠിപ്പിക്കുകയും, തൊഴിൽ ബുദ്ധിപരമായ വളർച്ചയുടെ ഒരവശ്യഘടകമാണെന്നു മനസ്സിലാക്കുകയും ചെയ്യും. തങ്ങളുടെ വിദ്യാഭ്യാസത്തിനുള്ള വക തൊഴിൽവഴി സമ്പാദിക്കുന്നതു ദേശസ്നേഹത്തിനു നിരക്കുന്നതാണെന്നു് അവരെ ബോധ്യപ്പെടുത്താനും കഴിയും. എൻെറ നിർദ്ദേശം ഇതാണു്: കൈത്തൊഴിൽ ഉല്പാദനോദ്ദേശംവച്ചുമാത്രമല്ല, കുട്ടികളുടെ ബുദ്ധിശക്തി വികസിപ്പിക്കാൻവേണ്ടിക്കൂടിയായിരിക്കണം പഠിപ്പിക്കുന്നതു്. രാഷ്ട്രം ഏഴുവയസ്സുമുതൽ പതിന്നാലുവയസ്സുവരെ

36. Harijan, 11-9-1937 (Basic Education, p. 35)

യുള്ള കുട്ടികളുടെ ചുമതല ഏറ്റെടുക്കുകയും, അവരുടെ ശരീരത്തിനും മനസ്സിനും ഉല്പാദനക്ഷമമായ തൊഴിലുകൾവഴി പരിശീലനം നല്കുകയും, എന്നിട്ടും പബ്ലിക് സ്കൂളുകൾ സ്വയംപര്യാപ്തമാകാതിരിക്കയുമാണെങ്കിൽ, അവ വെറും വഞ്ചതിയും അവയിലെ അദ്ധ്യാപകർ വിഡ്ഢികളുമായിരിക്കുമെന്നു തീർച്ച.

ഓരോ ആൺകുട്ടിയും പെൺകുട്ടിയും—വെറും യന്ത്രംപോലെയല്ല, ബുദ്ധിയുള്ള ഓരോ ഘടകംപോലെ — വിദഗ്ദ്ധമായ നേതൃത്വത്തിൽ സംഘടിതമായി ചെയ്യുന്ന യത്നത്തിൽ അതീവ താല്പര്യത്തോടെ പ്രവർത്തിക്കുന്നുവെന്നു കരുതുക. ഈ സംഘടിതമായ അദ്ധ്വാനം പഠനകാലത്തിന്റെ ആദ്യത്തെകൊല്ലം കഴിയുമ്പോഴേക്ക മണിക്കൂറിൽ ഒരണ നേടുന്ന നിലയിലെത്തണം. അങ്ങനെ, ദിവസം നാലുമണിക്കൂർവീതമുള്ള 26 അദ്ധ്യയനദിവസംകൊണ്ടു് ഓരോകുട്ടിയും സമ്പാദിക്കുന്നതു മാസം 6 ക. 8 ണയാവും. ദശലക്ഷക്കണക്കിനു കുട്ടികളെ ഇത്തരത്തിൽ ആദായകരമായ തൊഴിലിലേർപ്പെടുത്താൻ കഴിയുമോ എന്നുമാത്രമേ ചോദ്യമുള്ളു. ഒരാണ്ടത്തെ പരിശീലനത്തിനുശേഷവും നമ്മുടെ കുട്ടികൾ മണിക്കൂറിൽ ഒരണയെങ്കിലും ആദായം കിട്ടത്തക്ക ജോലിക്ക പ്രാപ്തരാകത്തക്കവണ്ണം അവരുടെ കഴിവുകളെ തിരിച്ചുവിടാൻ നമുക്ക കഴിയുന്നില്ലെങ്കിൽ നാം ബുദ്ധിപരമായി പാപ്പരായിരിക്കണം. എനിക്കറിയാം, ഇന്ത്യയിലെവിടേയും ഗ്രാമീണർ നാട്ടിൻപുറങ്ങളിൽ മണിക്കൂറിനു് ഒരണ സമ്പാദിക്കുന്നില്ലെന്നു്.

## 37

നമ്മുടെ വിദ്യാഭ്യാസം നിർബ്ബന്ധിതമാകണമെങ്കിൽ, ഭാരതീയ ഗ്രാമങ്ങളുടെ ആവശ്യങ്ങളനുസരിച്ചു നോക്കിയാൽ അതു സ്വയം പര്യാപ്തമാകണമെന്ന വിശ്വാസത്തോടുകൂടി വേണം നാം ആരംഭിക്കുക.

## 38

വിദ്യാഭ്യാസച്ചെലവുകൾ നിങ്ങൾ സ്വന്തം ജോലിയിലൂടെത്തന്നെ നിർവ്വഹിക്കുന്നപക്ഷം, ഭാവിജീവിതത്തിൽ ഭക്ഷ്യസമ്പാദനത്തിനുള്ള വകയുണ്ടാക്കാൻ നിങ്ങൾക്കു് ഒരിക്കലും വിഷമം നേരിടുകയില്ല.

---

37 Harijan, 18-9-1937 (Basic Education, P. 36)
38 Harijan, 5-8-1939 (To the Students, P. 244)

## 39

ചോദ്യം: സാമ്പത്തികമോ (അതായത്, സ്വയംപര്യാപ്തം), വിദ്യാഭ്യാസപരമോ ആയ ലക്ഷ്യംവച്ചുകൊണ്ട് അടിസ്ഥാനവിദ്യാഭ്യാസപദ്ധതിയിൽ, തക്ലി ഉൾപ്പെടുത്തിയിട്ടുണ്ടോ?

ഉത്തരം: അടിസ്ഥാനവിദ്യാഭ്യാസത്തിൽ അവതരിപ്പിച്ച എല്ലാററിനും ഒരു ലക്ഷ്യം, അതായത്, വിദ്യാഭ്യാസപരമായ ലക്ഷ്യം മാത്രമേ ഉണ്ടാകാവൂ. കൈത്തൊഴിൽവഴി വിദ്യാർത്ഥികളെ ശാരീരികവും ബുദ്ധിപരവും സദാചാരപരവുമായ വളർച്ചയുണ്ടാക്കുക എന്ന ലക്ഷ്യമാണ് അടിസ്ഥാനവിദ്യാഭ്യാസത്തിനുള്ളത്. വിദ്യാഭ്യാസപരമായ കാഴ്ചപ്പാടിലൂടെ നോക്കുമ്പോൾ, ഭദ്രമായ പദ്ധതി സാമ്പത്തികമായും ഭദ്രമായിരിക്കുമെന്നാണ് എൻെറ പക്ഷം. ഉദാഹരണത്തിന് പിന്നീട നശിപ്പിക്കാനെളുപ്പമായ കളിമൺകളിക്കോപ്പുകളുണ്ടാക്കാൻ വിദ്യാർത്ഥികളെ പഠിപ്പിക്കാം. അതും അവരുടെ ബുദ്ധിശക്തിയെ വളർത്തും. പക്ഷേ, അതൊരു സുപ്രധാനമായ ധാർമ്മികതത്വത്തെ—മനുഷ്യാദ്ധ്വാനവും അസംസ്കൃതവസ്തുക്കളും വിഫലമോ ഉല്പാദനക്ഷമതയില്ലാത്തതോ ആയ കാര്യങ്ങൾക്കുപയോഗിക്കരുത് എന്ന തത്വത്തെ—അവഗണിക്കലാവും. ജീവിതത്തിലെ ഓരോ നിമിഷവും ഉപയോഗപ്രദമായി ചെലവാക്കുകയെന്ന തത്വത്തിലൂന്നിയുള്ള വിദ്യാഭ്യാസമാണ് പൗരത്വത്തിന് ഏററവും ഉതകുന്ന വിദ്യാഭ്യാസം; അത് അടിസ്ഥാനവിദ്യാഭ്യാസത്തെ സ്വയംപര്യാപ്തമാക്കുകയും ചെയ്യും.

## 40

നിങ്ങൾക്ക തീർച്ചയായും പരിശ്രമിച്ചുനോക്കാം. പക്ഷേ, എൻെറ ഉപദേശം ചോദിക്കുകയാണെങ്കിൽ ഞാൻ പറയും, അങ്ങനെ സംഭവിക്കുകയാണെങ്കിൽ നിങ്ങൾ അടിസ്ഥാനവിദ്യാഭ്യാസം മുഴുവൻ മറക്കുകയാണ നല്ലതെന്ന്. സ്വയംപര്യാപ്തത ഒരു പ്രഥമപ്രാധാന്യമുള്ള വ്യവസ്ഥയൊന്നുമല്ല, എന്നേസംബന്ധിച്ചിടത്തോളം അതാണ് അതിൻെറ അഗ്നിപരീക്ഷ. അടിസ്ഥാനവിദ്യാഭ്യാസം ആരംഭത്തിൽത്തന്നെ സ്വയംപര്യാപ്തമാവുമെന്ന് അതിനർത്ഥമില്ല. ഏഴ വർഷമെന്ന അടിസ്ഥാനവിദ്യാഭ്യാസത്തിൻെറ മുഴുവൻ കാലയളവുമെടുത്തു നോക്കുകയാണെങ്കിൽ, വരവും ചെലവും തമ്മിൽ പൊരുത്തപ്പെട്ടുപോകണം. ഇല്ലെങ്കിൽ, അവരുടെ അഭ്യസനത്തിൻെറ അവസാനത്തിൽപ്പോലും അടിസ്ഥാനവിദ്യാഭ്യാസം സിദ്ധിച്ച വിദ്യാർത്ഥികൾ ജീവിതത്തിനു പ്രയോജനപ്പെടാത്തവരാകും. അത് അടിസ്ഥാനവിദ്യാ

39 Harijan, 6-4-1940 (Basic Education, P. 83)
40 Harijan, 25-8-1946 (Basic Education, P. 87)

ഭ്യാസത്തിന്റെ നിഷേധമാവും. സ്വയംപര്യാപ്തതാടിസ്ഥാനമി ല്ലാത്ത നയീതലീം, തന്മൂലം ഒരു നിർജ്ജീവ ശരീരംപോലെ യാവും.

## 41

ഒരു വിദ്യാർത്ഥി ചോദിക്കുന്നു:

''നിർഭാഗ്യവശാൽ രണ്ടോ മൂന്നോ കുട്ടികളുടെ അച്ഛനായി ത്തീർന്ന ഒരു പത്താംതരക്കാരനോ അതുകഴിഞ്ഞു ബിരുദം സമ്പാ ദിച്ചുകഴിഞ്ഞിട്ടില്ലാത്തവനോ ആയ ഒരാൾ ജീവികാസമ്പാദന ത്തിന്ന് എന്തുചെയ്യണം? 25 വയസ്സാകുംമുമ്പു സ്വന്തംഇഷ്ടത്തിനു വിപരീതമായി വിവാഹം ചെയ്യാൻ നിർബ്ബദ്ധനാകുമ്പോൾ, ഒരാൾ എന്തുചെയ്യണം?''

സ്വന്തംഭാര്യയേയും കുട്ടികളേയും പുലർത്താനറിയാത്തവനോ സ്വന്തം ഇഷ്ടത്തിനു വിപരീതമായി വിവാഹബന്ധത്തിലേർപ്പെ ടുന്നവനോ ആയ വിദ്യാർത്ഥി പഠിച്ചതുകൊണ്ടു യാതൊരു കാര്യ വുമുണ്ടായിട്ടില്ല എന്നാണ് എനിക്കുതോന്നുന്ന ഏററവും ലളിത മായ സമാധാനം. പക്ഷേ, അയാളെ സംബന്ധിച്ചിടത്തോളം അതു കഴിഞ്ഞുപോയ കാര്യമാണ്. വിഷമത്തിലായ വിദ്യാർത്ഥി ഒരു സഹായകരമായ മറുപടിയർഹിക്കുന്നു. അയാൾ തന്റെ ആ വശ്യമെന്തെന്നു പറയുന്നില്ല. താനൊരു പത്താംതരം ജയിച്ചവ നാണെന്നബോധം അയാൾ ഉയർത്തിപ്പിടിക്കാതെ സാധാരണ തൊഴിലാളിയുടെ നിലവാരത്തിൽ നില്ക്കുകയാണെങ്കിൽ, അയാൾ ക്ക് ഒരു ജീവിതോപായം നേടുന്നതിന്ന് യാതൊരു ബുദ്ധിമുട്ടും നേരിടുകയില്ല. അയാളുടെ ബുദ്ധിശക്തി കൈയിന്റേയും കാലി ന്റേയും പ്രവൃത്തിക്കു സഹായകമാവണം. ബുദ്ധിശക്തി വളർത്തി യെടുക്കാൻ അവസരം കിട്ടാത്ത തൊഴിലാളികളേക്കാൾ നല്ലനി ലയിൽ അയാൾക്കു പ്രവർത്തിക്കാറാവണം. ഇംഗ്ലീഷു പഠിക്കാത്ത തൊഴിലാളി ബുദ്ധിശൂന്യനാണെന്നല്ല ഇപ്പറഞ്ഞതിനർത്ഥം. നിർഭാഗ്യവശാൽ തൊഴിലാളിക്കു മാനസികവികാസമുണ്ടാവാൻ ഇതുവരെ സൗകര്യം നല്കപ്പെട്ടിട്ടില്ല. വിദ്യാലയങ്ങളിലൂടെ കടന്നു പോകുന്നവൎക്കാണെങ്കിൽ മാനസികവികാസം തീൎച്ചയായും ലഭി ച്ചിട്ടുണ്ടു്; പക്ഷേ, ലോകത്തിന്റെ മറെറാരുഭാഗത്തും കാണാൻ കഴിയാത്ത ഒരു വൈകല്യത്തിനു വിധേയമായിട്ടാണിതെന്നു മാ ത്രം. ഈ ബുദ്ധിപരമായ കഴിവുകൾതന്നെ കലാശാലയിലും വിദ്യാലയങ്ങളിലും പഠിക്കുന്ന കാലത്തു മനസ്സിൽ വേരൂന്നിയ തെററായ മാന്യതാബോധംകൊണ്ടു പ്രതിതുലിതമായിരിക്കുന്നു. അതുകൊണ്ടു്, വിദ്യാൎത്ഥികൾ വിചാരിക്കുന്നു, തങ്ങൾക്കു മേശയ്ക്കു

---

41 Harijan, 9-1-1937 (To the Students, pp. 228—229)

മുമ്പിലിരുന്നേ ജീവിതോപായം നേടാനാവൂ എന്നു്. ചോദ്യകർത്താവിനു തൊഴിലിന്റെ മാന്യത ബോദ്ധ്യപ്പെടുകയും തൊഴിൽരംഗത്തെ അയാൾ തന്റേയും തന്റെ കുടുംബത്തിന്റേയും സംരക്ഷണത്തിനു് ആശ്രയിക്കുകയും വേണം.

അയാളുടെ ഭാര്യയും ഒഴിവുസമയം പ്രയോജനപ്പെടുത്തി കുടുംബവരവു് വർദ്ധിപ്പിക്കാതിരിക്കുന്നതിനു് ഞാനൊരു കാരണവും കാണുന്നില്ല. അതുപോലെ കുട്ടികളും എന്തെങ്കിലും പ്രവൃത്തിയെടുക്കാൻ കഴിയുന്നവരാണെങ്കിൽ, അവരെയും ഉൽപ്പാദകമായ എന്തെങ്കിലും പ്രവൃത്തിയിലേർപ്പെടുത്തണം. പുസ്തകപാരായണംകൊണ്ടുമാത്രം ബുദ്ധിശക്തി വളർത്താമെന്ന തികച്ചും തെററായ ധാരണ, മനസ്സിന്റെ ത്വരിതമായ വളർച്ചയ്ക്കു് എന്തെങ്കിലും കൈത്തൊഴിൽ ശാസ്ത്രീയമായി പഠിക്കുകയാണു വേണ്ടതെന്ന യാഥാർത്ഥ്യത്തിനു് സ്ഥാനമൊഴിഞ്ഞുകൊടുക്കണം. കൈയോ ആയുധമോ ഒരു പ്രത്യേകതരത്തിൽ പ്രയോഗിക്കേണ്ടുന്ന രീതി പടിപടിയായി പരിശീലിപ്പിക്കാൻ ആരംഭിക്കുന്നതോടെ മനസ്സിന്റെ വളർച്ചയും ആരംഭിക്കുന്നു. സാധാരണ തൊഴിലാളികളുടെ നിലയിൽ ത്തന്നെ വിദ്യാർത്ഥികൾ തങ്ങളേയും കണക്കാക്കുമെങ്കിൽ അവരുടെ തൊഴിലില്ലായ്മപ്രശ്നം ഒരു വിഷമവുംകൂടാതെ പരിഹരിക്കാം.

ഒരാളുടെ ഇഷ്ടത്തിനെതിരായുള്ള വിവാഹത്തെസംബന്ധിച്ചാണെങ്കിൽ, തങ്ങളുടെമേൽ അടിച്ചേൽപ്പിക്കാനുദ്ദേശിച്ചുള്ള ഏതു വിവാഹത്തേയും എതിർത്തുനില്ക്കാനുള്ള ശക്തി വിദ്യാർത്ഥികൾ വളർത്തണം. സ്വന്തം ഇഷ്ടത്തിനെതിരായി തങ്ങളുടെമേൽ എന്തെങ്കിലും അടിച്ചേൽപ്പിക്കുന്നതിനെ ഒററയ്ക്കുനിന്നു ന്യായമായ എല്ലാവഴികളുമുപയോഗിച്ചു് എതിർത്തുനില്ക്കുകയെന്നകല വിദ്യാർത്ഥികൾ പഠിക്കണം; സ്വന്തം ഇഷ്ടത്തിനെതിരായി വിവാഹം ചെയ്യുന്നതിനെപ്പററി പിന്നെ പറയാനുമില്ല.

## 42

മുതലാളികൾ ഇന്ത്യയിൽ ഒരുവിധം സുസംഘടിതരായിരിക്കെ, തൊഴിലാളിവർഗ്ഗം, അവർക്കു് അനേകം യൂണിയനുകളും ഫെഡറേഷനുകളുമെല്ലാമുണ്ടായിട്ടും, ഇന്നും ഏറെക്കുറെ അസംഘടിതമായ നിലയിലാണു്. തന്മൂലം ശരിയായ ഏകോപനംകൊണ്ടു സിദ്ധിക്കുന്ന ശക്തി അവർക്കില്ല.

മാത്രമല്ല, അവർക്കു് ബുദ്ധിശക്തിയും കുറവാണു്; തന്മൂലം വ്യക്തികൾ തമ്മിലും സംഘടനകൾ തമ്മിലും മത്സരി

42. Harijan, 31-3-1946, P. 60

കുന്നു. ബുദ്ധിശക്തിയുടെ കുറവുമൂലം സ്വാർത്ഥികളും തത്വദീക്ഷയില്ലാത്തവരുമായ ആളുകൾ അവരെ ചൂഷണം ചെയ്യാൻ ഇടയാകുന്നു; ഈ ചൂഷണം ചിലപ്പോൾ കുഴപ്പങ്ങൾ സൃഷ്ടിക്കലും വളർത്തലുംവരെ ചെന്നെത്തുന്നു. അഹിംസയുടെ നിഗൂഢസത്യങ്ങളെക്കുറിച്ചുള്ള അജ്ഞതമൂലം, അതിൽക്കവിഞ്ഞൊന്നും അവർക്കും അറിഞ്ഞുകൂടാ. തൊഴിലാളികൾ കഷ്ടത്തിലാവുന്നു എന്നതാണതിന്റെ പരിണതഫലം. അഹിംസയുടെ പ്രവർത്തനം തൊഴിലാളികളറിയുകയാണെങ്കിൽ, ഐകോപനംമൂലം ഉണ്ടാകുന്ന ആ മഹാശക്തി ഏതാനും മുതലാളികളുടെ കൈയിലെ ജഡമായ ലോഹത്തിന്റെ ശക്തിയെ എന്നും കവിഞ്ഞുനിൽക്കുമായിരുന്നു.

അതുകൊണ്ടു മുതലാളിമാർ, തങ്ങൾ സൃഷ്ടിച്ചതാണെന്നു സങ്കല്പിക്കുന്ന സ്ഥാപനങ്ങളുടെ ശരിയായ ഉടമകൾ തൊഴിലാളികളാണെന്ന് സ്വമേധയാ സമ്മതിച്ചുകൊടുക്കണമെന്നാണ് അവരോടുള്ള എന്റെ ഉപദേശം. തൊഴിലാളികൾക്കു തങ്ങളിൽ അന്തർഹിതമായ ബുദ്ധിശക്തി ആവിഷ്ക്കരിക്കുവാനുള്ള നല്ല വിദ്യാഭ്യാസംകൊടുത്ത് അവരെ ചാതുര്യമുള്ളവരാക്കുകയെന്നതു തങ്ങളുടെ കർത്തവ്യമാണെന്നും അവർ വിചാരിക്കണം. തൊഴിലാളികളുടെ ഐകോപനം സൃഷ്ടിക്കുന്ന ശക്തിയെ സ്വാഗതം ചെയ്യാനും വളർത്താനും അവർ ഒരുങ്ങണം.

## 43

....നിങ്ങൾ അലസന്മാരാവണമെന്നും ലഘുജീവിതവും സ്വാശ്രയശീലവു മറക്കണമെന്നുമുള്ള ഉദ്ദേശത്തിൽ രാഷ്ട്രം നിങ്ങൾക്കു വീടും ഭക്ഷണവും വിദ്യാഭ്യാസവും നല്കുന്നില്ല. സ്വന്തംവസ്ത്രം അലക്കാനും, ഭക്ഷണം പാകംചെയ്യാനും സ്വന്തം പ്രവൃത്തികൾ സ്വയം ചെയ്യാനും നിങ്ങൾ പഠിക്കണം.

## 44

''ആ പ്രശ്നം നിങ്ങൾക്കു പ്രത്യേകമായുള്ളതല്ല,'' ഗാന്ധിജി മറുപടി പറഞ്ഞു. ''നിങ്ങളുടെ നേതൃത്വം നിഷ്പ്രയോജനമാണെന്നു തെളിഞ്ഞിരിക്കുന്നു. കാരണം, അതു സാധാരണക്കാരിൽ നിന്നുയിർക്കൊണ്ടതല്ല. ഞാനായിരുന്നു നിങ്ങളുടെ സ്ഥാനത്തെങ്കിൽ, ഒരൊററ ആഫ്റിക്കക്കാരനോടെങ്കിലും അയാളുടെ വേഷവിധാനം മാററണമെന്നും ഒരു വിചിത്രസമ്പ്രദായക്കാരനാവണമെന്നും പറയുകയില്ല. അതയാളുടെ സദാചാരപരമായ സ്ഥാനത്തെ ഒരിഞ്ചുപോലും ഉയർത്തുകയില്ല.''

---

43. Young India, 14-7-1927 (To the Students, P. 91)
44. Harijan, 18-2-1939, P. 13

## 6. ഹരിജനസേവനം

### 45

വിദ്യാൎത്ഥികൾ അവധിക്കാലം ഉപയോഗപ്പെടുത്തേണ്ട വിധത്തെക്കുറിച്ചാണെങ്കിൽ, അവർ പ്രവൃത്തിയെ ഉത്സാഹപൂർവ്വം സമീപിക്കുന്നപക്ഷം നിസ്സംശയമായും അവൎക്കു പല കാര്യവും ചെയ്യാൻ കഴിയും. ഞാൻ അവയിൽ ചിലതിവിടെ എണ്ണിപ്പറയാം:

1. സുചിന്തിതമായ ഒരു ഹ്രസ്വകാലപാഠ്യപദ്ധതിയോടുകൂടി, അവധിക്കാലംകൊണ്ടു് അവസാനിക്കത്തക്കവണ്ണം രാത്രിയും പകലും നടത്തുന്ന പാഠശാലകൾ ഏൎപ്പെടുത്തുക.

2. ഹരിജനങ്ങളുടെ വാസസ്ഥലങ്ങൾ സന്ദർശിക്കുകയും ശുചിയാക്കുകയും ചെയ്യുക. അതിനു് ഹരിജനങ്ങൾ സഹായികളെങ്കിൽ, അവരുടെ സഹായവും സ്വീകരിക്കുക.

3. ഹരിജൻകുട്ടികളെ ഉല്ലാസയാത്രയ്ക്കു കൊണ്ടുപോവുക, ഗ്രാമപരിസരത്തിലുള്ള കാഴ്ചകൾ അവൎക്കു കാണിച്ചുകൊടുക്കുക, പ്രകൃതിയുടെ പ്രതിഭാസങ്ങൾ പഠിക്കാനവരെ പ്രാപ്തരാക്കുക, സ്വന്തം ചുററുപാടുകളിലവൎക്കു താല്പര്യമുണ്ടാക്കുക, അങ്ങനെ അവൎക്കു് ഭൂമിശാസ്ത്രത്തിലും ചരിത്രത്തിലും പ്രായോഗികപരിജ്ഞാനമുണ്ടാക്കുക.

4. അവരെ രാമായണം, മഹാഭാരതം, എന്നീ കാവ്യങ്ങളിലെ ലളിതകഥകൾ വായിച്ചുകേൾപ്പിക്കുക.

5. അവരെ ലളിതഭജനഗാനങ്ങൾ പഠിപ്പിക്കുക.

6. വ്യക്തിജീവിതത്തിൽ അവരിൽ കാണുന്ന വൃത്തികേടുകൾ അകററി മുതിർന്നവരേയും കുട്ടികളേയും ലഘുവായ ശുചിത്വപാഠങ്ങൾ പഠിപ്പിക്കുക.

7. ഹരിജനങ്ങളുടെ സ്ഥിതിഗതികളെക്കുറിച്ചു് തിരഞ്ഞെടുത്ത ഏതെങ്കിലും പ്രദേശങ്ങളിൽനിന്നു് വിശദവിവരങ്ങൾ ശേഖരിക്കുക.

8. രോഗബാധിതരായ ഹരിജനങ്ങൾക്കു് വൈദ്യസഹായം എത്തിക്കുക.

ഇതു് ഹരിജനങ്ങളുടെ ഇടയിൽ എന്തുചെയ്യാൻ കഴിയുമെന്നതിന്റെ ഒരു ഉദാഹരണം മാത്രമാണു്. ബദ്ധപ്പെട്ടുണ്ടാക്കിയ ഒരു

---

45. Harijan, 1-4-1933 (To the Students, pp. 197—198

പട്ടിക മാത്രമാണിതു്. ചിന്താശീലനായ ഒരു വിദ്യാർത്ഥി ഇനിയും പലതും ഇതിൽ കൂട്ടിച്ചേർക്കുമെന്നതിലെനിക്കു സംശയമില്ല.

ഞാനിതുവരെ ഹരിജനസേവനത്തിൽ മാത്രം എന്റെ ശ്രദ്ധ കേന്ദ്രീകരിക്കുകയായിരുന്നു. എന്നാൽ, ജാതിഹിന്ദുക്കൾക്കുവേണ്ടി ചെയ്യേണ്ടതായി ഇതിലും കുറയാത്ത ചില സംഗതികളുണ്ടു്. വിദ്യാർത്ഥികൾക്കു് ആകാവുന്നത്രയും സൗമ്യമായി അയിത്തോച്ചാടനസന്ദേശം അവരിലേക്കെത്തിക്കാം. ശുദ്ധവും പ്രാമാണികവുമായ സാഹിത്യത്തിന്റെ ബുദ്ധിപൂർവ്വകമായ വിതരണംമൂലം നിർമ്മാർജ്ജനംചെയ്യാവുന്നതായി വളരെ അജ്ഞതകളുണ്ടു്. അസ്പൃശ്യത നിരോധിക്കുന്നതിനു് അനുകൂലികളാരു്, എതിരാളികളാരു് എന്ന വിഷയത്തിൽ വിദ്യാർത്ഥികൾക്കു ശരിയായ കണക്കെടുക്കാം. ഈ കണക്കെടുക്കുന്നതോടെതന്നെ ഹരിജനങ്ങൾക്കുവേണ്ടി തുറന്നുകൊടുത്തവയും കൊടുക്കാത്തവയുമായ കിണറുകൾ, വിദ്യാലയങ്ങൾ, കുളങ്ങൾ, അമ്പലങ്ങൾ എന്നിവയുടേയും കണക്കെടുത്തു കുറിച്ചുവെക്കാം.

ഇക്കാര്യമത്രയും ചിട്ടയായും തുടർച്ചയായും അവർ ചെയ്യുമെങ്കിൽ, ഫലം അമ്പരപ്പിക്കുന്നതാണെന്നു് അവർ കാണും. ഓരോ വിദ്യാർത്ഥിയും തന്റെ ജോലിയുടെ വിശദവിവരങ്ങൾ കുറിച്ചിട്ട ഒരു പുസ്തകം സൂക്ഷിക്കണം. അവധിയുടെ അവസാനത്തിൽ തങ്ങൾ ചെയ്ത പ്രവൃത്തിയുടെ ഫലങ്ങളെക്കുറിച്ചു സംക്ഷിപ്തവും എല്ലാമുൾക്കൊള്ളുന്നതുമായ റിപ്പോർട്ടു തയ്യാറാക്കി അവർ തങ്ങളുടെ സംസ്ഥാനത്തിലെ ഹരിജനസേവാസംഘത്തിനു കൊടുക്കുകയും വേണം.

## 46

''ഞങ്ങൾക്കു വളരെ നന്ദിയുണ്ടു്. ഞങ്ങൾ നടത്തുന്ന ചെറിയ ഹരിജൻവിദ്യാലയത്തിൽ ഞാൻ എന്തൊന്നാണു് പഠിപ്പിക്കേണ്ടതെന്നു് അങ്ങു പറഞ്ഞുതരുമോ?''

''അതു മുഴുവൻ ഞാൻ നിങ്ങളോടു പറഞ്ഞിട്ടുണ്ടു്. എഴുത്തു്, വായന, കണക്കു് എന്നിവയുടെ പഠനം, ശുചിത്വം ശുചീകരണം എന്നിവയേക്കുറിച്ചുള്ള അടിസ്ഥാനപരമായ അറിവിനെ അപേക്ഷിച്ചു തീരെ നിസ്സാരമാണെന്നു ഞാൻ ഉറപ്പുപറയട്ടെ. ദാരിയാഗഞ്ചിലെ ഒരു വിദ്യാലയത്തിൽ പഠിക്കുന്ന കുറെ ഹരിജൻ ബാലികമാരെ എനിക്കു കാണുവാനിടവന്നു. ഉടനെ എന്റെ കണ്ണു് അവരുടെ വൃത്തികെട്ട നഖങ്ങളിലും, അതിലും വൃത്തികെട്ട മൂക്കിലും, വൃത്തികേടുകൾ അടിഞ്ഞുകൂടുന്ന ചെറുമൂക്കുത്തിക

46. Harijan, 8-2-1935 (To the Students, P. 211)

ളിലും കമ്മലുകളിലും പതിഞ്ഞു അവരെ കൊണ്ടുനടത്തുന്ന ആനല്ല സ്ത്രീകഠ ഇതിലൊന്നും ശ്രദ്ധ ചെന്നിട്ടില്ല. അവരെ ആദ്യം ശുചിത്വത്തിൻെറ പാഠങ്ങരം പഠിപ്പിക്കുക. സാഹിത്യാഭ്യസനം തനിച്ചെടുത്താൽ വലിയ കാര്യമുള്ളതല്ല. ഞാൻ പറഞ്ഞ അത്യാവശ്യകാര്യങ്ങളിൽ ശ്രദ്ധിക്കുക. അക്ഷരജ്ഞാനമില്ലാത്തവക്കുതന്നെ വലിയ വലിയ രാജ്യങ്ങരം ഭരിക്കാൻ പ്രയാസമുണ്ടായിട്ടില്ലെന്നോർക്കണം. പ്രസിഡൻറു് ക്രൂഗറിനു സ്വന്തം പേരെഴുതി ഒപ്പിടാൻപോലും വശമുണ്ടായിരുന്നില്ല, അവക്കു് എഴുത്തും വായനയും കണക്കും പഠിപ്പിച്ചോളൂ; പക്ഷേ, അവയെ വിഗ്രഹംപോലെ കണ്ണടച്ചാരാധിക്കാതിരിക്കണം.

## 47

....ഇന്ത്യയിലുടനീളമുള്ള എൻെറ പര്യടനത്തിനിടയ്ക്കു ഞാൻ പ്രസംഗിച്ച വിദ്യാർത്ഥിയോഗങ്ങളിലെ ഏററവും ശോഭനമായ റിക്കാർഡുപോലും, ഈ വലിയ പണക്കിഴി തന്നതുകൊണ്ടു്, നിങ്ങരം ഭേദിച്ചിരിക്കുന്നു. പക്ഷേ, ഞാൻ നിങ്ങളിൽനിന്നു് ഇനിയും പലതും ആവശ്യപ്പെടുന്നു. തങ്ങളുടെ ഒഴിവുസമയം ഇതിനായി വിനിയോഗിക്കാൻ കഴിയുന്ന ധാരാളം സഹായികളെ എനിക്കു കിട്ടുകയാണെങ്കിൽ, വളരെയധികം പ്രവൃത്തികരം ചെയ്യാൻ കഴിയുമെന്നു ഞാൻ കണ്ടിട്ടുണ്ടു്. ഈ പ്രവൃത്തി കൂലിപ്പണിക്കാരെക്കൊണ്ടു ചെയ്യിക്കാനാവുകയില്ല. കൂലിപ്പണിക്കാരെക്കൊണ്ടു നമുക്കു ഹരിജനങ്ങരം താമസിക്കുന്ന ഭാഗങ്ങളിലേക്കു പോകുവാനും, അവരുടെ തെരുവുകരം അടിച്ചുവാരുവാനും, വീടുകളിൽ പ്രവേശിച്ചു് അവരുടെ കുട്ടികളെ കുളിപ്പിക്കുവാനും നമുക്കു സാദ്ധ്യമല്ല. വിദ്യാർത്ഥികരംക്കു് എന്തുചെയ്യാൻ കഴിയുമെന്നു ഞാൻ ഹരിജൻെറ പംക്തികളിൽ വിവരിച്ചിട്ടുണ്ടു്. എനിക്കു ചെയ്യേണ്ടുന്നതൊരു ഭഗീരഥപ്രയത്നമാണെന്നു് ഒരു ഹരിജൻ അദ്ധ്യാപകൻ തെളിയിച്ചിട്ടുണ്ടു്. കാട്ടുജാതിക്കാരുടെ കുട്ടികരംതന്നെ ഹരിജൻകുട്ടികളേക്കാരം ഭേദമാണു്. അവരുടെ കുട്ടികരം ഹരിജൻകുട്ടികളെപ്പോലെ ഇത്ര ഭയങ്കരമായ അധഃപതനത്തിലാണ്ടുപോയിട്ടില്ല; അവർ ഇത്ര വൃത്തികെട്ട ചുററുപാടുകളിലല്ല കഴിയുന്നതു്. കൂലിപ്പണിക്കാരെക്കൊണ്ടു പരിഹരിക്കാവുന്നതല്ല ഈ പ്രശ്നം. എത്ര പണംകൊണ്ടും എനിക്കതു ചെയ്യാനുള്ള കഴിവുണ്ടാവുകയില്ല. അതു നിങ്ങളുടെ അവകാശമാവണം. അതു നിങ്ങരംക്കു വിദ്യാലയങ്ങളിലും കലാശാലകളിലും സിദ്ധിച്ച വിദ്യാഭ്യാസത്തിൻെറ ഒരഗ്നിപരീക്ഷയാവണം. തെററില്ലാതെ ഇംഗ്ലീഷിൽ പ്രസംഗിക്കാനുള്ള കഴിവല്ല നിങ്ങളുടെ യോഗ്യതയുടെ അളവുകോൽ. നിങ്ങരം സാധുജനങ്ങരംക്കു ചെയ്യുന്ന

47. Harijan, 17-11-1933 (To the Students, P. 200)

സേവനംകൊണ്ടാണ് നിങ്ങളുടെ മേന്മ അളക്കേണ്ടതു്; 60ക. യോ 600ക. യോ നിങ്ങൾക്ക കിട്ടാവുന്ന സർക്കാരുദ്യോഗംകൊണ്ടല്ല. ഞാൻ നിർദ്ദേശിച്ച മനഃസ്ഥിതിയോടെ നിങ്ങളതു ചെയ്യുമെന്നു ഞാനാശിക്കുന്നു. ദിവസത്തിലൊരുമണിക്കൂറെങ്കിലും മററു ജോലികൾക്കുവേണ്ടി നീക്കിവെക്കാൻവയ്യാത്ത ഒരു വിദ്യാർത്ഥിയേയെങ്കിലും ഞാൻ കണ്ടിട്ടില്ല. നിങ്ങൾ നിത്യവും ഡയറി എഴുതാറുണ്ടെങ്കിൽ, ആണ്ടിൽ 365 ദിവസവും അനേകം വിലപ്പെട്ട മണിക്കൂറുകൾ നിങ്ങൾ വെറുതെ ചെലവാക്കുന്നുണ്ടെന്നു കാണാൻ കഴിയും. ഈ കൊടുങ്കാററുപോലുള്ള പ്രചരണപരിപാടി നിലനില്ക്കുമ്പോൾത്തന്നെ ഇതിലേക്കു നിങ്ങളുടെ ശ്രദ്ധ പതിക്കണം, നിങ്ങൾക്കു നിങ്ങളുടെ വിദ്യാഭ്യാസം ഫലപ്രദമാക്കണമെന്നുണ്ടെങ്കിൽ. വാർദ്ധയ്ക്കു 5 മൈൽ ചുററുവട്ടത്തിലുള്ള ഹരിജനങ്ങളെ പൂർവ്വവിദ്യാർത്ഥികൾ സേവിക്കുന്നുണ്ടു്. അവർ നല്ല ശാന്തമായ പ്രവർത്തനമാണു ചെയ്യുന്നതു്. അതുകൊണ്ടു നിങ്ങളവരെ അറിയുന്നില്ല. നിങ്ങളെ അവരുടെ പ്രവൃത്തി കണ്ടറിയാൻ ഞാൻ ക്ഷണിക്കുന്നു, അതു വിഷമമുള്ളതാണെങ്കിലും, രസകരമാണ്. നിങ്ങളുടെ ക്രിക്കററിനേക്കാളും ടെന്നീസിനേക്കാളും രസകരമാവും നിങ്ങൾക്കതു്. എനിക്കു യാഥാർത്ഥത്തിൽ ബുദ്ധിമാന്മാരും സത്യസന്ധരുമായ പ്രവർത്തകരുണ്ടെങ്കിൽ, പണം തനിയേ വന്നു കൊള്ളുമെന്നു ഞാൻ ആവർത്തിച്ചു പറഞ്ഞിട്ടുണ്ടു്.

## 48

ഹരിജൻബാലികമാരുടെ വിദ്യാഭ്യാസം പ്രഥമപ്രധാനമായതിനാൽ, ബാലികാസദനങ്ങൾ എല്ലായിടത്തുമുണ്ടാകുകയെന്നതു് അത്യാവശ്യമാണ്. അത്തരം സദനങ്ങൾ ധൂലിയാ (മഹാരാഷ്ട്ര), സബർമതി (ഗുജറാത്തു്), മധുരയും തമിഴ്നാട്ടിലെ മററു രണ്ടു സ്ഥലങ്ങളായ ദേവക്കോട്ടയും തൃശ്ശിനാപ്പള്ളിയും, അലഹബാദ്, ദൽഹി, വിജയവാഡ, എല്ലൂർ, ഗുണ്ടൂർ (ആന്ധ്ര), കോഴിക്കോട് (മലബാർ) എന്നിവിടങ്ങളിലും മററു ചില പ്രദേശങ്ങളിലുമുണ്ടു്. ഇവയ്ക്കെല്ലാം കേന്ദ്രത്തിൽനിന്നു സഹായധനം ലഭിക്കുന്നുണ്ടു്. അവയിലൊന്നു വലിയ പ്രതിബന്ധങ്ങൾ സഹിച്ച് ഗുണ്ടൂരിലെ ഒരു ഹരിജൻബാലികതന്നെ നടത്തുന്നതാണ്. വരവുചെലവുകൾ ഒപ്പിച്ചുപോകുന്നതിനുവേണ്ടി ഈ ധീരബാലിക അവരുടെ ഭൂസ്വത്തിൻെറ ഒരുഭാഗം വിൽക്കുകതന്നെ ചെയ്തു. അവരുടെ പരിശ്രമങ്ങൾക്കു ഗുണ്ടൂരിലെ സ്നേഹിതന്മാരിൽനിന്നു സഹായം സിദ്ധിക്കണം.

48. Harijan, 10-2-1946, P. 3

## 7. സാമൂഹ്യസേവനം

### 49

....യോഗങ്ങൾ കൂടുന്നുണ്ടെങ്കിൽത്തന്നെ അതെല്ലാം പൊതുജനങ്ങൾക്ക് ശിക്ഷണം നൽകാനായിരിക്കണം. രാജ്കോട്ടിലെ ഓരോ പൗരനും, നമ്മുടെ പരിശ്രമം വിജയശ്രീലാളിതമാവണമെങ്കിൽ, അയാളുടെ അഥവാ അവളുടെ പരമാവധി അതിനായി സംഭാവന ചെയ്യണം.

1. യഥാർത്ഥ ഹിന്ദുമുസ്ലീം ഐക്യമുണ്ടാവണം.

2. തീണ്ടലെന്നരോഗവും അഭിജാതാധഃകൃതഭേദങ്ങളും ഹിന്ദുസമുദായത്തിന്റെ ഹൃദയത്തിൽനിന്നും വേരറുത്തു കളയണം.

3. സത്യത്തിന്റേയും അഹിംസയുടേയുമല്ലാത്ത ഒരധികാരവും നമുക്കില്ലെന്ന് ബോദ്ധ്യം വരണം. അതുകൊണ്ട് നമ്മുടെ ദൈനംദിനവൃത്തികളിൽ അവ എങ്ങനെ പ്രവർത്തിക്കുന്നുവെന്ന് നാം മനസ്സിലാക്കണം.

4. പൊതുജനങ്ങൾ സംഘടിതസേവനാവേശം വളർത്തണം.

5. യുവാക്കളും യുവതികളും എണ്ണമററതോതിൽ ജനസേവനത്തിന് ജീവിതം ഉഴിഞ്ഞിടാൻ മുമ്പോട്ടുവരണം.

6. നമ്മൾ നിസ്സാരമായ അസൂയകളും മത്സരങ്ങളും വലിച്ചെറിഞ്ഞു് അച്ചടക്കമുള്ളവരാകാൻ പഠിക്കണം.

7. ജനങ്ങൾ അലസനിദ്രയിൽനിന്നുണർന്ന് നൂൽനൂൽപ്പ് തുടങ്ങിയ എന്തെങ്കിലും ഉപയോഗപ്രദമായ തൊഴിലിലേർപ്പെടണം. എല്ലാവരും ഖാദിധരിക്കുമെന്ന് വ്രതമെടുക്കുകതന്നെവേണം.

8. വിദ്യാഭ്യാസമുള്ളവർ തങ്ങളുടെ നിരക്ഷരരായ സഹോദരങ്ങളെ എഴുത്തും വായനയും പഠിപ്പിക്കണം.

### 50

നിങ്ങളുടെ വിദ്യാഭ്യാസം സാരവത്തായ ഒന്നാണെങ്കിൽ, നിങ്ങളുടെ പരിസരത്തിൽ അതു പരിമളം പരത്തണം. ദിനംതോറും നിങ്ങളുടെ സമയത്തിൽ ഏതാനും ഭാഗം നിങ്ങൾ ചുററുമുള്ള ജനങ്ങളെ പ്രായോഗികമായി സേവിക്കുന്നതിനു വിനിയോഗിക്കണം. അങ്ങനെ, നിങ്ങൾ കോടാലിയും ചൂലും കുട്ടയുമെടുക്കാൻ തയ്യാറാവണം. ഈ പരിശുദ്ധപ്രദേശം വൃത്തിയാക്കുന്ന സേവനസ

---

49. Harijan, 18-3-1939, P. 53
50. Young India, 14-11-1969 (To the students, p. 173)

ന്നദ്ധരായ തോട്ടികളാവണം നിങ്ങൾ. നിങ്ങളുടെ വിദ്യാഭ്യാസത്തിന്റെ ഏററവും സമ്പന്നമായഭാഗം അതായിരിക്കും, സാഹിത്യപ്രബന്ധങ്ങൾ കാണാപ്പാഠം പഠിക്കലെല്ല.

## 51

പട്ടിണികിടക്കുന്ന ഭാരതത്തിനു താങ്ങാൻ വയ്യാത്തവിധം ചെലവേറിയതും നിസ്സാരമായ ഒരു ന്യൂനപക്ഷത്തിന്നുമാത്രം ലഭിക്കുമെന്നു ആശിക്കാവുന്നതുമായ ഒരുതരം വിദ്യാഭ്യാസം സമ്പാദിച്ചുവരുന്ന വിദ്യാർത്ഥിലോകം, സ്വന്തം ജീവരക്തം രാഷ്ട്രത്തിനു പ്രദാനം ചെയ്തുകൊണ്ടു്, അതിനുള്ള അർഹത നേടേണ്ടതാണു്. രാജ്യത്തു് നല്ലതായിട്ടുള്ളതെല്ലാം പരിരക്ഷിക്കുകയും, സമുദായത്തെ അതിലേക്കു് ഇഴഞ്ഞുകയറിയിട്ടുള്ള എണ്ണമററ ദുരാചാരങ്ങളിൽനിന്നു് നിർഭയം മോചിപ്പിക്കുകയും ചെയ്തുകൊണ്ടുള്ള സർഗ്ഗാത്മകമായ പരിഷ്ക്കരണത്തിൽ വിദ്യാർത്ഥികൾ മുന്നണിനായകരായിരിക്കണം.

ഈ യോഗങ്ങൾ തങ്ങളുടെ മുമ്പിലുള്ള യഥാർത്ഥ്യങ്ങളുടെനേരെ വിദ്യാർത്ഥികളുടെ കണ്ണു തുറപ്പിക്കണം. വൈദേശിക സമ്പ്രദായം അനുസരിച്ചു് നടത്തുന്ന ക്ലാസ്സിൽവെച്ചു് പഠിക്കാൻ അവസരം ലഭിക്കാത്ത കാര്യങ്ങളേക്കുറിച്ചു് അവരേക്കൊണ്ടു ചിന്തിപ്പിക്കുന്നതിനു പ്രേരകമായിരിക്കണം, ഈ സമ്മേളനങ്ങൾ. തികച്ചും രാഷ്ട്രീയമെന്നുകരുതാവുന്ന പ്രശ്നങ്ങളേക്കുറിച്ചു ചർച്ച്ചെയ്യാൻ ഈ സമ്മേളനങ്ങളിൽ അവക്കു കഴിയുകയില്ല. പക്ഷേ, ഉയർന്ന രാഷ്ട്രീയകാര്യങ്ങളേപ്പോലെതന്നെ നമ്മുടെ തലമുറയുടെ സാമൂഹ്യസാമ്പത്തികപ്രശ്നങ്ങളേക്കുറിച്ചും അവക്കു് ചർച്ചചെയ്യാനും പഠിക്കാനും കഴിയും, കഴിയണം. ഒരു രാഷ്ട്രനിർമ്മാണ പദ്ധതിയിൽ രാഷ്ട്രത്തിന്റെ ഒരു ഭാഗവും സ്പർശിക്കാതെ വിടാൻവയ്യ. മൂകലക്ഷണങ്ങളുടെമേൽ പ്രതികരണങ്ങളുണ്ടാക്കാൻ വിദ്യാർത്ഥികൾക്കു കഴിയണം. ഒരു സംസ്ഥാനത്തിന്റേയോ പട്ടണത്തിന്റേയോ വർഗ്ഗത്തിന്റേയോ ജാതിയുടേയോ അടിസ്ഥാനത്തിലല്ലാതെ ഒരു ഭൂഖണ്ഡത്തിന്റേയും, അസ്പൃശ്യരും മദ്യപന്മാരും, തെമ്മാടികളും, വ്യഭിചാരിണികൾകൂടിയും ഉൾപ്പെടുന്ന ജനലക്ഷങ്ങളുടേയും—നമ്മുടെയിടയിൽ അവരുടെ നിലനില്പിനു് നാം ഓരോരുത്തരും ഉത്തരവാദികളാണല്ലോ— അടിസ്ഥാനത്തിൽ ചിന്തിക്കാൻ അവർ പഠിക്കണം. വിദ്യാർത്ഥികളെ പണ്ടു് ഈശ്വരന്റെ സഹചാരികളും ദൈവഭയമുള്ളവരും എന്നർത്ഥംവരുന്ന ബ്രഹ്മചാരികൾ എന്നാണു് വിളിച്ചിരുന്നതു്. അവരെ രാജാക്കന്മാരും കാരണവന്മാരും ബഹുമാനിച്ചിരുന്നു. അവരുടെ ഭാരം രാഷ്ട്രം സ്വമേധയാ കൈയേറിയിരുന്നു; പകരം അവർ രാഷ്ട്രത്തിനു് നൂറി

---

51. Young India, 9-9-1927 (To the Students, p. 90)

രട്ടി ശക്തിയുള്ള ആത്മാവുകളെയും, മസ്തിഷ്ക്കങ്ങളേയും, ഭുജങ്ങളേയും നൽകിയിരുന്നു. ആധുനിക ലോകത്തിൽ വിദ്യാർത്ഥികൾ —അവർ വീഴ്ചപററിയ രാഷ്ട്രങ്ങളിലാണ് കാണപ്പെടുന്നതെങ്കിൽ അതാതു രാഷ്ട്രത്തിൻെറ ആശാകേന്ദ്രങ്ങളായി പരിഗണിക്കപ്പെടുകയും, എല്ലാത്തുറകളിലും പരിഷ്ക്കരണത്തിൻെറ ആത്മത്യാഗസന്നദ്ധരായ നേതാക്കളായിത്തീരുകയും ചെയ്തിട്ടുണ്ട്. നമുക്ക് ഇൻഡ്യയിൽ അത്തരം ഉദാഹരണങ്ങളില്ലെന്നല്ല; എന്നാൻ അവ വളരെക്കുറച്ചുമാത്രമാണ്. ബ്രഹ്മചാരിയുടെ പദവിക്കനിരക്കുന്ന തരത്തിലുള്ള ഇത്തരം സംഘടിതപ്രവർത്തനത്തിനുവേണ്ടി നിലകൊള്ളണം വിദ്യാർത്ഥിസമ്മേളനങ്ങളെന്നാണ് എനിക്കു വാദിക്കാനുള്ളതു്.

## 52

....ഗ്രാമീണരെ നമ്മളുമായി ബന്ധിക്കുവാൻ പ്രാപ്തമായ സേവനത്തിൻെറ ഒരേയൊരു ശൃംഖല ചർക്കയാണ്. ഈ അടിസ്ഥാനതത്വം മനസ്സിലാക്കാത്തവരെക്കൊണ്ട് ഈ വിദ്യാലയത്തിൽ യാതൊരു കാര്യവുമില്ല. ഇന്ത്യയിലെ പട്ടിണികിടക്കുന്ന ജനലക്ഷങ്ങളെ കണക്കിലെടുക്കാത്തതും, അവരുടെ ദുരിതനിവാരണത്തിനുള്ള മാർഗ്ഗങ്ങൾ ആസൂത്രണം ചെയ്യാത്തതുമായ വിദ്യാഭ്യാസം 'ദേശീയ'മല്ല. ഗവർമ്മെണ്ടിന് ഗ്രാമീണരുമായുള്ള സമ്പർക്കം നികുതിപിരിവോടെ അവസാനിക്കുന്നു. നമ്മുടെ സമ്പർക്കം ചർക്കയിലൂടെയുള്ള സേവനത്തിൽനിന്നാരംഭിക്കുന്നു.: അതവിടെ അവസാനിക്കുന്നില്ലതാനം, നിങ്ങൾ അടുത്ത അവധിക്കാലം വല്ല ദൂരത്തുള്ള ഉള്ളോട്ടു നീങ്ങിയ ഗ്രാമങ്ങളിലും കഴിച്ചുകൂട്ടിയാലറിയാം, എൻെറ ഈ അഭിപ്രായത്തിലടങ്ങിയ അടിസ്ഥാനസത്യം. ജനങ്ങൾ നിരുന്മേഷരും ഭയാക്രാന്തരുമാണെന്നു നിങ്ങൾ കാണും. വീടുകൾ തകർന്നുകിടക്കുന്നതായിക്കാണും. ശുചീകരണത്തിൻേറയോ ആരോഗ്യസംരക്ഷണത്തിൻേറയോ സ്ഥിതി നിങ്ങളന്വേഷിച്ചാൽ, ആ അന്വേഷണം വെറുതെയാവും. കന്നുകാലികളുടെ സ്ഥിതി അതിദയനീയമായിരിക്കും. എങ്കിലും നിങ്ങളവിടെ അലസത നടമാടുന്നതായിക്കാണും. പണ്ടു് തങ്ങളുടെ വീടുകളിൽ ചർക്കയുണ്ടായിരുന്നുവെന്നു് അവർ പറയും; പക്ഷേ ഇന്നവർ അതിനെക്കുറിച്ചോ മറേറതെങ്കിലും കുടിൽ വ്യവസായത്തേക്കുറിച്ചോ സംസാരിക്കാൻ താല്പര്യപ്പെടുകയില്ല. അവരിൽ ആശയുടെ അംശങ്ങൾ അവശേഷിച്ചിരിപ്പില്ല. അവർ ജീവിച്ചിരിക്കുന്നതു് സ്വേച്ഛപോലെ മരിക്കാൻ കഴിയാത്തതുകൊണ്ടുമാത്രമാണ്. നിങ്ങൾ നൂൽനൂററാലേ അവരും നൂൽനൂൽക്കുകയുള്ളു. 300 ജനങ്ങളുള്ള ഒരു ഗ്രാമത്തിൽ നൂറുപേർ നൂൽനൂററാൽത്തന്നെ കൊല്ലത്തിൽ

52. Young India, 17-6- 1926 (To the Students, p. 67)

1,800ക, കൂടുതൽ വരുമാനമുണ്ടാകുമെന്ന് അവക്ക നിങ്ങൾ ഉറപ്പു കൊടുക്കണം. ഈ വരവിന്റെ അടിസ്ഥാനത്തിൽ ഓരോ ഗ്രാമത്തിലും നിങ്ങൾക്ക് സാരവത്തായ പരിഷ്ക്കാരത്തിന്റെ അടിക്കല്ലുറപ്പിക്കാം. ഇതു പറയാനെളുപ്പമാണെങ്കിലും; പ്രവർത്തിക്കാൻ ബുദ്ധിമുട്ടാണെന്നെനിക്കറിയാം. വിശ്വാസംകൊണ്ടേ അതെളുപ്പമാക്കാൻ വയ്യ. 'ഞാൻ തനിച്ചാണ്. എനിക്കെങ്ങനെയാണ് ഏഴു ലക്ഷം ഗ്രാമങ്ങളിൽ ചെന്നെത്താൻ കഴിയുക?' ഇതാണ് അഹന്ത നമ്മോടു മന്ത്രിക്കുന്ന വാദം. ഒരു ഗ്രാമത്തിൽ നിങ്ങൾ ഈ പദ്ധതി ഉറപ്പിച്ചു വിജയിച്ചുകഴിഞ്ഞാൽ മററു ഗ്രാമങ്ങളും പിന്തുടർന്നുകൊള്ളും എന്ന വിശ്വാസത്തോടെ തുടങ്ങുക. പുരോഗതി, പിന്നെ, സുനിശ്ചിതമാണ്. നിങ്ങളെ ഇത്തരം പ്രവർത്തകരാക്കുകയാണ് ഈ വിദ്യാലയത്തിന്റെ ആവശ്യം. ഇതൊരു നിരുന്മേഷകരമായ പണിയാണെങ്കിൽ, വിദ്യാലയം നിരുന്മേഷകരമാണ്; അതുപേക്ഷിക്കുകയാണ് യുക്തം.

## 53

നമ്മുടെ കുടുംബത്തിലെ ദേഹബലമുള്ളവരും ജോലിയെടുക്കാത്തവരുമായ അംഗങ്ങളെ — സ്ത്രീകളായാലും പുരുഷന്മാരായാലും — സംരക്ഷിക്കാൻ ഒരുമ്പെടരുത്. ജാതിതിരിച്ചുള്ള സദ്യകൾ ഇടുങ്ങിയ അർത്ഥശൂന്യവും അന്ധവിശ്വാസജടിലവുമായ വൃത്തങ്ങൾക്കോ അധികച്ചെലവുള്ള വിവാഹബന്ധങ്ങളുടെ നടത്തിപ്പിനോ നാം ഒരു പൈപോലും കൊടുക്കരുത്. ഓരോ വിവാഹവും ഓരോ മരണവും കുടുംബത്തലവന്റെമേൽ അനാവശ്യവും ക്രൂരവുമായ ദുർവ്വഹഭാരമാണ് ചുമത്തുന്നത്. ഇത്തരം ആത്മനിഷേധകമായ പ്രവർത്തികളെ ആത്മത്യാഗമായി കണക്കാക്കാൻ നാം കൂട്ടാക്കരുത്. ധൈര്യത്തോടെയും നിശ്ചയദാർഢ്യത്തോടെയും എതിരിടേണ്ട ദോഷങ്ങളാണവ.

## 54

വ്യക്തിപരമായ നേട്ടത്തിന്റെ ചെറിയ പ്രതീക്ഷപോലുമില്ലാത്ത സേവനബുദ്ധിയോടെയാവണം കോൺഗ്രസ്സ് ഗവൺമെൻറിൽ ഓരോരുത്തരും ഔദ്യോഗികപദവി വഹിക്കുന്നത്

## 55

കോൺഗ്രസ്സ് ഭരണംനടത്താൻ നമുക്ക് ഏററവും നല്ലവരും ബുദ്ധിമാന്മാരുമായ സ്ത്രീപുരുഷന്മാരെ എപ്പോഴും കിട്ടിയെന്നു വരി

53. Young India, 24-6-1926 (To the Students, p. 69)
54. Harijan, 3-12-1938, p. 242
55. Harijan, 3-12 1938, p. 242

കയില്ല; പക്ഷേ, മന്ത്രിമാരും ഭരണഭാരം വഹിക്കുന്ന മററു കോൺഗ്രസ്സുകാരും നിസ്വാർത്ഥരും പ്രാപ്തരും കൈക്കൂലി വാങ്ങാത്തവരുമല്ലെങ്കിൽ, സ്വാതന്ത്ര്യം ഒരു വിദൂരസ്വപ്നമായിത്തീരും. കോൺഗ്രസ്സ് കമ്മിററികൾ ഏററവും അക്രമിയായവന് വിജയം ലഭിക്കുന്ന ഉദ്യോഗവേട്ടയ്ക്കുള്ള കളമാവുകയാണെങ്കിൽ, നമുക്കത്തരത്തിലുള്ള ആളുകളുണ്ടാവാൻ ഇടയില്ല.

## 56

ആ എഴുത്തെഴുതിയവർ വിദ്യാഭ്യാസാനന്തരം എന്തു ചെയ്യണമെന്നറിയാനാഗ്രഹിക്കുന്നു; ഞാൻ പറയാനുദ്ദേശിക്കുന്നത് എല്ലാ മുതിർന്ന കുട്ടികളും—അതായത് കോളേജുവിദ്യാർത്ഥികളെല്ലാം—പഠിക്കുമ്പോൾത്തന്നെ ഗ്രാമങ്ങളിൽപ്പോയി പണിയെടുത്തുതുടങ്ങണമെന്നാണ്. അത്തരം ഭാഗികസമയജോലിക്കാർക്കായി ഒരു പദ്ധതി ഇതാ:

വിദ്യാർത്ഥികൾ അവരുടെ അവധിക്കാലം മുഴുവൻ ഗ്രാമസേവനത്തിനു ഉഴിഞ്ഞിടണം. ഈ ലക്ഷ്യപ്രാപ്തിക്കായി അവർ, പഴയ മാർഗ്ഗത്തിലൂടെത്തന്നെ നടക്കാതെ, അവരുടെ വിദ്യാലയത്തിൽ നിന്നു് എളുപ്പം ചെന്നെത്താവുന്ന ഗ്രാമങ്ങളിലേക്കു പോവുകയും, ഗ്രാമീണജനങ്ങളുടെ സ്ഥിതിഗതികൾ പഠിക്കുകയും, അവരുമായി സൗഹാർദ്ദം സ്ഥാപിക്കുകയും വേണം. ഈ ശീലംകൊണ്ടു് ഒരു ഗുണം കിട്ടും. ഇതു് അവരും വിദ്യാർത്ഥികളും തമ്മിൽ സമ്പർക്കമുണ്ടാക്കും. തന്മൂലം വിദ്യാർത്ഥികൾ പിന്നീടു് അവർക്കിടയിൽപ്പോയി താമസമുറപ്പിക്കുമ്പോൾ, മുമ്പു് ഇടയ്ക്കിടയ്ക്കു ബന്ധപ്പെട്ടതുമൂലം, ഗ്രാമീണർ അവരെ സ്നേഹിതന്മാരായാണു് സ്വീകരിക്കുക; സംശയത്തോടെ നോക്കേണ്ടുന്ന അപരിചിതരായിട്ടല്ല. ദീർഘമായ അവധിക്കാലങ്ങളിൽ വിദ്യാർത്ഥികൾ ഗ്രാമങ്ങളിൽ താമസമുറപ്പിക്കും; വയോജനവിദ്യാഭ്യാസക്ലാസ്സുകൾ നടത്തും: ഗ്രാമീണരെ ശുചീകരണനിയമങ്ങൾ പഠിപ്പിക്കും, സാധാരണരോഗികളെ ശുശ്രൂഷിക്കും. അവർ ഗ്രാമീണർക്കിടയിൽ ചക്ക പ്രചരിപ്പിക്കുകയും ഒഴിവുള്ള ഓരോ നിമിഷവും ഉപയോഗപ്രദമാക്കാൻ പഠിപ്പിക്കുകയും ചെയ്യും. ഇങ്ങനെ ചെയ്യുന്നതിനു്, വിദ്യാർത്ഥികളും അദ്ധ്യാപകരും അവധിക്കാലത്തിന്റെ പ്രയോജനങ്ങളെക്കുറിച്ചുള്ള ആശയങ്ങൾ പുനഃപരിശോധന ചെയ്യേണ്ടിവരും. അവധിക്കാലത്തു ചെയ്യാൻ കുറെ ഗൃഹപാഠങ്ങൾ കൊടുക്കുക പതിവുണ്ടു്, ചിന്താശൂന്യരായ ചില അദ്ധ്യാപകർ. ഇതു്, എന്റെ അഭിപ്രായത്തിൽ, എങ്ങനേയും, ഒരു ചീത്തശീലമാണു്. അവധിക്കാലമെന്നാൽ വിദ്യാർത്ഥിയുടെ മനസ്സ് നിയമേനയുള്ള പ്രവൃത്തിയിൽ നിന്നു വിമുക്തമാവുന്ന കാലമെന്നാണർത്ഥം. സ്വാശ്രയവും വ്യക്തി

---

56. Young India, 26-12-1929 (To the Students, pp. 174-175)

ത്വവും വളർത്താനായി ആ കാലം നീക്കിവെയ്ക്കണം. ഞാൻ നിർദ്ദേശിച്ച ഗ്രാമീണപ്രവൎത്തനം, ഏററവും നല്ല രൂപത്തിലുള്ള ഉല്ലാസവും ലഘുവായ അദ്ധ്യയനവുമാണ്. വ്യക്തമായും അതു്, വിദ്യാഭ്യാസം കഴിഞ്ഞശേഷം പരിപൂൎണ്ണമായും ഗ്രാമീണസേവനത്തിന് ആത്മസമർപ്പണം ചെയ്യാനുള്ള ഒരുക്കമാണ്.

പരിപൂൎണ്ണമായ ഗ്രാമസേവനത്തിനുള്ള പദ്ധതി ഇപ്പോൾ വിസ്തരിച്ച് വർണ്ണിക്കേണ്ടുന്ന ആവശ്യം ഇല്ല. അവധിക്കാലത്തു ചെയ്യതു് സ്ഥിരമായ ചുവടോടെ തുടൎന്നുപോവുകയാണിപ്പോൾ ചെയ്യേണ്ടതു്. കൂടുതൽ പൂർണ്ണമായ ഒരു അനുകൂലപ്രതികരണത്തിന് ഗ്രാമം സന്നദ്ധമാവുകയും ചെയ്യും. ഗ്രാമീണജീവിതം, സാമ്പത്തികം, ആരോഗ്യശാസ്ത്രപരം, സാമൂഹ്യം, രാഷ്ട്രീയം എന്നീ തുറകളിലെല്ലാം സ്പർശിക്കപ്പെടണം. സാമ്പത്തികമായ ദുരിതാവസ്ഥയ്ക്കുള്ള ത്വരിതമായ നിവാരണമാർഗ്ഗം നിസ്സംശയമായും ചക്കയാണ്. അതു് ഗ്രാമീണരുടെ വരുമാനം പെട്ടെന്നു വർദ്ധിപ്പിക്കും; അനർത്ഥങ്ങളിൽനിന്ന് അവരെ അകററുകയും ചെയ്യും. ആരോഗ്യശാസ്ത്രപരം എന്നതിൽ ശുചീകരണത്തിന്റെ അഭാവം, രോഗം എന്നിവ പെടുന്നു. ഈ വിഷയത്തിൽ വിദ്യാർത്ഥി സ്വന്തം ശരീരംകൊണ്ടു് ജോലിചെയ്യണം; വിസൎജ്ജിതവസ്തുക്കൾ ചപ്പുചവറുകൾ മുതലായവ കുഴിച്ചുമൂടി വളമാക്കിമാററാനുള്ള ചാലുകൾ കീറുക, കിണറുകളും കുളങ്ങളും വൃത്തിയാക്കുക, ചെറിയ ചിറകൾ കെട്ടുക, കുപ്പകൾ നീക്കംചെയ്യുക എന്നിവയ്ക്കും, പൊതുവേ ഗ്രാമങ്ങൾ കൂടുതൽ വാസയോഗ്യമാക്കാനും വേണ്ടി യത്നിക്കണം. ഗ്രാമസേവകൻ സാമൂഹ്യവശത്തേക്കൂടി സ്പർശിക്കമാറു് അയിത്തം, ശിശുവിവാഹം, അധികംപ്രായവ്യത്യാസമുള്ള വിവാഹബന്ധങ്ങൾ, കള്ളുകുടി, കറുപ്പുതിന്നൽ, കഠിനമായ അന്ധവിശ്വാസങ്ങൾ തുടങ്ങിയ ദുഷിച്ച നടപടികളും ശീലങ്ങളും ഉപേക്ഷിക്കാൻ ജനങ്ങളെ സൗമ്യമായി നിർബന്ധിക്കണം. അവസാനമായാണ് രാഷ്ട്രീയം വരുന്നതു്. പ്രവൎത്തകൻ ഗ്രാമീണരുടെ രാഷ്ട്രീയമായ കഷ്ടപ്പാടുകൾ മനസ്സിലാക്കണം; എല്ലാക്കാര്യങ്ങളിലും സ്വാതന്ത്ര്യം, സ്വാശ്രയം, സ്വയംസഹായം എന്നിവയ്ക്കുള്ള അന്തസ്സിനെപ്പററി അവരെ പഠിപ്പിക്കണം. ഇതു്, എന്റെ അഭിപ്രായത്തിൽ, പരിപൂർണ്ണമായ വയോജനവിദ്യാഭ്യാസമാണ്. പക്ഷേ, ഗ്രാമസേവകന്റെ ജോലി ഇതുകൊണ്ടു മുഴുവനായില്ല. അയാൾ ചെറുകുട്ടികളുടെ രക്ഷാഭാരം വഹിക്കുകയും, അവരുടെ വിദ്യാഭ്യാസം ആരംഭിക്കുകയും, വയോജനങ്ങൾക്കായി ഒരു നിശാപാഠശാല നടത്തുകയും ചെയ്യണം. സാഹിത്യപരമായ ഈ പരിശീലനം ഒരു സമ്പൂർണ്ണവിദ്യാഭ്യാസക്രമത്തിന്റെ ഭാഗവും മുകളിൽ വിവരിച്ച കൂടുതൽ വിപുലമായ ലക്ഷ്യത്തിലേക്കുള്ള മാർഗ്ഗവുമാണ്.

ഈ സേവനത്തിനുള്ള യോഗ്യത ഒരു വിശാലഹൃദയവും സംശയാതീതമായ സ്വഭാവശുദ്ധിയും ഉണ്ടായിരിക്കുക എന്നതാണെന്നു ഞാൻ പറയും. ഇവ രണ്ടുമുണ്ടെങ്കിൽ, ആവശ്യമായ മററു യോഗ്യതകളെല്ലാം തനിയേ വന്നുകൊള്ളും.

## 57

18 ഇനങ്ങളുള്ള സൃഷ്ടിപരിപാടിയിൽ സമഗ്ര ഗ്രാമസേവനവും ഉൾപ്പെടുന്നു. ഒരു സമഗ്ര ഗ്രാമസേവകൻ ഗ്രാമത്തിലുള്ള എല്ലാവരേയും അറിയുകയും അവർക്കു തന്നാലാവുന്ന സഹായങ്ങൾ ചെയ്യുകയും വേണം. ഒരു പ്രവർത്തകനു് ഒററയ്ക്കു് എല്ലാം ചെയ്യാൻകഴിയുമെന്നു് ഇതിനർത്ഥമില്ല. അയാൾ അവർക്കു സ്വയം സഹായത്തിനുള്ള വഴികൾ കാണിച്ചുകൊടുക്കുകയും, അവർക്കാവശ്യമുള്ള സാധനങ്ങളും സഹായങ്ങളും എത്തിച്ചുകൊടുക്കുകയും ചെയ്യും. അയാൾ സ്വന്തം സഹായികളെ അതിനു പാകത്തിൽ പരിശീലിപ്പിക്കും. ഗ്രാമീണർ അയാളുടെ സഹായം ആരായുകയും ഉപദേശം അനുസരിക്കുകയും ചെയ്യാവുന്നതരത്തിൽ അയാൾ അവരിൽ സ്വാധീനംചെലുത്തും. ഞാൻ ഒരു ഗ്രാമത്തിൽ പോയി ഒരു ചക്കു് സ്ഥാപിച്ചു് അവിടെ താമസമുറപ്പിക്കുകയാണെന്നു വിചാരിക്കുക. ഞാൻ മാസം 15–20 ക. സമ്പാദിക്കുന്ന ഒരു സാധാരണ ചക്കാലനാവുകയില്ല. ഞാനൊരു മഹാത്മാവായ ചക്കാലനാവും. ഞാൻ മഹാത്മാവെന്നപദം തമാശയായി ഉപയോഗിച്ചതാണു്; ഞാൻ പറയാനുദ്ദേശിക്കുന്നതു് എല്ലാ ഗ്രാമീണർക്കും പിന്തുടരാവുന്ന ഒരു മാതൃകയാവും ഞാനെന്നാണു്. ഞാൻ ഗീതയും കൊറാനുമറിയുന്ന ചക്കാലനാവും. ഞാൻ അവരുടെ കുട്ടികളെ പഠിപ്പിക്കാൻതക്കവണ്ണം പഠിപ്പുള്ളവനാകും. എനിക്കു സമയക്കുറവുകൊണ്ടു് അങ്ങനെ ചെയ്യാൻ പററിയില്ലെന്നുവരാം. ഗ്രാമീണർ എന്റെ അടുത്തുവന്നു് ആവശ്യപ്പെടും: ''ഞങ്ങളുടെ കുട്ടികളുടെ വിദ്യാഭ്യാസത്തിനുള്ള ഏർപ്പാടുകൾ ദയവായി ചെയ്തുതരണം.'' ഞാനവരോടു പറയും: ''ഞാനൊരാദ്ധ്യാപകനെ കണ്ടുപിടിക്കാം. പക്ഷേ, നിങ്ങളയാളുടെ ചെലവുമുഴുവൻ വഹിക്കേണ്ടിവരും.'' അവരതു വളരെ സമ്മതത്തോടെ ചെയ്യാൻ സന്നദ്ധരാവും. ഞാനവരെ നൂല്പു പഠിപ്പിക്കും. ഒരു നെയ്ത്തുകാരന്റെ സേവനം അവർ വന്നാവശ്യപ്പെടുമ്പോൾ, അവർക്കൊരദ്ധ്യാപകനെ കൊടുത്ത അതേ വ്യവസ്ഥയിൽ, ഞാനവർക്കുവേണ്ടി ഒരു നെയ്ത്തുകാരനേയും കണ്ടുപിടിക്കും. സ്വന്തം ആവശ്യത്തിനുള്ള തുണി നെയ്യുന്നതെങ്ങനെയെന്നു നെയ്ത്തുകാരൻ അവരെ പഠിപ്പിക്കും. ഞാനവരെ ആരോഗ്യസംരക്ഷണത്തിന്റേയും ശുചീകരണത്തിന്റേയും പ്രാധാന്യം ബോദ്ധ്യ

57 Harijan, 17-3-1946, p. 42

പ്പെടുത്തും; ഒരു ഗുപ്പുകാരൻ വേണമെന്നു് അവരാവശ്യപ്പെട്ട പ്പോഠം ഞാനവരോടു പറയും: ''ഞാൻതന്നെ നിങ്ങളുടെ ഗുപ്പുകാരനാവാം; നിങ്ങഠംക്കാപണി പഠിപ്പിച്ചുതരികയുമാവാം,'' ഇതാണെൻെറ സമഗ്രഗ്രാമസേവാസങ്കല്പം. ഈ വിവരിച്ചപോലെയുള്ള ഒരു ചക്കാലനെ ഞാൻ ഇക്കാലത്തു് ഒരിക്കലും കാണുകയില്ല എന്നു നിങ്ങഠം പറഞ്ഞേക്കാം. അങ്ങനെയാണെങ്കിൽ, ഞാൻ പറയും നമുക്കു് ഈ യുഗത്തിൽ നമ്മുടെ ഗ്രാമങ്ങഠം അഭിവൃദ്ധിപ്പെടുത്തണമെന്നാശിക്കാൻ നിവൃത്തിയില്ലെന്നു്. റഷ്യയിലെ ഒരു ചക്കാലൻെറ ദൃഷ്ടാന്തമെടുക്കുക. ഏതായാലും ചക്ക നടത്തുന്നവൻ ചക്കാലൻതന്നെ. അയാഠംക്കു പണമുണ്ടു്; പക്ഷേ, അയാളുടെ ശക്തി പണത്തിലല്ല കിടക്കുന്നതു്. യഥാർത്ഥശക്തി ജ്ഞാനത്തിലാണു്. ശരിയായ ജ്ഞാനം ധാർമ്മികമായ നിലനില്പും ധാർമ്മികശക്തിയും പ്രദാനം ചെയ്യുന്നു. എല്ലാവരും അത്തരമാളുകളുടെ ഉപദേശം തേടുന്നു. വിനോബയുടെ കാര്യമെടുക്കുക. അദ്ദേഹമൊരു നല്ല ചക്കാലനാണു്. അദ്ദേഹം എന്താണു ചെയ്യുന്നതെന്നു നിങ്ങഠംക്കെല്ലാമറിയാം; നിങ്ങഠംക്കെല്ലാവക്കും കഴിവനുസരിച്ചു് അദ്ദേഹത്തിൻെറ മാതൃക പിന്തുടരുകയുമാവാം.

## 58

ചോദ്യം: വിദ്യാർത്ഥികഠംക്കു് അവധിക്കാലത്തു് എന്തൊന്നു ചെയ്യാൻ കഴിയും? അവക്കു പഠിക്കണമെന്നില്ല; എപ്പോഴും നൂൽ നൂററാൽ മടുക്കുകയും ചെയ്യും.

ഉത്തരം: അവക്കു നൂൽനൂററാൽ മടുത്തുപോകുമെങ്കിൽ, അതു കാണിക്കുന്നതു് അവക്തിൻെറ ജീവദായകമായ ഗുണവും, സഹജാകർഷണവും മനസ്സിലായിട്ടില്ലെന്നാണു്. നൂററ ഓരോ വാര നൂലും ദേശീയസമ്പത്തു വദ്ധിപ്പിക്കുന്നുവെന്നു മനസ്സിലാക്കാൻ എന്താണു വിഷമം? ഒരുവാര നൂൽ എന്നാലത്രയധികമൊന്നും ഇല്ല; എന്നാൽ, അതു് ഏററവും എളുപ്പമുള്ളജോലിയാകയാൽ, അതിനെ നിഷ്പ്രയാസം പെരുക്കാവുന്നതാണു്. അങ്ങനെ നൂൽനൂല്പിൻെറ സാരവത്തായ മൂല്യം മഹത്തരമാണു്. വിദ്യാർത്ഥികഠം ചർക്കയുടെ യാന്ത്രികവ്യാപാരം മനസ്സിലാക്കിയിരിക്കണം; അതു നല്ല നിലയിൽ സൂക്ഷിക്കുകയും വേണം. അങ്ങനെ ചെയ്യുന്നവർ നൂൽനൂല്പിൽ ഒരു പ്രത്യേകാകർഷണം കണ്ടെത്തും. അതുകൊണ്ടു മറെറാരു തൊഴിലും നിർദ്ദേശിക്കാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല. പക്ഷേ, നൂൽനൂൽപ്പു് അതിലും അത്യാവശ്യമായ മറെറാന്നിനു വഴി മാറിക്കൊടുക്കാം — സമയത്തിൻെറ കാര്യത്തിലാണു്, കൂടുതൽ അത്യാവശ്യമായതെന്നു ഞാൻ പറഞ്ഞതു്. അയൽഗ്രാമങ്ങഠം നല്ല

58. Harijan, 1-6-1940, P. 145

പോലെ വൃത്തിയാക്കിവയ്ക്കുന്നതിനോ, രോഗികളെ ശുശ്രൂഷിക്കുന്നതിനോ ഹരിജനബാലകന്മാരെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിനോ അവരുടെ സഹായം ആവശ്യമാവാം.

## 59

പട്ടണങ്ങളല്ല, ഗ്രാമങ്ങളാണ് ഇന്ത്യയുടെ ഘടകങ്ങളെന്നു നിങ്ങൾ മനസ്സിലാക്കണം. ഗ്രാമീണജീവിതത്തെ, അതിൻെറ നിർജ്ജീവമായിക്കഴിഞ്ഞിരിക്കുന്ന കൈത്തൊഴിലുകളോടുകൂടി, പുനരുജ്ജീവിപ്പിച്ചില്ലെങ്കിൽ, നിങ്ങൾക്കവയുടെ പുനർനിർമ്മാണം സാദ്ധ്യമാവുകയില്ല. മൃതപ്രായമായ ഗ്രാമങ്ങൾക്കു ജീവൻനല്കാൻ വ്യവസായവൽക്കരണത്തിനാവുകയില്ല. തൻെറ ഗ്രാമീണവസതിയിൽ പാർക്കുന്ന കർഷകനെ പുനരുദ്ധരിക്കാൻ അയാൾക്ക് അയാളുടെ തൊഴിൽ തിരിച്ചുകിട്ടുന്ന കാലം വരണം; അയാൾക്കു കഴിഞ്ഞുകൂടാൻ സ്വന്തം ഗ്രാമത്തെ ആശ്രയിച്ചാൽ തികച്ചും മതിയാകണം; ഇന്നലത്തേപോലെ നഗരങ്ങളെ ആശ്രയിക്കാൻ അയാൾ നിർബ്ബന്ധനാവരുത്. നിങ്ങൾ ഈ അടിസ്ഥാനതത്വം മനസ്സിലാക്കാഞ്ഞാൽ, ഗ്രാമീണപുനരുദ്ധാരണപ്രവർത്തനത്തിനു നിങ്ങൾ ചെലവാക്കുന്ന സമയമത്രയും ദുർവ്യയമാണ്.

## 60

ഖാദികൂടാതെ, ജനലക്ഷങ്ങൾക്ക്—വിശക്കുന്നവർക്ക്; നഗ്നത മറയ്ക്കാനില്ലാത്തവർക്ക്, അക്ഷരാഭ്യാസമില്ലാത്ത സ്ത്രീകൾക്ക്—സ്വരാജില്ല. സ്ഥിരമായി ഖദറുടുക്കുന്നതിൻെറ അർത്ഥം, ഖദറുടുക്കുന്നവൻ നാട്ടിലെ ഏററവും ദരിദ്രനായവനുമായി താദാത്മ്യംപ്രാപിക്കുന്നു എന്നാണ്. വിദേശത്തുനിന്നുവരുന്ന മിനുസമുള്ള വസ്ത്രത്തിൻെറ മാർദ്ദവമോ അഴകോ ഇല്ലെങ്കിലും, ഖദറുടുക്കാൻതക്ക ദേശസ്നേഹവും ത്യാഗബുദ്ധിയും അയാൾക്കുണ്ടെന്നതിൻെറ ലക്ഷണമാണത്.

---

59. Harijan, 24-6-1939, P. 177
60. Harijan, 27-1-1940, P. 425

അദ്ധ്യായം അഞ്ച്

# അടിസ്ഥാനവിദ്യാഭ്യാസം

## 1. പുതിയ വിദ്യാഭ്യാസാശയത്തിന്റെ വളർച്ച

1

നാട്ടിലെ ഓരോ വീടും ഓരോ വിദ്യാലയമാണ്; മാതാപിതാക്കൾ അദ്ധ്യാപകരും.

2

എന്റെ വീട് എല്ലാ ഭാഗവും ഭിത്തികെട്ടിത്തിരിക്കണമെന്നോ, ജനലുകളെല്ലാം ഇറുക്കിയടയ്ക്കണമെന്നോ എനിക്കാഗ്രഹമില്ല. എന്റെ ഗൃഹാന്തരീക്ഷത്തിൽ എല്ലാ രാജ്യങ്ങളുടേയും സംസ്കാരം കഴിയുന്നത്ര സ്വച്ഛന്ദമായി വീശിക്കൊണ്ടിരിക്കണമെന്നാണ് എന്റെ ആഗ്രഹം. എന്നാൽ എന്റെ അടിപതറിക്കുവാൻ അവയിലൊന്നിനേയും ഞാൻ അനുവദിക്കാൻ ഭാവമില്ല. മറ്റൊരാളുടെ വീട്ടിൽ ഒരു കൈയേറ്റക്കാരനായോ, പിച്ചക്കാരനായോ, അടിമയായോ കഴിയുന്നതെനിക്കു സമ്മതമല്ല. ഇംഗ്ലീഷു പഠിക്കാൻ ആവശ്യമായ ആയാസം ദുരഭിമാനത്തിനോ സംശയാസ്പദമായ സാമുദായികനേട്ടങ്ങൾക്കോവേണ്ടി എന്റെ സഹോദരിമാരിൽ ഏല്പിക്കാൻ ഞാനിഷ്ടപ്പെടുന്നില്ല. ബോസ് റോയ്, മഹാകവി എന്നിവർ ചെയ്തതുപോലെ സാഹിത്യവാസനയുള്ള നമ്മുടെ യുവാക്കളും യുവതികളും വേണമെന്നുള്ളത്ര ഇംഗ്ലീഷും ഇഷ്ടമുള്ള മറ്റു ലോകഭാഷകളും പഠിച്ച് ആ പഠിപ്പിന്റെ നേട്ടം ഭാരതത്തിനും ലോകത്തിനും പ്രദാനംചെയ്യണമെന്നാണ് എന്റെ ആഗ്രഹം. സ്വന്തം മാതൃഭാഷ മറക്കുകയോ, മാതൃഭാഷാപഠനത്തിൽ ഉപേക്ഷ കാണിക്കുകയോ, സ്വന്തം ഭാഷയെക്കുറിച്ചോർത്തു ലജ്ജിക്കുകയോ ചെയ്യുന്ന ഒരു ഇന്ത്യക്കാരൻ പോലും ഉണ്ടാകരുതെന്ന് എനിക്കഭിപ്രായമുണ്ട്. സ്വന്തം നാട്ടുഭാഷയിൽ നല്ല ആശയങ്ങൾ ചിന്തിക്കാനോ ആവിഷ്കരിക്കാനോ കഴിയുകയില്ലെന്നു വിചാ

---

1. To the Students, P. 48. (15-11-1920-ൽ ഗുജറാത്ത് മഹാവിദ്യാലയം ഉദ്ഘാടനം ചെയ്തപ്പോൾ ചെയ്ത പ്രസംഗത്തിൽനിന്ന്.)
2. Young India, 1-6-1921 (Towards New Education, P. 9)

രിക്കുന്ന ഒരു ഭാരതീയനുമുണ്ടാകരുത്. എന്റെ മതം തടവുമുറിയിലേതല്ല. ദൈവസൃഷ്ടികളിൽ ഏററവും എളിയതിനുപോലും അതിൽ സ്ഥാനമുണ്ട്. പക്ഷേ, അതു് ഔദ്ധത്യമോ, വർഗ്ഗം, മതം, നിറം എന്നിവയേക്കുറിച്ചുള്ള ദുരഭിമാനമോ തീണ്ടാത്തതാണ്.

3

....കുട്ടികളുടെ വിദ്യാഭ്യാസത്തിനു പണമാവശ്യമുള്ള കുടുംബപിതാക്കന്മാർ എന്തെല്ലാം തർക്കവിഷയങ്ങളായ കാര്യങ്ങളാണു തങ്ങളുടെ കർത്തവ്യങ്ങളായി കരുതിയിരിക്കുന്നതെന്നു് ആർക്കാണറിയാത്തതു്? നമ്മുടെ വിദ്യാഭ്യാസരീതിയാകെ മാററിയില്ലെങ്കിൽ, നമ്മൾ ഇനിയുമെത്രയോ മോശമായ ഒരു കാലഘട്ടമാണു് അഭിമുഖീകരിക്കേണ്ടിവരികയെന്നു് എനിക്കു ബോദ്ധ്യമായിരിക്കുന്നു. നാമിപ്പോൾ കുട്ടികളുടെ മഹാസമുദ്രത്തിന്റെ ഒരുവക്കേ സ്പർശിച്ചിട്ടുള്ളു. അവരിൽ ബഹുഭൂരിപക്ഷവും വിദ്യാഭ്യാസം സിദ്ധിക്കാതെ കഴിയുന്നവരാണ്; ആഗ്രഹമില്ലാത്തതുകൊണ്ടല്ല, അച്ഛനമ്മമാർക്കു കഴിവും അറിവും പോരാത്തതുകൊണ്ടാണതു്. അച്ഛനമ്മമാർക്കു് അത്യധികം മുതിർന്ന കുട്ടികളെ പോററിവളർത്തുകയും ഇങ്ങോട്ടു് ഉടനെ യാതൊരു വരുമാനവുമുണ്ടാക്കാത്തതും ഭാരിച്ച ചെലവുള്ളതുമായ ഒരു വിദ്യാഭ്യാസം അവർക്കു നൽകുകയും ചെയ്യേണ്ടിവരികയെന്നതിൽ നമ്മേപ്പോലെ ദരിദ്രമായ ഒരു രാജ്യത്താണെന്നു വരുമ്പോൾ പ്രത്യേകിച്ചും, എന്തോ അടിസ്ഥാനപരമായ തെററുണ്ട്. വിദ്യാഭ്യാസത്തിന്റെ ചവിട്ടുപടി കയറുമ്പോൾത്തന്നെ കുട്ടികൾ തൊഴിലെടുത്തു വിദ്യാഭ്യാസച്ചെലവുകൾ വഹിക്കുന്നതിൽ എനിക്കു തെററു കാണാൻ കഴിയുന്നില്ല. ഇന്ത്യയ്ക്കുമുഴുവൻ ആവശ്യമുള്ളതും എല്ലാവർക്കും യോജിച്ചതുമായ ഏററവും എളുപ്പമായ കൈത്തൊഴിൽ തീർച്ചയായും നൂൽനൂൽക്കലും, അതുസംബന്ധിച്ചുള്ള പ്രക്രിയകളുമാണ്. ഇതു നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ അവതരിപ്പിക്കുകയാണെങ്കിൽ, നാം മൂന്നുദ്ദേശങ്ങൾ നിറവേററുന്നു. വിദ്യാഭ്യാസം സ്വയം പര്യാപ്തമാക്കുക, കുട്ടികളുടെ ബുദ്ധിക്കും ശരീരത്തിനും ശിക്ഷണമരുളുക, വിദേശനൂലും വിദേശവസ്ത്രവും പൂർണ്ണമായും ബഹിഷ്കരിക്കുവാനുള്ള വഴി തെളിയിക്കുക. മാത്രമല്ല, ഇപ്രകാരം സിദ്ധികൾ ലഭിച്ച കുട്ടികൾ സ്വാശ്രയികളും സ്വതന്ത്രരുമാവും. ഞാൻ ആ ലേഖകനോടു നിർദ്ദേശിക്കും, കുടുംബാംഗങ്ങളെയെല്ലാം നൂൽനൂററും നെയ്തും കുടുംബച്ചെലവു വഹിക്കാൻ അയാൾ ക്ഷണിക്കണമെന്ന്. എന്റെ പദ്ധതിയനുസരിച്ച് ഏററവും ചുരുങ്ങിയ ഒരു നിശ്ചിത അളവെങ്കിലും നൂൽനൂൽക്കാത്ത ഒരു

3. Young India, 15-6-1921 (To the Students, P. 54)

കുട്ടിക്ക് വിദ്യാഭ്യാസയോഗ്യതയില്ല. അത്തരം കുട്ടംബങ്ങൾ ആത്മാഭിമാനത്തിന്റേയും സ്വാതന്ത്ര്യത്തിന്റേയും പേരിൽ, ഇതു വരെ സ്വപ്നം കണ്ടിട്ടുപോലുമില്ലാത്ത യശസ്സു നേടും. ഈ പദ്ധതി ഒരു ഉദാരമായ വിദ്യാഭ്യാസത്തെ ഒഴിച്ചുനിർത്തുന്നില്ല; എന്നാൽ, നേരേമറിച്ച്, അതിനെ ഓരോ ബാലനും ബാലികയ്ക്കും കൈയെത്താവുന്നത്ര അടുപ്പിക്കുന്നുണ്ടുതാനും. കൂടാതെ, സാഹിത്യ പരിശീലനത്തെ പ്രാഥമികമായി മാനസികവും ധാർമ്മികവുമായ സംസ്കാരോപാധിയും, രണ്ടാമതായും പരോക്ഷമായും മാത്രം ഒരു ഉപജീവനമാർഗ്ഗവും ആക്കിത്തീർത്ത്, അതിനു അതിന്റെ മൗലികമായ അന്തസ്സു വീണ്ടെടുത്തുകൊടുക്കുകയും ചെയ്യുന്നു.

4

വിദ്യാഭ്യാസത്തെക്കുറിച്ചുള്ള എന്റെ ആശയങ്ങൾ അത്യധികം വിപ്ലവകരമാണ്; ആ നിലയ്ക്ക് എന്റെ വിമർശകന്മാർക്ക് അതു് അത്യധികം പരുക്കനായിത്തന്നെ തോന്നും. എനിക്കു സ്വരാജിന്റെ അടിസ്ഥാനത്തിലുള്ള ദേശീയവിദ്യാഭ്യാസത്തെക്കുറിച്ചു മാത്രമേ ചിന്തിക്കാനാവൂ. അതുകൊണ്ട് കലാശാലാവിദ്യാർത്ഥികൾകൂടി നൂൽനൂൽപ്പുകലയിലും, അതത്ഥമാക്കുന്ന എല്ലാ കാര്യങ്ങളിലും പരിപൂർണ്ണജ്ഞാനം നേടുന്നതിൽ ശ്രദ്ധപതിക്കണമെന്നു ഞാൻ ആവശ്യപ്പെടും. ഖദറിന്റെ ധനശാസ്ത്രവും അർത്ഥവ്യാപ്തിയും അവർ പഠിക്കണമെന്നുമുണ്ട് എനിക്ക്. ഒരു മില്ലു സ്ഥാപിക്കുവാൻ വേണ്ട സമയവും മൂലധനവും എത്രയാണെന്ന് അവർ അറിഞ്ഞിരിക്കണം. മില്ലുകളുടെ ക്രമാതീതമായ വികസനത്തിനുള്ള സാദ്ധ്യതകളുടെ പരിമിതികളും അവർ അറിഞ്ഞിരിക്കണം. മില്ലുകൾ വഴിക്കും കൈനൂൽപ്പും കൈനെയ്ത്തും വഴിക്കുമുള്ള സമ്പദ്‌വിതരണരീതികളും അവർ അറിയണം. കൈനൂൽപ്പും ഇന്ത്യൻ തുണിത്തരങ്ങളുടെ ഉല്പാദനവും എങ്ങനെ നശിപ്പിക്കപ്പെട്ടു എന്നും അവർ അറിഞ്ഞിരിക്കണം. ഇന്ത്യയിലെ കാർഷിക ജനലക്ഷങ്ങളുടെ കുടിലുകളിൽ കൈനൂൽപ്പ് നടപ്പാക്കിത്തുടങ്ങുന്നതിന്റെ അനുഭവങ്ങൾ അവർ കാണിച്ചുകൊടുക്കുകയും മനസ്സിലാക്കുകയും വേണം. ഈ കുടിൽവ്യവസായത്തിന്റെ പരിപൂർണ്ണമായ പുനരുദ്ധാരണം എങ്ങനെ ഹിന്ദുവിന്റേയും മുസൽമാന്റേയും അകന്നഹൃദയങ്ങളെ അവിച്ഛേദ്യമായ നിലയിൽ തുന്നിച്ചേർക്കുമെന്നും അവർ അറിഞ്ഞിരിക്കണം. പക്ഷേ, ഈ ആശയങ്ങൾ കാലത്തിനു പിന്നിലോ മുന്നിലോ ആണ്. കാലത്തിനു പിന്നിലോ മുന്നിലോ അെന്ന കാര്യം അത്ര പ്രധാന

4. Young India, 11-12-1924 (To the Students, P. 55. അമൃതസരസ്സിലെ പഞ്ചാബ് നാഷണൽ സർവ്വകലാശാലയുടെ ബിരുദദാനപ്രസംഗത്തിൽനിന്ന്.)

മല്ല. വിദ്യാഭ്യാസമുള്ള ഇന്ത്യമുഴുവൻ ഒരിക്കലെല്ലെങ്കിൽ മറെറാരിക്കൽ അതു സ്വീകരിക്കും — ഇതെനിക്കറിയാം.

5

അറിവുണ്ടാകണമെങ്കിൽ സ്കൂളിലോ കോളേജിലോ പോകണമെന്നു വിചാരിക്കുന്നതു് ഒരു കടന്ന അന്ധവിശ്വാസമാണു്. സ്കൂളുകളോ കോളേജുകളോ നടപ്പിലാവുന്നതിനുമുമ്പുതന്നെ ലോകം പ്രതിഭാശാലികളായ വിദ്യാൎത്ഥികളെ സൃഷ്ടിച്ചിട്ടുണ്ടു്. സ്വാദ്ധ്യായംപോലെ ശാശ്വതമോ മഹത്വത്തിലേക്കു് ഉയൎത്തുന്നതോ ആയ മറെറാരു പഠനമില്ല. നമ്മിൽ മിക്കവരേയും വിജ്ഞാനത്തിന്റെ വ്യൎത്ഥാംശങ്ങൾ നിറച്ചുവെക്കുവാനുള്ള പാത്രങ്ങളാക്കുകയാണു് ഈ സ്കൂളുകളും കോളേജുകളും. ധാന്യം പുറത്തുതള്ളി ഉമി മാത്രമാണു് നാം സ്വീകരിക്കുന്നതു്. സ്കൂളുകളേയും കോളേജുകളേയും ആ നിലയ്ക്കുതന്നെ അപലപിക്കാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. അവയ്ക്കു് അവയുടേതായ ഉപയോഗമുണ്ടു്, പക്ഷേ, നാം അവയെ വേണ്ടതിലധികം പെരുപ്പിക്കുന്നു. അവ ജ്ഞാനസമ്പാദനമാൎഗ്ഗങ്ങളിൽ ഒന്നു മാത്രമാണു്.

6

ജനലക്ഷങ്ങൾക്കു വരവുചെലവിനങ്ങൾ ഒപ്പിച്ചുപോകാൻ വിഷമമാകുമ്പോൾ, ലക്ഷക്കണക്കിനാളുകൾ പട്ടിണികിടന്നു മരിക്കുമ്പോൾ, നമ്മുടെ ചാൎച്ചക്കാൎക്കു ഭാരിച്ച ചിലവുള്ള വിദ്യാഭ്യാസം നല്കുവാനാലോചിക്കുന്നതു് രാക്ഷസീയമാണു്. മനോവികാസം കഠിനാനുഭവങ്ങൾകൊണ്ടുണ്ടാകണം; അതു് കോളേജിൽനിന്നോ സ്കൂൾമുറിയിൽനിന്നോ കിട്ടിക്കൊള്ളണമെന്നില്ല. യഥാൎത്ഥത്തിൽ ഉന്നതമായ വിദ്യാഭ്യാസം ലഭിക്കുന്നതിനും നല്കുന്നതിനുമുള്ള ശരിയായമാൎഗ്ഗം നമുക്കു കണ്ടെത്താം. ഓരോ ബാലനും സ്വന്തം വിദ്യാഭ്യാസച്ചെലവുകൾ വഹിക്കുന്ന ഒരു മാൎഗ്ഗം ഇല്ലേ, ഉണ്ടാകരുതേ? അങ്ങിനെയൊരുവഴി ഉണ്ടാവുകയില്ലായിരിക്കാം. അത്തരമൊരു വഴിയുണ്ടോ, ഇല്ലേ, എന്ന ചിന്ത ഇവിടെ അപ്രസക്തമാണു്. ധനവ്യയമുള്ള വിദ്യാഭ്യാസത്തിന്റെ മാൎഗ്ഗം നാം നിഷേധിക്കുകയും ഉന്നതവിദ്യാഭ്യാസത്തിനായുള്ള അഭിവാഞ്ഛ ആദരണീയമാണെന്നു നാം കാണുകയും ചെയ്യുമ്പോൾ, നമ്മുടെ സ്വന്തം ചുററുപാടുകൾക്കനുസൃതമായി അതു നിറവേററുവാനുള്ള ഒരുവഴികണ്ടെത്തണമെന്ന കാൎയ്യം നിസ്സംശയമാണു്. ജനലക്ഷങ്ങൾക്കു സാദ്ധ്യമല്ലാത്തതു് തങ്ങൾക്കും നിഷേധിക്കുകയെന്നതാണു് ഇത്തരം കാൎയ്യങ്ങളിൽ കൈക്കൊള്ളാവുന്ന

5. Young India, 25-6-1951 (Towards New Education, P. 83)
6. Young India, 24-6-1926 (To the Students, P. 70)

സുവർണ്ണനിയമം. ഈ നിരാസത്തിനുള്ള കഴിവു് നമ്മിൽ പെട്ടന്നങ്ങനെ ആവിർഭവിക്കുകയില്ല. ആദ്യമായി ജനലക്ഷങ്ങൾക്കു നിഷേധിക്കപ്പെട്ട കൈമുതലുകളോ സൗകര്യങ്ങളോ തങ്ങൾക്കും വേണ്ട എന്ന മനോഭാവം ശീലിക്കുകയാണു വേണ്ടതു്. ആ മനോഭാവത്തിനനുസരിച്ച് കഴിയുന്നത്ര വേഗം നമ്മുടെ ജീവിതം പുനഃസംവിധാനം ചെയ്യുകയാണു പിന്നെ പെട്ടെന്നു ചെയ്യേണ്ട കാര്യം.

7

ഓരോ വിദ്യാലയത്തിലും നൂൽനൂൽപ്പു് ഏർപ്പെടുത്തുകയാണെങ്കിൽ, വിദ്യാഭ്യാസച്ചെലവു നിർവ്വഹിക്കുന്നതു സംബന്ധിച്ച നമ്മുടെ ആശയങ്ങളിൽത്തന്നെ അതു വിപ്ലവം സൃഷ്ടിക്കും. നമുക്കു ദിവസം ആറുമണിക്കൂർവീതം സ്കൂൾ നടത്താനും, കുട്ടികൾക്കു സൗജന്യവിദ്യാഭ്യാസം നല്കാനും കഴിയും. ഒരു ബാലൻ ചക്രയിൽ ദിവസം നാലുമണിക്കൂർ പണിയെടുത്താൽ, അയാൾക്കു നിത്യവും 10 തോല നൂലുണ്ടാക്കാൻ കഴിയും; അങ്ങിനെ ദിനംപ്രതി സ്കൂളിനു് ഒരണ സമ്പാദ്യമുണ്ടാക്കാനും കഴിയും. അയാൾ വളരെക്കുറച്ചേ ആദ്യത്തെ മാസം ഉൽപ്പാദിപ്പിക്കുന്നുള്ളു എന്നും, മാസത്തിൽ 26 ദിവസമേ സ്കൂളുള്ളു വെന്നും വിചാരിക്കുക. ആദ്യത്തെ മാസം കഴിഞ്ഞാൽ അയാൾക്കു് 1ക. 10ണ. പ്രതിമാസം സമ്പാദിക്കാൻ കഴിയും. 30 കുട്ടികളുള്ള ഒരു ക്ലാസ്സു് ആദ്യത്തെ മാസം കഴിഞ്ഞാൽ, മാസംതോറും 48ക. 12ണ. വരവുണ്ടാക്കും.

ഞാൻ സാഹിത്യാദ്ധ്യയനത്തെക്കുറിച്ചൊന്നും പറഞ്ഞില്ല. 6 മണിക്കൂറിൽ 2 മണിക്കൂർകൊണ്ടു് അതും നൽകാൻ കഴിയും. വലിയ അദ്ധ്വാനമില്ലാതെതന്നെ ഓരോ സ്കൂളും സ്വയംപര്യാപ്തമാക്കാൻ കഴിയുമെന്നും, സ്കൂളിൽ പ്രവർത്തിക്കാൻ പരിചയം സിദ്ധിച്ച അദ്ധ്യാപകന്മാരെ ഏർപ്പെടുത്താൻ രാഷ്ട്രത്തിനു സാധിക്കുമെന്നും കാണാൻ എളുപ്പമാണു്.

ഈ പദ്ധതി നടപ്പാക്കുന്നതിലുള്ള പ്രധാന വൈഷമ്യം ചക്രയാണു്. ആ കല ജനസമ്മതിയാർജ്ജിക്കണമെങ്കിൽ, നമുക്കു് ആയിരമായിരം ചക്ര വേണ്ടിവരും. ഭാഗ്യവശാൽ, എല്ലാ നാടൻ ആശാരിമാർക്കും ആ യന്ത്രമുണ്ടാക്കാൻ കഴിയും. ആശ്രമത്തിൽ നിന്നോ, മറേറതെങ്കിലും സ്ഥലത്തുനിന്നോ അതു് ഉണ്ടാക്കിവരുത്തുന്നതു വലിയ തെററാണു്. നൂൽനൂല്പിൻെറ സുന്ദരവശം, അതു് ഏററവും ലളിതവും എളുപ്പം പഠിക്കാവുന്നതും ഓരോ ഗ്രാമത്തിലും ലഘുവായ ചെലവിൽ അവതരിപ്പിക്കാവുന്നതുമാണെന്നതത്രെ.

7. Young India, 2-2-1921 (Towards New Education, P. 39)

ഞാൻ നിർദ്ദേശിച്ച പാഠ്യപദ്ധതി ആത്മശുദ്ധീകരണത്തിൻേറയും ആത്മപരിശോധനയുടേയും കാലമായ ഈയാണ്ടേക്കുള്ളതുമാത്രമാണ്. സ്ഥിതിഗതികൾ സാധാരണനിലയിലെത്തുകയും, സ്വരാജ്യം സ്ഥാപിതമാവുകയും ചെയ്തുകഴിഞ്ഞാൽ, ഒരു മണിക്കൂർമാത്രം നൂൽനൂല്പിനു നീക്കിവച്ചാൽ മതി; ബാക്കി സമയം സാഹിത്യാഭ്യസനത്തിനു വിനിയോഗിക്കാം.

## 8

ഭാവിയിലുള്ള ഏതു് അദ്ധ്യയനക്രമത്തിലും, നൂൽനൂൽപ്പു് ഒരു നിർബന്ധിതവിഷയമാകണം. ആഹാരം കഴിക്കാതെയും ശ്വാസോച്ഛ്വാസം ചെയ്യാതെയും നമുക്കു ജീവിക്കാൻ സാദ്ധ്യമല്ലാത്തതുപോലെ, വീട്ടിലിരുന്നുള്ള നൂൽനൂൽപ്പു പുനരുദ്ധരിക്കാതെ നമ്മുടെ ഈ പുരാതനരാജ്യത്തിൽനിന്നു ദാരിദ്ര്യം അകററിമാററാനും നമുക്കു സാമ്പത്തികസ്വാതന്ത്ര്യം സമ്പാദിക്കാനും സാദ്ധ്യമല്ല. ഓരോവീട്ടിലും അടുപ്പെന്നപോലെ പ്രധാനമാണു് ചർക്കയുമെന്നു ഞാൻ വിശ്വസിക്കുന്നു. ജനങ്ങളുടെ നിത്യവും ആഴമേറിവരുന്ന ദാരിദ്ര്യപ്രശ്നം പരിഹരിക്കാൻ മറെറാരു മാർഗ്ഗവും ആസൂത്രണം ചെയ്യാനില്ല.

എന്നാൽ, എങ്ങനെയാണു് നൂൽനൂൽപ്പു് എല്ലാ ഗൃഹങ്ങളിലും നടപ്പിലാക്കാൻ കഴിയുക? നൂൽനൂൽപ്പും, വ്യവസ്ഥാനുസരണമുള്ള നൂലുല്പാദനവും ഓരോ ദേശീയവിദ്യാലയത്തിലും ഏർപ്പെടുത്തണമെന്നു് ഞാൻ നിർദ്ദേശിച്ചിട്ടുണ്ടല്ലോ. ഈ വിദ്യ ബാലന്മാരും ബാലികമാരും ഒരിക്കൽ പഠിച്ചുകഴിഞ്ഞാൽ, അവക്കു് എളുപ്പത്തിൽ അതവരുടെ വീടുകളിലേക്കും പകർത്താൻ കഴിയും.

## 9

....അപ്പോഠം, നാം ശാരീരികവും വ്യാവസായികവുമായ ശിക്ഷണത്തിനു പ്രത്യേക പ്രാധാന്യം കൊടുക്കുന്നു. ഈ ശിക്ഷണം നിങ്ങളുടെ ബുദ്ധിശക്തിയെ മന്ദീഭവിപ്പിക്കുമെന്നു് ഒരിക്കലും തെററിദ്ധരിക്കരുതു്. തലച്ചോറു് വസ്തുസ്ഥിതികഠം കരളുന്ന ഒരു കലവറയാക്കിയല്ല നമ്മുടെ ധാരണാശക്തിയെ നാം വികസിപ്പിക്കേണ്ടതു്. ഒരു വ്യാവസായിക പരിശീലനത്തെ ബുദ്ധിപൂർവ്വം സമീപിക്കുന്നതു്, ഉദാസീനമായി സാഹിത്യപാരായണം ചെയ്യുന്നതിനേക്കാഠം, പലപ്പോഴും, ബുദ്ധിക്കു് കൂടുതൽ വിലപ്പെട്ട സഹായമാണു്.

---

8. Young India, 19-1-1921 (Towards New Education, P. 38)
9. Young India, 21-6-1928 (To the Students, P. 139)

10

നിങ്ങൾ, കുട്ടികളോടുള്ള സ്നേഹംമൂലം, അവരിൽനിന്ന് ആവിഷ്കരിക്കാവുന്ന ഉത്തമാംശം എന്താണെന്ന് അവരെ പഠിപ്പിക്കാൻ നിങ്ങളുടെ എണ്ണമററ സ്ഥാപനങ്ങളിലൂടെ പ്രയത്നിച്ചുകൊണ്ടിരിക്കുന്നു. അതുപോലെതന്നെ, ധനികരും സുഭിക്ഷതയിൽ കഴിയുന്നവരുമായ ആളുകളുടെ കുട്ടികൾക്കുമാത്രമല്ല, നിങ്ങളുടെ കുട്ടികൾക്കും ഇത്തരം പരിശീലനം ലഭിക്കാൻ സാദ്ധ്യമാകും എന്നു ഞാൻ ആശിക്കുന്നു. നമുക്ക് ഈ ലോകത്തിൽ യഥാർത്ഥ സമാധാനം കൈവരുത്താനും യുദ്ധത്തിന്നെതിരെ ഒരു യഥാർത്ഥ സമരം നടത്തുവാനും സാധിക്കണമെങ്കിൽ നാം കുട്ടികളിൽനിന്ന് ആരംഭിക്കേണ്ടിവരുമെന്നും, അവർ അവരുടെ നൈസർഗ്ഗികമായ നിഷ്കളങ്കതയിൽത്തന്നെ വളർന്നുവരികയാണെങ്കിൽ നമുക്ക് കിടന്നു പിടയേണ്ടിവരില്ലെന്നും, പ്രയോജനശൂന്യവും ഉദാസീനവുമായ പ്രമേയങ്ങൾ അംഗീകരിക്കേണ്ടിവരില്ലെന്നും, നേരെമറിച്ച് നാം സ്നേഹത്തിൽനിന്നു സ്നേഹത്തിലേക്കും സമാധാനത്തിൽനിന്നു സമാധാനത്തിലേക്കും നീങ്ങിക്കൊണ്ടിരിക്കുമെന്നും, അവസാനമായി, യാതൊന്നിനുവേണ്ടിയാണോ ഈ ലോകം മുഴുവനും ബോധപൂർവ്വമായോ അബോധപൂർവ്വമായോ വിശന്നുവലയുന്നത്, ആ സമാധാനവും സ്നേഹവുംകൊണ്ട് ലോകത്തിന്റെ എല്ലാ മൂലകളും ആവൃതമായിത്തീരുമെന്നും നിങ്ങൾ പറഞ്ഞതു് വളരെ ശരിയാണ്.

11

നമ്മുടെ ഇടയിൽ സാമുദായികകലഹങ്ങളുണ്ട്; അതു നമുക്കു പ്രത്യേകമുള്ളതാണെന്നല്ല. ഇംഗ്ലണ്ടിലുമുണ്ടായി ''വാഴ്സ് ഓഫ് ദി റോസസ്'' എന്ന യുദ്ധങ്ങൾ. എന്നാലിന്ന് ബ്രിട്ടീഷ് സാമ്രാജ്യത്വം ലോകശത്രുവാണ്. സാമുദായികമാത്സര്യങ്ങളും അന്താരാഷ്ട്രീയമാത്സര്യങ്ങളും നിർമ്മാർജ്ജനം ചെയ്യണമെങ്കിൽ, ഞാൻ സൂചിപ്പിച്ചതരത്തിലുള്ള വിദ്യാഭ്യാസത്തിന്റെ അടിസ്ഥാനത്തിൽ നമ്മുടെ യുവതലമുറയെ വളർത്തി, അങ്ങനെ പരിശുദ്ധവും സുശക്തവുമായ ഒരു അടിത്തറ പണിതുവേണം നമുക്കതിനാരംഭിക്കാൻ. ആ പദ്ധതി അഹിംസയിൽനിന്നുടലെടുക്കുന്നു. പരിപൂർണ്ണമായ മദ്യനിരോധം ഫലപ്രദമാക്കാനുള്ള രാഷ്ട്രത്തിന്റെ ദൃഢനിശ്ചയത്തോടനുബന്ധിച്ചാണ് ഞാനതു നിർദ്ദേശിച്ചതു്; പക്ഷേ, നികുതിനഷ്ടമില്ലെന്നും, നമ്മുടെ ഭണ്ഡാരം നിറഞ്ഞിരിക്കുകയാണെന്നും വെയ്ക്കുക. എന്നാൽത്തന്നേയും നമ്മുടെ ബാലന്മാരെ പട്ടണപ്രിയന്മാരാക്കാനുദ്ദേശമില്ലെങ്കിൽ, ഈ വിദ്യാഭ്യാസം

---

10. Young India, 19-11-1931 (Towards New Education, P. 33)
11. Harijan, 30-10-1937 (Basic Education, P. 24)

അത്യന്താപേക്ഷിതമാണെന്ന ഞാൻ പറയും. നമുക്കവരെ നമ്മുടെ സംസ്കാരത്തിൻെറയും, പരിഷ്കാരത്തിൻെറയും, നമ്മുടെ രാഷ്ട്രത്തിൻെറ ശരിയായ പ്രതിഭാശക്തിയുടെയും പ്രതിനിധികളാക്കണം. സ്വയംപര്യാപ്തമായ ഒരു പ്രാഥമികവിദ്യാഭ്യാസക്രമമില്ലാതെ നമുക്കതു സാദ്ധ്യമാവുകയില്ല. യൂറോപ്പ് നമുക്ക് ഉദാഹരണമല്ല. യൂറോപ്പ് ഹിംസയിൽവിശ്വസിക്കുന്നതുകൊണ്ട് അവിടെ പദ്ധതികൾ മുഴുവൻ ആസൂത്രണം ചെയ്യപ്പെടുന്നത് ഹിംസയുടെ അടിസ്ഥാനത്തിലാണ്. റഷ്യയുടെ നേട്ടങ്ങൾ തരംതാഴ്ത്തിപ്പറയുന്നവരിൽ ഞാൻ അവസാനത്തവനായിരിക്കും; പക്ഷേ, അവിടെ ഘടനയാകെ ശക്തിയിലും ഹിംസയിലും അധിഷ്ഠിതമാണ്. ഇന്ത്യ ഹിംസയുപേക്ഷിക്കാൻ ദൃഢവ്രതമെടുത്താൽ, ഇന്ത്യയ്ക്ക് അനുസരിക്കേണ്ടുന്ന അച്ചടക്കത്തിൻെറ അവിഭാജ്യഭാഗമായിരിക്കും ഈ വിദ്യാഭ്യാസസമ്പ്രദായം. ഇംഗ്ലണ്ട് വിദ്യാഭ്യാസത്തിനു് ദശലക്ഷക്കണക്കിൽ പണം ചെലവാക്കുന്നുണ്ട്; അമേരിക്കയും അങ്ങനെ ചെയ്യുന്നുണ്ട്; പക്ഷേ, ആ പണമത്രയും ചൂഷണംകൊണ്ടു നേടിയതാണെന്നു് നാം മറക്കുന്നു. അവർ ചൂഷണം ഒരു ശാസ്ത്രമാക്കിയിരിക്കുന്നു; വ്യയഹേതുകമായ വിദ്യാഭ്യാസം അവരുടെ ബാലന്മാർക്കു കൊടുക്കാൻ അവർക്കു കഴിയുമായിരിക്കും. നമുക്കു് ചൂഷണബുദ്ധിയോടെ ചിന്തിക്കാൻ വയ്യ, നമ്മൾ അങ്ങനെ ചിന്തിക്കുകയില്ല; നമുക്കു് അഹിംസാധിഷ്ഠിതമായ ഈ വിദ്യാഭ്യാസപദ്ധതിയല്ലാതെ വേറെ മാർഗ്ഗമില്ല.

12

തലമുറകൾക്കുശേഷം എന്തു സംഭവിക്കുമെന്നുള്ളതല്ല, ഗ്രാമങ്ങളിൽ ജീവിക്കുന്ന ജനലക്ഷങ്ങളുടെ ആവശ്യങ്ങൾക്കു് ഈ അടിസ്ഥാനവിദ്യാഭ്യാസപദ്ധതി ഉത്തരം നൽകുന്നുണ്ടോ എന്നതാണ് നമ്മുടെ മുമ്പിലുള്ള പ്രശ്നം. ഗ്രാമങ്ങൾതന്നെ അവശേഷിക്കാത്തത്ര വലിയ തോതിൽ ഇന്ത്യ ഒരു കാലത്തും വ്യവസായവൽകൃതമാവുമെന്നെനിക്കു തോന്നുന്നില്ല....

വ്യവസായവൽക്കരണത്തിനുള്ള പദ്ധതികളും മുമ്പോട്ടുവെക്കാമെങ്കിലും, കോൺഗ്രസ്സിൻെറ മുമ്പിലുള്ള ലക്ഷ്യം രാജ്യത്തിൻെറ വ്യവസായവൽക്കരണമല്ല. ബോംബേയിൽവച്ചുകൂടിയ കോൺഗ്രസ്സ് സമ്മേളനത്തിൽ പാസ്സാക്കിയ ഒരു പ്രമേയത്തിൽ പറയുന്നപോലെ, അതിൻെറ ലക്ഷ്യം ഗ്രാമീണവ്യവസായങ്ങളുടെ പുനരുദ്ധാരണമാണ്. കർഷകന്മാരുടെ മുമ്പിൽ വൻതോതിലുള്ളൊരു വ്യവസായവൽക്കരണപദ്ധതിവെച്ചതുകൊണ്ട് ഒരു ജനകീയോൽബുദ്ധത നിങ്ങൾക്കുണ്ടാക്കാൻ കഴിയുകയില്ല. അതു്

12. Harijan, 18-2-1939 (Basic Education, P. 70)

അവരുടെ ആദായത്തിൽ ഒരു പൈസാപോലും കൂട്ടുകയില്ല. എന്നാൽ ഐ. സി. എസ്. എ. യും, ഐ. സി. ഡി. ഐ. എ. യും അവരുടെ മടിശ്ശീലയിൽ ഒരു കൊല്ലത്തിൽ ലക്ഷക്കണക്കിൽ പണം നിക്ഷേപിക്കും. പ്രവർത്തകസമിതിക്കോ മന്ത്രിസഭകൾക്കോ എന്തു സംഭവിച്ചാലും, കോൺഗ്രസ്സിന്റെ സൃഷ്ടിപരിപാടിയുടെ പ്രവർത്തനത്തിൽ യാതൊരബാധവും ഞാൻ കാണുന്നില്ല. കോൺഗ്രസ്സാണ് അതു തുടങ്ങിയതെങ്കിലും, അതിന് വളരെക്കാലത്തെ സ്വയം നിർണ്ണയാധികാരത്തോടു കൂടിയ നിലനിൽപ്പുണ്ടായിട്ടുണ്ട്; അതു് അതിന്റെ മേന്മ സ്വയം തെളിയിച്ചിട്ടുമുണ്ട്. അടിസ്ഥാനവിദ്യാഭ്യാസം ഇവയിൽനിന്നുണ്ടായ ഒരു പൊടിപ്പു മാത്രമാണ്. വിദ്യാഭ്യാസമന്ത്രിമാർ മാറാം; പക്ഷേ, ഇതു നിലനില്ക്കും. അതുകൊണ്ട് അടിസ്ഥാനവിദ്യാഭ്യാസത്തിൽ താൽപ്പര്യമുള്ളവർ കോൺഗ്രസ്സ് രാഷ്ട്രീയത്തേക്കുറിച്ചു തല പുണ്ണാക്കേണ്ടതില്ല. പുതിയ വിദ്യാഭ്യാസപദ്ധതി സ്വന്തം മേന്മകൊണ്ടോ മേന്മക്കുറവുകൊണ്ടോ മാത്രം ജീവിക്കുകയോ മരിക്കുകയോ ചെയ്തുകൊള്ളും.

## 13

പുതിയ അടിസ്ഥാനവിദ്യാഭ്യാസമില്ലെങ്കിൽ, ഇന്ത്യയിലെ ദശലക്ഷക്കണക്കിനുള്ള കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കാൻ മിക്കവാറും അസാദ്ധ്യംതന്നെയാണെന്നു പൊതുവെ സമ്മതമായിട്ടുണ്ടെന്നു തോന്നുന്നു. അതുകൊണ്ട്, ഗ്രാമീണപ്രവർത്തകൻ അടിസ്ഥാനവിദ്യാഭ്യാസത്തിൽ വൈദഗ്ദ്ധ്യം നേടണം. അയാൾ സ്വയമൊരു അടിസ്ഥാനവിദ്യാഭ്യാസാദ്ധ്യാപകനാകണം.

അടിസ്ഥാനവിദ്യാഭ്യാസത്തിന്റെ ആവിർഭാവത്തോടുകൂടി, സ്വാഭാവികമായിത്തന്നെ വയോജനവിദ്യാഭ്യാസവും പിറകെ വന്നുകൊള്ളും. ഈ പുതിയ വിദ്യാഭ്യാസം വേരുപിടിക്കുന്നിടത്തു് കുട്ടികൾതന്നെ അവരുടെ അച്ഛനമ്മമാരുടെ അദ്ധ്യാപകരാവും. അതങ്ങനെയാവട്ടെ; ഏതായാലും ഗ്രാമീണപ്രവർത്തകൻ വയോജനവിദ്യാഭ്യാസംകൂടി ഏറ്റെടുക്കണം.

## 14

നമ്മുടെ കുട്ടികൾ വിദേശങ്ങളിലേക്കു പോകുന്നതിനുവേണ്ടി ഒരിക്കലും വാദിക്കുന്നവനല്ല, ഞാൻ. മടങ്ങിയെത്തുമ്പോൾ, അവർക്ക് ഇവിടത്തെ സമ്പ്രദായങ്ങളുമായി തീരെ പൊരുത്തപ്പെടാൻ കഴിയാതെ വരുന്നു എന്നാണെന്റെ അനുഭവം. ആത്മാവിൽനിന്നുത്ഭവിക്കുന്ന അനുഭവം മാത്രമാണ് ഏററവും സമ്പന്നവും വളർച്ചയ്ക്കു സഹായിക്കുന്നതും.

13. Harijan, 18-8-1940, P. 252
14. Harijan, 8-9-1946 (Towards New Education, P. 85)

## 15

ഈ ലഘുലേഖയുടെ ആദ്യത്തെ ആയിരംപ്രതികൾ വിററുതീൻ എന്നതിന്റെ അർത്ഥം, ഡോക്ടർ ഫക്കീർഹുസൈനും അദ്ദേഹത്തിന്റെ കമ്മിററിയും അടിസ്ഥാനദേശീയവിദ്യാഭ്യാസമെന്നുവിളിച്ച ആ പദ്ധതി ഇന്ത്യയിലും പുറത്തും ഒരുമാതിരി നല്ലപോലെ ആളുകൾക്ക താല്പര്യം ജനിപ്പിക്കുന്നുണ്ടെന്നാണു്. കൂടുതൽ ശരിയായ, ആകർഷകമായ, വിവരണം നാടൻകൈത്തൊഴിലുകൾ വഴിയായുള്ള ഗ്രാമീണദേശീയവിദ്യാഭ്യാസം എന്നതാണു്. ഗ്രാമീണം എന്നതു് ഉന്നതമെന്ന പേരിലറിയപ്പെടുന്ന ഇംഗ്ലീഷുവിദ്യാഭ്യാസം ഉൾക്കൊള്ളുന്നില്ല. ദേശീയമെന്ന വാക്കു് സത്യത്തെയും അഹിംസയെയും സംയോജിപ്പിക്കുന്നു. നാടൻകൈത്തൊഴിലുകളിലൂടെ എന്നതിനു്, പുറമെനിന്നു് ആരോപിച്ച നിയന്ത്രണങ്ങളിൽനിന്നും ഇടപെടലുകളിൽനിന്നും സ്വതന്ത്രമായ ഒരന്തരീക്ഷത്തിൽ നാട്ടിൻപുറത്തിരുന്നു് അവിടത്തെ കുട്ടികളെ തങ്ങളുടെ കഴിവുകൾ മുഴുവൻ പുറത്തു കൊണ്ടുവരാൻ പാകത്തിൽ ഏതെങ്കിലും ഗ്രാമീണകൈത്തൊഴിൽവഴി അദ്ധ്യാപകന്മാർ വിദ്യാഭ്യാസം ചെയ്യിക്കുമെന്ന പദ്ധതിയുടെ നിർമ്മാതാക്കൾ പ്രതീക്ഷിക്കുന്നു എന്നാണർത്ഥം. അങ്ങനെ ആലോചിച്ചാൽ, ഈ പദ്ധതി ഗ്രാമീണബാലന്മാരുടെ വിദ്യാഭ്യാസത്തിൽ ഒരു വിപ്ലവം സൃഷ്ടിക്കുന്നു. അതു് ഒരർത്ഥത്തിലും പാശ്ചാത്യരാജ്യത്തുനിന്നുമുള്ള ഒരിറക്കുമതിയല്ല. അനുവാചകൻ ഈ കാര്യം മനസ്സിൽ ധരിച്ചാൽ, ചില തികച്ച വിദ്യാഭ്യാസവിചക്ഷണന്മാർ തങ്ങളുടെ ഏകാഗ്രശ്രദ്ധ പതിപ്പിച്ചുതയ്യാറാക്കിയ ഈ പദ്ധതി അയാൾക്ക പിന്തുടരാൻ കഴിയും.

## 16

പ്രാഥമികവിദ്യാഭ്യാസത്തിനു് ഒരു തൊഴിൽപരമായ അടിസ്ഥാനം സ്വീകരിക്കുന്നതുകൊണ്ടു് ബോംബെനഗരത്തിനും അതിലെ ബാലന്മാർക്കും ഗുണമേ വരാനുള്ള എന്നകാര്യത്തിലെനിക്ക സംശയമില്ല. ഇന്നത്തെ നിലയിൽ, ഈ കുട്ടികൾക്കു് അവരുടെ പ്രാഥമികവിദ്യാഭ്യാസത്തിന്റെ അവസാനത്തിൽ പ്രദർശിപ്പിക്കാൻ സാധിക്കുന്നതെല്ലാം കൂടിയാലും അതു വളരെയൊന്നും വിലപ്പെട്ടതല്ല; തീർച്ചയായും പൗരത്വത്തിനു് അവരെ പ്രാപ്തരാക്കാൻ മതിയായതുമല്ല.

---

15 Basic Education, pp. 78—79. (1937 ഒക്ടോബറിൽ വാർദ്ധയിൽ ചേർന്ന അടിസ്ഥാനവിദ്യാഭ്യാസസമ്മേളനം നിയമിച്ച കമ്മററിയുടെ റിപ്പോർട്ടിന്റെ ("Basic Natianol Educational") രണ്ടാംപതിപ്പിനു് എഴുതിയ മുഖവുരയിൽനിന്നു്.)

16 Harijan, 9—10—1937 (Basic Education, pp. 47—51)

പട്ടണത്തിൽ പ്രാഥമികവിദ്യാഭ്യാസത്തിനൊരു തൊഴിൽപരമായ അടിസ്ഥാനമുണ്ടാക്കുന്നതിന് എനിക്കു മടിയില്ല. ബോംബേനഗരത്തിൽ ഇന്നു വിദ്യാഭ്യാസത്തിനു ചെലവിടുന്ന 35 ലക്ഷം ഉറുപ്പികയിൽ അധികഭാഗവും ചെലവാക്കാതെ സൂക്ഷിച്ചു വെക്കാനതുകൊണ്ടു കഴിയും. സൗകര്യത്തിനുവേണ്ടി ബോംബേയിലെ ഒരു കുട്ടിക്ക് പ്രാഥമിക വിദ്യാഭ്യാസത്തിന് ആണ്ടിൽ 40 ക. ചെലവാകുന്നുണ്ടെന്നു കരുതുക; അപ്പോൾ, ബോംബേനഗരസഭയുടെ വിദ്യാഭ്യാസഗ്രാൻറിൽനിന്ന് 87,500 കുട്ടികൾക്കു വിദ്യാഭ്യാസം സിദ്ധിക്കുന്നുണ്ടെന്നർത്ഥം. ബോംബേനഗരത്തിൻെറ ജനസംഖ്യ 10 ലക്ഷമാണെങ്കിൽ, സ്കൂളിൽപോകേണ്ടപ്രായമായ കുട്ടികളുടെ എണ്ണം ഏതാണ്ട് $1\frac{1}{2}$ ലക്ഷമാവണം. ഇതിനർത്ഥം സ്കൂളിൽപോകേണ്ട പ്രായമായ 62,000 കുട്ടികൾക്ക് ബോംബേനഗരത്തിൽ പ്രാഥമികവിദ്യാഭ്യാസം സിദ്ധിക്കുന്നില്ലെന്നാണ്. വീട്ടിൽ ഇരുന്നു പഠിക്കുന്നവരെന്നനിലയിൽ ഏതാണ്ട് 6,000 പേരെ ഇതിൽനിന്ന് മാററിനിത്തുക. പിന്നെയും പ്രാഥമികവിദ്യാഭ്യാസം നല്കേണ്ടവരായി 56,000 കുട്ടികൾ അവശേഷിക്കുന്നു. ഇന്നത്തെ ചിലവിൻെറതോതുവെച്ചു നോക്കുകയാണെങ്കിൽ ഇതിന് 22,40,000ക. വേണ്ടിവരും. ഇതു് ഞാനാലോചിച്ചിടത്തോളം, അന്ത്യവിധിദിനത്തിന്നിപ്പുറത്തു് സാദ്ധ്യമാകുന്നതാണെന്നു തോന്നുന്നില്ല.

ഇന്ത്യയ്ക്കു് സൗജന്യനിർബ്ബന്ധിത പ്രാഥമികവിദ്യാഭ്യാസം വേണമെന്ന തത്വത്തിൽ ഉറച്ചുവിശ്വസിക്കുന്ന ഒരാളാണ് ഞാൻ. ഉപയോഗപ്രദമായ ഒരു തൊഴിൽ കുട്ടികളെ അഭ്യസിപ്പിക്കുകയും, അവരുടെ ശാരീരികവും മാനസികവും ആത്മീയവുമായ കഴിവുകൾ വളത്തിയെടുക്കാനതു് ഉപയോഗപ്പെടുത്തുകയും ചെയ്യുന്നതുവഴിമാത്രമേ എനിക്കു് ഈ ലക്ഷ്യം സാക്ഷാൽകരിക്കാൻ കഴിയൂഎന്നും എനിക്ക് അഭിപ്രായമുണ്ട്. വിദ്യാഭ്യാസത്തെ സംബന്ധിച്ച ഈ സാമ്പത്തികഗണനകൾ അധമമോ അസ്ഥാനികമോ ആണെന്നു് ആരും വിചാരിക്കാതിരിക്കട്ടെ. സാമ്പത്തികഗണനയിൽ തികച്ചും അധമമെന്നൊന്നില്ല. ശരിയായ ധനശാസ്ത്രം ഏററവും ഉയർന്ന ധാമ്മികമാനദണ്ഡങ്ങളെ എതിത്തുനില്ക്കുന്നില്ല— ശരിയായ ധമ്മസംഹിത, അന്വത്ഥമാകണമെങ്കിൽ, നല്ല ധനശാസ്ത്രവുമാകണമെന്നപോലെ. സമ്പന്മൂത്തിയെ ആരാധിക്കാനുള്ള പ്രേരണയും, ബലഹീനക്കു നഷ്ടംവരുത്തി പ്രബലന്മാക്കു പണമുണ്ടാക്കാനുള്ള കഴിവും ഉണ്ടാക്കുന്ന ധനശാസ്ത്രം കപടവും ഭയാനകവുമായ ശാസ്ത്രമാണ്. അതു് മരണസൂചകമാണ്. ശരിയായ ധനശാസ്ത്രം, മറിച്ചു്, സാമൂഹ്യനീതിക്കുവേണ്ടി നിലകൊള്ളുന്നു; ഏററവും ദുർബ്ബലന്മാരടക്കമുള്ള എല്ലാവർക്കും തുല്യനന്മ കൈവരുത്തുന്നു; മാന്യജീവിതത്തിന് അതു്

അത്യന്താപേക്ഷിതവുമാകുന്നു. കിടാങ്ങളെ ഉപയോഗപ്രദമായ ഒരു തൊഴിൽ പഠിപ്പിക്കുകയും, അങ്ങനെ പ്രാഥമികവിദ്യാഭ്യാസത്തിന്റെ ചെലവ് അതിൽ നിന്നുതന്നെ ഉണ്ടാക്കുകയും ചെയ്യുകയാണെങ്കിൽ, അതുവഴി ബോംബേനഗരം രാജ്യത്തിനുമുഴുവൻ പിന്തുടരാവുന്ന ഒരു ഉൽകൃഷ്ടമാതൃക സൃഷ്ടിക്കുകയായിരിക്കും ചെയ്യുന്നതു്. ഒരു വിദ്യാർത്ഥി ദിവസം നാലുമണിക്കൂർ ഒരു തൊഴിലിലേർപ്പെടുന്നുവെന്നും, ഒരുമാസത്തിലെ അദ്ധ്യയനദിവസങ്ങളുടെ സംഖ്യ ഇരുപത്തഞ്ചാണെന്നും, പ്രതിഫലത്തോതു് മണിക്കൂറിൽ രണ്ടുപൈസയാണെന്നും കരുതുക. അപ്പോൾ ഒരു കുട്ടി സ്കൂളിനു പ്രതിമാസം 3ക. 2ണ. സമ്പാദിച്ചുകൊടുക്കും. തൊഴിൽ പരിശീലനം വിദ്യാർത്ഥിയുടെ ബുദ്ധിയെ നിത്യനൂതനവും ഊർജ്ജിതവുമാക്കും; അതേസമയം ബുദ്ധിശക്തിയുടെ ഏററവും നല്ല അംശങ്ങൾ ആവിഷ്കരിക്കാനുള്ള കഴിവുണ്ടാക്കുകയും ചെയ്യും. ആരംഭംമുതല്ക്കുതന്നെ ഒരു കുട്ടി മണിക്കൂറിൽ രണ്ടുപൈസാവീതം സമ്പാദിച്ചുകൊടുക്കാൻ തുടങ്ങുമെന്നു് ഇതിനർത്ഥമില്ല. എന്നാൽ അയാൾ മൊത്തത്തിൽ ആ ഏഴുകൊല്ലക്കാലം ശരാശരി മണിക്കൂറിൽ രണ്ടുപൈസാവീതം നേടികൊടുക്കും.

ഇത്തരം തൊഴിൽപരിശീലനം വിദ്യാഭ്യാസത്തെ വിരസമാക്കുമെന്നും കുട്ടികളുടെ മനസ്സിന്റെ വളർച്ച മുട്ടിക്കുമെന്നുമുള്ള വിചാരം വലിയ ഒരന്ധവിശ്വാസമാണു്. പ്രാപ്തരായ അദ്ധ്യാപകരുടെ കീഴിൽ തൊഴിൽപരിശീലനംനടത്തുമ്പോൾ കാണപ്പെടുന്ന കുട്ടികളുടെ തെളിവും സന്തോഷവുമുള്ള മുഖങ്ങളാണു് എന്റെ ഏററവും ആനന്ദകരങ്ങളായ സ്മരണകൾ. മറിച്ചു്, അപ്രാപ്തരായ അദ്ധ്യാപകന്മാർ തെററായ വഴിക്കു പഠിപ്പിക്കുമ്പോൾ, ഏററവും രസകരമായ വിഷയങ്ങൾപോലും കുട്ടികളെ മുഷിപ്പിച്ചിട്ടുള്ള ഉദാഹരണങ്ങളും എനിക്കറിയാം. എന്നാൽ, നമുക്കു് ആവശ്യമുള്ളതരം അദ്ധ്യാപകരെ എവിടെനിന്നു കിട്ടാനാണു് എന്നു ചോദ്യം ഉത്ഭവിക്കാം. എന്റെ ഉത്തരം, 'ആവശ്യമാണു് കണ്ടുപിടുത്തത്തിന്റെ മാതാവു്' എന്നാണു്. നമ്മുടെ വിദ്യാഭ്യാസനയം പുനഃസംഘടിപ്പിക്കുകയെന്ന ആവശ്യം ബോദ്ധ്യപ്പെട്ടുകഴിഞ്ഞാൽ, അതു നടപ്പിലാക്കാനുള്ള മാർഗ്ഗം അധികം വിഷമിക്കാതെ കണ്ടെത്തും. ഇന്നത്തെ വിദ്യാഭ്യാസപദ്ധതികൾ അതു നടപ്പാക്കുന്ന ആളുകൾക്കു വേണ്ടി ചെലവാക്കുന്ന പണത്തിന്റെയും സമയത്തിന്റേയും ഒരു ചെറിയ അംശംകൊണ്ടു് നമ്മുടെ പ്രവർത്തിക്കാവശ്യമായ തൊഴിൽപരിശീലകരെ മുഴുവനും നമുക്കു് എളുപ്പം പരിശീലനം ചെയ്തുണ്ടാക്കാമെന്നു് എനിക്കുറപ്പുണ്ടു്. ബോംബെയിലെ വിദ്യാഭ്യാസവിചക്ഷണന്മാരുടെ ഒരു കമ്മററിക്കു്, ആത്മാർത്ഥമായ ആഗ്രഹമുണ്ടെങ്കിൽ, ഞാൻ നിർദ്ദേശിച്ച രീതിയിലുള്ള ഒരു പ്രാഥമികവിദ്യാഭ്യാസപദ്ധതി ആവിഷ്കരിക്കാനും

കാലം കളയാതെ അതു് നടപ്പിൽവരുത്താനും സാധിക്കുകതന്നെ ചെയ്യും. അവർക്കു് എന്നേപ്പോലെ അതിൽ സജീവവിശ്വാസമുണ്ടാകണമെന്നുമെന്നുമാത്രം. അത്തരം വിശ്വാസം ഉള്ളിൽ നിന്നു തന്നെ വളർന്നുവരണം. അതു മറെറാരാൾ പറഞ്ഞേർപ്പെടുത്തിയാലുണ്ടാകുന്നതല്ല. ഒരു സജീവവിശ്വാസമില്ലാതെ ലോകത്തിലൊരു മഹാകാര്യവും നിറവേററപ്പെട്ടിട്ടില്ല.

പട്ടണത്തിലെ സ്കൂളുകളിൽ കുട്ടികൾക്ക പഠിപ്പിക്കാൻ പാകത്തിലെന്തു തൊഴിലാണുള്ളതു്? അതിനു് അങ്ങനെ കർശനമായ ഒരു നിയമമൊന്നുമില്ല. എന്റെ ഉത്തരം വ്യക്തമാണു്. എന്റെ ആവശ്യം ഭാരതീയഗ്രാമങ്ങളുടെ പുനരുദ്ധാരണമാണു്. ഇപ്പോൾ നഗരങ്ങളുടെ വെറുമൊരു അനുബന്ധമായിരിക്കുന്നു നമ്മുടെ ഗ്രാമങ്ങൾ. അവ നിലനില്ക്കുന്നതുതന്നെ നഗരങ്ങൾക്ക ചൂഷണം ചെയ്യാനും, അവയുടെ സൗജന്യത്തിൽ ജീവിക്കുവാനും ആണെന്നു തോന്നും. ഇതു് അസ്വാഭാവികമാണു്. നഗരങ്ങൾ ഗ്രാമങ്ങളെ സ്വാർത്ഥോദ്ദേശ്യത്തോടുകൂടി ചൂഷണം ചെയ്യുന്നതിനു പകരം, ഗ്രാമങ്ങളിൽനിന്നു സിദ്ധിക്കുന്ന ശക്തിക്കും പോഷണത്തിനും മതിയായ പ്രതിഫലം നൽകുകയാണു വേണ്ടതു്. ഈ കർത്തവ്യം നഗരങ്ങൾ ഗ്രഹിക്കുമ്പോൾ മാത്രമേ ആരോഗ്യകരവും ധാർമ്മികവുമായ ഒരു ബന്ധം നഗരങ്ങളും ഗ്രാമങ്ങളും തമ്മിൽ ഉണ്ടാവുകയുള്ളു. ഈ മഹത്തായ സാമൂഹ്യപുനഃസംഘടനാപ്രവർത്തനത്തിൽ നഗരത്തിലെ കുട്ടികൾ അവരുടെ പങ്കു നിർവ്വഹിക്കണമെങ്കിൽ, അവർ ഏതു തൊഴിൽവഴിക്കാണോ വിദ്യാഭ്യാസം നേടുന്നതു് ആ തൊഴിൽ ഗ്രാമത്തിന്റെ ആവശ്യങ്ങളുമായി നേരിട്ടു ബന്ധപ്പെട്ടതാകണം. എനിക്കു കാണാൻ കഴിയുന്നിടത്തോളം, കുരുകളയൽ, കടയൽ തുടങ്ങി നൂൽനൂല്ക്കൽവരെയുള്ള പരുത്തിവ്യവസായത്തിലെ വിവിധ പ്രക്രിയകൾ മുൻപറഞ്ഞ വ്യവസ്ഥയുടെ പാലനത്തിനു മറെറതൊന്നിനേക്കാളുമധികം പര്യാപ്തമാണു്. ഇന്നുപോലും പരുത്തി ഗ്രാമങ്ങളിൽ കൃഷിചെയ്തുണ്ടാക്കുകയും കുരുകളയൽ നൂല്പു് നെയ്ത്തു് എന്നിവ പട്ടണങ്ങളിൽ നടത്തുകയും ചെയ്യുന്നു. എന്നാൽ മില്ലുകളിൽ നടക്കുന്ന പരുത്തിയുടെ പരിണാമപ്രക്രിയകൾ, ആദ്യവസാനം, ആളുകൾ, വസ്തുക്കൾ, യന്ത്രശക്തി എന്നിവയുടെ ദുർവ്വ്യയമാകുന്ന ഒരു വമ്പിച്ച ദുരന്തമാണു്.

പരുത്തി ശുദ്ധിചെയ്യൽ, നൂൽനൂല്പ് തുടങ്ങിയ ഗ്രാമീണകൈത്തൊഴിലുകൾവഴി പ്രാഥമികവിദ്യാഭ്യാസം നല്കുവാനുള്ള എന്റെ പദ്ധതി ഏററവും വിദൂരസ്പർശിയായ അനന്തരഫലങ്ങൾ നിറഞ്ഞ ഒരു സമാധാനപരമായ വിപ്ലവത്തിന്റെ ശക്തിമുനയാണെന്നു സങ്കല്പിക്കപ്പെട്ടിരിക്കുന്നു. അതു നഗരവും ഗ്രാമവും തമ്മിൽ ആരോഗ്യകരവും ധാർമ്മികവുമായ ഒരു ബന്ധം

സൃഷ്ടിക്കും; അങ്ങനെ, ഇന്നത്തെ സാമൂഹ്യമായ അരക്ഷിതാവസ്ഥയുടെ ദുരിതഫലങ്ങളും, വർഗ്ഗങ്ങൾ തമ്മിലുള്ള വിഷകലുഷമായ ബന്ധങ്ങളും വേരറുത്തുകളയുന്നതിൽ വളരെ മുമ്പോട്ടുപോകും. അതു് നമ്മുടെ ഗ്രാമങ്ങളുടെ ഏറിവരുന്ന അധഃപതനത്തെ തടയുകയും, കൂടുതൽ ന്യായപൂർവ്വമായ ഒരു സാമൂഹ്യക്രമത്തിനു് അടിക്കല്ലിടുകയും ചെയ്യും. ആ സാമൂഹ്യക്രമത്തിൽ ഉള്ളവരും ഇല്ലാത്തവരും തമ്മിൽ അസ്വാഭാവികമായ ഭേദബുദ്ധിയുണ്ടാവുകയില്ല. എല്ലാവർക്കും ജീവിക്കാനുള്ള കൂലികിട്ടുമെന്നു് ഉറപ്പിക്കാം; എല്ലാവർക്കും സ്വാതന്ത്ര്യത്തിനുള്ള അവകാശവുമുണ്ടു്. ഇതു മുഴുവൻ ഒരു രക്തതൃഷ്ണിതമായ വർഗ്ഗസമരത്തിന്റെ ഭീകരതകളില്ലാതേയും, ഇന്ത്യയേപ്പോലുള്ള ഒരു വലിയ ഭൂഖണ്ഡത്തിന്റെ വ്യവസായവൽക്കരണത്തിനുവേണ്ട ഭീമമായ മൂലധനച്ചെലവില്ലാതേയും സാധിക്കും. വിദേശത്തുനിന്നു് ഇറക്കുമതിചെയ്ത യന്ത്രസാമഗ്രികളുടേയും സാങ്കേതികവിദഗ്ദ്ധന്മാരുടെയും സഹായമില്ലാതെ ഇതു സാധിക്കും. അവസാനമായി, ഉയർന്ന സാങ്കേതികവൈദഗ്ദ്ധ്യത്തിന്റെ ആവശ്യം ഒഴിവാക്കുന്നതുകൊണ്ടു്, അതു സാമാന്യജനതയുടെ ഭാഗധേയം അവരുടെ കൈയ്യിൽത്തന്നെ നിക്ഷിപ്തമാക്കുകയും ചെയ്യും. പക്ഷേ, ആരാണു് പൂച്ചയ്ക്കു മണി കെട്ടുക? നഗരവാസികൾ എന്റെ വാക്കു് ശ്രദ്ധിക്കുകപോലും ചെയ്യുമോ? എന്റെ രോദനം വെറും വനരോദനമാകുമോ?

## 17

മൂലധനച്ചെലവിനേപ്പററി ഒരു വാക്കു്: നിങ്ങൾക്കു ചെലവാക്കേണ്ടുന്ന മൂലധനം, കെട്ടിടത്തിന്മേലുള്ള മുതൽമുടക്കുപോലെ, ആദായരഹിതമായ ഒരു മുതൽമുടക്കാവില്ല. ഉപകരണങ്ങൾക്കും, സാധനസാമഗ്രികൾക്കുമായി നിങ്ങൾ പണം ചെലവാക്കേണ്ടിവരും. അതു് അനവധി വർഷത്തേക്കു് ഉല്പാദനപരമായ പ്രയോജനമുള്ളതായിരിക്കും. നിങ്ങൾ ചെലവുചെയ്യുണ്ടാക്കുന്ന ചക്കെളും തറികളും പഞ്ഞികടയുന്ന വില്ലുകളും അനേകംസംഘം വിദ്യാർത്ഥികൾക്കു് ഉപയോഗപ്പെടും. വ്യവസായവൽക്കരണത്തിനു ഭാരിച്ച മൂലധനമുടക്കും, ധാരാളം തേമാനച്ചെലവുകളും കിഴിവുചെലവുകളും ഉണ്ടാകും. ശരിയായി ആസൂത്രണം ചെയ്ത ഒരു ഗ്രാമീണ സമ്പദ്‌വ്യവസ്ഥയിൽ ഇതൊന്നും തീർച്ചയായും ആവശ്യമില്ലാത്തതുകൊണ്ടു്, ഇപ്പോഴത്തെ ഈ പദ്ധതിയിലും ഇതൊന്നും വേണ്ട.

17, Harijan, 28-10-1939 (Basic Education, p. 82)

## 2. അടിസ്ഥാനപദ്ധതി ആവിഷ്കൃതമാകുന്നു

### 18

1920–ൽ ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിനെതിരായി ഞാൻ ശക്തിയായ ഭാഷയിൽ പ്രസംഗിച്ചിട്ടുള്ളതുകൊണ്ടും, രാജ്യത്തിൻെറ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള മഹനീയസമരത്തിൽ എൻെറ സഹപ്രവർത്തകരും എന്നോടൊപ്പം ക്ലേശങ്ങൾ അനുഭവിച്ചവരുമായ ഏഴ സംസ്ഥാനങ്ങളിലെ മന്ത്രിമാരെ, എത്ര കുറഞ്ഞ നിലയിലാണെങ്കിലും, സ്വാധീനിക്കാനൊരവസരം ഇപ്പോൾ ലഭിച്ചിട്ടുള്ളതുകൊണ്ടും, ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായം അടിമുടി മൗലികമായിത്തന്നെ തെററാണെന്ന ആരോപണം തെളിയിക്കാൻ എനിക്ക് അദമ്യമായൊരു അന്തഃപ്രചോദനം ഉണ്ടായിരിക്കുന്നു. ഈ പംക്തികളിൽ വളരെ അപര്യാപ്തമായനിലയിൽ വിശദീകരിക്കാൻ ഞാൻ അത്യദ്ധ്വാനം ചെയ്തുകൊണ്ടിരിക്കുന്ന കാര്യം ആകസ്മികമായി എൻെറ മനസ്സിൽ ഉദിക്കുകയാണുണ്ടായത്. അതിൻെറ യാഥാർത്ഥ്യം എനിക്കു ദിവസംതോറും അധികമധികം ബോദ്ധ്യപ്പെട്ടുവരികയാണ്. അതുകൊണ്ട് സ്വന്ത താല്പര്യങ്ങളില്ലാത്തവരും തുറന്ന മനസ്സോടുകൂടിയവരുമായ ഇന്നാട്ടിലെ വിദ്യാഭ്യാസവിചക്ഷണന്മാരോട്, ഞാൻ അവതരിപ്പിച്ച രണ്ടഭിപ്രായങ്ങളും പഠിച്ചുനോക്കണമെന്ന് ആവശ്യപ്പെടാൻ ഞാൻ ധൈര്യപ്പെടുന്നു. ഇന്നത്തെ വിദ്യാഭ്യാസരീതിയെപ്പററിയുള്ള അവരുടെ മുമ്പാലോചിച്ചുറപ്പിച്ചിട്ടുള്ള ആശയങ്ങൾ യുക്തിയുടെ സ്വച്ഛന്ദപ്രവാഹത്തെ തടുത്തുനിർത്താൻ അനുവദിക്കാതെയായിരിക്കണം അവർ അങ്ങനെ ചെയ്യുന്നത്. സാങ്കേതികവും യാഥാസ്ഥിതികവുമായ അർത്ഥത്തിൽ വിദ്യാഭ്യാസത്തെക്കുറിച്ച് എനിക്കുള്ള തികഞ്ഞ അജ്ഞത ഞാനെഴുതുന്നതിനും പറയുന്നതിനുമെതിരായി അവരുടെ മനസ്സിലൊരു പ്രതികൂലാഭിപ്രായമുണ്ടാക്കാനനുവദിക്കരുത് എന്നു ഞാൻ നിർബ്ബന്ധിക്കും. വിവേകം പലപ്പോഴും മുലകുടിമാറാത്ത കുഞ്ഞുങ്ങളുടെ ചുണ്ടുകളിൽനിന്നാണ് ഉതിരുക, എന്നാണ് ചൊല്ല്. ഇതൊരു കാവ്യപരമായ അതിശയോക്തിയാവാം; പക്ഷേ, ചിലപ്പോൾ ശിശുക്കളിൽനിന്നും വിവേകം ഉതിരുമെന്നതു പരമാർത്ഥമാണ്. വിദഗ്ദ്ധന്മാർ അതു തേച്ചുമിനുക്കി ശാസ്ത്രീയരൂപം നല്കുന്നു. അതുകൊണ്ട് ഗുണദോഷങ്ങൾ നോക്കിമാത്രം എൻെറ അഭിപ്രായങ്ങൾ പരിശോധിക്കണമെന്നു ഞാനാവശ്യപ്പെടുന്നു. ഞാനവ ഇവിടെ വീണ്ടും പ്രസ്താവിച്ചുകൊള്ളട്ടെ— മുമ്പ് ഈ പംക്തികളിൽ ഉന്നയിച്ചപോലെയല്ല. ഈ വരികൾ പറഞ്ഞുകൊടുത്തെഴുതിക്കുമ്പോൾ, എൻെറ ഉള്ളിൽ വരുന്നപോലെ. ഇന്ന് പ്രൈമറി, മിഡിൽ, ഹൈസ്കൂൾ വിദ്യാഭ്യാസമെന്നു പറയപ്പെടുന്നവയ്ക്കു പകരം

18. Harijan, 2-10-1937 (Basic Education, p. 46)

വേണ്ടതൊന്നാണ്: ഏഴുകൊല്ലമോ കൂടുതലോ കാലംകൊണ്ടവസാനിക്കുന്ന പ്രാഥമികവിദ്യാഭ്യാസം. ഇംഗ്ലീഷൊഴികെ മട്രിക്കുലേഷൻവരെയുള്ള വിഷയങ്ങളെല്ലാം അതിലുൾപ്പെടണം. എല്ലാ വിജ്ഞാനശാഖകളിലേക്കും ബാലന്മാരുടേയും ബാലികമാരുടേയും ബുദ്ധി വ്യാപിപ്പിക്കാൻ പാകത്തിലൊരു തൊഴിൽ അതോടൊപ്പം അഭ്യസിപ്പിക്കുകയും വേണം.

അത്തരമൊരു വിദ്യാഭ്യാസം മുഴുവനമായെടുത്താൽ, സ്വയംപര്യാപ്തമാവും, ആവണം. വാസ്തവത്തിൽ സ്വയംപര്യാപ്തതയാണ് അതിന്റെ യാഥാർത്ഥ്യം തെളിയിക്കുന്ന രാസപരീക്ഷ.

## 19

അടുത്തകാലത്ത് 'നവഭാരതവിദ്യാലയം' എന്ന പേരുമാററപ്പെട്ട വാർദ്ധയിലെ മാർവാഡിഹൈസ്കൂൾ അതിന്റെ രജതജൂബിലി ആഘോഷിക്കുകയാണ്. ഈ സന്ദർഭത്തിൽ ദേശീയമനോഭാവമുള്ള വിദ്യാഭ്യാസ വിദഗ്ദ്ധന്മാരുടെ ഒരു ചെറുസമ്മേളനം വിളിച്ചുകൂട്ടണം എന്നൊരാശയം ഭരണസമിതിക്കുണ്ടായി. ഈ പംക്തികളിലൂടെ അവതരിപ്പിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന വിദ്യാഭ്യാസപദ്ധതിയെക്കുറിച്ചാലോചിക്കാനാണത്. കാര്യദർശി ശ്രീ ശ്രീമന്നാരായൺ അഗർവാൾ അത്തരമൊരു സമ്മേളനം കൂടുന്നതിന്റെ അഭിലഷണീയതയേക്കുറിച്ച് എന്നോടാലോചിച്ചു. ഞാൻ ആ ആശയം അംഗീകരിക്കുന്നുണ്ടെങ്കിൽ, അതിലദ്ധ്യക്ഷത വഹിക്കണമെന്നും എന്നോടദ്ദേഹം ആവശ്യപ്പെട്ടു. എനിക്കു രണ്ടു നിർദ്ദേശങ്ങളും ഇഷ്ടപ്പെട്ടു. അതുകൊണ്ട് സമ്മേളനം വാർദ്ധയിൽവെച്ച് ഒക്ടോബർ 22, 23– തീയതികളിൽ ചേരും. അതിൽ ക്ഷണിക്കപ്പെട്ടവരേ പങ്കെടുക്കുകയുള്ളു. ആ പ്രശ്നത്തിൽ അഗാധമായ താല്പര്യം കാണിക്കുന്നവരും ചർച്ചയ്ക്ക് ഉപയോഗപ്രദമായ സംഭാവനകൾ നൽകാൻ കഴിയുന്നവരുമായ ഏതാനും പേർക്കു മാത്രമേ ചർച്ചയിൽ പങ്കെടുക്കാൻ ഏർപ്പാടു ചെയ്യുന്നുള്ളു. സമ്മേളനം അശേഷം ആർഭാടപൂർണ്ണമാക്കാനുദ്ദേശിച്ചിട്ടില്ല. സന്ദർശകരുണ്ടാവുകയില്ല. തികച്ചും കാര്യമാത്രപ്രസക്തമായിരിക്കും യോഗം. ഒരു നിശ്ചിതതോതിൽ പത്രപ്രതിനിധികൾക്കുള്ള ടിക്കററുകൾ നൽകപ്പെടും. പത്രപ്രവർത്തകർ ഒന്നോ രണ്ടോ പ്രതിനിധികളെ തെരഞ്ഞെടുത്തു റിപ്പോർട്ടുകൾ പങ്കിട്ടെടുക്കാൻ ഞാനഭ്യർത്ഥിക്കുന്നു.

ഞാനീ പ്രവൃത്തിയെ ആത്മവിശ്വാസത്തോടും, എന്നാൽ വിനയപൂർവ്വം, തുറന്നമനസ്സോടും, പഠനസന്നദ്ധതയോടും, എന്റെ ആശയങ്ങൾ വേണ്ടപ്പോഴെല്ലാം പുനഃപരിശോധനചെയ്യാനും തിരുത്താനുമുള്ള ഒരുക്കത്തോടും ആണ് സമീപിക്കുന്നത്.

---

19. Harijan, 2-10-1937 (Basic Education, pp. 17—19)

സമ്മേളനത്തിൻെറ പരിഗണനയ്ക്കായി ഞാൻ സമർപ്പിക്കുന്ന അഭിപ്രായങ്ങൾ, ഇന്നു് എനിക്കു തോന്നുന്നിടത്തോളം, താഴെ പറയുന്നവയാണു്:

1. ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായം രാജ്യത്തിൻെറ ആവശ്യങ്ങൾ യാതൊരു രൂപത്തിലും നിറവേററുന്നില്ല. പഠനത്തിൻെറ എല്ലാ ഉന്നതശാഖകളിലും ഇംഗ്ലീഷ് അദ്ധ്യയനഭാഷയായതുമൂലം ഉയർന്ന വിദ്യാഭ്യാസം സിദ്ധിച്ച അല്പം ചിലരും വിദ്യാഭ്യാസമില്ലാത്ത ബഹുജനങ്ങളും തമ്മിൽ ഒരു സ്ഥിരമായ വിടവു് സൃഷ്ടിക്കപ്പെട്ടു. അതു് വിജ്ഞാനം സാധാരണജനങ്ങളിലേക്കു വ്യാപിക്കുന്നതിനെ തടഞ്ഞുനിർത്തി. ഇംഗ്ലീഷിനു നൽകിയ ഈ അമിതപ്രാധാന്യം വിദ്യാഭ്യാസമുള്ളവൎക്കു് ജീവിതകാലത്തേക്കുമുഴുവൻ ഒരു ഭാരമായിത്തീരുകയും, അതു് അവരെ മാനസികമായി വികലരാക്കുകയും, സ്വന്തം നാട്ടിൽ വിദേശികളാക്കുകയും ചെയ്തു. തൊഴിൽപരമായ വിദ്യാഭ്യാസത്തിൻെറ അഭാവം വിദ്യാഭ്യാസമുള്ള വർഗ്ഗത്തെ സൃഷ്ടിപരമായ തൊഴിലിനു് അപര്യാപ്തരാക്കുകയും, അങ്ങനെ ശാരീരികമായി അവക്കൊരു വിന വരുത്തിവെക്കുകയും ചെയ്തു. പഠിപ്പിക്കുന്ന അല്പം കാര്യങ്ങൾതന്നെ വേഗം മറക്കുന്നതുകൊണ്ടും, അവയ്ക്കു് ഗ്രാമങ്ങളേയോ നഗരങ്ങളേയോ അടിസ്ഥാനമാക്കി നോക്കുമ്പോൾ യാതൊരുവിലയുമില്ലെന്നതുകൊണ്ടും, പ്രാഥമികവിദ്യാഭ്യാസത്തിനു ചെലവിടുന്ന തുകമുഴുവൻ വെറും ദുർവ്യയമാണു്. ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായംകൊണ്ടുള്ള നേട്ടങ്ങൾ പ്രധാനമായും നികുതിദായകന്മാർക്കല്ല കിട്ടുന്നതു്; അവരുടെ കുട്ടികൾക്കു വളരെക്കുറച്ചേ കിട്ടുന്നുള്ളു.

2. പ്രാഥമികവിദ്യാഭ്യാസം കുറഞ്ഞതു് ഏഴുവർഷക്കാലത്തേക്കെങ്കിലും നീട്ടണം; പത്താംതരംവരെയുള്ള കാലംകൊണ്ടു നേടുന്ന പൊതുവിജ്ഞാനം മുഴുവൻ അതിലടങ്ങണം; ഇംഗ്ലീഷ് എടുത്തുകളയുകയും സാരവത്തായ ഒരു തൊഴിൽപരിശീലനം ഉൾപ്പെടുത്തുകയും വേണം.

3. ബാലന്മാരുടേയും ബാലികമാരുടേയും സർവ്വതോമുഖമായ അഭിവൃദ്ധിക്കു് എല്ലാ അഭ്യസനവും കഴിയുന്നത്ര ആദായകരമായ തൊഴിൽവഴി പഠിപ്പിക്കണം. മററൊരുവിധത്തിൽ പറഞ്ഞാൽ, തൊഴിലുകൾ കൊണ്ടു് രണ്ടുകാര്യങ്ങൾ സാധിക്കണം തൻെറ അദ്ധ്വാനഫലമായ ഉൽപ്പന്നങ്ങളിലൂടെ വിദ്യാഭ്യാസച്ചെലവു് വഹിക്കാൻ വിദ്യാൎത്ഥിക്കു് പ്രാപ്തിയുണ്ടാവുക; അതേ സമയം അയാളിൽ അഥവാ അവളിൽ ഒളിഞ്ഞുകിടക്കുന്ന പുരുഷനെ അഥവാ സ്ത്രീയെ സ്കൂളിൽവച്ചു പഠിക്കുന്ന ആ തൊഴിലിലൂടെ പൂർണ്ണമായി വളർത്തിയെടുക്കുക.

വിദ്യാൎത്ഥിയുടെ അദ്ധ്വാനത്തിൽനിന്നുണ്ടാകുന്ന ആദായം കൊണ്ടു് ഭൂമി, കെട്ടിടം, പഠനസാമഗ്രികൾ എന്നിവയ്ക്കു വരുന്ന ചെലവു് നിവർത്തിക്കണമെന്നു് ഉദ്ദേശമില്ല.

പരുത്തി, കമ്പിളി, പട്ടു് എന്നിവയുടെ എല്ലാ ഉല്പാദനക്രമങ്ങളും— ശേഖരണം, വൃത്തിയാക്കൽ, കുരുകളയൽ (പരുത്തിയുടെ കാര്യത്തിൽ) കടച്ചിൽ, നൂല്പു്, നിറംകൊടുക്കൽ, അളവുപാകപ്പെടുത്തൽ, ബോബിൻ ഉണ്ടാക്കൽ, നൂൽ ഈരിഴയാക്കൽ, ആകൃതി നിശ്ചയിച്ചു് നെയ്യൽ, ചിത്രത്തയ്യൽ, തുന്നൽപ്പണി; എന്നിവയുൾപ്പെടെ— കടലാസ്സുണ്ടാക്കൽ, മുറിക്കൽ, പുസ്തകം ബൈൻഡു ചെയ്യൽ, പെട്ടിയുണ്ടാക്കൽ, കളിക്കോപ്പുനിർമ്മാണം, ചക്കരയുണ്ടാക്കൽ എന്നിവയും എളുപ്പം പഠിക്കാവുന്നവയും അധികം മൂലധനനിക്ഷേപമില്ലാതെ കൈകാര്യം ചെയ്യാവുന്നവയുമായ ജോലികളാണു്.

സ്റ്റേററു് അവൎക്കു്, അവർ പഠിച്ചതൊഴിലിൽ, ജോലി വാഗ്ദാനം ചെയ്യുകയോ, അവർ ഉല്പാദിപ്പിക്കുന്നവസ്തുക്കൾ സ്റ്റേററു് നിശ്ചയിക്കുന്ന വിലയ്ക്കു് വാങ്ങുകയോ ചെയ്യണം. അങ്ങനെ ഈ പ്രാഥമികവിദ്യാഭ്യാസം കുട്ടികളെ ഉപജീവനസമ്പാദനത്തിനു സമർത്ഥരാക്കണം.

4. ഉന്നതവിദ്യാഭ്യാസം സ്വകാര്യോദ്യമങ്ങൾക്കു വിട്ടുകൊടുക്കണം. വിവിധവ്യവസായങ്ങളുടേയും, സാങ്കേതികകലകളുടേയും, സാഹിത്യവിദ്യയുടേയും, സുന്ദരകലകളുടേയും ആവശ്യങ്ങൾ നിറവേററാനായിരിക്കണം അതുദ്ദേശിക്കപ്പെടുന്നതു്.

സ്റ്റേററു് സൎവ്വകലാശാലകൾ വെറും പരീക്ഷകസമിതികളാകണം; പരീക്ഷയ്ക്കു് ഈടാക്കുന്ന ഫീസുകൊണ്ടു് അവ സ്വയംപര്യാപ്തമായിരിക്കണം.

സർവ്വകലാശാലകൾ വിദ്യാഭ്യാസരംഗത്തിലെ എല്ലാ കാര്യങ്ങളും നോക്കിനടത്തും. വിദ്യാഭ്യാസത്തിന്റെ വിവിധതുറകളിലുമുള്ള പാഠ്യപദ്ധതി തയ്യാറാക്കുന്നതും അംഗീകരിക്കുന്നതും സർവ്വകലാശാലയായിരിക്കും. അതാതു സർവ്വകലാശാലയുടെ മുൻകൂട്ടിയുള്ള അനുമതി കൂടാതെ ഒരു സ്വകാര്യവിദ്യാലയം പോലും നടത്തരുതു്. അർഹതയും സത്യസന്ധതയും ഉള്ളവരെന്നു വ്യക്തമായ ആളുകളുടെ ഏതൊരു സമിതിക്കും സർവ്വകലാശാല നടത്താനുള്ള പ്രമാണപത്രം കൊടുക്കാം. ഒരു കേന്ദ്രവിദ്യാഭ്യാസവകുപ്പു നടത്താനുള്ള ചെലവല്ലാതെ, രാഷ്ട്രത്തിനു യാതൊരു ചെലവും ഈ സർവ്വകലാശാലകൾമൂലം ഉണ്ടാവില്ലെന്നും ധരിക്കേണ്ടതാണു്.

ഈ പദ്ധതി, ഭരണകൂടത്തിന്റെ ആവശ്യങ്ങൾക്കുവേണ്ടി നടത്തുന്ന വിദ്യാലയങ്ങളേയും ഒഴിവാക്കുന്നില്ല.

ഈ പരിപാടി പൂർണ്ണമായി അംഗീകരിക്കപ്പെടുകയാണെങ്കിൽ, ഭാവിയുടെ സ്രഷ്ടാക്കളായ യുവാക്കൾക്ക പരിശീലനം നൽകുകയെന്ന രാജ്യത്തേ സംബന്ധിച്ചിടത്തോളം ഏററവും ഗൗരവമർഹിക്കുന്ന പ്രശ്നത്തിനു നിവാരണമുണ്ടാവും.

## 20

മദ്ധ്യസംസ്ഥാനത്തിലേയും ബീഹാറിലേയും പ്രാദേശികസമിതികളുടെ പ്രതിനിധികളുടെ ഒരു സമ്മേളനം കഴിഞ്ഞയാഴ്ച ചേർന്നു. അതിൽ സശ്രദ്ധമായ ചിന്തയ്ക്കുശേഷം ദൂരവ്യാപകസ്വഭാവമുള്ള രണ്ടുപ്രമേയങ്ങൾ അംഗീകരിക്കപ്പെട്ടു. രാജ്യത്തിലെ രാഷ്ട്രീയസ്ഥിതിഗതികളിലൊരു മാററം ആസന്നമായിരുന്നിട്ടും ആ പ്രമേയങ്ങൾ അംഗീകരിക്കപ്പെട്ടുവെന്നതു്, കൂടുതൽ പ്രാധാന്യമർഹിക്കുന്ന കാര്യമാണു്. ഒരു തീരുമാനത്തിലെത്തുന്നതിനുമുമ്പു് അവരെ അഭിസംബോധനചെയ്തു പ്രസംഗിക്കാൻ അവർ ഗാന്ധിജിയെ ക്ഷണിച്ചു. അടിസ്ഥാനവിദ്യാഭ്യാസപദ്ധതി രാജ്യത്തിൻെറ രാഷ്ട്രീയവും സാമ്പത്തികവുമായ അഭിവൃദ്ധിക്കു് ഏതുവിധത്തിൽ സഹായകമാവുമെന്നാണു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്, എന്നു് ഒരാൾ ചോദിച്ച ചോദ്യത്തെ മുൻനിർത്തിയാണു് ഗാന്ധിജി പ്രസംഗിച്ചതു്.

''നിങ്ങൾ ഈ ചോദ്യം ചോദിച്ചതിൽ ഞാനത്യധികം സന്തോഷിക്കുന്നു....നിങ്ങൾ ഈ ചോദിച്ച ചോദ്യം യഥാർത്ഥത്തിൽ ഉത്ഭവിക്കുന്നില്ല. ഈ പുതിയ പദ്ധതി ഒരു ഭദ്രമായ സാമ്പത്തികാടിസ്ഥാനത്തിൽ കെട്ടിപ്പടുത്തതാണു്. കാരണം എല്ലാ വിദ്യാഭ്യാസവും ഒരു തൊഴിലിൻെറ മാദ്ധ്യമത്തിലൂടെയാവണം. ഇതു് 'വിദ്യാഭ്യാസവും ഒരു തൊഴിൽപരിശീലനവും' എന്ന നിലയിലല്ല, 'ഒരു തൊഴിൽപരിശീലനംവഴിക്കുള്ള വിദ്യാഭ്യാസം' എന്ന നിലയിലാണു്. അങ്ങനെ നെയ്ത്തിലൂടെ വിദ്യാഭ്യാസം സിദ്ധിക്കുന്ന ഒരു ബാലൻ വെറും കൈത്തൊഴിലെന്ന നിലയിൽ നെയ്ത്തു പഠിച്ച ഒരാളേക്കാൾ തീർച്ചയായും മെച്ചപ്പെട്ടവനാവും, ആവണം. ഒരു നെയ്ത്തുകാരൻ സാമ്പത്തികമായി രാജ്യത്തിനൊരു നഷ്ടമാണെന്നാരും പറയുകയില്ല. ഈ നെയ്ത്തുകാരൻ വിവിധമായ ആയുധങ്ങളേയും എല്ലാ ഉല്പാദനക്രിയകളേയുംകുറിച്ചു് അറിഞ്ഞിരിക്കുന്നതുകൊണ്ടു്, അയാളുടെ തൊഴിൽ, ഒരു വെറും നെയ്ത്തുകാരൻേറതിനേക്കാൾ കൂടുതൽ ഫലപ്രദമായിരിക്കും. കഴിഞ്ഞ ഏതാനും മാസങ്ങളായുള്ള ഈ പദ്ധതിയുടെ നടത്തിപ്പിൻെറ സാമ്പത്തികഫലങ്ങൾ, ശ്രീമതി ആശാദേവി ശേഖരിച്ചിട്ടുള്ള വസ്തുതകളിലും കണക്കുകളിലുംനിന്നു

20. Harijan, 28-10-1939, pp. 318—319

മനസ്സിലാക്കുന്നതാണ് നല്ലതു്. അവ നമ്മുടെ പ്രതീക്ഷയും അപ്പുറം കടന്നിരിക്കുന്നു. ഞാനതാണ് സ്വയംപര്യാപ്തമായ വിദ്യാഭ്യാസമെന്നതുകൊണ്ടർത്ഥമാക്കുന്നതു്. സ്വയംപര്യാപ്തമെന്ന വാക്കു പയോഗിച്ചപ്പോൾ എല്ലാ മൂലധനമുടക്കും ഇതുകൊണ്ടു വഹിക്കാമെന്നു ഞാനർത്ഥമാക്കിയില്ല. എന്നാൽ, കുട്ടികളുണ്ടാക്കിയ സാധനങ്ങളിൽനിന്നുണ്ടാകുന്ന ആദായത്തിൽനിന്നു കുറഞ്ഞതു് അദ്ധ്യാപകരുടെ ശമ്പളച്ചെലവെങ്കിലും നടന്നുപോകുമെന്നു ഞാനുദ്ദേശിച്ചിരുന്നു. അടിസ്ഥാനവിദ്യാഭ്യാസപദ്ധതിയുടെ സാമ്പത്തികവശം അങ്ങനെ സ്വയം വ്യക്തമാണ്.

അപ്പോൾ, മറ്റൊരുവശമുണ്ടു്—ദേശീയോൽബുദ്ധത. ഗ്രാമീണവ്യവസായങ്ങളേക്കുറിച്ചു കുമരപ്പകമ്മിററി തയ്യാറാക്കിയ റിപ്പോർട്ടു് നിങ്ങൾ വായിച്ചിട്ടുണ്ടാവുമല്ലോ. കുറേക്കാലമായുള്ള കണക്കനുസരിച്ചു് പ്രതിശീർഷവരുമാനം 70ക. യാണ്. എന്നാൽ മദ്ധ്യസംസ്ഥാനത്തിലെ ഗ്രാമങ്ങളിലെ പ്രതിശീർഷവാർഷികവരുമാനം 12 മുതൽ 14 വരെ ഉറുപ്പികയാണെന്നദ്ദേഹം തെളിയിച്ചുകഴിഞ്ഞിരിക്കുന്നു. ഗ്രാമീണാവശ്യങ്ങൾക്കനുസൃതമായാണ് അടിസ്ഥാനവിദ്യാഭ്യാസപദ്ധതിയിലെ നൂൽനൂൽപ്പും മററു ഗ്രാമീണവ്യവസായങ്ങളും തിരഞ്ഞെടുക്കപ്പെട്ടിട്ടുള്ളതു്. അതുകൊണ്ടു് ഗ്രാമീണത്തൊഴിലാളികളിലൂടെ വിദ്യാഭ്യാസം സിദ്ധിച്ച ബാലന്മാർ, അവരുടെ അറിവു് വീടുകളിലും പ്രചരിപ്പിക്കണം. ഗ്രാമീണത്തൊഴിലുകൾ പുനരുദ്ധരിക്കുന്നതുവഴി ഗ്രാമീണരുടെ ശരാശരി വരുമാനം എളുപ്പം ഇരട്ടിപ്പിക്കാൻ കഴിയുമെന്നു നിങ്ങൾക്കു കാണാം. നിങ്ങൾ ജനങ്ങളുടെ ദാസന്മാരാവുകയും പുതിയ പദ്ധതിയിൽ സജീവശ്രദ്ധ പതിപ്പിക്കുകയും ചെയ്താൽ, ഡിസ്ട്രിക്ററ്ബോർഡിലുള്ള കശപിശകൾ മിക്കതും അവസാനിക്കും. ഞാൻ യോഗത്തിനുവരുമ്പോൾ, ഒരു സ്കൂളിൽനിന്നു് ഒരെഴുത്തു കിട്ടിയിട്ടുണ്ടായിരുന്നു. അവിടുത്തെ കുട്ടികൾ ദിവസം നാലു മണിക്കൂർവീതം നൂൽനൂററിട്ടു് 30 ദിവസംകൊണ്ടു് 75—ൽ ചില്വാനം ക.യുണ്ടാക്കി എന്നറിയിച്ചുകൊണ്ടായിരുന്നു ആ കത്തു്. 30 കുട്ടികൾ 75 ക. ഒരു മാസത്തിലുണ്ടാക്കിയെങ്കിൽ, ഇന്ത്യയിലെ കോടിക്കണക്കായ പ്രാഥമികവിദ്യാർത്ഥികളുടെ മൊത്തം സമ്പാദ്യം എന്തായിരിക്കുമെന്നു് നിങ്ങൾക്കു് എളുപ്പം കണക്കാക്കാം.

ഈ കുട്ടികളിൽ വളർത്തുന്ന ആത്മവിശ്വാസത്തിൻേയും കഴിവുകളുടേയും ഫലത്തെക്കുറിച്ചു് ഒന്നാലോചിച്ചുനോക്കൂ. തങ്ങൾ രാജ്യത്തിനു മുതൽ കൂട്ടുകയാണെന്നും, സാമ്പത്തികവിതരണത്തിലുള്ള അസമത്വം നീക്കുകയാണെന്നുമുള്ള അവരുടെ ബോധത്തെക്കുറിച്ചും ആലോചിച്ചു നോക്കൂ. ഇതു സ്വാഭാവികമായ ഒരു

രാഷ്ട്രീയപ്രബുദ്ധതയിലേക്ക് വഴി തെളിക്കും. പ്രാദേശികകാര്യങ്ങളേക്കുറിച്ച് എല്ലാം നമ്മുടെ കുട്ടികൾ അറിയണം—നമ്മുടെ ദൂഷ്യങ്ങളേക്കുറിച്ചും അവ എങ്ങനെ പരിഹരിക്കാം എന്നതിനേക്കുറിച്ചുമെല്ലാം അറിയണം—എന്നാണെൻെറ ആഗ്രഹം. നമ്മുടെ കുട്ടികളിൽ ഓരോരുത്തർക്കും ഇത്തരം രാഷ്ട്രീയവിദ്യാഭ്യാസം സിദ്ധിക്കണം എന്നും ഞാനാശിക്കുന്നു. അതവരുടെ ഔന്നത്യം വർദ്ധിപ്പിക്കും.

അടിസ്ഥാനവിദ്യാഭ്യാസസമ്പ്രദായം രാജ്യത്തിൻെറ സാമ്പത്തികരാഷ്ട്രീയോന്നമനത്തെ സഹായിക്കുമെന്ന കാര്യം തീർച്ചയാണ്. ഞാനതു് വേണ്ടതിലധികം തെളിയിച്ചിട്ടുണ്ടെന്നു വിചാരിക്കുന്നു. ഇത്രയും പറഞ്ഞിട്ട്, എനിക്ക് നിങ്ങളോട്ട് ഒരഭ്യർത്ഥന ചെയ്യാനുണ്ട്. ഇപ്പോൾ നിങ്ങളിവിടെ വന്നിട്ടുള്ളസ്ഥിതിക്ക്, നിങ്ങൾ ഈ വിദ്യാഭ്യാസരീതി പഠിക്കണമെന്നും, അതിൽ വിശ്വാസത്തോടുകൂടിയാണോ, അല്ലാതെയാണോ, തിരിച്ചുപോകുന്നതെന്ന് ശ്രുക്ലാജിയോടും ആര്യനായകംജിയോടും പറയണമെന്നും ഞാനാവശ്യപ്പെടുന്നു. നിങ്ങൾ ഇതു് വേണ്ടവിധമൊന്ന് പരീക്ഷിച്ചുനോക്കുകയാണെങ്കിൽ, നിങ്ങളുടെ വിദ്യാലയങ്ങളെ പുനരുജ്ജീവിപ്പിക്കാനും കുട്ടികളിൽ പുതിയൊരു ചൈതന്യവും ജീവനും ഉണ്ടാക്കാനും സാധിച്ചിട്ടുണ്ടെന്നു ഞങ്ങളെ അറിയിക്കാൻ നിങ്ങൾക്കു കഴിയുമെന്ന് എനിക്കുറപ്പുണ്ട്. ഒരു വിത്തു മരമാകാൻ വളരെ വർഷം പിടിച്ചേക്കും. പക്ഷേ, നിങ്ങൾ വിതയ്ക്കുന്ന വിദ്യാഭ്യാസബീജത്തിൻെറ പരിമിതഫലങ്ങളനുഭവപ്പെടാൻ ഏതാനും മാസങ്ങളേ വേണ്ടൂ. വിപ്ലവാത്മകമായ മാററങ്ങൾ ഉണ്ടാക്കാൻ ഉദ്ദേശിച്ചുള്ള ഏററവും ലഘുവായ കാര്യങ്ങളേ ഞാൻ ജനങ്ങളുടെ മുമ്പിൽ വെച്ചിട്ടുള്ളു. അതായതു് ഖാദി, മദ്യനിരോധം, കൈത്തൊഴിലുകളുടെ പുനരുദ്ധാരണം, കൈവേലകൾ വഴിയായുള്ള വിദ്യാഭ്യാസം എന്നിവ. ഇന്നത്തെ ഭരണത്തിൻെറ മദ്യലഹരിയിൽനിന്നു നിങ്ങൾക്കു രക്ഷനേടാൻ കഴിയുന്നില്ലെങ്കിൽ, ഈവക ലളിതമായ കാര്യങ്ങൾ നിങ്ങൾ കണ്ടെന്നുവരില്ല.

നിങ്ങളെന്തുചെയ്താലും, നിങ്ങളെത്തന്നെയോ ഞങ്ങളേയോ വഞ്ചിക്കരുതു്. നിങ്ങൾക്കാ പദ്ധതിയിൽ ഉത്സാഹം തോന്നുന്നില്ലെങ്കിൽ, ദയവായി അതു തുറന്നുപറയണം....

അവസാനം ഒരു കാര്യം കൂടി: നമ്മുടെ രാഷ്ട്രീയവ്യവസ്ഥയിൽ ആസന്നമായിരിക്കുന്ന മാററത്തേക്കുറിച്ച് നിങ്ങൾ മനഃശല്യപ്പെടേണ്ടതില്ല. മന്ത്രിസഭകൾ വന്നവഴി പോയ്ക്കൊള്ളും. ഏററവും ഹ്രസ്വമായ മുന്നറിയിപ്പുകൊണ്ടുതന്നെ സ്ഥാനത്തുനിന്നു പൊയ്ക്കൊള്ളാമെന്ന ധാരണയിലാണ് അവർ വന്നതു്. സന്ദർഭം വന്നാൽ ഞങ്ങൾക്ക് സിക്രട്ടേരിയററിൽനിന്ന് ജയിലിലേക്കു

മാർച്ചുചെയ്യേണ്ടിവരുമെന്ന് അവർക്കറിയാമായിരുന്നു. അവർ അധരത്തിലൊരു മന്ദസ്മിതത്തോടെ അതു ചെയ്യുകയും ചെയ്യും. എന്നാൽ നിങ്ങളുടെ പ്രവൃത്തിയും പരിപാടിയും മന്ത്രിമാരെ ആശ്രയിച്ചിരിക്കേണ്ടതില്ല. നിങ്ങൾ ആസൂത്രണം ചെയ്തിട്ടുള്ള പ്രവൃത്തി ഉറപ്പുള്ള അസ്തിവാരത്തിൽ കെട്ടിപ്പടുത്തതാണെങ്കിൽ, എത്ര മന്ത്രിസഭകൾ വന്നാലും പോയാലും തരക്കേടില്ലാ, അതു നിലനില്ക്കും. എന്നാൽ, നിങ്ങൾക്ക് നിങ്ങളുടെ പ്രവൃത്തിയിലുള്ള വിശ്വാസത്തെയാണ് അതാശ്രയിച്ചിരിക്കുന്നത്. സത്യത്തിന്റേയും അഹിംസയുടേയും വിശ്വാസപ്രമാണത്തിലുറച്ചിരിക്കുന്നേടത്തോളം കാലം കോൺഗ്രസ്സും അതിന്റെ പ്രവർത്തനവും നിലനില്ക്കും. ഞാൻ കോൺഗ്രസ്സിനെ രൂക്ഷമായി വിമർശിച്ചിട്ടുണ്ട്; അതിന്റെ വീഴ്ചകൾ നിർദ്ദയം തുറന്നുകാട്ടിയിട്ടുണ്ട്; പക്ഷേ, അതിന് ഇന്നും നേട്ടങ്ങളുടെ നല്ല കൈമുതൽ ബാക്കിയുണ്ടെന്ന് എനിക്കറിയാം.'

എല്ലാററിനുമുപരി, ഞാൻ പറയട്ടെ, എല്ലാം നിങ്ങളുടെ വിശ്വാസത്തേയും നിശ്ചയദാർഢ്യത്തേയും ആശ്രയിച്ചാണിരിക്കുന്നത്. നിങ്ങൾക്ക് വേണമെന്നുണ്ടെങ്കിൽ, തീർച്ചയായും മാർഗ്ഗവുമുണ്ടാവും. ആവശ്യം നടപ്പാക്കേണ്ടതാണ് ഈ പദ്ധതിയെന്ന് നിങ്ങൾ നിശ്ചയിക്കുന്നപക്ഷം, എല്ലാ പ്രയാസങ്ങളും അലിഞ്ഞു പോകും. ആ വിശ്വാസം ഒരു സജീവവിശ്വാസമായിരിക്കണമെന്നു മാത്രം. ആയിരക്കണക്കിനാളുകൾ തങ്ങൾക്ക് ഈശ്വരവിശ്വാസമുണ്ടെന്നു ഭാവിക്കുന്നു. പക്ഷേ, ഏററവും ചെറിയ ആപൽസൂചനയിൽത്തന്നെ അവർ പേടിച്ചോടുകയാണെങ്കിൽ, അവരുടേതു് സജീവവിശ്വാസമല്ല, നിർജ്ജീവവിശ്വാസമാണ്. സജീവവിശ്വാസം ഒരാൾക്ക് തന്റെ പദ്ധതി നടപ്പാക്കാൻവേണ്ട അറിവും കഴിവും പ്രദാനം ചെയ്യുന്നു. നിങ്ങളിലോരോരുത്തർക്കും അത്തരം വിശ്വാസമുണ്ടെന്ന് നിങ്ങൾ അവകാശപ്പെടുന്നു എന്നതിലെനിക്കു സന്തോഷമുണ്ട്. അതു വാസ്തവത്തിലങ്ങനെയാണെങ്കിൽ, നിങ്ങളുടെ സംസ്ഥാനം ഇതരസംസ്ഥാനങ്ങൾക്ക് ഒരുൽകൃഷ്ടമാതൃകയായിരിക്കും കാണിക്കുന്നതു്.

## 21

ഇന്നല്ലെങ്കിൽ നാളെ കൈത്തൊഴിലുകൾ പരിപൂർണ്ണവ്യവസായവൽക്കരണത്തിനു വഴിമാറിക്കൊടുക്കേണ്ടിവരുമെന്ന അഭിപ്രായക്കാരായിരുന്നു പല വിദ്യാഭ്യാസവിചക്ഷണന്മാരും. വാർദ്ധാ പദ്ധതിയുടെ വഴിക്ക് ന്യായത്തിലും സത്യത്തിലും അഹിംസയിലും അധിഷ്ഠിതമായ വിദ്യാഭ്യാസംസിദ്ധിച്ച ഒരു സമുദായ

21. Harijan, 18-2-1939, P. 14

ത്തിന്റെ വ്യവസായവൽക്കരണപ്രക്രിയയുടെ കനത്ത ഭാരംതാങ്ങി നിലനിൽക്കാനാവുമോ?

ഇതൊരു പ്രായോഗികപ്രശ്നമല്ല എന്നു് ഗാന്ധിജി പറഞ്ഞു. "അതു നമ്മുടെ ഏററവും അടുത്ത പരിപാടിയെ സ്പർശിക്കുന്നില്ല. തലമുറകൾക്കുശേഷം എന്തു സംഭവിക്കുമെന്നതല്ല നമ്മുടെ മുമ്പിലുള്ള പ്രശ്നം; ഗ്രാമങ്ങളെ അധിവസിക്കുന്ന ജനലക്ഷങ്ങളുടെ ശരിയായ ആവശ്യങ്ങൾ ഈ അടിസ്ഥാനവിദ്യാഭ്യാസപദ്ധതി നിർവ്വഹിക്കുന്നുണ്ടോ എന്നതാണു് പ്രശ്നം. ഗ്രാമങ്ങൾ ഒന്നും അവശേഷിക്കാത്തനിലയിൽ ഇന്ത്യ എന്നെങ്കിലും വ്യവസായവൽകൃതമാകുമെന്നു് ഞാൻ വിചാരിക്കുന്നില്ല. എന്നും ഇന്ത്യയുടെ പ്രധാനഘടകം ഗ്രാമങ്ങളായിരിക്കും."

## 22

പൂനാ വിദ്യാഭ്യാസസമ്മേളനം, അതിന്റെ നടപടികളിലെല്ലാം, ബേസിക്ക് എഡ്യൂക്കേഷൻ എന്നു് ഇംഗ്ലീഷിൽ വിവർത്തനം ചെയ്യാവുന്ന നയീതാലിമിന്റെ നവീനത നിരന്തരം ശ്രദ്ധിക്കുമെന്നു് ഞാൻ ആശിക്കുന്നു. ഒരു രാസപരീക്ഷണത്തിൽ രാസാംശങ്ങൾ കുറയ്ക്കുകയോ കൂട്ടുകയോ അരുതാത്തതുപോലെ, വാർധാപദ്ധതിയുടെ ആവശ്യഘടകങ്ങളിൽ നാം ഒന്നും കൂട്ടുകയോ കുറയ്ക്കുകയോ അരുതു്. വിദ്യാഭ്യാസം ഒരു ഗ്രാമീണകൈത്തൊഴിൽവഴി നിർവ്വഹിക്കുന്നു എന്നതാണു് ഇതിലെ പുതുമ. ഇപ്പോഴുള്ള പാഠ്യവിഷയങ്ങളിൽ ഒരു ഗ്രാമീണതൊഴിൽകൂടി ചേർക്കുന്നതുകൊണ്ടുമാത്രം ഉദ്ദിഷ്ടലക്ഷ്യം പ്രാപ്തമാവുകയില്ല.

## 23

അടിസ്ഥാനാനന്തരവിദ്യാഭ്യാസഘട്ട (പോസ്റ്റ് ബേസിക് സ്റ്റേജ്)ത്തിലെങ്കിലും തുണിമില്ലുകളിലെ പ്രക്രിയകൾ പഠിപ്പിക്കണമെന്നു് സയ്യിദ് ദയിൻ സാഹേബ് പറഞ്ഞപ്പോൾ, എനിക്കതു സ്വീകരിക്കാൻ കഴിഞ്ഞില്ല. അടിസ്ഥാനാനന്തരഘട്ടത്തിലും കൈനൂൽപ്പ് ഭദ്രമായ ഒരു അഭ്യസനോപാധിയാണു്; മാത്രമല്ല, വിദ്യാർത്ഥിലക്ഷങ്ങളെ അത്യാവശ്യമായ ആ തൊഴിലിൽനിന്നു് ഒഴിച്ചുനിർത്താനും വയ്യ. തക്ലിയേയും തറിയേയും പററി അദ്ദേഹം എഴുതിയിരുന്നതു് ഇന്നലെ ദേവപ്രകാശ് എനിക്കു കാണിച്ചുതന്നു. അദ്ദേഹം എഴുതിയിരുന്നതപ്പടി ശരിയാണെങ്കിൽ, ആ രണ്ടു പ്രക്രിയകളും പഠിക്കുന്നതുകൊണ്ടു് വളരെയധികം അറിവു ലഭിക്കുന്നുണ്ടു്, അതു് അടിസ്ഥാനവിദ്യാ

22. Harijan, 4-11-1939, P. 330
23. Harijan, 9-11-1947 (Basic Education, p. 95)

ഭ്യാസഘട്ടത്തിൽ അവസാനമായി തീരുമാനിക്കാൻ കഴിഞ്ഞില്ല. എല്ലാവരുടേയും നന്മയ്ക്കനുഗുണമായി, ഈ അത്യാവശ്യത്തൊഴിലുകളുടെ ഒരു ശാസ്ത്രം നമുക്ക വികസിപ്പിക്കാൻ കഴിഞ്ഞിട്ടില്ലെന്നതാണ് കുഴപ്പം. മില്ലിലെ നൂൽപ്പിന്റേയും നെയ്ത്തിന്റേയും അടിസ്ഥാനം തക്ലിയും തറിയുമാണ്. പാശ്ചാത്യ ദേശത്ത് മില്ലുകളുണ്ടായി. കാരണം അവക്ക് നമ്മെ ചൂഷണം ചെയ്യേണ്ടതുണ്ടായിരുന്നു. നമുക്കാരേയും ചൂഷണം ചെയ്യണ്ട. നമുക്കതുകൊണ്ട് മില്ലുകളും വേണ്ട; പക്ഷേ, നമുക്ക് തക്ലിയുടേയും തറിയുടേയും ശാസ്ത്രമറിയണം. ഈ വിഷയങ്ങളിൽ ഇന്ത്യ യൂറോപ്പിനെ അനുകരിക്കുകയാണെങ്കിൽ, അതിനർത്ഥം ഇന്ത്യയുടേയും ലോകത്തിന്റേയും നാശമെന്നാണ്.

## 24

ചോദ്യം: അടിസ്ഥാനവിദ്യാലയങ്ങളിലേക്കുള്ള ഏററവും കുറഞ്ഞ പ്രവേശനപ്രായം ഏഴുവയസ്സെന്നു നിശ്ചയിച്ചിരിക്കുന്നു. ഈ പ്രായം വയസ്സിനെ അടിസ്ഥാനമാക്കിയാണോ? അതോ, മാനസികവളർച്ചയെ അടിസ്ഥാനമാക്കിയാണോ?

ഉത്തരം: ശരാശരി കുറഞ്ഞ വയസ്സ് ഏഴാവണം, എന്നാൽ വയസ്സു കൂടിയവരും കുറഞ്ഞവരുമായ കുട്ടികളുണ്ടാവാം. ശാരീരികവും മാനസികവുമായ പ്രായംകൂടി പരിഗണിക്കേണ്ടതുണ്ട്. 7 വയസ്സായ ഒരു കുട്ടിക്ക് ഒരു തൊഴിൽ ചെയ്യാനുള്ള ശാരീരികവളർച്ച ശരിക്കും സിദ്ധിച്ചിട്ടുണ്ടാകും. മറെറാരാൾക്ക് ഏഴു വയസ്സിലും അതു സാദ്ധ്യമായില്ലെന്നുവരും. ഒരാൾക്ക് കഠിനമായ നിയമമൊന്നും ഇവിടെ അനുശാസിക്കുക സാദ്ധ്യമല്ല. എല്ലാ ഘടകങ്ങളും പരിശോധിക്കണം.

## 25

തീർച്ചയായും അഹിംസയാണ് ഈ പദ്ധതിയുടെ മർമ്മത്തിലുള്ളത്; എനിക്കതു് എളുപ്പം കാണിച്ചുതരാനും കഴിയും; പക്ഷേ, ഞാനങ്ങനെ ചെയ്യുമ്പോൾ അതിൽ വലിയ ഉത്സാഹമൊന്നും മററാർക്കുമുണ്ടായിരിക്കയില്ല. വിശക്കുന്ന ജനലക്ഷങ്ങൾ നിറഞ്ഞ ഒരു നാട്ടിൽ മറെറാരു വഴിക്കും അവരുടെ കുട്ടികളെ പഠിപ്പിക്കുക സാദ്ധ്യമല്ലെന്നും, ഈ പദ്ധതി പ്രാവർത്തികമാക്കാൻ കഴിയുമെങ്കിൽ, അതിന്റെ ഫലം, ഒരു പുതിയസാമ്പത്തികക്രമമായിരിക്കുമെന്നുമുള്ള വാസ്തവം അംഗീകരിക്കുകയാണ് ഈ പദ്ധതി അംഗീകരിക്കുന്നവരെല്ലാം ചെയ്യുന്നത്. എനിക്കതുമതി.

---

24 Harijan, 4-3-1939, p. 39
25 Harijan, 12-2-1938 (Basic Education, p. 65

സമൃദ്ധിയെന്നതുകൊണ്ടു് എല്ലാവക്കും ധാരാളം തിന്നാനും കുടിക്കാനും ഉടുക്കാനും, മാനസികമായ പരിശീലനവും ശിക്ഷണവും ലഭിക്കാനും വഴിയുണ്ടാവുക എന്നാണു് നിങ്ങളുദ്ദേശിക്കുന്നതെങ്കിൽ, ഞാനതുകൊണ്ടു് തൃപ്തിപ്പെടണം. പക്ഷേ, ദഹിക്കാവുന്നതിലധികം ഭക്ഷ്യസാധനങ്ങൾ എന്റെ വയററിൽ കുത്തിനിറയ്ക്കാനും, പ്രയോജനകരമായ നിലയിൽ എനിക്കു് ഉപയോഗിക്കാൻ കഴിയുന്നതിലധികം സാധനങ്ങൾ ഭാണ്ഡംകെട്ടിവയ്ക്കാനും ഞാനാഗ്രഹിക്കരുതു്. എന്നാൽ, ഇന്ത്യയിൽ ദാരിദ്ര്യവും, ഗതികേടും, കഷ്ടതയും, അഴുക്കും, പൊടിയും വേണമെന്നും എനിക്കില്ല.

## 26

നയീതാലിമിന്റെ വ്യക്തിത്വവും നവീനതയും മനസ്സിലാക്കേണ്ടതുണ്ടു്. പഴയ വിദ്യാഭ്യാസത്തിലുള്ള നല്ല അംശങ്ങളെല്ലാം നയീതാലിമിൽ നിലനിൽക്കും. എന്നാൽ അതിനുപുറമേ പുതിയ അംശങ്ങളും ധാരാളമുണ്ടാവും. നയീതാലിം ശരിക്കും പുതിയതുതന്നെയാണെങ്കിൽ, അതു താഴെ കൊടുക്കുന്ന ഫലങ്ങളിലേക്കു നയിക്കുന്നതായിരിക്കും: നമ്മുടെ പരാജയബോധം പ്രത്യാശയ്ക്കും, ഗതികേടു പട്ടിണിയും ജീവനോപായത്തിന്റെ പര്യാപ്തതയിലേക്കും, തൊഴിലില്ലായ്മ ഉത്സാഹത്തിനും ജോലിക്കും, അനൈക്യം ഐക്യത്തിനും സ്ഥാനമൊഴിഞ്ഞുകൊടുക്കണം. അതു് നമ്മുടെ പുത്രന്മാരേയും പുത്രിമാരേയും എഴുത്തും വായനയും, അതോടൊന്നിച്ചു് അറിവുണ്ടാക്കുവാനുള്ള ഉപായമെന്ന നിലയിൽ, ഒരു കൈത്തൊഴിലും പഠിപ്പിക്കാൻ പ്രാപ്തരാക്കണം.

## 27

മദ്ധ്യകാലങ്ങളിൽ എന്തു സംഭവിച്ചുവെന്നു് എനിക്കു് അറിയില്ല. എന്നാൽ, മദ്ധ്യകാലത്തോ മറേറതെങ്കിലും കാലത്തോ, മനുഷ്യന്റെ ലക്ഷ്യം ഒരിക്കലും പരിപൂർണ്ണമനുഷ്യനെ ഏതെങ്കിലും കൈത്തൊഴിലിലൂടെ വളർത്തിയെടുക്കുകയെന്നതായിരുന്നില്ല, എന്നെനിക്കറിയാം. ആ ആശയം മൗലികമാണു്. അതു തെററാണെന്നു വരാമെന്നതു് അതിന്റെ മൗലികതയെ ബാധിക്കുന്നില്ല.

---

26 Basic Education, p. 16 (14-10-1938-ൽ വാർദ്ധയിലെ ഹിന്ദുസ്ഥാനി താലിമിസംഘത്തിന്റെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിച്ചിരുന്ന "നയീ താലിം" മാസികയുടെ ഉദ്ഘാടനാവസരത്തിൽ അയച്ച സന്ദേശം.)

27 Harijan, 16-10-1937 (Basic Education, P. 61)

## 28

ഞാൻ അവകാശപ്പെടുന്നതു്, കൈത്തൊഴിലിലൂടെയുള്ള വിദ്യാഭ്യാസം, അതിന്നായി നീക്കിവച്ചിട്ടുള്ള ഏഴുകൊല്ലക്കാലത്തേക്കു്, മൊത്തത്തിൽ സ്വയംപര്യാപ്തമാകുമെന്നാണു്. ആദ്യത്തെ രണ്ടുകൊല്ലക്കാലം ഭാഗികമായി നഷ്ടംതന്നെ വരാമെന്നു ഞാൻ വ്യക്തമായി പറഞ്ഞിട്ടുണ്ടു്.

## 29

തീർച്ചയായും പാഴ്ച്ചെലവു് ഉണ്ടായിരിക്കും. പക്ഷേ, ആദ്യവർഷത്തിന്റെ അവസാനത്തിൽത്തന്നെ ഓരോ വിദ്യാർത്ഥിക്കും കുറച്ചു ലാഭവും ഉണ്ടായിരിക്കും.

സ്റ്റേററു് സ്വന്തം ആവശ്യത്തിനുതന്നെ ആ വസ്തുക്കൾ മിക്കവാറും എടുക്കും. രാജ്യത്തിലെ കുട്ടികൾ ഉല്പാദിപ്പിക്കുന്ന വസ്തുക്കൾ വാങ്ങണമെന്നു് ആരേയും നിർബ്ബന്ധിക്കുകയില്ല. എന്നാൽ, ക്ഷന്തവ്യമായ അഭിമാനത്തോടും രാജ്യാഭിമാനപ്രേരിതമായ സന്തോഷത്തോടുംകൂടി രാഷ്ട്രം അതിന്റെ ആവശ്യങ്ങൾക്കു്, കുട്ടികളുണ്ടാക്കുന്ന സാധനങ്ങൾ വാങ്ങണമെന്നു പ്രതീക്ഷിക്കപ്പെടുന്നു.

നാടൻകൈത്തൊഴിലുകൾവഴി ഉണ്ടാക്കുന്ന ഉല്പന്നങ്ങൾക്കു് കമ്പോളമത്സരം തീരെ ഉണ്ടാവാൻ വയ്യ. ഏതെങ്കിലും നാടൻ ഉല്പന്നവുമായി അനാശാസ്യമത്സരം ഉണ്ടാക്കുന്ന വസ്തുക്കൾ ഉല്പാദിപ്പിക്കാതിരിക്കാൻ ശ്രദ്ധിക്കുകയും ചെയ്യും. അങ്ങനെ ഖാദി, നാടൻ കടലാസു്, പനഞ്ചക്കര തുടങ്ങിയവയ്ക്കു് കമ്പോളമത്സരമുണ്ടാവുകയില്ല.

## 30

ഈ ട്രെയിനിംഗ്സ്കൂൾ സ്വാതന്ത്ര്യസമ്പാദനത്തിനും നമ്മുടെ എല്ലാ ദോഷങ്ങളുടേയും പരിഹാരത്തിനും—അവയിൽ ഏററവും പ്രധാനം സാമുദായികലഹളകളാണു്— ഉതകുന്ന ഒരു വിദ്യാലയമാക്കണമെന്നാണു് എന്റെ ആഗ്രഹം. ഈ ആവശ്യത്തിനായി നമുക്കു് അഹിംസയിൽ ശ്രദ്ധ കേന്ദ്രീകരിക്കേണ്ടി വരും. ഹിററ്ലറുടേയും മുസ്സോളിനിയുടേയും ചിന്താഗതി ഹിംസ അടിസ്ഥാനതത്വമായി അംഗീകരിക്കുന്നു; നമ്മുടേതു്, കോൺഗ്രസ്സിന്റെ നിലപാടനുസരിച്ചു്, അഹിംസയാണു്. അതുകൊണ്ടു് നമ്മുടെ പ്രശ്നങ്ങളെല്ലാം അഹിംസയിലൂടെ പരിഹരിക്കണം. നമ്മുടെ കണക്കു്, ശാസ്ത്രം, ചരിത്രം എന്നിവക്കെല്ലാം അഹിംസാത്മകമായ ഒരു സമീപനം ഉണ്ടാവണം. ഇവയിലുള്ള പ്രശ്ന

28. Harijan, 16-10-1937 (Basic Education, p. 62)
29. Harijan, 16-10-1937 (Basic Education, P. 64)
30. Harijan, 7-5-1938 (Basic Education, P. 56)

ങ്ങളും അഹിംസയുടെ നിറം കലർന്നതാവണം. ടർക്കിയേക്കുറിച്ച്, ജാമിയാ മിലിയാ ഇസ്ലാമിയയെ അഭിസംബോധന ചെയ്തുകൊണ്ട്, മാഡം ഹാലിഡേ എഡിബ് ഹാനും (Madame Halide Edib Hanum) പ്രസംഗിച്ചപ്പോൾ, ചരിത്രം പൊതുവേ രാജാക്കന്മാരുടേയും അവർ നടത്തിയ യുദ്ധങ്ങളുടേയും വസ്തുവിവരമാണെങ്കിൽ, ഭാവിചരിത്രം മനുഷ്യന്റെ ചരിത്രമാകുമെന്ന് ഞാൻ അഭിപ്രായപ്പെട്ടു. അത് അഹിംസാത്മകമാകാൻ കഴിയും; അങ്ങനെ മാത്രമാണുതാനും. ആ നിലയ്ക്ക് നാം നഗര വ്യവസായങ്ങളിലല്ല, ഗ്രാമീണവ്യവസായങ്ങളിലാണ് ശ്രദ്ധ കേന്ദ്രീകരിക്കേണ്ടത്. അതായത്, നമുക്ക് 7,00,000 ഗ്രാമങ്ങളെ— അവയിലൊരു ഭിന്നിതത്തേയല്ല – മുഴുവൻ സജീവങ്ങളാക്കണമെങ്കിൽ, ഗ്രാമീണകൈത്തൊഴിലുകൾ പുനരുജ്ജീവിപ്പിക്കണം. ഈ കൈവേലകളിലൂടെ വിജ്ഞാനപരമായ അഭ്യസനംകൂടി നല്കുകയാണെങ്കിൽ, നമുക്ക് ഒരു വിപ്ലവംതന്നെ വരുത്താൻ കഴിയുമെന്നു നിങ്ങൾക്കുറപ്പിക്കാം. ആ ലക്ഷ്യംവെച്ചു നമ്മുടെ പാഠ്യപുസ്തകങ്ങളും മാററിയെഴുതണം.

ഞാൻ പറയുന്നതിനേക്കുറിച്ച് ഗാഢമായി ചിന്തിക്കാനും, നിങ്ങളെ ഉൽബുദ്ധരാക്കുന്നില്ലെങ്കിൽ, അവ തിരസ്ക്കരിക്കാനും ഞാൻ നിങ്ങളോടാവശ്യപ്പെടുന്നു. ഞാൻ പറയുന്നത് നമ്മുടെ മുസൽമാൻസഹോദരന്മാർക്ക ബോദ്ധ്യമാവുന്നില്ലെങ്കിൽ, അവർ അവ അപ്പടി തള്ളിക്കളയട്ടെ. ഞാനാവശ്യപ്പെടുന്ന അഹിംസ ബ്രിട്ടീഷ്കാരുമായുള്ള സമരത്തിന്റെ കാര്യത്തിൽമാത്രം പരിമിതമായി നില്ക്കുന്ന ഒന്നല്ല. നമ്മുടെ എല്ലാ ആഭ്യന്തരകാര്യങ്ങൾക്കും പ്രശ്നങ്ങൾക്കും ബാധകമാണ് അത്. യഥാർത്ഥവും സജീവവുമായ അഹിംസയാണത്. അതിൽനിന്ന് സജീവമായ ഹിന്ദു മുസ്ലീം ഐക്യം ഉണ്ടാവും — ഉദാഹരണത്തിന്, ഹിററ്ലറും മുസ്സോളിനിയും തമ്മിലുള്ള സന്ധിപോലെ, പരസ്പരഭയത്തിൽ അധിഷ്ഠിതമായ ഒരു യോജിപ്പായിരിക്കുകയില്ല, അത്.

## 31

ചോദ്യം: തക്ലി അടിസ്ഥാനവിദ്യാഭ്യാസപദ്ധതിയിൽപ്പെടുത്തിയിട്ടുള്ളത് സ്വയംപര്യാപ്തതയെന്ന സാമ്പത്തികദൃഷ്ടി വെച്ചാണോ അതോ വെറും വിദ്യാഭ്യാസപരമായ ദൃഷ്ടിവെച്ചാണോ?

ഉത്തരം: അടിസ്ഥാനവിദ്യാഭ്യാസത്തിൽ അവതരിപ്പിക്കപ്പെട്ട ഏതിനത്തിനും വിദ്യാഭ്യാസലക്ഷ്യമെന്ന ഒരൊററ കാഴ്ചപ്പാടേ ഉള്ളു. അടിസ്ഥാനവിദ്യാഭ്യാസത്തിന്റെ ഉദ്ദേശം ഏതെങ്കിലും കൈത്തൊഴിൽവഴി കുട്ടികൾക്ക് ശാരീരികവും മാനസി

31. Harijan, 6-4-1940, P. 80

കവും ധാർമ്മികവുമായ വളർച്ചയുണ്ടാക്കുകയെന്നതാണ്. പക്ഷേ, വിദ്യാഭ്യാസദൃഷ്ട്യാ ഭദ്രവും പ്രാപ്തിയോടെ നടത്തപ്പെടുന്നതുമായ ഏതു പദ്ധതിയും സാമ്പത്തികഭദ്രതയുള്ളതല്ലാതിരിക്കുക സാദ്ധ്യമല്ലെന്നാണ് എൻെറ പക്ഷം. ഉദാഹരണത്തിനു്, നമുക്കു പിന്നീട് നശിപ്പിക്കാവുന്ന കളിമൺകളിക്കോപ്പുകളുണ്ടാക്കാൻ കുട്ടികളെ പഠിപ്പിക്കാം. അതവരുടെ ബുദ്ധിശക്തി വളർത്തും. പക്ഷേ, അതു് മറെറാരു പ്രധാനമായ ധാർമ്മികതത്വത്തെ അവഗണിക്കും; അതായതു്, മനുഷ്യാദ്ധ്വാനവും സാധനങ്ങളും ഉല്പാദനക്ഷമമല്ലാത്തതോ അനാവശ്യമോ ആയ കാര്യങ്ങൾക്കായുപയോഗിക്കരുതു്. മനുഷ്യായുസ്സിലെ ഓരോ നിമിഷവും ഉപയോഗപ്രദമായ നിലയിൽ ചെലവാക്കുകയെന്നതാണ് പൗരത്വാഭ്യസനത്തിൽ ഊന്നിപ്പറയേണ്ട തത്വം. അതറിഞ്ഞാൽ, അടിസ്ഥാനവിദ്യാഭ്യാസം സ്വയംപര്യാപ്തമാക്കാം.

## 32

തിത്താലിൽ മെയ് 22ാംതീയതി കൂടിയ ഗുജറാത്ത് ദേശീയവിദ്യാലയങ്ങളിലെ അദ്ധ്യാപകന്മാരുടെ ചെറുസമ്മേളനം ക്ഷണിക്കപ്പെട്ട അതിഥികൾക്കു സ്വയം സംസാരിക്കുന്ന ഒരു ചോദ്യാവലി അയച്ചുകൊടുത്തിരുന്നു:

1. നമ്മുടെ ഗ്രാമങ്ങളുടെ ആവിശ്യങ്ങൾക്ക് ഏററവും യോജിച്ചതും ഗുണപ്രദവുമായ വിദ്യാഭ്യാസം ഏതു്? അത്തരം വിദ്യാഭ്യാസം ഓരോ ഗ്രാമത്തിലേക്കും വ്യാപിപ്പിക്കുന്നതെങ്ങനെ?

2. ബഹുജനങ്ങളുടെനിര ക്ഷരത്വത്തേയും അജ്ഞതയേയും നേരിടേണ്ടതെങ്ങനെ?

3. മാനസികവളർച്ചയ്ക്കു് അക്ഷരാഭ്യാസം അത്യന്താപേക്ഷിതമാണോ? അക്ഷരാഭ്യാസം, വായിക്കാനും എഴുതാനും പഠിപ്പിക്കൽ എന്നിവ കൊണ്ടാരംഭിക്കുന്ന അദ്ധ്യയനസമ്പ്രദായം ബുദ്ധിപരമായ വളർച്ചയ്ക്കു വിഘാതമാണോ?

4. തൊഴിൽപരിശീലനത്തെ എല്ലാ അദ്ധ്യയനത്തിൻെറയും പ്രധാനാധാരമാക്കേണ്ടതിൻെറ ആവശ്യകത.

5. ഇന്നത്തെ ദേശീയവിദ്യാലയങ്ങളുടെ ഭാവി.

6. എല്ലാത്തരം വിദ്യാഭ്യാസവും കുട്ടികളുടെ മാതൃഭാഷയിലാക്കാനുള്ള സാദ്ധ്യത.

7. നിലവിലുള്ള വിദ്യാലയചട്ടങ്ങൾ ദേശീയവിദ്യാഭ്യാസത്തിൻെറ ഏതെല്ലാം അവശ്യഘടകങ്ങളാണ് ഉൾക്കൊള്ളാത്തതു്?

---

32 Harijan, 5-6-1937 (Basic Education, pp. 12—15)

8. പ്രൈമറി—സെക്കണ്ടറിവിദ്യാഭ്യാസത്തിന്റെ ആദ്യവർഷങ്ങളിൽ ഹിന്ദുസ്ഥാനി നിർബന്ധിതവിഷയമാക്കേണ്ട ആവശ്യകത.

ഈ വിഷയങ്ങളെക്കുറിച്ച് തന്റെ അഭിപ്രായങ്ങൾ പറയാൻ ക്ഷണിക്കപ്പെട്ടതനുസരിച്ച് ഗാന്ധിജി ചെയ്ത അഭിപ്രായപ്രകടനത്തിന്റെ സാരം താഴെകൊടുക്കുന്നു:

ഗ്രാമീണരുടെ ആവശ്യങ്ങൾക്ക് ഏററവുമധികം ഉതകുന്ന വിദ്യാഭ്യാസം നൽകണമെന്നാണ് നമ്മുടെ ആവശ്യമെങ്കിൽ, നമ്മൾ വിദ്യാപീഠങ്ങളെ ഗ്രാമങ്ങളിലേക്കു മാററണം. ഗ്രാമീണരുടെ ആവശ്യങ്ങൾക്ക് അനുസൃതമായ പ്രായോഗികശിക്ഷണം അദ്ധ്യാപകർക്കു നൽകാവുന്നതരത്തിൽ, നമ്മൾ അവയെ ട്രെയിനിംഗ്സ്കൂളുകളായി മാററണം. പട്ടണത്തിലെ ഒരു ട്രെയിനിംഗ് സ്കൂളിലിരുന്ന് ഗ്രാമീണരുടെ ആവശ്യങ്ങളെ മുൻനിർത്തി അദ്ധ്യാപകർക്കു ശിക്ഷണം നൽകാൻ സാദ്ധ്യമല്ല. അവർക്ക് ഗ്രാമീണരുടെ സ്ഥിതിഗതികളിൽ അത്രയധികം താല്പര്യമുണ്ടാക്കാനും സാദ്ധ്യമല്ല. നഗരവാസികളെ ഗ്രാമങ്ങളിൽ താല്പര്യമുള്ളവരാക്കുകയും ഗ്രാമങ്ങളിൽ താമസിപ്പിക്കുകയും എളുപ്പപ്പണിയല്ല. ഞാൻ സേഗാവിൽ ഇതിന്റെ സ്ഥിരീകരണമാണ് എന്നും കാണുന്നത്. സേഗാവിൽ ഒരു കൊല്ലം താമസിച്ചതുകൊണ്ട് ഞങ്ങൾ ഗ്രാമീണരായിരിക്കുന്നുവെന്നോ, പൊതുനന്മക്കുവേണ്ടി ഞങ്ങൾ അവരോട് താദാത്മ്യം പ്രാപിച്ചിരിക്കുന്നുവെന്നോ എനിക്ക് ഉറപ്പിച്ചുപറയാൻ സാധ്യമല്ല.

പിന്നെ പ്രാഥമികവിദ്യാഭ്യാസത്തെക്കുറിച്ചാണെങ്കിൽ, അക്ഷരാഭ്യസനം, എഴുതാനും വായിക്കാനും പഠിപ്പിക്കൽ എന്നിവകൊണ്ട് വിദ്യാഭ്യാസം തുടങ്ങുന്നതുമൂലം കുട്ടികളുടെ മാനസികവളർച്ച വിഘാതപ്പെട്ടുപോകുന്നു എന്നാണ് എന്റെ ഉറച്ച അഭിപ്രായം. അവർക്ക് ചരിത്രം, ഭൂമിശാസ്ത്രം, മനക്കണക്ക് നൂൽനൂല്പ് എന്നിവയെക്കുറിച്ച് ഒരു പ്രാഥമികജ്ഞാനം സിദ്ധിക്കുന്നതിനുമുമ്പ് ഞാനവരെ അക്ഷരമാല പഠിപ്പിക്കുകയില്ല. ഈ മൂന്നും പഠിപ്പിച്ച് ഞാനവരുടെ ബുദ്ധിശക്തി വളർത്തിയെടുക്കും. തക്ലിയും ചർക്കയുംവഴി എങ്ങനെ ബുദ്ധിശക്തി വളർത്താമെന്ന ചോദ്യം ഉന്നയിക്കപ്പെടാം. യാന്ത്രികമായിട്ടല്ല പഠിപ്പിക്കുന്നതെങ്കിൽ, അത്ഭുതകരമാംവണ്ണം അതു സാദ്ധ്യമാണ്. നിങ്ങൾ ഓരോ പ്രക്രിയകളുടെയും കാരണങ്ങൾ കുട്ടിയെ പറഞ്ഞു മനസ്സിലാക്കുമ്പോൾ, തക്ലിയുടെയും ചർക്കയുടേയും യാന്ത്രികപ്രവർത്തനം അവനോട് വിവരിച്ചുപറയുമ്പോൾ, പരുത്തിയുടെ ചരിത്രവും അതിന് പരിഷ്കാരവുമായുള്ള ബന്ധവും പറഞ്ഞു മനസ്സിലാക്കി കുട്ടിയെ അതു വളരുന്ന നാടൻ കൃഷിനിലങ്ങളിലേക്കു കുട്ടി

കൊണ്ടുപോകുമ്പോഴം, അവൻനൂല്ക്കുന്ന ഓരോ ചുററും എണ്ണിനോക്കി നൂലിൻെറ ബലവും നിറപ്പും അറിയാൻ അവനെ പഠിപ്പിക്കുമ്പോഴം, നിങ്ങഠം അവൻെറ ശ്രദ്ധയെ പിടിച്ചു നിത്തുകയും അതേസമയം അവൻെറ കണ്ണിനും മനസ്സിനും പരിശീലനം നല്കുകയും ചെയ്യുന്നു. ഈ പ്രാഥമികപരിശീലനത്തിനു് ആറുമാസം ഞാൻ അനുവദിച്ചു കൊടുക്കാം. അപ്പോഴേക്കും കുട്ടിക്കു് അക്ഷരങ്ങഠം വായിക്കാനുള്ള മാനസികസന്നദ്ധത ഒരുപക്ഷേ വന്നു കഴിയും. അങ്ങനെ വേഗം വായിക്കാറാകുമ്പോഴം, ലഘുവായ ചിത്രംവരയ്ക്കൽ പഠിക്കാനവൻ സന്നദ്ധനാവും. ക്ഷേത്രഗണിതമനുസരിച്ചുള്ള ചിത്രങ്ങളും പക്ഷികളുടെ ചിത്രങ്ങളും വരക്കാനവൻ പഠിച്ചാൽ, വെറുതെ കുത്തിക്കോറാൻ മാത്രമല്ല, അക്ഷരങ്ങളുടെ ആകൃതി വരയ്ക്കാനും അവനു കഴിയാറാവും. എന്നെ അക്ഷരങ്ങഠം പഠിപ്പിച്ചിരുന്ന ആ ബാല്യദിനങ്ങഠം എനിക്കു് ഓമ്മയുണ്ടു്. അതെന്തൊരു ഞെരുക്കമെയിരുന്നു? എൻെറ ബുദ്ധിശക്തി പ്രവത്തിക്കാതിരിക്കുന്നതെന്തെന്നു് ആരും ശ്രദ്ധിച്ചില്ല. എഴുത്തു് ഒരു സുന്ദരകലയാണെന്നു് ഞാൻ വിചാരിക്കുന്നു. അക്ഷരമാല പിഞ്ചുകിടാങ്ങളുടെമേൽ അടിച്ചേല്പിച്ചും അതു വിദ്യയുടെ ആദ്യപാഠമാക്കിയും നാമതിനെ നിഹനിക്കുകയാണു്. അങ്ങനെ നാം സമയമാകുന്നതിനുമുമ്പു് അക്ഷരമാല പഠിപ്പിക്കാൻനോക്കി, കുട്ടിയുടെ വളർച്ച മുരടിപ്പിക്കുകയും, എഴുത്തു് എന്ന കലാവിദ്യയെ ഹിംസിക്കുകയുമാണു്.

അജ്ഞതയാണു്, നിരക്ഷരതയല്ല നമുക്കു് തീർച്ചയായും അപമാനകരവും അധിക്ഷേപാർഹവുമായിട്ടുള്ളതു് എന്നാണെൻെറ പക്ഷം. പ്രായപൂത്തിയെത്തിയവക്കുള്ള വിദ്യാഭ്യാസത്തിലും, ശ്രദ്ധാപൂവ്വം തിരഞ്ഞെടുത്തേർപ്പെടുത്തിയ അദ്ധ്യാപകന്മാരുടെ സഹായത്തോടെ അജ്ഞത നിമ്മാർജ്ജനം ചെയ്യാനുള്ള ഒരു ഊർജ്ജിതമായ പരിപാടിയാണു് നമുക്കു് വേണ്ടതു്. പ്രായപൂത്തിയെത്തിയവരുടെ മനസ്സിനെ ശിക്ഷിതമാക്കാൻപാകത്തിൽ ശ്രദ്ധാപൂവ്വം തിരഞ്ഞെടുത്തതാകണം പാഠ്യക്രമമെന്നതും തുല്യപ്രധാനമാണു്. അക്ഷരാഭ്യാസം അവക്കുണ്ടാക്കുകയില്ലെന്നല്ല ഇപ്പറഞ്ഞതിനത്ഥം. എന്നെ സംബന്ധിച്ചിടത്തോളം, വിദ്യാഭ്യാസത്തിനുള്ള ഉപാധി എന്നനിലയ്ക്കു് പുച്ഛിക്കാനോ തരംതാഴ്ത്തിപ്പറയാനോ വയ്യാത്തത്ര വിലപ്പെട്ടതാണതു്. അക്ഷരമാല എളുപ്പമാക്കാൻ പ്രൊഫസർ ലോബാച്ച് ചെയ്ത തീവ്രയത്നങ്ങളും, ആ വഴിക്കു് പ്രൊഫസർ ഭാഗവത്ചെയ്ത മഹത്തായ പ്രായോഗികസംഭാവനകളും എനിക്കു് ആസ്വാദ്യകങ്ങളാണു്. സൗകര്യമുള്ളപ്പോഠം. സേഗാവിലേക്കു വരുവാനും സേഗാവിലെ പുരുഷന്മാരുടേയും സ്ത്രീകളുടേയും കുട്ടികളുടെതന്നെയുംമേൽ തൻെറ ആ കല പ്രയോഗിച്ചു നോക്കുവാനും ഞാൻ തീർച്ചയായും അദ്ദേഹത്തെ ക്ഷണിച്ചിട്ടുണ്ടു്

ഗ്രാമങ്ങളിലെ കൈത്തൊഴിലുകൾ വിദ്യാഭ്യാസത്തിന്റെ മൂലാധാരവും കേന്ദ്രബിന്ദുവുമായി കണക്കാക്കുന്നതിന്റെ ആവശ്യകതയേയും മൂല്യത്തേയും പററി എനിക്കു് ഒരുവിധത്തിലുള്ള സംശയവുമില്ല. ഇന്ത്യയിലെ വിദ്യാലയങ്ങളിൽ അംഗീകരിച്ചിരിക്കുന്ന പദ്ധതിയെ വിദ്യാഭ്യാസം, അതായതു് മനുഷ്യനിലെ ഉത്തമാംശം പുറത്തുകൊണ്ടുവരൽ, എന്നു ഞാൻ വിളിക്കുകയില്ല; മനസ്സിനെ ദുഷിപ്പിക്കലാണതു്. ഏതായാലും അതു് മനസ്സിനെ വിജ്ഞമാക്കുന്നു. എന്നാൽ, ആദ്യം മുതല്ക്കുതന്നെ നാടൻകൈത്തൊഴിലുകൾ വിദ്യാഭ്യാസത്തിന്റെ കേന്ദ്രവസ്തുവാക്കിക്കൊണ്ടു് മനസ്സിനു് അഭ്യസ്തമാക്കുകയെന്ന രീതി, മനസ്സിനു് യഥാർത്ഥവും അച്ചടക്കത്തോടുകൂടിയതുമായ വികാസം നൽകും. അതിന്റെ ഫലം മേധാശക്തിയുടേയും, പരോക്ഷമായി ആദ്ധ്യാത്മികശക്തിയുടേയും, സംരക്ഷണമാണു്. ഇവിടേയും ഞാൻ സുന്ദരകലകളെ തരംതാഴ്ത്തിപ്പറയുകയാണെന്ന തെററിദ്ധാരണയുണ്ടാവരുതു്. ഞാനവയെ അസ്ഥാനത്തു വെയ്ക്കുകയില്ലെന്നേയുള്ളു. അസ്ഥാനത്തുവെച്ചിരിക്കുന്ന വസ്തു അഴുക്കെന്നു് ന്യായമായി വ്യവഹരിക്കപ്പെടുന്നു. നമ്മുടെമേൽ ചൊരിയുന്ന വിലയില്ലാത്തതും അസഭ്യവുമായ ടൺകണക്കിനുള്ള സാഹിത്യകൃതികൾ ഞാനീപ്പറയുന്നതിനു തെളിവായി എടുത്തുകാണിക്കാൻ കഴിയും. ഇതിന്റെ ഫലം അലക്ഷ്യമായി ഓടിപ്പോകുന്നവനും കാണാവുന്നതാണു്.

## 33

അതുകൊണ്ടു്, ഒരു ഉപയോഗപ്രദമായ കൈവേല പഠിപ്പിക്കുകയും പരിശീലനം തുടങ്ങുന്നതുമുതല്ക്കുതന്നെ ഉല്പാദനം ആരംഭിക്കാനുള്ള കഴിവുണ്ടാക്കുകയും ചെയ്തുകൊണ്ടു് ഒരു കുട്ടിയുടെ വിദ്യാഭ്യാസം ആരംഭിക്കണമെന്നാണു് എനിക്കു പറയാനുള്ളതു്. അത്തരമൊരു വിദ്യാഭ്യാസരീതിയിൽ മനസ്സിന്റേയും ആത്മാവിന്റേയും ഉയർന്നതോതിലുള്ള വളർച്ച ക്ഷിപ്രസാദ്ധ്യമാണെന്നാണു് എന്റെ പക്ഷം. ഓരോ കൈത്തൊഴിലും, ഇന്നു ചെയ്യുന്നതുപോലെ യാന്ത്രികമായിട്ടല്ല, പ്രത്യുത, ശാസ്ത്രീയമായി, അതായതു് ഓരോ പ്രക്രിയയുടെയും കാര്യകാരണങ്ങൾസഹിതം കുട്ടികളെ പഠിപ്പിക്കണം എന്നുമാത്രം. ഞാൻ ഉറച്ചവിശ്വാസമില്ലാതെ ഇങ്ങനെ പറയുന്നതല്ല, കാരണം എന്റെ ഈ പ്രസ്താവനയ്ക്കു് അനുഭവത്തിന്റെ പിൻബലമുണ്ടു്. തൊഴിലാളികളെ നൂൽനൂല്പു് പഠിപ്പിക്കുന്നിടത്തെല്ലാം ഈ രീതി ഏറെക്കുറെ പരിപൂർണ്ണമായിത്തന്നെ നടപ്പാക്കിയിട്ടുണ്ടു്. ഈവഴിക്കു് ഞാൻതന്നെ തൊഴിലാളികളെ ചെരുപ്പുണ്ടാക്കാനും നൂൽനൂല്ക്കാൻതന്നേയും പഠിപ്പിച്ചിട്ടുണ്ടു്; അതിനു നല്ല ഫലവും ഉണ്ടായിട്ടുണ്ടു്.

---

33. Harijan, 31-7-1937 (Towards New Education, p. 44)

## 34

അടിസ്ഥാനവിദ്യാഭ്യാസം വളർന്നുവന്നിട്ടുള്ളതു നാട്ടിൽ നമ്മുടെ ചുററുമുള്ള അന്തരീക്ഷത്തിൽനിന്നാണ്; അതിൻെറ ആഹ്വാനമനുസരിച്ചുമാണ്. ഈ അന്തരീക്ഷത്തിനൊത്തു പോകാൻതക്കവിധമാണ് അതു് ആസൂത്രണം ചെയ്തിട്ടുള്ളതു്. ഈ അന്തരീക്ഷം ഇന്ത്യയിലെ 7,00,000 ഗ്രാമങ്ങളേയും, അവയിലെ ദശലക്ഷക്കണക്കായ നിവാസികളേയും ആവരണംചെയ്തിരിക്കുന്നു. അവരെ മറന്നാൽ, നിങ്ങൾ ഇന്ത്യയെ മറന്നുവെന്നാണർത്ഥം. ഇന്ത്യ അതിലെ നഗരങ്ങളിലല്ല കാണപ്പെടുന്നതു്, എണ്ണമററ ഗ്രാമങ്ങളിലാണ്.

അടിസ്ഥാനവിദ്യാഭ്യാസത്തിൻെറ അടിസ്ഥാനവസ്തുതകൾ താഴെപ്പറയുന്നവയാണ്. എല്ലാ വിദ്യാഭ്യാസവും ശരിയായ അർത്ഥത്തിലുള്ളതാകണമെങ്കിൽ, സ്വയംപര്യാപ്തമാകണം; അതായതു്, എന്നും ഭദ്രമായിരിക്കുന്ന മൂലധനം ഒഴിച്ചുള്ള അതിൻെറ ചെലവുകൾ ഒടുവിൽ അതു സ്വയം വഹിക്കും.

അതിൽ കൈയിൻെറ സാമർത്ഥ്യം അവസാനഘട്ടംവരെ ഉപയോഗപ്പെടും. അതായതു്, ദിവസത്തിൽ കുറച്ചുസമയം വിദ്യാർത്ഥിയുടെ കൈ ഏതെങ്കിലും വ്യവസായത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കും.

എല്ലാ വിദ്യാഭ്യാസവും അതാതു സംസ്ഥാനഭാഷയിലൂടെ നൽകപ്പെടും.

ഇതിൽ വിഭാഗീകമായ മതാദ്ധ്യയനത്തിനു സ്ഥാനമില്ല: മൗലികവും സർവ്വജനീനവുമായ ധർമ്മശാസ്ത്രത്തിനു തികച്ചും സ്ഥാനമുണ്ട്.

ഈ വിദ്യാഭ്യാസം, കുട്ടികൾക്കോ, മുതിർന്നവർക്കോ, പുരുഷന്മാർക്കോ, സ്ത്രീകൾക്കോ, ആർക്കുള്ളതായാലും വിരോധമില്ല, അദ്ധ്യേതാക്കളുടെ വീടുകളിലേക്കു കടന്നുചെല്ലും.

ഈ വിദ്യാഭ്യാസം സിദ്ധിക്കുന്ന വിദ്യാർത്ഥിലക്ഷങ്ങൾ, തങ്ങൾ ഇന്ത്യയ്ക്കു മുഴുവൻ അവകാശപ്പെട്ടവരാണെന്നു് സ്വയം ചിന്തിക്കുന്നതുകൊണ്ടു്, അവർ ഒരു സംസ്ഥാനവിനിമയത്തിനുള്ള ഭാഷകൂടി പഠിക്കണം. ഈ പൊതുസംസ്ഥാനാന്തരഭാഷ നാഗരിയിലോ ഉർദുലിപിയിലോ എഴുതിയ ഹിന്ദുസ്ഥാനിതന്നെയാവും. അതുകൊണ്ടു വിദ്യാർത്ഥികൾ രണ്ടു ലിപിയും സ്വാധീനമാക്കണം.

## 35

ഏഴുകൊല്ലം എൻെറ പദ്ധതിയുടെ സമ്പൂർണ്ണഭാഗമല്ല. ഞാൻ ലക്ഷ്യംവെച്ച ബുദ്ധിപരമായ നിലവാരത്തിലെത്താൻ കൂടുതൽ

34. Harijan, 2-11-1947 (Basic Education, p. 51)
35. Harijan, 18-9-1937 (Basic Education, p. 43)

സമയം വേണ്ടിവരാം. അദ്ധ്യയനകാലം ദീർഘിപ്പിക്കുന്നതുകൊണ്ടു് രാഷ്ട്രത്തിനൊരു നഷ്ടവും വരാനില്ല. പദ്ധതിയുടെ സമ്പൂർണ്ണഘടകങ്ങൾ ഇവയാണു്:

1. ഒരു തൊഴിലോ ഏതാനും തൊഴിലുകളോ പഠിക്കുകയാണു്, ആൺകുട്ടിയുടേയായാലും പെൺകുട്ടിയുടേയായാലും സർവ്വതോമുഖമായ വളർച്ചയ്ക്കുള്ള ഏറ്റവും നല്ല ഉപാധി. അതുകൊണ്ടു തൊഴിൽ അഭ്യസനത്തെ കേന്ദ്രമാക്കിക്കൊണ്ടാവണം പാഠ്യക്രമം ആവിഷ്ക്കരിക്കുന്നതു്.

2. ആദ്യത്തെ ഒന്നോ രണ്ടോ കൊല്ലങ്ങളിൽ അനുഭവം അല്പം മറിച്ചാകാമെങ്കിലും, ഇത്തരത്തിൽ ആസൂത്രണം ചെയ്ത പ്രാഥമിക വിദ്യാഭ്യാസം സ്വയംപര്യാപ്തമായേ തീരൂ. ഇവിടെ പ്രാഥമിക വിദ്യാഭ്യാസമെന്നുപറഞ്ഞിരിക്കുന്നതു മുകളിൽ വിവരിച്ച അർത്ഥത്തിലാണു്.

## 3. അടിസ്ഥാനഘട്ടം

### 36

"ഈ പദ്ധതിയുടെ ശരിയായ കാതൽ എന്താണു്?'' അദ്ദേഹം ചോദിച്ചു.

''കുട്ടിയിലുള്ള പുരുഷനെ അഥവാ സ്ത്രീയെ പരിപൂർണ്ണമായി ആവിഷ്ക്കരിക്കാനുള്ള ഉപാധികളെന്നനിലയ്ക്കു ചില നാടൻ കൈത്തൊഴിലുകൾ അഭ്യസിക്കുക എന്നതാണിതിന്റെ കേന്ദ്രാശയം ''

### 37

ചോദ്യം: അടിസ്ഥാനവിദ്യാഭ്യാസപദ്ധതി ഗ്രാമങ്ങളെ ഉദ്ദേശിച്ചുള്ളതാണു്. നഗരങ്ങളിൽ താമസിക്കുന്നവർക്കു് ഒരു രക്ഷാമാർഗ്ഗവുമില്ലേ? അവർ പഴയ ചാലിൽത്തന്നെ തിരിയണമെന്നോ?

ഉത്തരം: ഇതൊരു പ്രസക്തമായ ചോദ്യമാണു്; പക്ഷേ, ഞാനതിനു് ഹരിജന്റെ പംക്തികളിൽക്കൂടെ ഉത്തരം പറഞ്ഞുകഴിഞ്ഞിട്ടുണ്ടു്. അന്നന്നത്തെ ആവശ്യം നടന്നുപോവുക, എന്നതാണു് നല്ലതു്. ഇന്നത്തെ നിലയ്ക്കു്, നമുക്കു കടിക്കാൻവേണ്ടത്ര വലിയ ഒരു ഉരുള ഇപ്പോഴുണ്ടു്. നമുക്കു് ഏഴുലക്ഷം ഗ്രാമങ്ങളുടെ വിദ്യാഭ്യാസപ്രശ്നം പരിഹരിക്കാൻ കഴിയുമെങ്കിൽ, തല്ക്കാലം അത്രമതി. വിദ്യാഭ്യാസവിചക്ഷണന്മാർ നഗരങ്ങളെക്കുറിച്ചും ചിന്തി

---

36. Harijan, 27-8-1938, p. 235
37. Harijan, 4-3-1939, (Basic Education, pp. 76—77)

കന്നുണ്ട്, സംശയമില്ല. എന്നാൽ ഗ്രാമങ്ങളോടൊന്നിച്ച് നഗരങ്ങളുടെ കാര്യംകൂടി എടുക്കുകയാണെങ്കിൽ, നമ്മുടെ ശക്തിയെല്ലാം ഛിന്നഭിന്നമായിപ്പോവും.

ചോദ്യം: ഒരു ഗ്രാമത്തിൽ വ്യത്യസ്തകൈവേലകൾ പഠിപ്പിക്കുന്ന മൂന്നു സ്കൂളുകളുണ്ടെങ്കിൽ, അവയിൽ ഒന്നിൽ പഠനത്തിനുള്ള സാദ്ധ്യത മറേറതിലേതിനേക്കാൾ അധികം വിപുലമാണെന്നു വരാം. ഇതിൽ ഏതു സ്കൂളിലേക്കാണ കുട്ടി പോകേണ്ടതു്?

ഉത്തരം: അങ്ങനെ ഒന്നിനുമീതെ ഒന്നുകൂടി വരുകയെന്ന നില സംഭവിക്കരുതു്. കാരണം, നമ്മുടെ ഗ്രാമങ്ങളിൽ ഭൂരിപക്ഷവും ഒന്നിലധികം സ്കൂളുകളുണ്ടാവാൻ സാദ്ധ്യതയില്ലാത്തവണ്ണം ചെറുതാണ്. എന്നാൽ, ഒരു വലിയ ഗ്രാമത്തിൽ അധികമുണ്ടാവാം. ഇവിടെ രണ്ടു സ്കൂളിലും പഠിപ്പിക്കുന്ന കൈവേല ഒന്നുതന്നെയായിരിക്കണം. പക്ഷേ, ദൃഢമായ നിയമങ്ങളൊന്നും ഞാനിവിടെ അനുശാസിക്കുന്നില്ല. ഇത്തരം കാര്യങ്ങളിൽ അനുഭവമാണ് ഏററവും നല്ല മാർഗ്ഗദർശി. ജനസമ്മതിയാർജ്ജിക്കാൻ വിവിധ കൈവേലകൾക്കുമുള്ള കഴിവ്, വിദ്യാർത്ഥിയുടെ കഴിവുകൾ പുറത്തു കൊണ്ടുവരാൻ അവയ്ക്കുള്ള ശക്തി, ഇതെല്ലാം പഠിക്കണം. നിങ്ങൾ ഏതു കൈത്തൊഴിൽ തെരഞ്ഞെടുത്താലും, അതിനു കുട്ടിയുടെ കഴിവുകൾ പൂർണ്ണമായും തുല്യനിലയിലും പുറത്തു കൊണ്ടുവരാൻ കഴിയണം എന്നതാണ് ആശയം. അതൊരു നാടൻ കൈത്തൊഴിലാവണം. പ്രയോജനകരവുമായിരിക്കണം.

## 38

സാഹിത്യശിക്ഷണമെന്നതിനു ബുദ്ധിവികസനം എന്ന് എപ്പോഴും അർത്ഥമില്ല. പ്രാഥമികമായും അതൊരു ഓർമ്മയിലുറപ്പിക്കലിന്റെ കാര്യമാണ്. മറേറതൊരു ചിത്രത്തേയുംപോലെ, ഒരു അക്ഷരവും മസ്തിഷ്കത്തിൽ മുദ്രിതമാകുന്നു. പക്ഷേ, സാഹിത്യശിക്ഷണം വെറും വായനയിലും കഴിഞ്ഞുള്ളതാണ്. കൈത്തൊഴിലുകളെസംബന്ധിച്ചും ഇതാണു സത്യം. കൈത്തൊഴിലിനെക്കുറിച്ചുള്ള അറിവെന്നാൽ, ആ വിദ്യ പഠിക്കുകയെന്ന പരിമിതാർത്ഥമല്ല ഉള്ളതു്. അതിന്റെ ശാസ്ത്രം പഠിക്കുകയെന്ന അർത്ഥംകൂടി അതുൾക്കൊള്ളുന്നുണ്ട്. അപ്പോൾ വിദ്യാലയത്തിലും കലാശാലയിലുമുള്ളതിനേക്കാൾ മഹത്തും ത്വരിതവുമാണ് ഇതിൽനിന്നു സിദ്ധിക്കുന്ന ബുദ്ധിവികാസം. അതുകൊണ്ട് കൈവേലയെ തരംതാഴ്ത്തിപ്പറയുന്നതും വിദ്യാലയപരിപാടികളിൽ അതിനു രണ്ടാംസ്ഥാനം മാത്രം കൊടുക്കുന്നതും ഏററവും അപലപനീയമാണ്. വിദ്യാർത്ഥികൾ, അങ്ങനെ ബുദ്ധിവികസനത്തിൽ കൈവേലയ്ക്കുള്ള പ്രാധാ

38. Harijan, 5-4-1942 (Basic Education p· 84)

ന്യത്തെ ഇടിച്ചുപറയുന്നു. പുസ്തകത്തിൽനിന്നുള്ള പഠിപ്പ് കണ്ണിനു കഴപ്പുമുണ്ടാക്കുകയും, ചിന്തയേയും വ്യക്തിത്വത്തേയും വളർച്ചമുട്ടിക്കുകയും ചെയ്യുന്നു. കൈവേലകളും അവയുടെ ശാസ്ത്രവും പഠിക്കുന്നതുകൊണ്ട് ഈ ആപത്തില്ല. ഈ പദ്ധതിയിലുമുണ്ട് ചെറിയ തോതിൽ പുസ്തകപാഠം. പക്ഷേ, ആ പഠനം കൈവേലയോടു ബന്ധപ്പെട്ടതാണ്; തന്മൂലം ബുദ്ധിയുടെ അദ്ധ്വാനവും അതിന് ആവശ്യമാകുന്നു. ഇതാണ് അടിസ്ഥാനപരിശീലനമെന്നതുകൊണ്ടു ഞാൻ അർത്ഥമാക്കുന്നത്. യഥാകാലം അത് അതിന്റെ സ്വാഭാവികനിലയിൽ എത്തുകതന്നെ ചെയ്യും. അത് അത്രയ്ക്കു സത്യമാണ്. എന്നാൽ അതിനിടയ്ക്ക്, പുസ്തകപ്പടിപ്പും കൈവേലയും തമ്മിൽ വിവേചനം ഉണ്ടാകാതിരിക്കട്ടെ. രണ്ടാമത്തു പറഞ്ഞതു വിദ്യാഭ്യാസത്തിന്റെ ഒരവിഭാജ്യഘടകമെന്ന നിലയിൽ വീക്ഷിക്കപ്പെടണം; മറ്റേതു വിഷയത്തെപ്പോലെയും അതിനു സ്ഥാനമുണ്ടാകണം. ഈ പ്രത്യക്ഷസത്യം ദേശീയ വിദ്യാലയങ്ങളിലെങ്കിലും അംഗീകരിക്കപ്പെടണം.

## 39

വിദ്യാഭ്യാസോപാധിയെന്ന നില വഹിക്കേണ്ടുന്ന എല്ലാ കൈത്തൊഴിലിന്റേയും ഉത്തമമാനദണ്ഡം സാർവ്വജനീനതയാണ്. 1908 മുതൽക്കുതന്നെ, ഇന്ത്യയെ സ്വതന്ത്രമാക്കാനും സ്വന്തം കാലിന്മേൽ നിൽക്കാൻ പ്രാപ്തിയാക്കാനും ഓരോ വീട്ടിലും ചക്രയുടെ മന്ദ്രസ്വനം മാറ്റൊലിക്കൊള്ളണമെന്ന നിഗമനത്തിൽ ഞാനെത്തിച്ചേർന്നിരുന്നു. ഒരൊററ പരുത്തിക്കായപോലും കൃഷിചെയ്യാത്ത ഇംഗ്ലണ്ട് ഇന്ത്യയ്ക്കും ലോകത്തിനുമുഴുവനും പരുത്തിത്തുണികയറ്റുമതി ചെയ്യുന്ന രാജ്യമായിത്തീർന്നിട്ടുണ്ടെങ്കിൽ, അടുത്ത സംസ്ഥാനത്തുനിന്നോ ജില്ലയിൽനിന്നോ പരുത്തി സമ്പാദിക്കണമെന്ന കാരണംകൊണ്ടുമാത്രം, നമുക്ക് എന്തുകൊണ്ട് പരുത്തിയും നൂൽനൂൽപ്പും ഓരോ ഗൃഹത്തിലും ഏർപ്പെടുത്തിക്കൂട എന്നെനിക്കു മനസ്സിലാകുന്നില്ല. വാസ്തവത്തിൽ ഒരുകാലത്തു് പരുത്തി വളർത്താത്ത ഒരു ഭാഗവും ഇന്ത്യയിൽ ഉണ്ടായിരുന്നില്ല. 'പരുത്തിപ്രദേശ'ങ്ങളിൽ മാത്രം പരുത്തികൃഷി കേന്ദ്രീകരിക്കുകയെന്നതു്, ഈയിടെ, പാവപ്പെട്ട നികുതിദായകന്മാരേയും ഇന്ത്യയിലെ നൂൽപ്പുകാരേയും നഷ്ടപ്പെടുത്തിക്കൊണ്ട്, സ്ഥാപിതതാല്പര്യക്കാരായ പരുത്തിത്തുണിയുല്പാദകർ ഭാരതത്തിന്റെമേൽ അടിച്ചേല്പിച്ച ഒരവസ്ഥാവിശേഷമാണ്; അതു ക്രമവിരുദ്ധവുമാണ്. ഇപ്പോഴും ഇന്ത്യയിൽ എല്ലായിടത്തും പരുത്തിമരം വളരുന്നു. നിങ്ങളുടേതുപോലുള്ള വാദമുഖങ്ങൾ കർമ്മോദ്യമത്തിനുള്ള നമ്മുടെ കഴിവുകേടും, ഉത്സാഹക്കുറവും,

39. Harijan, 25-8-1946 (Basic Education, pp. 87—88

വൈഭവക്കുറവുമാണ് ഉദ്ഘോഷിക്കുന്നത്. അസംസ്കൃതസാധനങ്ങൾ മറെറാരു സ്ഥലത്തുനിന്നു കൊണ്ടുവരികയെന്നതു ദുസ്സരമായ ഒരു വൈഷമ്യമായി കണക്കാക്കേണ്ടിയിരിക്കുന്നുവെങ്കിൽ, അതു് എല്ലാ വ്യവസായങ്ങളേയും നശിപ്പിക്കും.

മാത്രമല്ല, ഒരാൾക്കു് സ്വന്തം പരിശ്രമംകൊണ്ടു വസ്ത്രധാരണം നിർവ്വഹിക്കാൻ പ്രാപ്തിയുണ്ടാക്കുകയെന്നതുതന്നെ—ആ പ്രാപ്തിയില്ലെങ്കിൽ, നഗ്നനായിരിക്കുകയേ ഗതിയുള്ളു എന്നുവരു മ്പോൾ—ഒരു വിദ്യാഭ്യാസമാണ്. പരുത്തിനൂല്പിനോടു ബന്ധപ്പെട്ട വിവിധ പ്രക്രിയകളെ ബുദ്ധിപൂർവ്വം അനുധാവനം ചെയ്യുന്നതിനുതന്നെ ഉയർന്ന വിദ്യാഭ്യാസമൂല്യമുണ്ട്. വാസ്തവത്തിൽ അതു്, ഒരുപക്ഷേ മറെറാരു തൊഴിലിനും സാധിക്കാത്തവിധം, മനുഷ്യന്റെ വിദ്യാഭ്യാസത്തെ മുഴുവനും ഉൾക്കൊള്ളുന്നു.

## 40

''1908-ൽ ദക്ഷിണാഫ്രിക്കയിൽവെച്ചാണ് എന്റെ മനസ്സിൽ ഖാദിക്കു് ഒരു പ്രധാനസ്ഥാനം ലഭിച്ചതു്,'' ഗാന്ധിജി പറഞ്ഞു. ഏതായാലും അദ്ദേഹത്തിനു കൂടുതൽ മെച്ചപ്പെട്ടതും എല്ലാവർക്കും പററിയതുമായ ഒരു ഗ്രാമീണവ്യവസായത്തെക്കുറിച്ച് അറിവുണ്ടായിരുന്നുവെങ്കിൽ, ഖാദിയെ നയീതാലിമിന്റെ കേന്ദ്രമാക്കണമെന്നു് അദ്ദേഹം ശഠിക്കുകയില്ലായിരുന്നു. എല്ലാവരും ദിവസം ഒരു മണിക്കൂർവീതം നൂൽനൂററാൽ, ഇന്ത്യക്കു് ആവശ്യമായ വസ്ത്രമെല്ലാം അതുകൊണ്ടുണ്ടാകുമെന്നു് അദ്ദേഹത്തിനു ബോദ്ധ്യമായി. എന്നാൽ, ദിവസം ആറു മണിക്കൂർവീതം നൂൽക്കേണ്ടിയിരിക്കുന്നുവെങ്കിൽ, അദ്ദേഹത്തിന്റെ പദ്ധതിയിൽ ഖാദിക്കു് ഇടമുണ്ടാകുമായിരുന്നില്ല. കാരണം, ജനങ്ങൾക്കു മററു ജോലികളും ചെയ്യേണ്ടതുണ്ട്. അവർക്കു തങ്ങളുടെ ഭക്ഷണസാധനങ്ങൾ ഉല്പാദിപ്പിക്കണം. ബുദ്ധിപരമായ ചില പ്രവൃത്തികളും ചെയ്യണം. നയീതാലിമിൽ അടിമപ്പണിക്കു സ്ഥാനമില്ല. നൂൽക്കാൻ ചെലവിടുന്ന ഒരു മണിക്കൂർ, നൂൽക്കുന്നവന്റെ ആത്മവികാസത്തിനു് ഉഴിഞ്ഞിട്ട സമയമാണ്.

## 41

എന്തുകൊണ്ടു കൃഷി ഒരടിസ്ഥാനത്തൊഴിലായിക്കൂടാ എന്നു ചില ആളുകൾ എന്നോടു ചോദിക്കുന്നു. ഉത്തരം അതിനു നൂൽനൂല്പുപോലെ വിദ്യാഭ്യാസസാദ്ധ്യതകളില്ലെന്നാണ്. ഉദാഹരണത്തിനു്, നൂൽനൂല്പിലേപ്പോലെ സൂക്ഷ്മമായ ചാതുര്യം അതു

40. Harijan, 9-11-1947 (Basic Education, pp. 94—95)
41. Harijan, 9-11-1947 (Basic Education, P. 99)

കൊണ്ടു വളർത്താനാവുകയില്ല. നയീതാലീമിൻെറ ധർമ്മം ഒരു പ്രവൃത്തി പഠിപ്പിക്കുക മാത്രമല്ല, അതിലൂടെ പരിപൂർണ്ണമായ മനുഷ്യനെ വളർത്തിയെടുക്കലാണ്.

എന്നാൽ, ഞാൻ കൃഷികൊണ്ടല്ല തുടങ്ങുന്നതെങ്കിലും, അവസാനം അതു വന്നുചേരുകതന്നെ ചെയ്യും. കാരണം, പുതിയ വിദ്യാഭ്യാസമണ്ഡലം വ്യാപകമാണ്. എൻെറ സങ്കൽപ്പത്തിലുള്ള വിദ്യാലയത്തിലെ വിദ്യാർത്ഥികളും അദ്ധ്യാപകരുംകൂടി അവർക്കാവശ്യമുള്ള എല്ലാററിനും വകയുണ്ടാക്കണം. നയീ താലിമിലെ ഒരദ്ധ്യാപകൻ ഒരൊന്നാംകിട കൈത്തൊഴിൽക്കാരൻകൂടി ആയിരിക്കേണ്ടിവരും. ഗ്രാമത്തിലുള്ള എല്ലാ കുട്ടികളും സ്വയം വിദ്യാലയത്തിലേക്ക് ആകർഷിക്കപ്പെടും. ഈ വഴിക്ക് വിദ്യാഭ്യാസം തന്നത്താൻ സൗജന്യവും സാർവ്വജനീനവുമാകും.

## 42

ഗാന്ധിജി അഭിപ്രായപ്പെട്ടു: ''നിങ്ങളിലൊരാറം പറഞ്ഞ ആക്ഷേപങ്ങളിലൊന്ന്, ഇവിടെ ദേഹാദ്ധ്വാനത്തിനു് അത്യധികം പ്രാധാന്യം കൽപ്പിച്ചിട്ടുണ്ടെന്നതാണ്. ദേഹാദ്ധ്വാനത്തിൻെറ വിദ്യാഭ്യാസമൂല്യത്തിൽ വളരെയധികം വിശ്വസിക്കുന്ന ഒരാളാണ് ഞാൻ. നമ്മുടെ ഇപ്പോഴത്തെ വിദ്യാഭ്യാസസമ്പ്രദായം ഇന്ത്യയിൽ വിദേശശക്തി പുഷ്ടിപ്പെടാനും നിലനിൽക്കാനും വേണ്ടി ഉണ്ടാക്കിയതാണ്. നിങ്ങളുടെകൂട്ടത്തിൽ അതിനുകീഴിൽ വളർത്തിക്കൊണ്ടുവരപ്പെട്ട ആളുകൾക്ക് സ്വാഭാവികമായും അതിൽ അഭിരുചി ഉണ്ടാകുന്നുണ്ട്; അതുകൊണ്ട് നിങ്ങൾക്ക് ശാരീരികാദ്ധ്വാനം വിഷമമായി തോന്നുകയാണ്. സർക്കാർപള്ളിക്കൂടങ്ങളിലോ, കലാശാലകളിലോ ഉള്ളവരാരും പാത്രയോ, കക്കൂസോ വൃത്തിയാക്കേണ്ടതെങ്ങനെയെന്നു വിദ്യാർത്ഥികളെ പഠിപ്പിക്കാൻ മിനക്കെടാറില്ല. ഇവിടെ ശുചിത്വവും ശുചീകരണവും നിങ്ങളുടെ ശിക്ഷണത്തിൻെറ ആദിയും അന്തവുമാണ്. നിങ്ങറം മിനക്കെട്ടു പഠിക്കേണ്ടുന്ന ഒരു സുന്ദരകലയാണ് തോട്ടിപ്പണി. ഏതുതരത്തിലുള്ള അറിവും സമ്പാദിക്കുന്നതിനുള്ള ആദ്യത്തെ ഉപാധി തുടർച്ചയായി ചോദ്യംചെയ്യാനുള്ള വാസനയും ആരോഗ്യകരമായ അന്വേഷണബുദ്ധിയുമാണ്. അന്വേഷണബുദ്ധി വിനയവും അദ്ധ്യാപകനോടുള്ള ആദരവുംകൊണ്ട് പാകപ്പെടുത്തിയതാവണം. അതു ധാർഷ്ട്യമായി അധഃപതിക്കരുത്. ധാർഷ്ട്യം മനസ്സിൻെറ ഗ്രഹണശേഷിയുടെ ബദ്ധശത്രുവാണ്. വിനയവും പഠിക്കാനുള്ള സന്നദ്ധതയുമില്ലെങ്കിൽ, അറിവും ഉണ്ടാകാൻ സാദ്ധ്യമല്ല.

---

42. Harijan, 8-9-1946 (Basic Education. P. 85)

'ബുദ്ധിപൂർവ്വം ചെയ്യപ്പെടുന്ന ഉപയോഗപ്രദമായ ദേഹാധ്വാനം ബുദ്ധിവികാസത്തിനുള്ള ഉത്തമോപാധിയാണ്. മററു വിധത്തിലും ഒരാൾ ബുദ്ധികൂർമ്മത സമ്പാദിച്ചുവെന്നുവരാം. പക്ഷേ, അപ്പോൾ അതൊരു സമതുലിതമായ വളർച്ചയാവുകയില്ല; സമനിലവിട്ടുണ്ടാകുന്ന ഒരു തകർച്ചയാവും. അതൊരാളെ എളുപ്പത്തിൽ ഒരു തെമ്മാടിയും ധൂർത്തനും ആക്കും. സമതുലിതമായ ബുദ്ധിയുടെ മുന്നോടിയായി ശരീരം, ബുദ്ധി, ആത്മാവ് എന്നിവയുടെ സമഞ്ജസമായ വളർച്ചയുണ്ടായിരിക്കണം. അതുകൊണ്ടാണ് ഇവിടെ നമ്മുടെ ശിക്ഷണക്രമത്തിൽ ദേഹാദ്ധ്വാനത്തിനു കേന്ദ്രസ്ഥാനം നൽകുന്നതു്. സാമൂഹ്യമായി പ്രയോജനപ്രദമായ ഒരു പ്രവൃത്തിയിലൂടെ വികസിതമാകുന്ന ബുദ്ധി സേവനത്തിനുള്ള ഒരുപാധിയാവും; അതു് എളുപ്പം വഴിതെററിക്കപ്പെടുകയില്ല; കുടിലമാർഗ്ഗങ്ങളിൽ പതിക്കുകയുമില്ല.

## 43

ചർക്ക ബഹുജനങ്ങളുടെ പ്രതീക്ഷയുടെ പ്രതിനിധിയാണ്, എന്നെ സംബന്ധിച്ചിടത്തോളം. ബഹുജനങ്ങൾക്ക സ്വാതന്ത്ര്യം അതേപടി നഷ്ടപ്പെട്ടതു ചർക്ക പോയതോടുകൂടിയാണ്. ചർക്ക ഗ്രാമീണരുടെ കൃഷിക്കു് പൂരകവും അതിനു മാന്യത നൽകുന്നതുമായിരുന്നു അതു വിധവയുടെ സുഹൃത്തും ആശ്വാസദാതാവുമായിരുന്നു. അതു ഗ്രാമീണരെ അലസതയിൽനിന്നു് അകററിനിർത്തി. കാരണം, കുരുകളയൽ, കരടുനീക്കൽ, പാവുചുററൽ, അളവു ശരിയാക്കൽ, ചായംകൊടുക്കൽ, നെയ്ത്തു തുടങ്ങി നൂല്പിന്റെ മുമ്പും പിമ്പുമുള്ള എല്ലാ ജോലികളും ചർക്ക എന്നതിൽ ഉൾപ്പെട്ടിരുന്നു. ഇവ അതാതിന്റെ വഴിക്കു് ഗ്രാമത്തിലെ ആശാരിയേയും കൊല്ലനേയും പ്രവൃത്തിനിരതനാക്കി. ചർക്ക, ഏഴു ലക്ഷം ഗ്രാമങ്ങളെ സ്വയം സമ്പൂർണ്ണങ്ങളാക്കി. ചർക്ക പോയതോടെ എണ്ണയാട്ടൽ തുടങ്ങിയ മററു ഗ്രാമീണവ്യവസായങ്ങളും അപ്രത്യക്ഷമായി. തന്മൂലം ഗ്രാമങ്ങളിൽനിന്നു വിവിധജോലികളും, ഗ്രാമങ്ങളുടെ സൃഷ്ടിപരമായ വൈദഗ്ദ്ധ്യവും ഇതുയുണ്ടാക്കിയ അൽപ്പധനവും വാർന്നുപോയി.

ഗ്രാമീണവ്യവസായങ്ങൾ തകർക്കപ്പെട്ട മററു രാജ്യങ്ങളുടെ ഉദാഹരണങ്ങൾ നമുക്ക പ്രയോജനപ്പെടുകയില്ല. കാരണം അവിടത്തെ ഗ്രാമീണക്ക മററുതരത്തിലുള്ള നേട്ടങ്ങൾ പകരംകിട്ടാനുണ്ടായിരുന്നു; ഭാരതത്തിലെ ഗ്രാമീണർക്ക പ്രായോഗികമായി ഇന്നും കിട്ടാനുണ്ടായിട്ടില്ല. പാശ്ചാത്യദേശത്തെ വ്യവസായവൽകൃതരാഷ്ട്രങ്ങൾ മററു രാജ്യങ്ങളെ ചൂഷണം ചെയ്യുകയായിരുന്നു.

43. Harijan, 13-4-1940, P. 85

ഭാരതംതന്നെ ഒരു ചൂഷിതരാജ്യമാണ്. അതുകൊണ്ട് ഗ്രാമീണർ അവരുടെ സ്വന്തം നിലയിലേക്ക തിരിച്ചുവരണമെങ്കിൽ, ഏററവും സ്വാഭാവികമായി വേണ്ടത് ചർക്കയുടേയും അതത്ഥമാക്കുന്ന എല്ലാററിൻേറയും പുനരുദ്ധാരണമാണ്. ഗ്രാമങ്ങളിൽ ചർക്കയുടെ സന്ദേശം പരത്താനും, ഗ്രാമീണരുടെ തേജസ്സറവററിയ കണ്ണുകളിൽ ആശയുടേയും പ്രകാശത്തിൻേറയും ഒരു കിരണമുദിപ്പിക്കാനുംവേണ്ടി ഏകാഗ്രചിത്തതയോടെ പ്രവർത്തിക്കുന്ന ദേശഭക്തരും ബുദ്ധിമാന്മാരും നിസ്വാത്ഥരുമായ ഒരു സംഘം ഭാരതീയരുടെ സഹായമില്ലാതെ ഈ നവോത്ഥാനം സംഭവിക്കാൻ ഇടയില്ല. ഇതു ശരിയായ രീതിയിലുള്ള വയോജനവിദ്യാഭ്യാസത്തിനും സഹകരണത്തിനുംവേണ്ടിയുള്ള ഒരു മഹാസംരംഭമാണ്. ചർക്കയുടെ നിശ്ശബ്ദമെങ്കിലും സുനിശ്ചിതവും ജീവസന്ദായകവുമായ വിപ്ലവംപോലെതന്നെ, നിശ്ശബ്ദവും സുനിശ്ചിതവുമായ ഒരു വിപ്ലവം കൈവരുത്തും.

ഇരുപതു കൊല്ലക്കാലം ചർക്കയ്ക്കുവേണ്ടി പ്രവത്തിച്ചതിൻെറ അനുഭവം, ഞാനിവിടെ ഉന്നയിച്ച വാദമുഖങ്ങളുടെ യാഥാത്ഥ്യം എന്നെ ബോദ്ധ്യപ്പെടുത്തിയിട്ടുണ്ട്. ചർക്ക ഗ്രാമങ്ങളെ അവയുടെ ശരിയായ സ്ഥാനത്തേക്കുയർത്തുകയും, ഉയർന്നവനും താണവനും തമ്മിലുള്ള ഭേദം ഇല്ലാതാക്കുകയും ചെയ്യുന്നു.

## 44

ഖാദി ഏററവും വലിയ സമീകർത്താക്കളിൽ ഒന്നാണ്.

## 45

ചർക്കയിൽ വിശ്വാസമില്ലെങ്കിൽ, നിങ്ങളുടെ അഹിംസ ഫലപ്രദമായി പ്രവർത്തിക്കുകയില്ലെന്നോർമ്മിക്കുക. ഹിന്ദുസ്വരാജ് എൻെറ ദൃഷ്ടിവെച്ചു വായിക്കാനും, അതിൽ ഇന്ത്യയെ എങ്ങനെ അഹിംസാനിഷ്ഠമാക്കാമെന്ന അദ്ധ്യായത്തിലേക്ക് ഒന്നു കണ്ണോടിക്കുവാനും ഞാൻ നിങ്ങളോടു പറയും. നിങ്ങൾക്ക തൊഴിൽശാലാസംസ്കാരത്തിന്മേൽ അഹിംസ കെട്ടിപ്പടുക്കാൻ കഴികയില്ല, അതു സ്വയം സമ്പൂർണ്ണങ്ങളായ ഗ്രാമങ്ങളുടെ അടിസ്ഥാനത്തിൽമാത്രം പടുത്തുയത്താം. ഹിററ്ലർക്കുപോലും—അയാൾ അങ്ങനെ ആഗ്രഹിച്ചാൽത്തന്നേയും—ഏഴുലക്ഷം ഗ്രാമങ്ങളെ നശിപ്പിക്കാൻ കഴിയുകയില്ല. അദ്ദേഹംതന്നെ അതു ചെയ്യുന്നതിനിടയ്ക്ക് സ്വയം അഹിംസാലുവായിത്തീരും. ഞാൻ സങ്കല്പിക്കുന്നതുപോലുള്ള അഹിംസ ചൂഷണത്തെ തികച്ചും ഒഴിച്ചുനിത്തുന്നു; ചൂഷണം ഹിംസയുടെ സത്താണ്. അതുകൊണ്ട് അഹിംസാലുവാകാൻ

44. Harijan, 27-4-1940, P. 107
45. Harijan, 4-11-1939, P. 331

ആദ്യം നിങ്ങൾ ഗ്രാമീണമനോഭാവക്കാരനാവണം; ഗ്രാമീണമനോഭാവക്കാരനാവാൻ നിങ്ങൾക്ക ചർക്കയിൽ വിശ്വാസമുണ്ടാവണം.

## 46

ആഭ്യന്തരദൗർബ്ബല്യവും ഒട്ടും മഹത്വം കുറഞ്ഞതല്ല. ചർക്കയും അഹിംസയും തമ്മിൽ ഞാൻ സാരമായ ബന്ധം കാണുന്നു. ആയുധധാരിയായ ഭടന്ന് ഏററവും ചുരുങ്ങിയ ചില യോഗ്യതകളെങ്കിലും ആവശ്യമായിരിക്കുന്നതുപോലെ, ഒരഹിംസാഭടനും, അതായത്ത് സത്യാഗ്രഹിക്കും, മററു ചില യോഗ്യതകൾ — സായുധഭടൻേറതിന്ന വിപരീതമായ യോഗ്യതകൾതന്നെ—അത്യന്താപേക്ഷിതമാണ്. അതിലൊന്ന് നൂൽനൂൽപ്പിലും അതിന്ന മുമ്പുള്ള പ്രക്രിയകളിലും വേണ്ടത്ര വൈദഗ്ദ്ധ്യം സിദ്ധിക്കലാണ്. ഒരു സത്യാഗ്രഹി ഉൽപ്പാദനപ്രവൃത്തിയിൽ വ്യാപൃതനായിരിക്കും. ജനലക്ഷങ്ങൾക്ക് നൂൽനൂൽപ്പിനേക്കാൾ എളുപ്പവും നല്ലതുമായ മററൊരു നിർമ്മാണജോലിയില്ല. അതിനുംപുറമെ, ആരംഭകാലംമുതൽക്കുതന്നെ അഹിംസാപരിപാടിയുടെ അവിഭാജ്യഭാഗവുമാണത്. അഹിംസയുടെ അടിസ്ഥാനത്തിൽ കെട്ടിപ്പടുത്ത പരിഷ്കാരം ഹിംസയ്ക്കുവേണ്ടി സംഘടിപ്പിക്കപ്പെട്ട പരിഷ്കാരത്തിൽനിന്ന വ്യത്യസ്തമായിരിക്കും. കോൺഗ്രസ്സുകാർ ഈ അടിസ്ഥാനവസ്തുത നിസ്സാരമാക്കരുത്. ഞാൻ ആയിരംതവണ പറഞ്ഞത് വീണ്ടും ആവർത്തിക്കുന്നു: ജനലക്ഷങ്ങൾ അഹിംസാബോധത്തോടെ സ്വരാജിനുവേണ്ടി നൂൽനൂററാൽ ഒരുപക്ഷേ, സിവിലാജ്ഞാലംഘനത്തിൻെറതന്നെ ആവശ്യമുണ്ടാവുകയില്ല. അതു ലോകം ഇതുവരെ കണ്ടിട്ടില്ലാത്ത ഒരു സൃഷ്ടിപരിപാടിയായിരിക്കും. ശത്രുവെ പരിവർത്തനം ചെയ്യിക്കാനുള്ള സുനിശ്ചിതമാർഗ്ഗമാണത്.

## 47

മററു ഗ്രാമീണവ്യവസായങ്ങൾ അനവധി ഗ്രഹങ്ങളേപ്പോലെ ഏതിന്ന ചുററുമാണോ പരിഭ്രമണംചെയ്യുന്നത് ആ കേന്ദ്രബിന്ദുവായ സൂര്യൻ ഖാദിയാണെന്നു ഞാൻ പലപ്പോഴും പറഞ്ഞിട്ടുണ്ട്. ഈ വ്യവസായങ്ങൾക്ക് സ്വതന്ത്രമായ നിലനിൽപ്പില്ല. ഖാദിയും മററു വ്യവസായങ്ങളെക്കൂടാതെ നിലനിൽക്കുകയില്ല. അവ തികച്ചും പരസ്പരാശ്രിതങ്ങളാണ്. നമുക്കു വിദേശാധിപത്യത്തിൻെറ സൃഷ്ടിയായ നഗരങ്ങളടങ്ങുന്ന ഭാരതവും, ഈ നാടിനോളംതന്നെ പ്രാചീനമായ ഗ്രാമങ്ങളടങ്ങുന്ന ഭാരതവും തമ്മിലൊരു തെരഞ്ഞെടുപ്പു നടത്തണം. ഇന്നു നഗരങ്ങൾ ഗ്രാമ

---

46. Harijan, 2-12-1939, P. 360
47. Harijan, 20-1-1940, P. 423

ങ്ങളുടെ മേൽ ആധിപത്യം ചുമത്തുകയും, അവ തകർന്നു നശി ക്കത്തക്കവണ്ണം അവയെ ചൂഷണംചെയ്യുകയുമാണ്. ആ ആധി പത്യം പോകുമ്പോൾ, നഗരങ്ങൾ ഗ്രാമങ്ങൾക്കു വിധേയമാവ ണമെന്നാണ് എന്റെ ഖാദിമനഃസ്ഥിതി എന്നോടു പറയുന്നത്. ഗ്രാമങ്ങളെ ചൂഷണംചെയ്യുകയെന്നതുതന്നെ സംഘടിതമായ അക്ര മമാണ്. അഹിംസാടിസ്ഥാനത്തിൽ നമുക്കു സ്വരാജ് പടുത്തു യർത്തണമെങ്കിൽ, നമ്മൾ ഗ്രാമങ്ങൾക്ക് അവ അർഹിക്കുന്ന സ്ഥാനം കൊടുക്കേണ്ടിവരും. വൈദേശികമോ നാടനോ ആയ യന്ത്രശാലകളിൽ ഉൽപ്പാദിപ്പിക്കപ്പെടുന്ന വസ്തുക്കളുടെ സ്ഥാനത്ത് ഗ്രാമീണവ്യവസായോൽപ്പന്നങ്ങൾ ഉപയോഗിച്ച് നാം ആ വ്യവ സായങ്ങളെ പുനരുദ്ധരിച്ചില്ലെങ്കിൽ, നമുക്കിതു സാദ്ധ്യമാവു കയില്ല. ഒരുപക്ഷേ, ഖാദിയെ അഹിംസയുമായി ഞാൻ താദാ ത്മ്യപ്പെടുത്തിപ്പറയുന്നതിന്റെ കാരണം ഇപ്പോൾ വ്യക്തമായി രിക്കും. ഖാദിയാണു പ്രധാനപ്പെട്ട നാടൻകൈത്തൊഴിൽ. ഖാ ദിയെ നശിപ്പിച്ചാൽ, നിങ്ങൾ ഗ്രാമങ്ങളേയും അതോടൊപ്പം അഹിംസയേയും നശിപ്പിക്കും. ഇതെനിക്കു കണക്കുകൊണ്ടു തെ ളിയിക്കാൻ കഴികയില്ല. തെളിവു നിങ്ങളുടെ കൺമുമ്പിലുണ്ട്.

## 48

നിങ്ങൾ നിങ്ങളോടുതന്നെ ചോദിച്ചുനോക്കണം, ചർക്ക നിങ്ങളുടെ പതിനൊന്നു പ്രതിജ്ഞകളുടെ അനുഷ്ഠാനത്തിലേക്ക് നിങ്ങളെ ദിനംപ്രതി അടുപ്പിക്കുന്നുണ്ടോ, അതു് ജനങ്ങളുടെ ശക്തി വർദ്ധിപ്പിക്കുമോ, അതോ അവരെ വെറും യന്ത്രങ്ങളാക്കി തരംതാഴ്ത്തുമോ, അവരെ ഒരു പുതിയ സാമൂഹ്യക്രമത്തിനു വേണ്ടി പ്രവർത്തിക്കുന്ന അഹിംസാപ്രവർത്തകരോ അഹിംസാ ഭടന്മാരോ ആക്കുമോ, അതോ, അവരെ വെറും അടിമകളാക്കി അധഃപതിപ്പിക്കുമോ എന്നെല്ലാം.

നിങ്ങൾ മനസ്സിലാക്കണം, ഹിംസകൊണ്ടു നടത്തപ്പെടുന്ന സമുദായംതന്നെ വിദഗ്ദ്ധന്മാരാൽ പ്രവർത്തിക്കപ്പെടുന്നതാണ്. സത്യത്തിന്റെയും അഹിംസയുടെയും അടിസ്ഥാനത്തിൽ ഒരു സമുദായം കെട്ടിപ്പടുക്കുന്നതിനു് നാമും വിദഗ്ദ്ധന്മാരായിരി ക്കേണ്ടതുണ്ട്.

നമ്മൾ സത്യവും അഹിംസയും വ്യക്തികൾക്കുമാത്രം അനു ഷ്ഠിക്കാനുള്ള കാര്യങ്ങളാക്കിയാൽ പോരാ, സംഘങ്ങൾക്കും സമു ദായങ്ങൾക്കും രാഷ്ട്രങ്ങൾക്കും അനുഷ്ഠിക്കാവുന്നവയാക്കണം. അ താണ് ഏതായാലും എന്റെ സ്വപ്നം. അതു സാക്ഷാൽക്കരി ക്കാനുള്ള പ്രവൃത്തിയിൽ ഞാൻ ജീവിക്കുകയും മരിക്കുകയും

---

48. Harijan, 2-3-1940, P. 23

ചെയ്യും. എൻെറ വിശ്വാസം എന്നെ എപ്പോഴും പുതിയ പുതിയ സത്യങ്ങൾ കണ്ടുപിടിക്കാൻ സഹായിക്കുന്നു. അഹിംസ ആത്മാവിൻെറ ഗുണമാണു്. അതുകൊണ്ടു് എല്ലാവരാലും ജീവിതത്തിൻെറ എല്ലാ കാര്യങ്ങളിലും അനുഷ്ഠിക്കപ്പെടേണ്ട ഒന്നാണതു്. അതു് എല്ലാ തുറകളിലും പ്രായോഗികമാക്കാൻ വയ്യെങ്കിൽ, അതിനു പ്രായോഗികമായി യാതൊരുവിലയുമില്ല എന്നാണർത്ഥം.

## 49

....തൊഴിലില്ലായ്മയും പട്ടിണിയും ദീർഘകാലമായി ഉടനീളം നടമാടുന്ന ഈ നാട്ടിൽ, മററൊരു പ്രകാരത്തിലും ഒരു പൈപോലും സമ്പാദിക്കാൻ വയ്യാതിരിക്കെ ദിവസം രണ്ടണ വീട്ടിലിരുന്നു സമ്പാദിക്കാൻ ഒരാൾക്കു കഴിവുണ്ടാക്കുന്ന ചെറിയ തോതിലുള്ളൊരു നൂൽനൂൽപ്പുമില്ലാണു് ഈ ചർക്കയെന്നു വിചാരിക്കുക. ഈ മില്ലു് ലക്ഷക്കണക്കിൽ വീടുകളിൽ സ്ഥാപിക്കാം, അങ്ങനെ സ്ഥാപിച്ചിട്ടുണ്ടെന്നും വിചാരിക്കുക. ഇതുമായി മത്സരിക്കാൻ ലോകത്തിൽ മററൊന്നും ഞാൻ കാണുന്നില്ല.

ദിവസം രണ്ടണയെന്നതു് ഒരിക്കലും അതിൻെറ ആദായം തരാനുള്ള കഴിവിനെ മുഴുവൻ ഉപയോഗിച്ചാൽ കിട്ടുന്ന സംഖ്യയല്ല. നമ്മുടെ ബുദ്ധിജീവികളുടെ സഹകരണംമാത്രം കിട്ടിയാൽ മതി, എൻെറ കണ്ണടയുന്നതിനു മുമ്പുതന്നെ നൂൽനൂൽപ്പുകാരനു് ദിവസം എട്ടണ കൂലി മുട്ടാറാക്കാൻ കഴിയും. എ. ഐ. എസ്. എ. യു മുടക്കിയ അത്രമാത്രം മൂലധനച്ചെലവുകൊണ്ടു് ഏററവുമധികം ദരിദ്രരും അർഹരുമായ ലക്ഷക്കണക്കിനു സ്ത്രീപുരുഷന്മാരുടെ മടിശ്ശീലയിൽ 18 കൊല്ലക്കാലത്തെ പ്രവർത്തനംകൊണ്ടു് 4 കോടി ഉറുപ്പിക നിക്ഷേപിച്ച ഏതെങ്കിലും വ്യവസായത്തേയോ, വ്യാവസായികസംഘടനയേയോ എനിക്കൊന്നു കാണിച്ചുതരു. ഹിന്ദുക്കളേയും മുഹമ്മദീയരേയും, ജാതിക്കാരേയും ജാതിഭ്രഷ്ടരേയും വ്യത്യാസമില്ലാതെ ഒരു പൊതുസാമ്പത്തികബന്ധത്തിൽ സംയോജിപ്പിച്ചുകൊണ്ടു് സമനിലയിൽ വിതരണം ചെയ്യപ്പെട്ടതാണു് ഈ പണം. ജീവസന്ദായകവും ഏകീകരണസമർത്ഥവുമായ പ്രവർത്തനം നമ്മുടെ ഏഴുലക്ഷം ഗ്രാമങ്ങളിൽ മുഴുവൻ വ്യാപിപ്പിക്കാൻ അനവധി ആളുകൾ സഹായിക്കുമെങ്കിൽ, സ്വരാജിൻെറ അടിസ്ഥാനത്തിൽ ഇതിൻെറ അർത്ഥം എന്തായിരിക്കുമെന്നു് ഊഹിച്ചുകൊള്ളുക. ഈ വ്യാവസായികവിപ്ലവപ്രവർത്തനത്തിൽ പങ്കെടുക്കാൻ നിങ്ങൾ വൈദഗ്ദ്ധ്യം സിദ്ധിച്ച എഞ്ചിനീയർമാരോ സാങ്കേതികപ്രവർത്തകരോ ആകണമെന്നില്ല. ഒരു സാധാരണക്കാരനോ, സ്ത്രീക്കോ, കുട്ടിക്കോകൂടി ഇതിൽ ചേരാം.

49. Harijan, 14-1-1939, P. 427

മഗൻമ്യൂസിയവും ഉദ്യോഗ്ഭവനും പഴയ കൗതുകവിൽപ്പന ശാലയായിട്ടല്ല, പ്രത്യുത സ്വയം ശിക്ഷണത്തിനും പഠനത്തിനു മുള്ള സജീവഗ്രന്ഥമായിട്ട് നിങ്ങൾ പരിഗണിക്കണമെന്നാണ് എന്റെ ആഗ്രഹം.

## 4. വിദ്യാഭ്യാസത്തിന്റെ സമ്പ്രദായക്രമം

### 50

അനേകം പ്രസംഗങ്ങൾക്കിടയ്ക്ക്, ഗാന്ധിജി സ്വന്തം മനസ്സിന്റെ മൗലികഭാവങ്ങളേയും, പുതിയ വിദ്യാഭ്യാസപദ്ധതിയേയും തൊഴിലും തന്റെ വീക്ഷണപ്രകാരമുള്ള വിദ്യാഭ്യാസവും തമ്മിലുള്ള സംഗ്രഥനത്തേയും കുറിച്ച് സുദീർഘമായി പ്രതിപാദിക്കുകയുണ്ടായി. ''ദക്ഷിണാഫ്രിക്കയിൽനിന്നു ഞാൻ മടങ്ങി വന്നപ്പോൾ എന്നെ കാണാൻവന്ന എണ്ണമററ വിദ്യാർത്ഥികളിലൂടെ ആധുനികവിദ്യാഭ്യാസസമ്പ്രദായത്തിന്റെ പരാജയം ഞാൻ മനസ്സിലാക്കിയതുകൊണ്ട്, കുറെക്കാലമായി ഒരു പുതിയ വ്യതിചലനത്തിന്റെ ആവശ്യകത എനിക്ക് ബോദ്ധ്യമായിരുന്നു,'' ഗാന്ധിജി പറഞ്ഞു. ''അതിനാൽ, ആശ്രമവിദ്യാലയത്തിൽ കൈത്തൊഴിലുകളുടെ അഭ്യസനം അവതരിപ്പിച്ചുകൊണ്ട് ഞാനതു തുടങ്ങിവെച്ചു. വാസ്തവത്തിൽ ശാരീരികമായ അഭ്യസനത്തിന് പ്രത്യേകമായ പ്രാധാന്യം നൽകിയിരുന്നു. അതിന്റെ ഫലമായി ശാരീരികശിക്ഷണത്തിൽ കുട്ടികൾക്ക് വേഗം മടുപ്പുതോന്നുകയും, തങ്ങൾക്ക് സാഹിത്യാഭ്യസനം നിഷേധിക്കപ്പെട്ടിരിക്കുന്നുവെന്ന് അവർ കരുതുകയും ചെയ്തു. അവിടെ അവക്ക് തെററുപററി. കാരണം, അവർക്കു് കിട്ടിയിരുന്ന ചെറിയ അംശംപോലും യഥാസ്ഥിതികവിദ്യാലയങ്ങളിൽ സാധാരണനിലയ്ക്കു കുട്ടികൾക്കു സിദ്ധിച്ചിരുന്നതിലും അധികമായിരുന്നു. പക്ഷേ, അതെന്നെ ചിന്തിപ്പിച്ചു; തൊഴിലും സാഹിത്യാഭ്യസനവും കലർത്തുകയല്ല, തൊഴിലഭ്യസനംവഴി സാഹിത്യാഭ്യസനം നടത്തുകയാണ് വേണ്ടതെന്ന നിഗമനത്തിൽ ഞാൻ എത്തിച്ചേർന്നു. അപ്പോൾ തൊഴിലഭ്യസനം ഒരു മടുപ്പൻ പണിയാകയില്ല; സാഹിത്യാഭ്യസനത്തിന് ഒരു പുതിയ ഉള്ളടക്കവും ഉപയോഗവും ഉണ്ടാവുകയും ചെയ്യും.

ഇംഗ്ലീഷ് ഞങ്ങൾ വിലക്കിയിരുന്നു; കാരണം, കുട്ടികളുടെ സമയമധികവും ഇംഗ്ളീഷ് വാക്കുകളും പ്രയോഗരീതികളും ഓർമ്മിക്കാൻ മാത്രമായി ചെലവാക്കപ്പെടുന്നുവെന്നും, എന്നിട്ടും അവക്ക് പഠിച്ചതു് സ്വന്തം ശൈലിയിൽ പ്രകാശിപ്പിക്കാനോ

50. Harijan, 11-6-1938 (Basic Education, pp. 7—9)

അദ്ധ്യാപകൻ പഠിപ്പിച്ചതു് നേരാംവണ്ണം മനസ്സിലാക്കാനോ കഴിയുന്നില്ലെന്നും ഞങ്ങൾക്കറിയാമായിരുന്നു. മറിച്ചു്, അവർ സ്വന്തം ഭാഷ വെറും ഉപേക്ഷകൊണ്ടു്, മറക്കുകയും ചെയ്യും. ഈ രണ്ടു ദോഷങ്ങളും നീക്കാൻ തൊഴിലഭ്യസനംവഴിയായുള്ള വിദ്യാഭ്യാസം മാത്രമാണൊരു മാർഗ്ഗമെന്നു തോന്നിയിരുന്നു.

ആദ്യത്തെ ദിവസം കുട്ടികളുടെ കഴിവു്—അവർക്കു വല്ല വായനയോ എഴുത്തോ ഭൂമിശാസ്ത്രമോ മറ്റോ അറിയാമോ എന്നു്—മനസ്സിലാക്കിക്കൊണ്ടായിരിക്കണം ആരംഭമിടുന്നതെന്നും, പിന്നീടു തക്ലിയുടെ അവതരണത്തിലൂടെ, അവർക്കുള്ള അറിവു് വർദ്ധിപ്പിക്കാൻ ശ്രമിക്കണമെന്നും ഞാൻ നിശ്ചയിച്ചു.

നിലവിലുള്ള അനേകം കൈത്തൊഴിലുകളിൽ ഞാൻ തക്ലി തന്നെ എടുത്തതെന്തുകൊണ്ടെന്നു നിങ്ങൾ ചോദിക്കുമായിരിക്കും. നാമാദ്യം കണ്ടുപിടിച്ചതും അനേകം കാലങ്ങൾ അതിജീവിച്ചതുമായ കൈവേലകളിലൊന്നാണു് തക്ലി എന്നതാണു കാരണം. പ്രാചീനകാലത്തു് നമ്മുടെ വസ്ത്രം മുഴുവൻ തക്ലിന്മേലുകൊണ്ടുണ്ടാക്കിയതായിരുന്നു. ചർക്ക പിന്നീടാണു വന്നതു്. ഏററവും നേർമ്മയുള്ള നൂൽ ചർക്കയിലുണ്ടാക്കാൻ പററുകയില്ല; അതിനു നമുക്കു തക്ലിയിലേക്കുതന്നെ മടങ്ങിപ്പോകണം. തക്ലിയുടെ ആസൂത്രണത്തിൽ മനുഷ്യന്റെ ഗവേഷണബുദ്ധി മുമ്പൊരിക്കലും എത്തിയിട്ടില്ലാത്ത ഔന്നത്യത്തിൽ എത്തി. വിരലുകളുടെ കൗശലം ഏററവും നല്ലരീതിയിൽ വിനിയോഗിക്കപ്പെട്ടു. പക്ഷേ, തക്ലി ഒരിക്കലും അഭ്യസ്തവിദ്യരായിരുന്നില്ലാത്ത തൊഴിലാളികൾ മാത്രം ഉപയോഗിച്ചിരുന്നതുകൊണ്ടു്, അതു് ഉപയോഗശൂന്യമായി. നമുക്കു് ഇപ്പോൾ അതു് അതിന്റെ എല്ലാ മാഹാത്മ്യങ്ങളോടുംകൂടി, പുനരുദ്ധരിക്കണമെങ്കിൽ, ഗ്രാമീണജീവിതം പുനരുദ്ധരിക്കുകയും പുനഃസംഘടിപ്പിക്കുകയും ചെയ്യണമെങ്കിൽ, കുട്ടികളുടെ വിദ്യാഭ്യാസം തക്ലിയിൽനിന്നു തുടങ്ങണം. അതുകൊണ്ടു്, ഞാൻ കുട്ടികളെ അടുത്തതായി പഠിപ്പിക്കുന്ന പാഠം നമ്മുടെ നിത്യജീവിതത്തിൽ തക്ലി വഹിച്ചിരുന്ന സ്ഥാനമാണു്. പിന്നീടു ഞാനവരെ അല്പം ചരിത്രത്തിലേക്കു കൊണ്ടുപോകും; എന്നിട്ടു് അതെങ്ങനെ അധഃപതിച്ചു എന്നു പറഞ്ഞുമനസ്സിലാക്കും. പിന്നീടു, ഞാൻ ഇന്ത്യാചരിത്രം അല്പം പഠിപ്പിക്കും; ഞാൻ ഈസ്റ്റിന്ത്യാക്കമ്പനി മുതല്ക്കോ അതിനും മുമ്പു് മുസ്ലീംഭരണകാലം മുതല്ക്കോ തുടങ്ങും. ഈസ്റ്റിന്ത്യാക്കമ്പനിയുടെ പ്രധാനകച്ചവടച്ചരക്കായ ചൂഷണത്തേക്കുറിച്ചു വിശദമായി പറഞ്ഞുകൊടുക്കും. ചിട്ടപ്രകാരമുള്ള ചൂഷണക്രമംവഴി നമ്മുടെ കൈത്തൊഴിലുകളെ അവരെങ്ങനെ ഞെക്കിക്കൊന്നുവെന്നും ഞാൻ പറഞ്ഞുകൊടുക്കും. യന്ത്രവിദ്യയിൽ ചെറിയൊരുപാഠമായിരിക്കും അടുത്തതു്—അതായതു് തക്ലിയുടെ നിർമ്മാണം. ആദ്യം ഒരു കളിമണ്ണുരുളയുടേയോ, നനച്ചു

ണക്കിയ ധാന്യമാവുരുളയുടേയോ നടുക്ക് ഒരു മുളങ്കോൽ ആഴ്ത്തി യാവണം അതുണ്ടാക്കിത്തുടങ്ങിയതു്. ഇതു് ഇന്നുവരെ ബംഗാളിലേയും ബീഹാറിലേയും ചില ഭാഗങ്ങളിൽ നിലനിന്നുവന്നിട്ടുണ്ടു്. പിന്നെ കളിമണ്ണുരുളയ്ക്കു പകരം ഒരു ഇഷ്ടികച്ചുററായി. നമ്മുടെ കാലത്തു് ഇഷ്ടികച്ചുററു് ഇരുമ്പോ ഉരുക്കോ പിച്ചളയോ ആയി മാറി; മുളങ്കോലിനു പകരം ഒരു ഉരുക്കുകമ്പിയുമായി. ഇവിടേയും ഒരാൾക്കു് കമ്പിയുടേയും ചക്രത്തിൻേറയും വലുപ്പത്തേപ്പററി —എന്തിനാണതിനു് ഒരു പ്രത്യേക വലുപ്പം, എന്തുകൊണ്ടു് എററക്കുറച്ചിലുണ്ടാകരുതു്, എന്നിവയേപ്പററി —പ്രതിപാദിക്കാം. അടുത്തതായി പരുത്തി, അതുത്ഭവിച്ചസ്ഥലം, അതിൻെറ തരങ്ങൾ, അതു വളരുന്ന രാജ്യങ്ങളും ഇന്ത്യയിലെ സംസ്ഥാനങ്ങളും എന്നിവയെക്കുറിച്ചുള്ള ഏതാനും പ്രഭാഷണങ്ങൾ നടത്താം. പിന്നെ, പരുത്തികൃഷി, പരുത്തിക്കുപററുന്നമണ്ണു് — അങ്ങനെ ചിലതിനേപ്പററിയും പറഞ്ഞുകൊടുക്കാം. അതു് കൃഷിയേപ്പററി അല്പം പഠിപ്പിക്കുന്നതിലേക്കു് കടക്കും.

അദ്ധ്യാപകൻ തൻെറ വിദ്യാർത്ഥികൾക്കു് അറിവു് പകർന്നുകൊടുക്കാൻ തുടങ്ങുന്നതിനുമുമ്പു്, അയാൾക്കുതന്നെ സ്വാംശീകൃതമായ ഒരു വിജ്ഞാനശേഖരം ഉണ്ടായിരിക്കണം എന്നു് നിങ്ങൾക്കു് ഇതിൽനിന്നു് കാണാം.

നൂൽക്കുന്ന നൂൽ എണ്ണിനോക്കൽ, നൂലിൻെറ നമ്പ്ര് കണക്കാക്കൽ, കഴികളുണ്ടാക്കൽ, നൂലിനെ അതു പാകത്തിൽ ഒരുക്കിക്കൊടുക്കൽ, പ്രത്യേകതരം തുണികൾക്കു പാകത്തിൽ പാവിഴകളുടെ എണ്ണം കണക്കാക്കൽ, തുടങ്ങിയവവഴി പ്രാഥമികഗണിതശാസ്ത്രം മുഴുവനും പഠിപ്പിക്കാം. പരുത്തിശേഖരിക്കൽ, കുരുകളയൽ, തിരിയാക്കൽ, നൂൽക്കൽ, വലുപ്പം നിർണ്ണയിക്കൽ, നെയ്ത്തൽ എന്നിങ്ങനെ പരുത്തി വളർത്തൽ മുതൽ വസ്ത്രോല്പാദനംവരേയുള്ള എല്ലാ പ്രക്രിയകൾക്കും അവയോടനുബന്ധിച്ചുള്ള യന്ത്രവിജ്ഞാനീയവും ചരിത്രവും ഗണിതവുമുണ്ടാവും.

കുട്ടികളെ പഠിപ്പിക്കുന്ന കൈത്തൊഴിൽവഴി ശരീരം, മനസ്സു് ആത്മാവു് എന്നിവയ്ക്കുമുഴുവനും സമഗ്രമായ ശിക്ഷണം നൽകുകയെന്നതാണു് പ്രധാനാശയം. ആ കൈത്തൊഴിലിൻെറ എല്ലാ പ്രക്രിയകളും പഠിപ്പിക്കുന്നതുവഴി, ഒരു ബാലനിലുള്ള എല്ലാ കഴിവുകളും പുറത്തുവരുത്താൻ നിങ്ങൾക്കു കഴിയണം. ചരിത്രം, ഭൂമിശാസ്ത്രം, കണക്കു് എന്നിവ സംബന്ധിച്ചുള്ള പാഠങ്ങളെല്ലാം ആ തൊഴിലുമായി ബന്ധപ്പെട്ടിരിക്കും.

## 51

അത്തരം വിദ്യാഭ്യാസം നല്കിയാൽ, പ്രത്യക്ഷഫലം വിദ്യാഭ്യാസം സ്വയംപര്യാപ്തമാകും എന്നതത്രേ. പക്ഷേ, വിജയത്തിന്റെ അടിസ്ഥാനം സ്വാശ്രയസ്വഭാവം മാത്രമല്ല. കൈത്തൊഴിൽ ശാസ്ത്രീയമായി പഠിപ്പിക്കുന്നതുവഴി പരിപൂർണ്ണമനുഷ്യനെ ആവിഷ്കരിക്കാൻ സാധിച്ചിട്ടുണ്ടു് എന്നതുകൂടിയാണു്. ഏതു പരിതഃസ്ഥിതിയിലും അതിനെ സ്വയംപര്യാപ്തമാക്കാമെന്നു വാഗ്ദത്തം ചെയ്യുന്ന ഒരദ്ധ്യാപകനെ വാസ്തവത്തിൽ ഞാൻ തിരസ്കരിക്കും. വിദ്യാർത്ഥി തന്റെ അന്തർല്ലീനമായ കഴിവുകളിൽ ഓരോന്നിന്റേയും പ്രയോജനം മനസ്സിലാക്കിയെന്ന വസ്തുതയിൽനിന്നു് യുക്തിയുക്തമായി സിദ്ധിക്കുന്ന ഫലമാണു് അതിന്റെ സ്വാശ്രയവശം. ദിവസത്തിൽ മൂന്നുമണിക്കൂർ ഒരു കൈത്തൊഴിൽ ചെയ്യുന്ന ഒരു ബാലനു് തനിക്കു വേണ്ടതു നേടാൻകഴിയുമെങ്കിൽ, ആ ജോലിയോടൊപ്പം തന്റെ മനസ്സിന്റേയും ആത്മാവിന്റേയും വികാസംകൂടി സാധിക്കുന്ന ഒരു കുട്ടിക്കു് അതിലുമെത്രയധികം നേടാൻകഴിയും..?

## 52

ഞാനീ പംക്തികളിൽ വിദ്യാഭ്യാസത്തേപ്പററി ഉന്നയിച്ച ആശയങ്ങളേക്കുറിച്ചു് പല അഭിപ്രായങ്ങളും എനിക്കു കിട്ടിക്കൊണ്ടിരിക്കുന്നു. അവയിൽ ഏററവും പ്രധാനമായവ ഈ പംക്തികളിൽ ഉദ്ധരിക്കാൻ എനിക്കു കഴിയും. ഞാൻ അക്ഷരാഭ്യസനകാര്യത്തിൽ ഉപേക്ഷ കാണിക്കുന്നു എന്നു് അഭിജ്ഞനായ ഒരു ലേഖകൻ ഉന്നയിച്ച ഒരാക്ഷേപത്തിനു ഞാൻ തല്ക്കാലം മറുപടി പറയാം. ഞാൻ ആ കുററം ചെയ്തിട്ടുണ്ടെന്നു് അദ്ദേഹം വിചാരിക്കുന്നു. ഞാൻ എഴുതിയിട്ടുള്ള കാര്യങ്ങളിൽ അങ്ങനെയൊരു വിശ്വാസം വെച്ചുപുലർത്താൻ ഇടം നല്കുന്ന ഒന്നുമില്ല, കാരണം, എന്റെ സങ്കല്പത്തിലുള്ള സ്കൂളുകളിലെ കുട്ടികൾ തങ്ങൾ പഠിക്കുന്ന കൈത്തൊഴിലുകൾവഴി, എല്ലാ ശിക്ഷണങ്ങളും നേടുമെന്നു് ഞാൻ വാദിച്ചിട്ടില്ലേ? അതിൽ അക്ഷരാഭ്യസനവും ഉൾപ്പെടുന്നു. എന്റെ പദ്ധതിയിൽ കൈകൾ, അക്ഷരങ്ങൾ എഴുതാൻ പഠിപ്പിക്കുന്നതിനു മുമ്പു്, പണിയായുധങ്ങൾ കൈകാര്യം ചെയ്തുതുടങ്ങും. കണ്ണുകൾ, ജീവിതത്തിലെ മററു കാര്യങ്ങളറിയുന്നതുപോലെ, അക്ഷരങ്ങളുടേയും വാക്കുകളുടേയും ചിത്രങ്ങളും ഗ്രഹിക്കും; കാതുകൾ വസ്തുക്കളുടേയും വാചകങ്ങളുടേയും പേരുകളും, അർത്ഥങ്ങളും ഗ്രഹിക്കും. ഈ ശിക്ഷണമാകെ സ്വാഭാവികവും, അനുഭാവജനകവും, അതുകൊണ്ടുതന്നെ ഈ രാജ്യത്തു് ഏററവും ശീഘ്രഗതിയിലും കുറഞ്ഞ

---

51. Harijan, 11-6-1938 (Basic Education, p. 51)
52. Harijan, 28-8.1937 (Basic Education, p. 15)

ചെലവിലും നടപ്പിലാക്കാവുന്നതുമായിരിക്കും. തന്മൂലം എന്റെ സ്കൂളിലെ കുട്ടികൾ എഴുതുന്നതിനേക്കാൾ എത്രയോ വേഗം വായിക്കും. മാത്രമല്ല, അവർ എഴുതുമ്പോൾ ഞാൻ (എന്റെ അദ്ധ്യാപകർ നിമിത്തം) ഇപ്പോഴും ചെയ്യുന്നതുപോലെ, വികൃതാക്ഷരങ്ങൾ വരച്ചുണ്ടാക്കുകയില്ല; തങ്ങൾ കാണുന്ന വസ്തുക്കളുടെ ശരിയായ രൂപങ്ങൾ വരയ്ക്കുന്നപോലെതന്നെ, അവർ ശരിയായ അക്ഷരങ്ങളും വരയ്ക്കും. എന്റെ സങ്കല്പത്തിലുള്ള സ്കൂളുകൾ എന്നെങ്കിലും നിലവിൽ വരുകയാണെങ്കിൽ, ഞാൻ ധൈര്യസമേതം പറയുന്നു, വായനയുടെ വേഗത്തെസംബന്ധിച്ചിടത്തോളം ഏതു പരിഷ്കൃത വിദ്യാലയത്തോടും അവ കിടപിടിക്കും എന്ന്. എഴുത്തിന്റെ കാര്യത്തിലും ഇന്നു മിക്കവാറും കാണുന്നതുപോലെ തെററായിട്ടല്ല തികച്ചും ശരിയായിട്ടാണ് എഴുതേണ്ടതെന്നും പൊതുവേ അംഗീകരിച്ചുകഴിഞ്ഞാൽ അവയുടെ നില മേല്പറഞ്ഞവിധംതന്നെയായിരിക്കും. സെഗാവിലെ വിദ്യാലയത്തിലെ കുട്ടികൾ യാഥാസ്ഥിതികമാനദണ്ഡമനുസരിച്ചാണ് എഴുതുന്നതെന്നു പറയാം. എന്റെ മാനദണ്ഡമനുസരിച്ചുനോക്കിയാൽ, അവർ സ്ലേയ്‌ററും കടലാസ്സും കേടുവരുത്തുകയേ ചെയ്യുന്നുള്ളു.

53

നമ്മൾ ഇന്നേവരെ കുട്ടികളുടെ മസ്തിഷ്കത്തെ ഉത്തേജിപ്പിക്കുവാനും വികസിപ്പിക്കുവാനും നോക്കാതെ, സകലവിധ വസ്തുവിവരങ്ങളും അവരുടെ മനസ്സിൽ കുത്തിനിറയ്ക്കാനാണു ശ്രദ്ധിച്ചിട്ടുള്ളത്. ഇപ്പോൾ അതവിടെ നില്ക്കട്ടെ. ശാരീരികമായ തൊഴിൽ, കൂട്ടത്തിലുള്ള ജോലിയെന്ന നിലയ്ക്കല്ലാതെ, ബുദ്ധിപരമായ ശിക്ഷണത്തിന്റെ പ്രധാനോപായം എന്നനിലയ്ക്കെടുത്ത്, അതുവഴി കുട്ടികളെ നേരാംവണ്ണം വിദ്യാഭ്യാസം ചെയ്യിക്കുന്നതിൽ നമുക്കു ശ്രദ്ധ കേന്ദ്രീകരിക്കുക.

....ഒരു കുട്ടിയെ 14—ാമത്തെ വയസ്സിൽ, അതായത്, 7 കൊല്ലത്തെ പഠനം പൂർത്തിയാക്കിയശേഷം, ആദായമുണ്ടാക്കുന്ന ഒരു ഘടകമെന്ന നിലയിൽ, പുറത്തു വിടണം. ഇപ്പോൾത്തന്നെ സാധുക്കളുടെ കുട്ടികൾ അച്ഛനമ്മമാർക്ക് സഹായഹസ്തം നീട്ടുന്നവരാണ്; അവരുടെ മനസ്സിന്റെ അടിയിലുള്ളത് 'ഞാനുംകൂടെ പണിയെടുത്തില്ലെങ്കിൽ, എന്റെ അച്ഛനമ്മമാർ എങ്ങനെ ആഹാരം കഴിക്കും, എന്നെ അവരെങ്ങനെ പോററും' എന്ന ബോധമാണ്, അതു സ്വയമൊരു വിദ്യാഭ്യാസമാണ്. അതുപോലെ രാഷ്ട്രം ഒരു കുട്ടിയെ ഏഴുവയസ്സിൽ കൈയേല്ക്കുകയും, സമുദായത്തിനു ഒരു സമ്പാദിക്കുന്ന ഘടകമായി മടക്കിക്കൊടുക്കുകയും ചെയ്യുന്നു. നിങ്ങൾ ഒരേസമയം വിദ്യയരുളുന്നു; തൊഴിലില്ലായ്മയുടെ

53. Harijan, 18-9-1937 (Basic Education, pp. 37—38)

ആണിവേരറുത്തുകളയുകയും ചെയ്യുന്നു. നിങ്ങൾക്കു കുട്ടികളെ ഒരു തൊഴിലല്ലെങ്കിൽ മറ്റൊരു തൊഴിൽ പഠിപ്പിക്കേണ്ടതുണ്ട്. ഈ പ്രത്യേകജോലിയെച്ചുറ്റിപ്പറ്റി നിങ്ങൾ അവന്റെ ബുദ്ധി, ശരീരം, എഴുത്ത്, കലാബോധം തുടങ്ങിയതിനെല്ലാം ശരിയായ ശിക്ഷണം നല്കും. അവൻ താൻ പഠിക്കുന്ന കലയെ തികച്ചും സ്വാധീനമാക്കും.

....ഒരു വിദ്യാലയം അനേകം തൊഴിലുകൾ പഠിപ്പിക്കുകയില്ലെന്നു നിങ്ങളറിയണം. ആശയം ഇതാണ്: 25 കുട്ടിക്കു് ഒരു ധ്യാപകനുണ്ടാവും. കിട്ടാവുന്ന അദ്ധ്യാപകരുടെ എണ്ണമനുസരിച്ച്; 25 കുട്ടികൾ വീതമുള്ള ക്ലാസ്സുകളോ സ്കൂളുകളോ എത്ര വേണമെങ്കിലും ഉണ്ടാക്കാം. ഈ ഓരോ വിദ്യാലയവും ആശാരിപ്പണി, ഇരുമ്പുപണി, തോലൂറയ്ക്കിടൽ, ചെരുപ്പുണ്ടാക്കൽ എന്നിവയിലേതിലെങ്കിലും പ്രത്യേക പരിശീലനം നല്കും. ഈ ജോലികളിലോരോന്നുംവഴി കുട്ടിയുടെമനസ്സിനെ വികസിപ്പിക്കണമെന്ന കാര്യംമാത്രം നിങ്ങൾ വിസ്മരിക്കരുത്. ഒരു കാര്യംകൂടി ഞാൻ ഊന്നിപ്പറയും. നിങ്ങൾ നഗരങ്ങളുടെ കാര്യം മറന്നു്, ഗ്രാമങ്ങളിൽ പ്രവർത്തനം കേന്ദ്രീകരിക്കണം. അവ ഒരു മഹാസമുദ്രമാണ്. നഗരങ്ങൾ ആ കടലിലെ ഒരു ബിന്ദു മാത്രമാണ്. അതുകൊണ്ടാണു നിങ്ങൾക്കു് ഇഷ്ടികനിർമ്മാണം തുടങ്ങിയ വിഷയത്തെക്കുറിച്ചും മറ്റും ചിന്തിക്കാനാകാത്തതു്. അവർ സിവിൽ—മെക്കാനിക്കൽ എഞ്ചിനീയർമാരാകണമെങ്കിൽ ഏഴുകൊല്ലത്തിനുശേഷം ഉന്നതവും വിദഗ്ദ്ധജ്ഞാനമരുളുന്നതുമായ കലാശാലകളിലേക്കു പോകും.

ഞാൻ മറ്റൊരു വസ്തുതകൂടി ഊന്നിപറയട്ടെ. വിദ്യാഭ്യാസത്തെ മാനുഷികാധ്വാനത്തിൽനിന്നും നാം വേർപെടുത്തിയതുകൊണ്ട്, നാടൻ കൈവേലകളെ നാം നിസ്സാരമാക്കിത്തള്ളാൻ വഴിയുണ്ട്. മാനുഷികാദ്ധ്വാനം അധമമാണെന്നാണ് നാം ഗണിച്ചിട്ടുള്ളതു്. ചാതുർവർണ്യ സിദ്ധാന്തത്തിന്റെ ദുർവ്യാഖ്യാനംമൂലം നൂല്പുകാരേയും നെയ്ത്തുകാരേയും. ആശാരിമാരേയും ചെരുപ്പുകുത്തികളേയും താണജാതിക്കാരായ തൊഴിലാളികളായാണ് നാം കണക്കാക്കുന്നതു്. നമുക്കു് ക്രോംപ്ടൻസും ഹാർഗ്രീവ്സും ഉണ്ടായിട്ടില്ല; വിദഗ്ദ്ധതൊഴിലിൽനിന്നും വേർപെടുത്തപ്പെട്ടനിലയിൽ, ഈ കൈത്തൊഴിലുകൾ താണതരം പ്രവൃത്തികളാണ് എന്നു കരുതുന്ന ദുഷ്ടമായ ഈ സാമൂഹ്യക്രമമാണതിനു കാരണം. കേവലവിജ്ഞാനത്തിനുള്ളപോലെ ഇത്തരം തൊഴിലുകൾക്കും സ്വതന്ത്രമായ പദവിയുണ്ടെന്നു പരിഗണിക്കപ്പെട്ടിരുന്നുവെങ്കിൽ, നമ്മുടെ കൈവേലക്കാർക്കിടയിൽനിന്നു വലിയ കണ്ടുപിടുത്തക്കാരുണ്ടാകുമായിരുന്നു. മില്ലുകൾവഴി ആയിരക്കണക്കിനാളുകളുടെ തൊഴിലിനെ സ്ഥാനം തെറ്റിച്ച ആവിയന്ത്രത്തിന്റേയും മറ്റും നിർമ്മാണത്തിനു വഴിതെളിയിച്ച, നൂൽനൂൽപ്പുയന്ത്രത്തിന്റെ കണ്ടുപിടുത്തമെന്നതു

തീച്ച്തന്നെ. അതു്, എന്റെ അഭിപ്രായപ്രകാരം ഒരു ഭീകരകൃത്യ മായിരുന്നു. നാം ഗ്രാമങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിക്കുകയാണെ ങ്കിൽ ഈ കൈത്തൊഴിലിന്റെ ഗാഢമായ പഠനംകൊണ്ടു സിദ്ധിക്കുന്ന ഗവേഷണവൈദഗ്ദ്ധ്യം ഗ്രാമങ്ങളെ പ്രചോദിപ്പ ക്കുമെന്നും, അവയുടെ ആവശ്യങ്ങൾ പൂർണ്ണമായും നിർവ്വഹിക്കുമെന്നും നമുക്കു കാണാം.

## 54

...തോട്ടങ്ങളിൽ പണിയെടുക്കുന്ന ബാലന്മാരെ വിദ്യാർത്ഥി കളായി കണക്കാക്കുന്നില്ല. അവരുടെ തൊഴിൽ, വിദ്യാഭ്യാസ ത്തിന്റെ ഭാഗമല്ല. ഞാൻ പറയുന്ന സ്കൂളുകളിൽ, ഇംഗ്ലീഷൊ ഴിച്ചു് ഒരു ഹൈസ്കൂളിൽ പഠിപ്പിക്കുന്ന എല്ലാവിഷയങ്ങളും, കായികവ്യായാമവും സംഗീതവും, ചിത്രരചനയും, തീർച്ചയായും ഒരു തൊഴിലും പഠിപ്പിക്കണം. ഈ വിദ്യാലയങ്ങളെ തൊഴിൽശാ ലകളെന്നുവിളിക്കുന്നതു്, വസ്തുതകളുടെ ഒരു പരമ്പരയെത്തന്നെ അംഗീകരിക്കാനുള്ള നിർബ്ബന്ധപൂർവ്വമായ വിസമ്മതമാണു്. ഇതു് ഒരാൾ ഒരു മനുഷ്യജീവിയെക്കുറിച്ചുള്ള വിവരണം വായിക്കാൻ വിസമ്മതിക്കുകയും അയാളെ കുരങ്ങനെന്നു വിളിക്കുകയും ചെയ്യുന്നതുപോലെയാണു്. കാരണം, അയാൾ കുരങ്ങനെയല്ലാതെ മറ്റൊരു മൃഗത്തേയും കണ്ടിട്ടില്ല. മനുഷ്യനെക്കുറിച്ചുള്ള വിവര മാണെങ്കിൽ ചില അംശങ്ങളിൽ—ചിലതിൽമാത്രം—കുരങ്ങനു ചേരുന്നതുമാണു്.

## 55

വായനയുടേയും എഴുത്തിന്റേയും മാദ്ധ്യമത്തിലൂടെയുള്ള സാ മാന്യ പരിശീലനം അവസാനംമാത്രം വരേണ്ടതാണെന്നു് ഞാൻ പറഞ്ഞിട്ടില്ല. മറിച്ചു് സാമാന്യപരിശീലനം ആദ്യമേ ആരംഭി ക്കുന്നു. പൊതുവായ നേട്ടങ്ങളുടെ ഒരു ചിരോജ്യഘടകമാണു തീർച്ച യായും അതു്. വായന കുറച്ചു കഴിഞ്ഞും, എഴുത്തു് അവസാനവും വന്നാൽ മതി എന്നു ഞാൻ പറഞ്ഞിട്ടുണ്ടു്; അതിപ്പോൾ ആവ ർത്തിക്കുകയും ചെയ്യുന്നു. പക്ഷേ, ഈ പ്രക്രിയമുഴുവനും ആദ്യ ത്തെ ഒരു കൊല്ലംകൊണ്ടു് തീർക്കണം. അങ്ങനെ എന്റെ സങ്ക ല്പത്തിലുള്ള വിദ്യാലയത്തിൽ ആദ്യവർഷത്തിന്റെ അവസാന ത്തിൽ ഏഴുവയസ്സായ ഒരു ബാലനോ ബാലികയോ, ഇന്നത്തെ പ്രാഥമികവിദ്യാലയത്തിൽ ആദ്യവർഷത്തിൽ കിട്ടുന്നതിനേക്കാൾ എത്രയോ അധികം പൊതുവിജ്ഞാനം സിദ്ധിച്ചിരിക്കും. അവൻ ഇന്നുസാധാരണ കുട്ടികൾ ചെയ്യുന്നതുപോലെ വികൃതചിത്രങ്ങൾ വരയ്ക്കുന്നതിനുപകരം, ശരിയായി വായിക്കുകയും അക്ഷരങ്ങൾ ശരി

---

54 Harijan, 18-9-1937 (Basic Education, P. 42)
55 Harijan, 16-10-1937 (Basic Education P. 62)

യായി എഴുതുകയും ചെയ്യും. പ്രാഥമികമായ കൂട്ടലും, കിഴിക്കലും പെരുക്കപ്പട്ടികയും കുട്ടി മനസ്സിലാക്കിയിരിക്കും. അവൻ സ്വന്തം ഇഷ്ടപ്രകാരം നൂല്പുപോലെ നിർമ്മാണാത്മകമായ ഒരു കൈത്തൊഴിലും പഠിച്ചിരിക്കും.

## 56

യോഗത്തിനു പോകുന്നതിനുമുമ്പ് ഒരു സ്നേഹിതൻചോദിച്ചു, തക്ലിയുമായി ബന്ധപ്പെടാത്ത ഒന്നും ഒരു അദ്ധ്യാപകൻ വിദ്യാർത്ഥിയോടു സംസാരിക്കരുതെന്നാണോ ഈ പദ്ധതിക്കുപിന്നിലുള്ള കേന്ദ്രാശയം, എന്നു്. ഈ ചോദ്യത്തിനു് ഉത്തരമെന്നിനിലയിൽ ഗാന്ധിജി യോഗത്തിൽവച്ചു പറഞ്ഞു:

''ഇതു് എൻെറ നേർക്കുള്ള ഒരധിക്ഷേപമാണു്. എല്ലാ വിദ്യാഭ്യാസവും ഏതെങ്കിലും അടിസ്ഥാനകൈവേലയുമായി ബന്ധപ്പെട്ടതാകണമെന്നു തീർച്ചയായും ഞാൻ പറഞ്ഞിട്ടുണ്ടു്. നിങ്ങൾ ഏഴോ പത്തോ വയസ്സായ ഒരു കുട്ടിക്കു് ഒരു വ്യവസായത്തിലൂടെ വിജ്ഞാനം പകർന്നുകൊടുക്കുമ്പോൾ, ആരംഭത്തിൽ ആ തൊഴിലുമായി ബന്ധമില്ലാത്ത വിഷയങ്ങൾ ഒഴിച്ചുനിർത്തണം. അങ്ങനെചെയ്യുന്നതുകൊണ്ടു്, ആരംഭത്തിൽ ഒഴിച്ചുനിർത്തിയ പല കാര്യങ്ങളും തൊഴിലുമായി കൂട്ടിച്ചേർക്കുന്നതിനുവേണ്ട മാർഗ്ഗങ്ങളും ഉപാധികളും ദിവസന്തോറും നിങ്ങൾ കണ്ടെത്തും. ആരംഭത്തിൽ ഈ ഒഴിച്ചുനിർത്തൽസമ്പ്രദായം നിങ്ങളംഗീകരിച്ചാൽ, കുട്ടിയുടേയും നിങ്ങളുടെയും അദ്ധ്വാനശക്തിയെ ദുരുപയോഗപ്പെടുത്താതെ സംരക്ഷിക്കാൻ കഴിയും. ഇന്നു് നമുക്കു് ആശ്രയിക്കാൻ പുസ്തകങ്ങളില്ല; നമ്മെ നയിക്കാനൊരു കീഴ്നടപ്പില്ല. അതുകൊണ്ടു് നമുക്കു പതുക്കെ പോകണം. അദ്ധ്യാപകൻ മനസ്സിൻെറ പുതുമ നശിപ്പിക്കാതെ നോക്കുകയാണു പ്രധാനമായി വേണ്ടതു്. നിങ്ങൾക്കു ചിലകാര്യങ്ങൾ തൊഴിലുമായിബന്ധപ്പെടുത്താൻ കഴിയുകയില്ലെങ്കിൽ, അതിനെക്കുറിച്ചു മനഃശല്യപ്പെടുകയോ നിരാശപ്പെടുകയോ വേണ്ട. അതവിടെവിട്ടു്, നിങ്ങൾക്കു ബന്ധപ്പെടുത്താവുന്ന വിഷയങ്ങളുമായി മുന്നോട്ടു പോവുക. മറെറാരദ്ധ്യാപകൻ ശരിയായ മാർഗ്ഗത്തിലെത്തിച്ചേർന്നുവെന്നും, ബന്ധപ്പെടുത്തേണ്ട രീതി കാണിച്ചു തന്നുവെന്നും വരും. പലരുടെയും അനുഭവങ്ങൾ ഒന്നിച്ചുചേരുമ്പോൾ, വഴികാണിക്കാൻ പുസ്തകങ്ങളുണ്ടാവും; നിങ്ങളെ തുടർന്നുവരുന്നവരുടെ പണികൂടുതൽ എളുപ്പമാവുകയും ചെയ്യും.

''എത്രകാലമാണു് നാം ഈ ഒഴിച്ചുനിർത്തൽപദ്ധതിയുമായി മുന്നോട്ടുപോവുക എന്നു നിങ്ങൾ ചോദിക്കാം. എൻെറ ഉത്തരം

56 Harijan, 18-2-1939 (Basic Education, pp, 72—75)

ജീവിതകാലം മുഴുവനും എന്നാണു്. നിങ്ങളാദ്യം ഒഴിച്ചുനിർത്തിയ പലതും പിന്നീടു് ഉൾക്കൊള്ളിക്കുകയുണ്ടായെന്നും, അങ്ങനെ ഉൾക്കൊള്ളിക്കേണ്ടവ മുഴുവൻ ഉൾക്കൊള്ളിച്ചുകഴിഞ്ഞുവെന്നും, നിങ്ങൾക്കു് അവസാനംവരെ ഒഴിച്ചുനിർത്തേണ്ടിവന്ന ചില കാര്യങ്ങൾ വളരെ ഉപകരിപ്പുവങ്ങളും, ഒഴിച്ചുനിർത്തേണ്ടവയുമാണെന്നും അവസാനം നിങ്ങൾ മനസ്സിലാക്കും. അതാണെന്റെ ജീവിതാനുഭവം. എനിക്കുചെയ്യാൻ കഴിഞ്ഞിട്ടുള്ള അത്രതന്നെ കാര്യങ്ങൾ ഒഴിച്ചു നിർത്തുവാനും കഴിഞ്ഞിരുന്നില്ലെങ്കിൽ, അങ്ങനെചെയ്യാൻ കഴിഞ്ഞ പല കാര്യങ്ങളും ചെയ്യാൻ എനിക്കു സാദ്ധ്യമാകുമായിരുന്നില്ല.

''നമ്മുടെ വിദ്യാഭ്യാസത്തിലൊരു വിപ്ലവം വരുത്തണം. തലച്ചോറിനു കൈകൾവഴി വിദ്യാഭ്യാസം നല്കണം. ഞാനൊരു കവിയായിരുന്നുവെങ്കിൽ, അഞ്ചുവിരലുകളുടെ സാദ്ധ്യതകളെപ്പററി ഒരു കവിതയെഴുതുമായിരുന്നു. മനസ്സാണു് എല്ലാമെന്നും, കൈകാലുകൾ ഒന്നുമല്ലെന്നും നിങ്ങൾ ചിന്തിക്കുന്നതെന്തുകൊണ്ടാണു്? കൈകൾക്കു ശരിയായ പരിശീലനം നല്കാതെ വിദ്യാഭ്യാസത്തിന്റെ സാധാരണഗതിക്കു പോകുന്ന ഒരാൾക്കു ജീവിതത്തിലെ സംഗീതാംശം നഷ്ടപ്പെടുന്നു. അവരുടെ കഴിവുകൾക്കു മുഴുവൻ പരിശീലനം സിദ്ധിക്കുന്നില്ല. വെറും പുസ്തകജ്ഞാനം ഒരു കുട്ടിയുടെ ശ്രദ്ധയെ പൂർണ്ണമായി പിടിച്ചുനിർത്താൻ തക്ക താല്പര്യം അവനിലുണ്ടാക്കുന്നില്ല. വെറും വാക്കുകൾനിമിത്തം തലച്ചോറിനു ക്ഷീണം ബാധിക്കുകയും, കുട്ടിയുടെ മനസ്സു് അലഞ്ഞുതിരിയുകയും ചെയ്യുന്നു. കൈ അതു ചെയ്യേണ്ട പ്രവൃത്തി ചെയ്യുന്നില്ല; കണ്ണു് അതു കാണേണ്ട വസ്തു കാണുന്നില്ല; കാതു് അതു കേൾക്കേണ്ട കാര്യം കേൾക്കുന്നില്ല; ചെയ്യുന്നതും, കാണുന്നതും, കേൾക്കുന്നതുംവേണ്ടാത്ത കാര്യങ്ങളാണു്. അവരെ വേണ്ടതു തിരഞ്ഞെടുക്കാൻ പഠിപ്പിക്കുന്നില്ല. അതുകൊണ്ടു് അവരുടെ വിദ്യാഭ്യാസം പലപ്പോഴും അവരുടെ നാശത്തിനു വഴിവെക്കുന്നു. നല്ലതും ചീത്തയും തമ്മിൽ തിരിച്ചറിയാനും, ആദ്യത്തേതു് ഉൾക്കൊള്ളാനും രണ്ടാമത്തേതു് ഉപേക്ഷിക്കാനും നമ്മെ പഠിപ്പിക്കാത്ത വിദ്യാഭ്യാസം ആ പേർ അർഹിക്കുന്നില്ല.''

കൈകൾവഴി മനസ്സിനു് എങ്ങനെ പരിശീലനം നൽകാമെന്നു വിവരിച്ചുതരാൻ ശ്രീമതി ആശാദേവി ഗാന്ധിജിയോടാവശ്യപ്പെട്ടു.

ഗാന്ധിജി മറുപടി പറഞ്ഞു: ''വിദ്യാലയങ്ങളിലെ പാഠ്യക്രമത്തിൽ ഒരു കൈവേലകൂടി ചേർക്കുക എന്നതായിരുന്നു പഴയ ആശയം. അതായതു്, വിദ്യാഭ്യാസത്തിൽനിന്നും വിട്ടുനിലയിൽ ഒരു കൈത്തൊഴിലും കൈക്കൊള്ളുക, എന്നർത്ഥം. എനി

ക്കു മാരകമായ ഒരു തെററായി തോന്നുന്നു. അദ്ധ്യാപകൻ ആ തൊഴിൽ പഠിക്കുകയും അതുമായി തൻെറ പരിജ്ഞാനം ബന്ധപ്പെടുത്തുകയും വേണം. അങ്ങനെയായാൽ, താൻ തിരഞ്ഞെടുക്കുന്ന പ്രത്യേകമായ കൈത്തൊഴിലിലൂടെ അയാരം കുട്ടികരംക്കു ധാരാളം അറിവു പകർന്നുകൊടുക്കും.

''നൂൽനൂൽപ്പിൻെറ ഉദാഹരണംതന്നെ എടുക്കുക. എനിക്കു കണക്കറിയില്ലെങ്കിൽ, ഞാൻ തക്ലിയിൽ എത്രവാര നൂലാണു നൂററതെന്നോ, അതു് എത്ര ററണ്ടു് ഉണ്ടായിരിക്കുമെന്നോ, ഞാൻ നൂററ നൂലിൻെറ നമ്പ്ര് എന്തായിരിക്കുമെന്നോ എനിക്കു റിപ്പോർട്ടുചെയ്യാൻ കഴിയുകയില്ല. ഇതെല്ലാം സാധിക്കുന്നതിനു കൂട്ടൽ, കിഴിക്കൽ, പെരുക്കൽ, ഹരിക്കൽ എന്നിവയെല്ലാം ഞാൻ അറിഞ്ഞിരിക്കണം. സങ്കീർണ്ണമായ സംഖ്യകളുടെ കാര്യത്തിൽ എനിക്കു ചിഹ്നങ്ങരം ഉപയോഗിക്കേണ്ടിവരും—അങ്ങനെ ഞാൻ ബീജഗണിതവും പഠിക്കും. ഇവിടേയും റോമൻലിപികരംക്കുപകരം ഹിന്ദുസ്ഥാനിലിപി ഉപയോഗിക്കണമെന്നു ഞാൻ നിർബ്ബന്ധം പിടിക്കും.''

''അടുത്തതായി ക്ഷേത്രഗണിതമെടുക്കുക. വൃത്തം എന്തെന്നു കാണിക്കാൻ തക്ലിയേക്കാരം നല്ല വസ്തു എന്തുണ്ടു്? ഇങ്ങനെ, യൂക്ലിഡിൻെറ പേർപോലും പറയാതെ എനിക്കു വൃത്തത്തേക്കുറിച്ചു പഠിപ്പിക്കാൻ കഴിയും.''

''നിങ്ങരം ചോദിക്കുമായിരിക്കും, ഞാൻ എൻെറ കുട്ടിയെ എങ്ങനെ ചരിത്രവും ഭൂമിശാസ്ത്രവും പഠിപ്പിക്കുമെന്നു്. കുറച്ചുകാലംമുമ്പു് 'പരുത്തി — മനുഷ്യവർഗ്ഗത്തിൻെറ ചരിത്രം' എന്നൊരു പുസ്തകം ഞാൻ കാണാനിടയായി. അതെന്നെ കോരംമയിർക്കൊള്ളിച്ചു; ഞാനതു് ഒരു ചരിത്രനോവൽപോലെ വായിച്ചു. അതു് പ്രാചീനകാലത്തിൻെറ ചരിത്രത്തോടുകൂടി തുടങ്ങുന്നു. പരുത്തികൃഷി ആദ്യം തുടങ്ങിയ സമ്പ്രദായവും കാലവും, അതിൻെറ വളർച്ച, പല രാജ്യങ്ങളും തമ്മിലുള്ള പരുത്തിക്കച്ചവടം എന്നിങ്ങനെ പലതും വിവരിച്ചുപോകുകയാണു് അതിൽ. ഞാൻ ഓരോ രാജ്യത്തേയും പരാമർശിക്കുമ്പോരം, കുട്ടികരംക്കു് സ്വാഭാവികമായും ആ രാജ്യങ്ങളുടെ ചരിത്രവും ഭൂമിശാസ്ത്രവും പറഞ്ഞുകൊടുക്കും. വിവിധ കാലഘട്ടങ്ങളിൽ വിവിധവാണിജ്യ ഉടമ്പടികരം ആരുടെ ഭരണകാലത്താണു് ഒപ്പിട്ടതു്? എന്തുകൊണ്ടാണു് ചില രാജ്യങ്ങരം പരുത്തിയും ചില രാജ്യങ്ങരം തുണിയും ഇറക്കുമതി ചെയ്യുന്നതു്? എന്തുകൊണ്ടാണു് എല്ലാ രാജ്യത്തിനും ആവശ്യത്തിനുള്ള പരുത്തി കൃഷിചെയ്തുണ്ടാക്കാൻ കഴിയാത്തതു്? ഇതെല്ലാം ധനശാസ്ത്രത്തിലേക്കും കൃഷിയിലേക്കും എന്നേ നയിക്കും. പലതരം പരുത്തി, അവ വളർത്തേണ്ട വിധം, അവ

കിട്ടുന്ന സ്ഥലം എന്നിവ ഞാൻ കുട്ടിയെ പഠിപ്പിക്കും. അങ്ങനെ തക്ലിയിൽ നൂല്ക്കുകയെന്നതു് എന്നെ ഈസ്റ്റിന്ത്യാക്കമ്പനിയുടെ മുഴുവൻ ചരിത്രത്തിലേക്കും നയിക്കും,—അവരെ ഇങ്ങോട്ടു് ആനയിച്ച സാഹചര്യങ്ങൾ, അവർ നമ്മുടെ നൂൽനൂൽപ്പുവ്യവസായം നശിപ്പിച്ച രീതി, അവരെ ഇന്ത്യയിലേക്കാകർഷിച്ച സാമ്പത്തികോദ്ദേശ്യങ്ങൾ പിന്നീടു് അവരെ രാഷ്ട്രീയാഭിലാഷങ്ങളിലേക്കു നയിച്ചതു്, മുകിലന്മാരുടേയും മഹാരാഷ്ട്രരുടേയും പതനത്തിനും ഇംഗ്ലീഷ് ആധിപത്യത്തിന്റെ സ്ഥാപനത്തിനും പിന്നീടു് നമ്മുടെ കാലത്തു് ഉണ്ടായ ജനകീയോൽബുദ്ധതയ്ക്കും അവ കാരണമായിത്തീർന്നതു്, ഇങ്ങനെ പലതിലേക്കും അതെന്നെ നയിക്കും. അങ്ങനെ ഈ പദ്ധതിയുടെ വിദ്യാഭ്യാസപരമായ കഴിവുകൾക്കു് അവസാനമില്ല. ഒരു കുട്ടി, അയാളുടെ മനസ്സിനേയും ഓർമ്മശക്തിയേയും വളരെ ആയാസപ്പെടുത്താതെ, എത്രയധികംവേഗം ഇതൊക്കെ പഠിക്കുമെന്നോ?

''ഈ ആശയം ഞാൻ ഒന്നുകൂടി വിസ്തരിക്കട്ടെ. ഒരു ജീവശ്ശാസ്ത്രജ്ഞൻ നല്ലൊരു ജീവശ്ശാസ്ത്രജ്ഞനാവണമെങ്കിൽ, ജീവശ്ശാസ്ത്രത്തിനപ്പുറമേ, മററുപല ശാസ്ത്രങ്ങളും പഠിക്കേണ്ടതുണ്ടു്. അതുപോലെ, അടിസ്ഥാനവിദ്യാഭ്യാസം, ഒരു ശാസ്ത്രമെന്ന നിലയിൽ കൈകാര്യം ചെയ്യപ്പെടുകയാണെങ്കിൽ, നമ്മെ അവസാനമില്ലാത്ത വിദ്യാസരണികളിലേക്കു നയിക്കും. തക്ലിയുടെ ഉദാഹരണം ഒന്നുകൂടി വിസ്തരിക്കുകയാണെങ്കിൽ, നൂൽനൂല്പിന്റെ യാന്ത്രികപ്രക്രിയകളിൽ മാത്രമല്ലാതെ—അതിൽ വൈദഗ്ദ്ധ്യം നേടേണ്ടതാണെന്നു് തീർച്ചതന്നെ — അതിന്റെ അന്തസ്സത്തയിൽ തന്നെ ശ്രദ്ധ പതിപ്പിക്കുന്ന ഒരു അദ്ധ്യാപകവിദ്യാർത്ഥി, തക്ലിയിലും അതിന്റെ വിവിധവശങ്ങളിലും ശ്രദ്ധ കേന്ദ്രീകരിക്കും. എന്തുകൊണ്ടാണു് തക്ലി ഒരു പിത്തളച്ചക്രവും ഉരുക്കുകമ്പിയും കൊണ്ടുണ്ടാക്കിയിരിക്കുന്നതു് എന്നു് അയാൾ സ്വയം ചോദിക്കും. ആദ്യത്തെ തക്ലിയുടെ ചക്രം എങ്ങനേയെങ്കിലുമുണ്ടാക്കിയതായിരുന്നു. അതിലും പഴയ തക്ലിയിൽ ഒരു മരക്കോലും സ്ലേയ്ററോ കളിമണ്ണോ കൊണ്ടുണ്ടാക്കിയ ചക്രവുമായിരുന്നു. തക്ലി ശാസ്ത്രീയരീതിയിൽ ഭേദപ്പെടുത്തി. ചക്രം പിച്ചളകൊണ്ടും കോൽ ഉരുക്കുകൊണ്ടുമാകുന്നതിനു കാരണമുണ്ടു്. അയാൾ ആ കാരണം കണ്ടുപിടിക്കണം. പിന്നെ, അദ്ധ്യാപകൻ ചോദിക്കണം, ആ ചക്രത്തിനു് ഒരു പ്രത്യേകച്ചുററളവായതെന്തിനു്, അതു കൂടിയാലും കുറഞ്ഞാലും എന്താണു വിരോധം എന്നെല്ലാം. ആ പ്രശ്നങ്ങൾക്കു് അയാൾ തൃപ്തികരമായ സമാധാനം കണ്ടുപിടിക്കുകയും, അതിന്റെ ഗണിതശാസ്ത്രവശങ്ങളിലേക്കു പ്രവേശിക്കുകയുംചെയ്തു കഴിഞ്ഞാൽ, വിദ്യാർത്ഥി നല്ലൊരു എഞ്ചിനീയറാകുന്നു. തക്ലി ഒരു കാമധേനുവായിത്തീരുന്നു. ഈ മാദ്ധ്യമത്തിലൂടെ പകരാവുന്ന

വിജ്ഞാനത്തിന്റെ സാദ്ധ്യതകൾക്ക് കൈയും കണക്കുമില്ല. നിങ്ങൾക്ക് പ്രവൃത്തിയിലുള്ള ഊർജ്ജിതത്തിന്റേയും വിശ്വാസത്തിന്റേയും പരിമിതികൾമാത്രമേ അതു വിധേയമായിരിക്കുകയുള്ളു. നിങ്ങളിവിടെയായിട്ട് മൂന്നാഴ്ചയായി. ഈ പദ്ധതിയനുസരിച്ച് ഗൗരവപൂർവ്വം പ്രവർത്തിക്കാൻ ഇതു നിങ്ങളെ പ്രാപ്തരാക്കിയിട്ടുണ്ടെങ്കിൽ, നിങ്ങൾ ഈ മൂന്നാഴ്ചക്കാലം പ്രയോജനകരമായി ചെലവഴിച്ചു എന്നാണർത്ഥം. നിങ്ങൾ നിങ്ങളോടുതന്നെ പറയും 'ഞാനൊന്നുകിൽ പ്രവർത്തിക്കും, അല്ലെങ്കിൽ മരിക്കും.' എന്ന്

''ഞാൻ നൂൽനൂൽപ്പിന്റെ കാര്യം വിസ്തരിച്ചു പറയുന്നതു് എനിക്കതറിയാവുന്നതുകൊണ്ടാണ്. ഞാനൊരാശാരിയായിരുന്നുവെങ്കിൽ ആശാരിപ്പണിയിലൂടെ ഇതൊക്കെ എന്റെ കുട്ടിയെ പഠിപ്പിക്കും; കാർഡ്ബോർഡുപണിക്കാരനാണ് ഞാനെങ്കിൽ കാർഡുബോർഡിലൂടെയും,''

ഗാന്ധിജി തുടർന്നു: ''മൗലികാശയങ്ങളുള്ളവരും, യഥാർത്ഥ ഉത്സാഹംകൊണ്ടു ദീപ്തരും, തങ്ങളുടെ വിദ്യാർത്ഥികളെ എന്താണു പഠിപ്പിക്കേണ്ടതെന്നു ദിനംപ്രതി ചിന്തിക്കുന്നവരുമായ വിദ്യാഭ്യാസവിദഗ്ദ്ധരെയാണ് നമുക്കാവശ്യം. പഴകിനാറിയ പുസ്തകങ്ങളിൽനിന്ന് അദ്ധ്യാപകനിതു കിട്ടുകയില്ല. അയാൾ സ്വന്തം ചിന്താശക്തിയും വീക്ഷണശക്തിയും ഉപയോഗിച്ച് വിദ്യാർത്ഥികളെ വാങ്മൂലമായും എന്തെങ്കിലും കൈത്തൊഴിലിന്റെ സഹായത്തോടെയും ഇതെല്ലാം പഠിപ്പിക്കണം. ഇതിനർത്ഥം വിദ്യാഭ്യസനരീതിയിലും അദ്ധ്യാപകന്റെ വീക്ഷണരീതിയിലും ഒരു വിപ്ലവമെന്നാണ്. ഇതുവരേയും നിങ്ങൾക്കു മാർഗ്ഗദർശിയായിരുന്നതു് ഇൻസ്പെക്ടർമാരുടെ റിപ്പോർട്ടുകളായിരുന്നു. നിങ്ങളുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾക്കു കൂടുതൽ പണം കിട്ടുവാനും, നിങ്ങൾക്കു കൂടുതൽ ശമ്പളം കിട്ടുവാനുംവേണ്ടി ഇൻസ്പെക്ടർമാർക്ക് ഇഷ്ടപ്പെടുന്നതു ചെയ്യണമെന്നായിരുന്നു നിങ്ങളുടെ ആഗ്രഹം. എന്നാൽ പുതിയ അദ്ധ്യാപകൻ അതൊന്നും ശ്രദ്ധിക്കുകയില്ല. 'ഞാൻ വിദ്യാർത്ഥിയെ കൂടുതൽ നല്ല ഒരു മനുഷ്യനാക്കിയിട്ടുണ്ടെങ്കിൽ, അതിനായി ഞാനെന്റെ കഴിവുകൾ മുഴുവൻ ഉപയോഗിച്ചിട്ടുണ്ടെങ്കിൽ, അവനോടുള്ള കർത്തവ്യം ഞാൻ നിർവ്വഹിച്ചിരിക്കുന്നു; എനിക്കത്രയും മതി' എന്നാണയാൾ പറയുക.

## 57

ചോദ്യം: ഒരു കുട്ടിയുടെ യഥാർത്ഥജോലി ഭാവിയിൽ മറ്റൊന്നാകാനാണ് പോകുന്നതെങ്കിൽ എന്തിനാണയാൾ 7 വർഷം

57. Harijan, 4-3-1939 (Basic Education, P. 77)

ഒരു കൈത്തൊഴിലഭ്യസിക്കുന്നതിനായി പാഴാക്കുന്നത്? ഉദാഹരണമായി ബാങ്കുജോലിക്കാരനാകുമെന്നു പ്രതീക്ഷിക്കപ്പെടുന്ന ഒരു ബാങ്കറുടെ മകൻ എന്തിനാണ് 7 കൊല്ലം നൂൽനൂൽപ്പു പഠിക്കുന്നത്?

ഉത്തരം: ഈ ചോദ്യം പുതിയ വിദ്യാഭ്യാസപദ്ധതിയേക്കുറിച്ചുള്ള കടുത്ത അജ്ഞതയാണു കാണിക്കുന്നത്. അടിസ്ഥാനവിദ്യാഭ്യാസപദ്ധതിയനുസരിച്ച് ആ ബാലൻ സ്കൂളിൽ പോകുന്നത് വെറുമൊരു തൊഴിൽ പഠിക്കാൻ മാത്രമല്ല. പ്രാഥമികവിദ്യാഭ്യാസം നേടുവാൻ, അതായത് ഒരു തൊഴിൽവഴി ബുദ്ധിക്കു പരിശീലനം നൽകാൻ ആണ് അയാൾ അവിടെ പോകുന്നത്. 7 കൊല്ലം ഈ പുതിയ പ്രാഥമികവിദ്യാഭ്യാസം നേടിയ ഒരു ബാലൻ 7 കൊല്ലം സാധാരണഗതിയിൽ സ്കൂൾപഠിപ്പു സിദ്ധിച്ച ഒരാളേക്കാൾ, അധികം നല്ല ഒരു ബാങ്കറാകുമെന്നു ഞാനവകാശപ്പെടുന്നു. രണ്ടാമതുപറഞ്ഞആൾ ഒരു ബാങ്കിംഗ് സ്കൂളിൽ പോകുമ്പോൾ അവിടേയ്ക്കു് പററാത്ത ഒരാളായി കാണപ്പെടും. കാരണം അയാളുടെ കഴിവുകൾക്കുമുഴുവൻ പരിശീലനം കിട്ടിയിരിക്കില്ല. പക്ഷപാതങ്ങൾ മാററാൻ പ്രയാസമാണ്. ഈ പുതിയ വിദ്യാഭ്യാസപദ്ധതി അൽപ്പം സാഹിത്യാഭ്യസനവും അൽപ്പം കൈത്തൊഴിലും കൂടിചേർന്ന ഒന്നല്ലെന്ന കേന്ദ്രവസ്തുത നിങ്ങളെ ബോദ്ധ്യപ്പെടുത്താൻ എനിക്കു് സാധിച്ചിട്ടുണ്ടെങ്കിൽ ഞാൻ ഇന്നത്തെ ജോലി വേണ്ടതുപോലെ ചെയ്തിരിക്കും. ഒരു തൊഴിലിൻെറ മാദ്ധ്യമത്തിലൂടെ, പ്രാഥമികഘട്ടംവരെ സംപൂർണ്ണമായ വിദ്യാഭ്യാസം നൽകലാണത്.

ചോദ്യം: ഓരോ സ്കൂളിലും ഒന്നിലധികം തൊഴിൽ പഠിപ്പിക്കുന്നതല്ലെ കൂടുതൽ നല്ലത്? മാസംതോറും, ആണ്ടുതോറും ഒരേ ജോലിതന്നെ ചെയ്ത് കുട്ടികൾക്കു് മടുപ്പുതോന്നിത്തുടങ്ങിയേക്കും.

ഉത്തരം: ഒരുമാസത്തെ നൂൽനൂൽപ്പുകഴിയുമ്പോഴേക്കും വിദ്യാർത്ഥികൾക്കു മുഷിപ്പനായിട്ടു തോന്നുന്ന ഒരദ്ധ്യാപകനുണ്ടെങ്കിൽ അയാളെ ഞാൻ പുറത്തുതള്ളും. ഒരേ സംഗീതയന്ത്രത്തിൽ പുതിയ പുതിയ ഗാനങ്ങളുണ്ടാകുന്നതുപോലെ, ഓരോ പാഠത്തിലും പുതുമയുണ്ടാകും. ഒരു തൊഴിലിൽനിന്നു മറെറാരു തൊഴിലിലേക്കു മാറിമാറിപ്പോകുന്ന വിദ്യാർത്ഥി, എവിടെയും താമസമുറപ്പിക്കാതെ, ഒരു കൊമ്പിൽനിന്നു മറെറാരു കൊമ്പിലേക്കു ചാടുന്ന മർക്കടത്തേപ്പോലെയാവും. ശാസ്ത്രീയബുദ്ധിയോടെ നൂൽനൂൽപ്പു പഠിപ്പിക്കുന്നതിനു് നൂൽനൂൽപ്പിനുപുറമേ മററു പലതിനേയും കുറിച്ചുള്ള പരിജ്ഞാനം ആവശ്യമാണെന്നു്, നമ്മുടെ ചർച്ചയ്ക്കിടയ്ക്കു്, ഞാൻ കാണിച്ചുതന്നുകഴിഞ്ഞിട്ടുണ്ടു്. താമസിയാതെ

സ്വന്തം തക്ലിയും നൂൽ ചുററാനുള്ള സാധനവും ഉണ്ടാക്കാൻ വിദ്യാൎത്ഥിയെ പഠിപ്പിക്കും. അതുകൊണ്ടു്, ഞാൻ ആരംഭത്തിൽ പറഞ്ഞ കാര്യത്തിലേക്കുതന്നെ മടങ്ങിച്ചെല്ലാം: അദ്ധ്യാപകൻ ശാസ്ത്രീയരീതിയിൽ ഒരു കൈത്തൊഴിൽ അഭ്യസിപ്പിക്കുകയാണെങ്കിൽ, അയാൾ തന്റെ വിദ്യാൎത്ഥികളോടു പല സരണികളിലൂടേയും സംസാരിക്കും. അതെല്ലാം അയാളുടെ കഴിവുകളുടെ മുഴുവൻ വികാസത്തിനു സഹായകമാകയും ചെയ്യും.

## 58

ചോദ്യം: സ്വരാജ്യം, അങ്ങു് പറയുംപോലെ, കൈകൊണ്ടു നൂററ ഒരിഴനൂലിന്മേലാണു് തൂങ്ങിനില്ക്കുന്നതെങ്കിൽ, കാൽനൂററാണ്ടു കാലത്തെ ഖാദിപ്രവൎത്തനത്തിനുശേഷവും സ്വരാജ്യം സമ്പാദിക്കുന്നതിൽ നമുക്കു് എന്തുകൊണ്ടാണു കഴിയാതെവന്നതു്?

ഉത്തരം: കാരണം, നമ്മുടെ അദ്ധ്വാനം ജ്ഞാനംകൊണ്ടു് ഉദ്ദീപ്തമല്ല. ശ്മശാനശാന്തത രണ്ടാമതുപറഞ്ഞതിനെ മൃത്യുഗേഹമാക്കുന്നു. പക്ഷേ, ആത്മാവിലുള്ള ശാന്തി അതിനെ ദിവ്യബോധത്തിന്റെ ഇരിപ്പിടമാക്കുന്നു. അതുപോലെ ആത്മാവില്ലാത്ത അദ്ധ്വാനം ദാസ്യത്തിന്റെ പ്രതീകമാണു്. ജ്ഞാനോദ്ദീപ്തമായ തൊഴിൽ സ്വാതന്ത്ര്യത്തിന്റെ പ്രതീകമാണു്. രണ്ടിനുമിടയ്ക്കു ഭിന്നതയുടെ ഒരു പ്രപഞ്ചംതന്നെയുണ്ടു്. ഖാദിയുടെ ശാസ്ത്രമറിയാതുള്ള ഖാദിപ്രവൎത്തനം, സ്വരാജിനെ സംബന്ധിച്ചിടത്തോളം, വെറും പാഴ്‌വേലയാണെന്നു ഖാദിപ്രവൎത്തകർ മനസ്സിലാക്കണം.

ചോദ്യം: നൂൽനൂല്പിന്റെ ശാസ്ത്രമെന്നതുകൊണ്ടു് നിങ്ങളെന്താണു് അൎത്ഥമാക്കുന്നതു്? അതിലെന്തെല്ലാം കാര്യങ്ങളടങ്ങുന്നു?

ഉത്തരം: ഞാൻ പലപ്പോഴും പറഞ്ഞിട്ടുണ്ടു്, എനിക്കു ഭക്ഷണം ഇല്ലാതെ കഴിയാം, പക്ഷേ, യജ്ഞമെന്നനിലയിലുള്ള നൂൽനൂല്പുകൂടാതെ കഴിയില്ല, എന്നു്. എന്നെപ്പോലെ ഇത്രതെററാത്ത ചിട്ടയോടും, ഹൃദയപൂൎവ്വമായ ഉത്സാഹത്തോടുംകൂടി നൂൽനൂല്ക്കുന്ന ഒരാൾ ഇന്ത്യയിലില്ലെന്നു ഞാൻ അവകാശപ്പെട്ടിട്ടുണ്ടു്. എന്നാലും ഞാൻ പറയും, അതൊന്നുംതന്നെ ശാസ്ത്രീയജ്ഞാനത്തിനു പകരം നില്ക്കുകയില്ലെന്നു്. ശാസ്ത്രീയജ്ഞാനം നേടുന്നതിനു നിങ്ങൾ ചെയ്യുന്ന ഓരോ കൃത്യത്തിന്റേയും കാര്യകാരണങ്ങളേക്കുറിച്ചുള്ള സ്ഥിരമായ അന്വേഷണബുദ്ധി ആവശ്യമാണു്. ചൎക്കയിൽ സ്വരാജും ശാന്തിയും ഉണ്ടെന്ന ഉറപ്പുമാത്രംപോരാ. ഒരു ശാസ്ത്രീയ മനസ്സിനു്, കാര്യങ്ങൾ ശാസ്ത്രീയമാണെന്നു വിശ്വസിക്കുന്നതുകൊണ്ടുമാത്രം തൃപ്തിയുണ്ടാവില്ല. യുക്തിയിൽ ഒരു അടിസ്ഥാനം

58. Harijan, 21-3-1946, pp. 58—59

കണ്ടെത്തണമെന്നു് അയാാം നിബ്ബന്ധിക്കും. യുക്തിയുമായി ബന്ധപ്പെട്ട കാര്യങ്ങളിലേക്കു കടക്കുമ്പോാം, വിശ്വാസം മുടന്തിത്തുടങ്ങുന്നു. യുക്തിയുടെ മണ്ഡലം അവസാനിക്കുന്നിടത്തു് അതിൻേറതു് ആരംഭിക്കുന്നു. യുക്തിയുടെ അടിസ്ഥാനത്തിലുള്ള നിഗമനങ്ങാം അസ്ഥിരവും, കൂടുതൽ ഉയർന്ന യുക്തിക്കു വശംവദവും ആയിക്കാണാം. പക്ഷേ, വിശ്വാസത്തിലുറപ്പിച്ച നിഗമനങ്ങാം അചഞ്ചലമായിരിക്കും. ശാസ്ത്രത്തിൻെറ പരിമിതികാം പ്രസ്താവിക്കുകയെന്നാൽ, അതിനെ നിസ്സാരമാക്കുക എന്നല്ല അത്ഥം. നമുക്കു് അതിൻെറ സ്ഥാനത്തു് അതില്ലാതെ കഴിയുകയില്ല.

ഞാൻ ചക്ക് കണ്ടുപിടിച്ചതു് വെറും സഹജാവബോധംകൊണ്ടായിരുന്നു. അറിവിൻെറ പിൻബലമതിനുണ്ടായിരുന്നില്ല. ഞാൻ ചക്കിയെ കർഘാ—കൈത്തറി—യുമായി മാറിയാണു് ധരിച്ചതു്. പിന്നീടു് പരേതനായ മഗൽലാൽഗാന്ധിയുടെ സഹായത്തോടെ ഞാനതിൻെറ സാദ്ധ്യതകാം പരീക്ഷിച്ചറിയാൻ ശ്രമിച്ചു. ഉദാഹരണത്തിനു് ഒരു ചോദ്യം ഉയർന്നുവന്നു: എന്തുകൊണ്ടു് കതിർ ഇരുമ്പുകൊണ്ടുണ്ടാക്കിയതാവണം? പിച്ചളകൊണ്ടായിക്കൂടാ? അതു കട്ടികുറഞ്ഞതാകണമോ? കൂടിയതാകണമോ? ഏതാണു് ശരിയായ കനം? ഞങ്ങാം മില്ലിലെ കതിർ ഉപയോഗിച്ചു തുടങ്ങി. കതിരിൻെറ പിടി മുളകൊണ്ടോ മരംകൊണ്ടോ ആക്കിയിരുന്നു. പിന്നീടു ഞങ്ങാം തോലും ഗട്ടുംകൊണ്ടു് ബയറിങ്ങുകളുണ്ടാക്കാൻ തുടങ്ങി. കതിർ വേഗത്തിൽ വളയാൻ തുടങ്ങി; അതു നിവത്താൻ ബുദ്ധിമുട്ടുമായിരുന്നു. അതുകൊണ്ടു ഞങ്ങാം തുന്നുന്ന സൂചികൊണ്ടും, ഒട്ടക്കം കടക്കമ്പികൊണ്ടും അതുണ്ടാക്കാൻ തുടങ്ങി. ഇതിനെല്ലാം ഗവേഷണബുദ്ധിയും ശാസ്ത്രീയാന്വേഷണശീലവും വേണ്ടിയിരുന്നു.

ഒരു ശാസ്ത്രീയബുദ്ധിയുള്ള ഖാദിപ്രവർത്തകൻ ഇവിടെ അവസാനിപ്പിക്കുകയില്ല. എന്തുകൊണ്ടാണു് ചക്കിയെന്നുവെച്ചതു്, എന്തുകൊണ്ടു് നൂൽനൂല്പുമില്ലാകരുതു്? ജനങ്ങാം വസ്ത്രധാരണത്തിനു് നൂൽനൂല്പുമില്ലുകളെ ആശ്രയിക്കാൻ തുടങ്ങിയാൽ, മില്ലിൻെറ നിയന്താക്കാം ജനങ്ങളെയും നിയന്ത്രിക്കും; അങ്ങനെ വ്യക്തിസ്വാതന്ത്ര്യം നശിച്ചുപോകും. ഇന്നു് ഏതൊരാാംക്കും ലണ്ടനോ ന്യൂയോർക്കോ കീഴടക്കണമെങ്കിൽ 24 മണിക്കൂർ അവിടുത്തെ വിദ്യുച്ഛക്തിയുടേയും ജലവിതരണത്തിൻേറയും ശ്രംഖല അറുത്തുകളഞ്ഞാൽ മതി. സാമൂഹ്യജീവിതത്തിനു് വ്യക്തിസ്വാതന്ത്ര്യവും വേണം, പരസ്പരാശ്രയവും വേണം. ഒരു റോബിൻസൺ ക്രൂസോവിനുമാത്രമേ സ്വയംപര്യാപ്തത നേടാൻ കഴിയൂ. ഒരാാം തൻെറ അവശ്യാവശ്യങ്ങളെല്ലാം തൃപ്തികരമാംവണ്ണം നേടിക്കഴിഞ്ഞാൽ, മററുകാര്യങ്ങാംക്കു് അയാാം അയൽപക്കക്കാരുടെ സഹകരണംതേടും. അതായിരിക്കും ശരിയായ സഹകരണം. അങ്ങനെ

**നൂൽനൂല്**പ്പുചക്രത്തിന്റെ ശാസ്ത്രീയപഠനം സാമൂഹ്യപഠനത്തിലേക്ക് വഴിതെളിക്കും. ചർക്കയുമായി ബന്ധപ്പെട്ട നാനാശാസ്ത്രങ്ങളും നാം അഗാധമായി പഠിച്ചില്ലെങ്കിൽ, ചർക്ക നമ്മുടെ കൈയിൽ സ്വാതന്ത്ര്യസമ്പാദനത്തിനുള്ള ഒരു ശക്തിയായ ആയുധമായിത്തീരുകയില്ല. അതു് ഇന്ത്യയെ സ്വതന്ത്രമാക്കുകമാത്രമല്ല ചെയ്യുക, ലോകത്തിനുമുഴുവൻ സ്വാതന്ത്ര്യമാർഗ്ഗം ചൂണ്ടിക്കാണിക്കുകയും ചെയ്യും.

ഇന്ത്യയ്ക്കു് ഒരുകാലത്തു് കണ്ടുപിടുത്തത്തിനുള്ള ആവേശം കുറവുണ്ടായിരുന്നില്ലെന്നും, ഇപ്പോഴും അതു നിദ്രാണമായിരിക്കുകയാണെന്നും പണ്ഡിററ് ജവഹർലാൽ നെഹ്റു, ഉചിതമായിത്തന്നെ പ്രസ്താവിച്ചിരിക്കുന്നു. ഒരാൾക്കു ശാസ്ത്രീയവീക്ഷണം ഒരിക്കൽ കിട്ടിക്കഴിഞ്ഞാൽ, അതു് അയാളുടെ ഓരോ പ്രവൃത്തിയിലും നിഴലിച്ചുകാണാം; അയാളുടെ ആഹാരം, ജലപാനം, വിശ്രമം, ഉറക്കം തുടങ്ങിയവയെല്ലാം ശാസ്ത്രീയമായി ചിട്ടപ്പെടുത്തിയതും, ഓരോന്നിന്റേയും കാര്യകാരണങ്ങളറിഞ്ഞു ചെയ്യുന്നതുമാകും. അവസാനമായി, ശാസ്ത്രീയബുദ്ധിക്കു് അനാസക്തിയും വേണം; ഇല്ലെങ്കിൽ അതു ഭ്രാന്താലയത്തിൽ ചെന്നെത്തും. ഈ പ്രപഞ്ചത്തിലുള്ളതെല്ലാം ദൈവത്തിൽനിന്നുണ്ടായതാണെന്നു് ഉപനിഷത്തിൽ പറയുന്നു. എല്ലാം ദൈവത്തിന്റേതാണ്. അദ്ദേഹത്തിനർപ്പിച്ചിട്ടേ നാമതു് അനുഭവിക്കാവൂ. അങ്ങനെയായാൽ സുഖദുഃഖങ്ങളും, ജയാപജയങ്ങളുമെല്ലാം, നിങ്ങളെ സംബന്ധിച്ചിടത്തോളം, ഒരുപോലെതന്നെയായിരിക്കും.

ഒരു കാര്യംകൂടി: സ്വേച്ഛാധികാരിക്കു് ചർക്കയെ നശിപ്പിക്കണമെന്നുണ്ടെങ്കിൽത്തന്നെ എന്താണ്? അങ്ങനെ സംഭവിക്കുന്നെങ്കിൽ നാമും ചർക്കയോടൊന്നിച്ചു മരിക്കണമെന്നും, അതിന്റെ നാശം കാണാൻ ജീവിച്ചിരിക്കരുതെന്നുമാണു് എന്റെ ഉത്തരം. അത്തരത്തിൽ ജീവത്യാഗം ചെയ്യുന്ന ഓരോ ഖാദിപ്രവർത്തകന്റേയും സ്ഥാനത്തു്, ആയിരക്കണക്കിനാളുകൾ ഉയർന്നുവരും. അയാളുടെ ഇച്ഛാശക്തിയുടെ പ്രവർത്തനം അയാൾ പ്രതിനിധാനം ചെയ്യുന്ന ലക്ഷ്യത്തിന്മേൽ അവസാനവിജയത്തിന്റെ മുദ്രപതിക്കും.

## 5. അദ്ധ്യയനഭാഷ

### 59

എന്റെ അഭിപ്രായത്തിൽ ഇതു് വിദ്യാഭ്യാസപണ്ഡിതന്മാർ തീരുമാനിക്കേണ്ട ഒരു പ്രശ്നമല്ല. ഒരു സ്ഥലത്തെ ബാലന്മാരേയും ബാലികമാരേയും ഏതു ഭാഷയിലൂടെയാണ് വിദ്യയഭ്യ

59. Harijan, 9-7-1938 (Towards New Education, P. 53)

സിപ്പിക്കേണ്ടതെന്ന് അവക്ക് തീരുമാനിക്കാൻ സാദ്ധ്യമല്ല. ഓരോ സ്വതന്ത്രരാജ്യത്തും ആ പ്രശ്നം, അവക്കുവേണ്ടി, തീരുമാനിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. പഠിപ്പിക്കേണ്ട വിഷയങ്ങളും അവക്ക് തീരുമാനിക്കാനാവുകയില്ല. അതു് അവരുടെ രാജ്യത്തിന്റെ ആവശ്യങ്ങളനുസരിച്ചിരിക്കും. രാജ്യത്തിന്റെ ഹിതം കഴിയുന്നത്ര നല്ലനിലയിൽ നടപ്പിലാക്കുകയെന്ന അവകാശം അവക്ക് തികച്ചും ഉണ്ട്. ഈ രാജ്യം യഥാർത്ഥത്തിൽ സ്വതന്ത്രമാകുമ്പോൾ അദ്ധ്യയനഭാഷാപ്രശ്നം ഒരുവഴിക്ക് തീരുമാനിക്കപ്പെടും; വിദ്യാഭ്യാസ പണ്ഡിതന്മാർ പാഠ്യപദ്ധതിയും അതനുസരിച്ചുള്ള പാഠ്യപുസ്തകങ്ങളും തയ്യാറാക്കും. സ്വാതന്ത്ര്യയിലെ വിദ്യാഭ്യാസത്തിന്റെ സന്തതികൾ രാജ്യത്തിന്റെ ആവശ്യങ്ങൾ നിർവ്വഹിക്കാൻ മതിയായവരാകും—ഇന്നു് അവർ വിദേശഭരണകർത്താക്കളുടെ ആവശ്യങ്ങൾ നിറവേററാൻ പോന്നവരായിരിക്കുന്നപോലെ. വിദ്യാഭ്യാസം സിദ്ധിച്ച വർഗ്ഗമായ നാം ഈ പ്രശ്നവുമായി കളിക്കുന്നിടത്തോളംകാലം, നമുക്ക് നമ്മുടെ സ്വപ്നത്തിലുള്ള സ്വതന്ത്രവും ആരോഗ്യകരവുമായ ഭാരതം സൃഷ്ടിക്കുവാൻ കഴിയുമോ എന്നു ഞാൻ ശങ്കിക്കുന്നു. നമുക്ക് നമ്മുടെ ബന്ധത്തിൽനിന്നു്—അതു് വിദ്യാഭ്യാസപരമോ, സാമ്പത്തികമോ, സാമൂഹ്യമോ, രാഷ്ട്രീയമോ ആകട്ടെ— അത്യദ്ധ്വാനം ചെയ്തു് വിമുക്തരാകണം. ആ പരിശ്രമംതന്നെ സമരത്തിന്റെ മുക്കാൽഭാഗവും ആണു്.

## 60

അദ്ധ്യയനഭാഷ പതുക്കെപ്പതുക്കെയല്ലാതെ ഉടനെതന്നെ മാററുകയാണെങ്കിൽ, നമ്മുടെ ആവശ്യം നിറവേററാനുള്ള പാഠപുസ്തകങ്ങളും അദ്ധ്യാപകന്മാരും വളരെക്കുറച്ചുസമയംകൊണ്ടുതന്നെ ഉണ്ടാകുന്നതായിക്കാണാം. നാം ഇക്കാര്യം ഗൗരവമായെടുക്കുകയാണെങ്കിൽ, ഒരു വിദേശഭാഷയിലൂടെ സംസ്ക്കാരത്തിന്റെ ആവശ്യഘടകങ്ങൾ പഠിക്കാനുള്ള പരിശ്രമത്തിൽ രാഷ്ട്രത്തിന്റെ സമയവും ആരോഗ്യവും ദുർവ്യയം ചെയ്യുകയെന്ന ദുരന്തത്തിൽ നമുക്കൊരിക്കലും ഭാഗഭാക്കാകേണ്ട ആവശ്യമുണ്ടാകുകയില്ലായിരുന്നുവെന്നു് നമുക്ക്, ഒരുവർഷത്തിനിടയ്ക്കുതന്നെ, കാണാൻ കഴിയും. വിജയത്തിനുള്ള വ്യവസ്ഥ ഇതാണു്: സംസ്ഥാനഗവണ്മെൻറുകൾക്ക് കോടതികളുടെമേൽ സ്വാധീനശക്തിയോ അധികാരമോ ഉണ്ടെങ്കിൽ, കോടതികളിലും ഗവർമ്മെൻറാഫീസ്സുകളിലും ഉടനടി സംസ്ഥാനഭാഷകൾ നിസ്സംശയമായും നടപ്പിലാക്കണം. അത്തരം പരിഷ്ക്കാരത്തിന്റെ ആവശ്യകത ബോദ്ധ്യമായാൽ, നമുക്ക് അതു് ഉടൻതന്നെ കൈവരുത്താൻ സാധിക്കും.

60. Harijan, 30-7-1938 (Towards New Education. pp. 53—54)

## 61

ഇങ്ങോട്ടുവരുന്ന ചെറുപ്പക്കാൎക്ക് അവരുടെ നാട്ടുഭാഷകളിലൂടെ വിദ്യാഭ്യാസം സിദ്ധിക്കാൻ ഈ സൎവ്വകലാശാല (കാശി ഹിന്ദു സർവ്വകലാശാല) ശ്രദ്ധിക്കുമെന്ന് ഞാനാശിക്കുന്നു. നമ്മുടെ ഭാഷകൾ നമ്മുടെതന്നെ പ്രതിഫലനങ്ങളാണ്, അതുകൊണ്ടു്, നമ്മുടെ ഭാഷകൾക്ക് ഏററവും ഉത്തമമായ ചിന്തകൾ ആവിഷ്ക്കരിക്കാൻ കഴിവില്ലെന്ന് നിങ്ങൾ എന്നോടു പറയുകയാണെങ്കിൽ, ഞാൻ പറയുന്നു, നാം ഈ ജീവിതത്തിൽനിന്നും എത്ര വേഗം തുടച്ചുനീക്കപ്പെടുന്നുവോ അത്രയും നമുക്കു നന്ന്, എന്ന്. ഇംഗ്ലീഷിന് എന്നെങ്കിലും ഇന്ത്യയുടെ ദേശീയഭാഷയാകാൻ കഴിയുമെന്നു സ്വപ്നേപി വിചാരിക്കുന്ന ആരെങ്കിലുമുണ്ടോ? ('ഒരിക്കലുമില്ല' എന്ന മുറവിളികൾ) എന്തിനാണ് രാഷ്ട്രത്തിനിങ്ങനെയൊരു ദുർഘടം? ഇംഗ്ലീഷ്കുട്ടികളുമായി നമ്മുടെ കുട്ടികൾക്ക് എത്രമാത്രം സാമ്യമില്ലാത്ത ഒരു പന്തയമാണ് ഓടേണ്ടിവരുന്നത് എന്ന് ഒരുനിമിഷം ചിന്തിക്കുക. എനിക്കു് ചില പൂനാ പ്രൊഫസർമാരുമായി അടുത്തുസംസാരിക്കാനുള്ള ഭാഗ്യമുണ്ടായിട്ടുണ്ടു്. ഓരോ ഇന്ത്യൻവിദ്യാൎത്ഥിക്കും, തന്റെ അറിവ് ഇംഗ്ലീഷിൽക്കൂടെ സമ്പാദിക്കേണ്ടിവന്നതുകൊണ്ടു്, ജീവിതത്തിലെ ഏററവും വിലപ്പെട്ട ആറുവർഷങ്ങളെങ്കിലും നഷ്ടപ്പെടുത്തേണ്ടിവന്നിരിക്കുന്നു എന്നവർ എന്നോടുറപ്പിച്ചു പറഞ്ഞിട്ടുണ്ടു്. ഈ സംഖ്യയെ നമ്മുടെ വിദ്യാലയങ്ങളിൽനിന്നും കലാശാലകളിൽനിന്നുംപുറത്തിറങ്ങുന്ന വിദ്യാൎത്ഥികളുടെ സംഖ്യകൊണ്ടു പെരുക്കി നോക്കിയാലറിയാം എത്രയായിരം വർഷങ്ങളാണ് രാഷ്ട്രത്തിനു പൊതുവെ നഷ്ടപ്പെട്ടിട്ടുള്ളതെന്ന്. നമുക്ക് സ്വന്തമായി ഒന്നും ചെയ്യാൻ ത്രാണിയില്ലെന്നാണ് നമുക്കെതിരായുള്ള ആരോപണം. ജീവിതത്തിലെ വിലപ്പെട്ട വൎഷങ്ങളത്രയും ഒരു വിദേശഭാഷ സ്വാധീനമാക്കാൻ ചെലവിടുന്ന നമുക്ക് അതെങ്ങനെയുണ്ടാവാനാണ്? ഈ വിദേശഭാഷ പഠിക്കുകയെന്ന പരിശ്രമത്തിലും നാംപരാജയമടയുന്നു. ഏതായാലും ഇംഗ്ലീഷ്വിദ്യാഭ്യാസം സിദ്ധിച്ച ഇന്ത്യയാണ് മുന്നോട്ടുപോകുന്നതും രാഷ്ട്രത്തിനെന്തെങ്കിലും ഗുണം ചെയ്യുന്നതുമെന്ന് ചിലർ പറയുന്നതുകേട്ടിട്ടുണ്ടു്. അതു മറിച്ചാണെങ്കിൽ അസംബന്ധമാവും. നമുക്കു കിട്ടുന്നവിദ്യാഭ്യാസം ഇംഗ്ലീഷ്വിദ്യാഭ്യാസം മാത്രമാണ്. നാമതിനു വല്ലതും പകരംകൊടുത്തു കാണിച്ചേ മതിയാവൂ. പക്ഷേ കഴിഞ്ഞ 50 വൎഷക്കാലമായി നമുക്കു നാട്ടുഭാഷകളിലൂടെയാണു് വിദ്യാഭ്യാസം സിദ്ധിച്ചിരുന്നതെന്നു വിചാരിക്കുക. നമുക്കിന്നു് എന്തുണ്ടായിരുന്നേനെ? ഒരു സ്വതന്ത്രഭാരതമുണ്ടാവുമായിരുന്നു; വിദ്യാഭ്യാസമുള്ള മനുഷ്യരുണ്ടാവുമായിരുന്നു; അവർ സ്വന്തംരാജ്യ

---

61. Speeches and Writings of Mahatma Gandhi, 4-2-1916 (Towards New Education, pp. 47—48)

ത്തു് വിദേശികളെപ്പോലെ ആയിരിക്കയില്ലായിരുന്നു; മറിച്ചു്, അവർ, രാഷ്ട്രത്തിന്റെ ഹൃദയത്തോടു സംസാരിച്ചുകൊണ്ടു്, സാധുക്കളിൽവെച്ചു സാധുക്കളായവർക്കിടയ്ക്കു് പ്രവർത്തിക്കുമായിരുന്നു കഴിഞ്ഞ 50 കൊല്ലക്കാലംകൊണ്ടു് അവർ നേടിയതെന്തും രാഷ്ട്രത്തിന്റെ പൈതൃകസമ്പത്താകുമായിരുന്നു (ഹർഷാരവം). ഇന്നു്, നമ്മുടെ ഭാര്യമാർപ്പോലും നമ്മുടെ ഉത്തമചിന്തകളിൽ ഭാഗഭാക്കുകളല്ല. പ്രൊഫസർ ബോസിനേയും പ്രൊഫസർ റേയെയും നോക്കൂ. അവരുടെ അത്യുജ്ജ്വലങ്ങളായ ഗവേഷണഫലങ്ങൾ ബഹുജനങ്ങളുടെ പൊതുമുതലല്ല എന്നതു് അപമാനകരമായൊരുസത്യമല്ലേ?

## 62

അതിനുംപുറമേ തങ്ങൾ (കലാലയവിദ്യാർത്ഥികൾ) മാതൃഭാഷയിലൂടെ പഠിച്ചതു് വീട്ടിൽച്ചെന്നാൽ സ്വന്തം അമ്മമാർക്കും സഹോദരിമാർക്കും സരളമായി പറഞ്ഞുകൊടുക്കാൻ അവർക്കു കഴിയും. അങ്ങനെ അവരെയും തങ്ങളുടെ വഴിക്കു കൂട്ടാൻപററും. സ്ത്രീകളെ പുരുഷന്മാരുടെ 'നല്ലാതിമെയ്യു്' എന്നു വിശേഷിപ്പിച്ചിട്ടുണ്ടു്. ഇന്നു് ഇന്ത്യയിലെ സ്ത്രീകളുടേയും പുരുഷന്മാരുടേയും ചിന്താലോകങ്ങൾക്കിടയ്ക്കു് വലിയൊരു വിടവുണ്ടായിട്ടുണ്ടു്. വിദേശഭാഷയുടെ നുഴഞ്ഞുകയററമാണു് ഇതിനു കാരണം. നമ്മുടെ സ്ത്രീജനങ്ങൾ പിന്നോക്കം നില്ക്കുന്നവരും അജ്ഞരുമായതുകൊണ്ടു്, ഇന്ത്യ ഇന്നു് ശരീരത്തിന്റെ നല്ലഭാഗത്തിനു് പക്ഷവാതം ബാധിച്ച ഒരു രോഗിയെപ്പോലെയാണു്. ഈ വൈഷമ്യം നീങ്ങാതെ ഇന്ത്യക്കു് തന്റെ പൂർണ്ണമായ അന്തസ്സു് സാക്ഷാൽകരിക്കാൻ സാധിക്കില്ല.

# 6. പാഠ്യക്രമത്തിൽ ഇംഗ്ളീഷിന്റെ സ്ഥാനം

## 63

ചോദ്യം: ഈ പരിപാടിയിൽ ഇംഗ്ലീഷിന്റെ സ്ഥാനമെന്തു്? ആ ഭാഷ നിർബ്ബന്ധിതമാക്കണമോ, അതോ, ഐച്ഛികമായ ഒരു ദ്വിതീയഭാഷമാത്രമായി പഠിപ്പിച്ചാൽ മതിയോ?

ഞാൻ മാതൃഭാഷയോടു് — അതിനെന്തെല്ലാം കുറവുണ്ടായിരുന്നാലും—, മാതാവിന്റെ മാറിനോടെന്നപോലെ, പററിനില്ക്കുന്നു. അതിനു മാത്രമേ എനിക്കു് ജീവദായകമായ മുലപ്പാൽ തരാനാവൂ. ഞാൻ ആംഗലഭാഷയെ അതിന്റെ നിലയ്ക്കു സ്നേഹിക്കുന്നു; പക്ഷേ, അതിനവകാശമില്ലാത്ത സ്ഥാനം അതു കൈയേറുകയാണെങ്കിൽ,

62 Harijan, 18-8-1946 (To the Students, P. 264)
63 Harijan, 25-8-1946, P. 284

ഞാനതിന്റെ ഏററവും വലിയ ശത്രുവായിത്തീരും. ഇംഗ്ലീഷ് ഇന്ന് ലോകഭാഷയാണെന്നു സർവ്വസമ്മതമാണ്. ഞാനതിന്ന് രണ്ടാംസ്ഥാനം, ഐച്ഛികഭാഷയെന്ന സ്ഥാനം നല്കും. അതും സ്കൂളിലല്ല, സർവ്വകലാശാലവിദ്യാഭ്യാസത്തിൽമാത്രം. അതു കുറച്ചാളുകൾക്കേ വേണ്ടൂ; ജനലക്ഷങ്ങൾക്കുവേണ്ടി നിർബ്ബന്ധിതസൗജന്യപ്രാഥമികവിദ്യാഭ്യാസത്തിനുപോലും, നമുക്കു ഏർപ്പാടുകളില്ലാതിരിക്കുമ്പോൾ, ഇംഗ്ലീഷു പഠിക്കാൻ നമുക്കെങ്ങനെ ഏർപ്പാടുകളുണ്ടാക്കാൻ കഴിയും? റഷ്യക്കു ഇംഗ്ലീഷിന്റെ സഹായമില്ലാതെയാണ് ഇത്രയും ശാസ്ത്രീയപുരോഗതിയുണ്ടാക്കാൻകഴിഞ്ഞതു്. ഇംഗ്ലീഷില്ലാതെ കഴിയില്ല എന്നു നമുക്കു തോന്നുന്നതു് നമ്മുടെ മാനസികമായ് അടിമത്തം കാരണമാണ്. എനിക്കു ഈ പരാജയബോധത്തിലടിയുറച്ച മതം അഭിമതമല്ല.

## 64

എന്നാൽ ഞാൻ ആംഗലഭാഷയേയും ആംഗ്ലേയരേയും സ്നേഹിക്കുന്ന ഒരാളാണ് എന്നു് എല്ലാവരും അറിയട്ടെ. പക്ഷേ, എന്റെ സ്നേഹം വിവേകപൂർവ്വവും ബുദ്ധിപൂർവ്വവുമാണ്. അതുകൊണ്ടു ഞാൻ രണ്ടിനും അവയർഹിക്കുന്നസ്ഥാനമാണു നല്കുന്നതു്. അങ്ങനെ, ഞാൻ മാതൃഭാഷയേയോ, ഇന്ത്യയിലെ മുഴുവൻ ദേശീയഭാഷയായ ഹിന്ദുസ്ഥാനിയേയോ മാററി ഇംഗ്ലീഷ് പകരം വെക്കാനനുവദിക്കുകയില്ല. അതുപോലെതന്നെ ഇംഗ്ലീഷുകാരോടുള്ള സ്നേഹംമൂലം ഞാൻ എന്റെ നാട്ടുകാരെ ഉപേക്ഷിക്കാനും ഇടയാവില്ല. അവരുടെ താല്പര്യത്തിനു് ഹാനിവരുവാൻ ഒരുവിധത്തിലും എനിക്കു് അനുവദിക്കാൻ സാദ്ധ്യമല്ല. അന്താരാഷ്ട്രീയമായ ആശയവിനിമയത്തിൽ ഇംഗ്ലീഷിന്റെ മഹത്തായപ്രാധാന്യം ഞാൻ അംഗീകരിക്കുന്നു. അന്താരാഷ്ട്രീയമണ്ഡലത്തിൽ ഭാരതത്തെ പ്രതിനിധാനം ചെയ്യേണ്ടുന്ന ഏതാനും ഭാരതീയർ, രണ്ടാംഭാഷയെന്നനിലയ്ക്കു്, ഇംഗ്ലീഷ് അറിഞ്ഞിരിക്കണമെന്നും എനിക്കഭിപ്രായമുണ്ടു്. പാശ്ചാത്യചിന്തയുടേയും ശാസ്ത്രത്തിന്റെയും മണ്ഡലത്തിലേക്കു് നമ്മുടെ മുമ്പിൽ തുറന്നുകിടക്കുന്ന ഒരു തുറന്നജനൽ എന്ന നിലയ്ക്കു ഞാനതിനെ പരിഗണിക്കുന്നു. ഇതിനും ഞാൻ ഒരു വിഭാഗത്തെ മാററിനിർത്തും. അവർ മുഖാന്തരം, ഇന്ത്യൻഭാഷകളിലൂടെ, പാശ്ചാത്യദേശത്തുനിന്നു് അവർ നേടിയ വിജ്ഞാനം ഞാൻ പ്രചരിപ്പിക്കും. ഒരു വിദേശഭാഷയാകുന്ന മാദ്ധ്യമത്തിലൂടെ നിർബ്ബന്ധപൂർവ്വം ബുദ്ധി വികസിപ്പിച്ചു്, നമ്മുടെ കുട്ടികൾക്കു് വലിയ ഭാരവും ആരോഗ്യഹാനിയും വരുത്തിവെക്കാൻ ഞാൻ ഒരുക്കമില്ല. നമ്മുടെ ഇപ്പോഴത്തെ അസ്വാഭാവികമായ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ രൂപവല്ക്കരണത്തിനു് ഉത്തരവാദികളായവർ വലിയ പാപമാണു ചെയ്യു

64 Harijan, 1-2-1942 (Thoughts on National Language, P. 97)

ന്നതെന്നാണ് എന്റെ ദൃഢമായ അഭിപ്രായം. ലോകത്തിന്റെ മറേറതൊരുഭാഗത്തും ഇത്തരമൊരേർപ്പാട് അജ്ഞാതമാണ്. നാശരംഗത്തിനു വളരെ അടുത്തിരിക്കുന്നതുകൊണ്ട്, രാഷ്ട്രം അനുഭവിക്കുന്നതകർച്ച നാമറിയാതിരിക്കുകയാണ്. മൂകരും മർദ്ദിതരുമായ ജനലക്ഷങ്ങളുമായി നിത്യവും അടുത്തു പരിചയിക്കുന്നതുകൊണ്ട് എനിക്കീ തകർച്ചയുടെ ഭീകരസ്വഭാവം എന്നും കാണാൻ കഴിയുന്നുണ്ട്.

## 65

....നിങ്ങൾക്കറിയാം, അഥവാ നിങ്ങൾ അറിയണം, ഞാൻ ഇംഗ്ലീഷുഭാഷയെ വളരെയധികം സ്നേഹിക്കുന്ന ഒരാളാണെന്ന്. പക്ഷേ, ഈ നിറഞ്ഞ ജനലക്ഷങ്ങളുമായി തങ്ങളുടെ ഭാഗധേയം പങ്കുവെയ്ക്കാൻ ഉദ്ദേശിക്കപ്പെടുന്ന വിദ്യാർത്ഥികൾ ഇംഗ്ലീഷിലല്ല, ഹിന്ദിയിലാണ് കൂടുതൽ ശ്രദ്ധിക്കേണ്ടതെന്നു വിശ്വസിക്കുന്നവനാണ് ഞാൻ. നിങ്ങൾ ഇംഗ്ലീഷ് പഠിക്കരുതെന്നു ഞാൻ പറയുകയില്ല; ഏതുവിധവും അതു പഠിക്കുക. പക്ഷേ, എനിക്കു കാണാൻ കഴിയുന്നിടത്തോളം ദശലക്ഷക്കണക്കായ ഭാരതീയഗൃഹങ്ങളിലെ ഭാഷ ഇംഗ്ലീഷാവാൻ വയ്യ. അത് ആയിരക്കണക്കിലോ പതിനായിരക്കണക്കിലോ ഒതുക്കിനിർത്താം; എന്നാൽ അത് ദശലക്ഷങ്ങളിൽ ചെന്നെത്തുകയില്ല.

## 66

നിങ്ങൾ ശ്രദ്ധിച്ചില്ലെങ്കിൽ, നഗരപ്രദേശങ്ങളിലെ അടിസ്ഥാനവിദ്യാഭ്യാസം ഗ്രാമപ്രദേശങ്ങളുടേതിൽനിന്നു വ്യത്യസ്തമായ ഒരു മാർഗ്ഗത്തിലൂടെയാവും പുരോഗമിക്കുക. ഉദാഹരണത്തിന് മാതൃഭാഷയ്ക്കു ഹാനികരമാംവണ്ണം ഇംഗ്ലീഷ് നടപ്പാവുകയും, ഒരു തരം മേന്മമനോഭാവം അതുണ്ടാക്കുകയും ചെയ്യും.

എന്റെ പദ്ധതി ഗ്രാമങ്ങളെ ഉദ്ദേശിച്ച് ആസൂത്രണം ചെയ്തതാണെന്നു ഞാൻ സമ്മതിക്കുന്നു. ഞാനതിനെ കൂടുതൽ വിശദീകരിക്കുന്നതിനിടയ്ക്ക്, ഈ പദ്ധതി നഗരത്തിൽ നടപ്പാക്കുമ്പോൾ, ചില മാററങ്ങൾ ചെയ്യേണ്ടിവരുമെന്നു പറയുകയുണ്ടായി. അദ്ധ്യയനോപാധികളെന്ന നിലയിൽ വ്യവസായങ്ങളെ ഉപയോഗിക്കുന്നതിനോടനുബന്ധിച്ചാണ് ഇതുപറഞ്ഞത്. ഇംഗ്ലീഷിനു പ്രാഥമികവിദ്യാഭ്യാസഘട്ടത്തിൽ എന്തെങ്കിലും സ്ഥാനമുണ്ടാകുമെന്ന് ഞാൻ ഒരിക്കലും വിചാരിച്ചിരുന്നില്ല. ഈ പദ്ധതി ഇന്നേവരെ പ്രാഥമികഘട്ടവുമായി മാത്രമേ ബന്ധപ്പെട്ടിരുന്നുള്ളു. പ്രാഥമികഘട്ടം ഇംഗ്ലീഷൊഴിച്ചുള്ള മട്രിക്കുലേഷനു തുല്യമാക്കി

---

65. Harijan, 17-11-1933 (To the Students, P. 198)
66. Harijan, 9-9-1939, P. 261

യിട്ടുണ്ടു് എന്നതു നിസ്സംശയമാണ്. കുട്ടികളുടെമേൽ ഇംഗ്ലീഷ് അടിച്ചേല്പിക്കുന്നതു് അവരെ വളർച്ച മുട്ടിക്കുകയും അവരുടെ വ്യക്തിത്വത്തെ നശിപ്പിക്കുകയുമാണ്. ഒരു ഭാഷ പഠിക്കുകയെന്നാൽ, പ്രാഥമികമായും, ഓർമ്മശക്തി വർദ്ധിപ്പിക്കാനുള്ള ശിക്ഷണം എന്നാണർത്ഥം. ഇംഗ്ലീഷ്പഠനം, ആദ്യംമുതൽക്കേ, ഒരു കുട്ടിക്കു് അനാവശ്യഭാരം വരുത്തിവെക്കലാണ്. മാതൃഭാഷാപഠനം അവഗണിച്ചേ അതു പഠിക്കാൻ പററൂ എന്ന കാര്യം തീർച്ചയാണ്. അവശ്യമായും മാതൃഭാഷയുടെ ഉറപ്പുള്ള പാറയിന്മേലാണ്, പട്ടണത്തിലെ കുട്ടിയും നാട്ടിൻപുറത്തെ കുട്ടിയും തങ്ങളുടെ വളർച്ചയുടെ അടിത്തറ കെട്ടിയുറപ്പിക്കേണ്ടതു്. ഇത്തരം സ്വയം സുവ്യക്തമായ ഒരു കാര്യം തെളിയിക്കുകയെന്നതു് ഇന്ത്യയെപ്പോലുള്ള ഒരു ഭാഗ്യംകെട്ടരാജ്യത്തേ വേണ്ടിവരികയുള്ളൂ.

## 67

ഇംഗ്ലീഷുഭാഷയിലുള്ള ഹരിജൻപത്രം തുടർന്നു നടത്തുന്നതിനെക്കുറിച്ച് ആ ലേഖകൻ ഉന്നയിച്ച ആക്ഷേപങ്ങളും വളരെ ദുർബ്ബലമാണെന്നെനിക്കു തോന്നുന്നു. എനിക്കു് ഇംഗ്ളീഷ് ഹരിജൻ ഉപേക്ഷിക്കാൻ വയ്യ. ഇംഗ്ളീഷുകാരും ഇന്ത്യാക്കാരായ ഇംഗ്ളീഷ് പണ്ഡിതന്മാരും വിശ്വസിക്കുന്നു, ആ പത്രത്തെ ആകർഷകമാക്കുന്ന എന്റെ ഇംഗ്ളീഷ് ശൈലിക്കു് ചില മേന്മകളുണ്ടെന്നു്. എനിക്കു പാശ്ചാത്യരാജ്യവുമായുള്ള സമ്പർക്കം വർദ്ധിച്ചുവരികയാണെന്നതും ഒരു വാസ്തവമാണ്. എനിക്കു് ആംഗ്ലേയരോടോ മററു പാശ്ചാത്യരോടോ ഒരിക്കലും വെറുപ്പുണ്ടായിട്ടില്ല, ഇപ്പോഴുമില്ല. അവരുടെ സുസ്ഥിതി നമ്മുടെ നാടിന്റെ സ്ഥിതിപോലെ എനിക്കു പ്രിയപ്പെട്ടതാണ്. അതുകൊണ്ടു് എനിക്കറിയാവുന്ന ഏതാനും ചില ഭാഷകളുടെ കൂട്ടത്തിൽനിന്നു് ഇംഗ്ളീഷ്ഭാഷയെ ഞാൻ പുറംതള്ളുകയില്ല. ഞാൻ ആ ഭാഷ മറക്കാൻ മോഹിക്കുന്നില്ല. മററിന്ത്യക്കാർ ആ ഭാഷ ഉപേക്ഷിക്കണമെന്നോ മറക്കണമെന്നോ ഞാൻ പറയുകയില്ല. ഇംഗ്ളീഷ് അതിനവകാശപ്പെട്ട സ്ഥാനത്തുനിന്നു മാററി പ്രതിഷ്ഠിക്കപ്പെടരുതെന്നേ ഞാൻ എപ്പോഴും പറഞ്ഞിട്ടുള്ളു. അതിനൊരിക്കലും നമ്മുടെ മാതൃഭാഷയോ അദ്ധ്യയനഭാഷയോ ആവാൻ വയ്യ. അതിനെ അത്തരത്തിൽ ഉപയോഗിച്ചതുകൊണ്ടു്, നാം നമ്മുടെ ഭാഷകളെ ദാരിദ്ര്യത്തിലാഴ്ത്തിയിരിക്കുന്നു. നമ്മുടെ വിദ്യാർത്ഥികളുടെ മേൽ വലിയ ഒരു ഭാരം ചുമത്തിവെച്ചിരിക്കുന്നു. എനിക്കറിയാവുന്നിടത്തോളം, ഇന്ത്യയിൽ മാത്രമാണ് അദ്ധ്യയനഭാഷയായി ഒരു വിദേശഭാഷ ഉപയോഗിക്കുകയെന്ന ദയനീയദൃശ്യം കണ്ടിട്ടുള്ളതു്. വിദേശഭാഷയോടുള്ള ഈ അടിമത്തം ജനലക്ഷങ്ങളെ ദീർഘകാ

---

67. Harijan Sevak, 25-1-1948

ലമായി ആവശ്യമായ വളരെ അധികം അറിവ് സമ്പാദിക്കുന്ന തിൽനിന്നും അകററിനിർത്തിയിരിക്കുന്നു. നമുക്കു് ഇതൊരിക്കലും മനസ്സിലാക്കാനും ഇതിലൊരിക്കലും പശ്ചാത്തപിക്കാനും ഇടവ ന്നിട്ടില്ലെന്നതു് ഒരു ദയനീയമായ സ്ഥിതിവിശേഷമാണ്. ഇതൊരു ദയനീയാവസ്ഥയല്ലേ? ഇതെല്ലാമെനിക്കറിയാമെങ്കിലും, ഇംഗ്ളീഷ്ഭാഷ ബഹിഷ്കരിക്കണമെന്നു് ഒരിക്കലും ഞാൻ പറ യുകയില്ല. തമിഴുംമററും പ്രാദേശികഭാഷകളും, ഹിന്ദുസ്ഥാനി ദേശീയഭാഷയുമായിരിക്കുന്നതുപോലെ, ഇംഗ്ലീഷ് ഒരു ലോകഭാ ഷയുമാണ്. ഇതു് ആരും നിഷേധിക്കേണ്ടതില്ലാത്ത ഒരു കാര്യ മാണ്. ബ്രിട്ടീഷ്സാമ്രാജ്യം പോകും; കാരണം അതു ചീത്തയാ യിരുന്നു. ഇന്നും ചീത്തയാണ്; പക്ഷേ, ഇംഗ്ളീഷ്ഭാഷയുടെ സാമ്രാജ്യം ഒരിക്കലും പോവുകയില്ല.

ഞാൻ ഗുജറാത്തിലോ ഇംഗ്ളീഷിലോ എന്തെഴുതിയാലും, ഇംഗ്ലീഷ് ഹരിജനും ഗുജറാത്തി ഹരിജനബന്ധുവും സാമ്പത്തിക വൈഷമ്യമൊന്നും കൂടാതെതന്നെ നടന്നുകൊള്ളുമെന്നെനിക്കു തോന്നുന്നു.

## 7. ലൈംഗികവിദ്യാഭ്യാസം

### 68

കാമസംയമനമാണ് ഒരു സ്ത്രീയുടേയോ പുരുഷന്റേയോ ജീ വിതത്തിലെ ഏററവും ഉൽകൃഷ്ടമായ യത്നം. കാമത്തെ ജയിക്കാതെ ആത്മനിയന്ത്രണം സാദ്ധ്യമല്ല. ആത്മനിയന്ത്രണംകൂടാതെ സ്വരാ ജ്യമോ രാമരാജ്യമോ ഉണ്ടാവുകയില്ല. അവനവനെ ഭരിക്കാതെ മററെല്ലാവരുടേയുംമേൽ നടത്തുന്ന ഭരണം, കാണാൻ ഭംഗിയു ണ്ടെങ്കിലും അകം പൊള്ളയായ ഒരു ചായംതേച്ച കളിമാങ്ങയേ പ്പോലെ, വഞ്ചനാത്മകവും നിരാശാജനകവുമാണ്. കാമത്തെ കീഴടക്കാത്ത പ്രവർത്തകന്മാർക്കാക്കും ഹരിജനക്ഷേമം, സമുദായൈ ക്യം, ഖാദി, ഗോസംരക്ഷണം, ഗ്രാമപുനഃസംഘടന എന്നിവ യ്ക്കൊന്നിനുംവേണ്ടി യഥാർത്ഥമായ യാതൊരു സേവനവും ചെയ്യാൻ കഴിയുമെന്ന ആശയ്ക്കുതന്നെ അവകാശമില്ല. മാനസികസിദ്ധിക ളേക്കൊണ്ടുമാത്രം ഇത്തരം മഹാകാര്യങ്ങൾ സാധിക്കാൻ കഴിക യില്ല, അതിന്നു് ആത്മീയപരിശ്രമവും ആത്മശക്തിയും വേണം. ആത്മശക്തി ദൈവാനുഗ്രഹംമൂലമേ സിദ്ധിക്കയുള്ളു; ദൈവാനു ഗ്രഹം കാമത്തിനടിമയായ ഒരാളിലേക്കു് ഒഴുകിവരികയില്ല.

എന്നാൽ, ലൈംഗികശാസ്ത്രത്തിൽ ശിക്ഷണം നൽകുന്നതിനു നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തിൽ എന്തു സ്ഥാനമാണുള്ളതു്?

---

68. Harijan, 21-11-1936 (To the Students, pp. 226—228)

അഥവാ അതിനു വല്ല സ്ഥാനവുമുണ്ടോ? ലൈംഗികശാസ്ത്രം രണ്ടു തരത്തിലുണ്ട്; ലൈംഗികവികാരത്തെ നിയന്ത്രിക്കുന്നതിനോ ജയിക്കുന്നതിനോ പ്രയോജനകരമാവുന്നതും, അതിനെ ഉദ്ദീപിപ്പിക്കാനും പോഷിപ്പിക്കാനുപയുക്തമാവുന്നതും. ആദ്യം പറഞ്ഞതിലുള്ള ശിക്ഷണം കുട്ടികളുടെ വിദ്യാഭ്യാസത്തിൻെറ അവശ്യഭാഗമാണ്; രണ്ടാമത്തേതു ദ്രോഹകരവും ആപൽക്കരവും തന്മൂലം ഉപേക്ഷണീയവുമാണ്. എല്ലാ മഹത്തായ മതങ്ങളും കാമത്തെ മനുഷ്യൻെറ ബദ്ധശത്രുവായാണ് കരുതുന്നതു്. ക്രോധവും വെറുപ്പും രണ്ടാംസ്ഥാനമേ വഹിക്കുന്നുള്ളു. ഗീതയിൽ പറയുന്നതു രണ്ടാമതുപറഞ്ഞ വികാരങ്ങൾ കാമജന്യങ്ങളാണെന്നാണ്. ഗീതയിൽ 'കാമം' എന്ന വാക്കുപയോഗിച്ചിരിക്കുന്നതു് 'ആഗ്രഹം' എന്ന വിപുലാർത്ഥത്തിലാണ്. അതുതന്നെ ഇവിടെ ഉദ്ദേശിക്കുന്ന സങ്കുചിതാർത്ഥത്തിലും ശരിയാണ്.

ഇതു്, പിന്നേയും, ഒരു ചോദ്യത്തിനുത്തരം നൽകുന്നില്ല— ചെറിയ കുട്ടികൾക്കു് ഉല്പാദനേന്ദ്രിയങ്ങളുടെ ഉപയോഗത്തേയും പ്രവർത്തനത്തേയുംപററി അറിവുണ്ടാക്കുന്നതു് ആശാസ്യമാണോ എന്ന ചോദ്യത്തിനു്. ഒരതിർത്തിവരെ അത്തരം അറിവുണ്ടാക്കുന്നതു് ആവശ്യമാണെന്നാണ് എനിക്കു തോന്നുന്നതു്. ഇപ്പോൾ അവർ അത്തരം വിഷയങ്ങളിൽ അറിവുണ്ടാക്കുന്നതു് ഏതോ വിധത്തിൽ അവിടന്നും ഇവിടന്നുമാണ്. അതിൻെറ ഫലം അവർ ദുഷിച്ച ശീലങ്ങളിൽ ഏർപ്പെടുന്നു എന്നതാണ്. ലൈംഗികമോഹങ്ങൾ നിയന്ത്രിക്കുകയോ കീഴടക്കുകയോ ചെയ്യണമെങ്കിൽ, അവയ്ക്കുനേരെ കണ്ണടച്ചതുകൊണ്ടു കാര്യമില്ല. അതുകൊണ്ടു് നമ്മുടെ ചെറുപ്രായക്കാരായ ബാലന്മാരേയും ബാലികമാരേയും ഉല്പാദനാവയവങ്ങളുടെ പ്രാധാന്യത്തേയും നേർവഴിക്കുള്ള ഉപയോഗത്തേയുംകുറിച്ചു പഠിപ്പിക്കണമെന്ന അഭിപ്രായത്തെ ശക്തിയായി അനുകൂലിക്കുന്ന ഒരാളാണ് ഞാൻ. ഞാൻ എൻെറ സ്വന്തം രീതിയിൽ എൻെറ ചുമതലയിൽപ്പെട്ട ചെറുപ്രായക്കാരായ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും അത്തരം വിദ്യാഭ്യാസം നൽകാൻ ശ്രമിച്ചിട്ടുണ്ട്.

ഞാൻ അനുകൂലിക്കുന്ന ലൈംഗികവിദ്യാഭ്യാസം ലൈംഗികാഭിലാഷങ്ങളെ ശുദ്ധീകരിക്കാനും നിയന്ത്രിക്കാനുംവേണ്ടി നിലകൊള്ളുന്നതായിരിക്കണം. അത്തരം വിദ്യാഭ്യാസം മനുഷ്യനും മൃഗവും തമ്മിലുള്ള ഭേദം സ്വാഭാവികമായിത്തന്നെ കുട്ടികൾക്കു മനസ്സിലാക്കിക്കൊടുക്കണം; ബുദ്ധിയുടേയും ഹൃദയത്തിൻേറയും സിദ്ധികളെക്കൊണ്ടു് അനുഗൃഹീതനായിരിക്കുകയെന്നതു മനുഷ്യൻെറ പ്രത്യേകാവകാശവും അഭിമാനവുമാണെന്നു് അവരെ ബോദ്ധ്യപ്പെടുത്തണം; മനുഷ്യൻ എന്ന വാക്കിൻെറ വ്യുല്പത്തി തന്നെ സൂചിപ്പിക്കുന്നപ്രകാരം, അവൻ വൈകാരികജീവിയെന്ന

തിലും ഒട്ടും കുറയാത്ത നിലയിൽത്തന്നെ ഒരു വൈചാരികജീവിയുമാണെന്നും, അതുകൊണ്ട് അന്ധമായ സഹജവികാരങ്ങളുടെ മേലുള്ള യുക്തിയുടെ അധീശത്വത്തെ നിരാകരിക്കുന്നതു മനുഷ്യനെന്ന നിലയെത്തന്നെ നിരാകരിക്കലാണെന്നും അവരെ മനസ്സിലാക്കണം. മനുഷ്യനിൽ യുക്തി ത്വരിതമായി പ്രവർത്തിക്കുകയും, വികാരത്തെ നയിക്കുകയും ചെയ്യുന്നു; മൃഗത്തിൽ ആത്മാവു് എന്നും നിദ്രാണമായിക്കിടക്കുകയാണു്. ഹൃദയത്തെ ഉണർത്തുകയെന്നാൽ, നിദ്രാണമായ ആത്മാവിനെ ഉണർത്തുകയെന്നാണു്, യുക്തിയെ ഉണർത്തുകയെന്നാണു്, സദസദ്‌വിവേകം ഉളവാക്കുകയെന്നാണു്, അർത്ഥം.

ആരാണു് ഈ ശരിയായ ലൈംഗികവിജ്ഞാനം പഠിപ്പിക്കേണ്ടതു്? വ്യക്തമായും പറയാം, സ്വന്തം വികാരങ്ങളുടെമേൽ അധീശത്വം സിദ്ധിച്ച ഒരാൾ, ജ്യോതിശാസ്ത്രവും അതിനോടു ബന്ധപ്പെട്ട വിഷയങ്ങളും പഠിപ്പിക്കാൻ അവയിൽ പരിശീലനം സിദ്ധിച്ചവനും, ആ വിഷയം തികച്ചും സ്വാധീനിച്ച ഒരാളും വേണമല്ലോ. അതുപോലെതന്നെ, ലൈംഗികശാസ്ത്രം, അതായതു് ലൈംഗികനിയന്ത്രണശാസ്ത്രം, പഠിപ്പിക്കാൻ അതു നല്ലവണ്ണം പഠിച്ചവരും, ആത്മനിയന്ത്രണം നേടിയവരും ആയ ആളുകളെ നമുക്കു ലഭിക്കണം. ആത്മാർത്ഥതയുടേയും അനുഭവത്തിന്റേയും പിൻബലമില്ലാത്ത ഉന്നതമായ ഒരു വചനംപോലും നിശ്ചേതനവും നിർജ്ജീവവും ആയിരിക്കും. അവയ്ക്കു മനുഷ്യഹൃദയത്തിന്റെ അന്തർഭാഗത്തേക്കു കടന്നുചെല്ലുന്നതിനും അതിനെ ഉത്തേജിപ്പിക്കുന്നതിനും സാദ്ധ്യമാകയില്ല. അതേസമയം, ആത്മസാക്ഷാൽക്കാരത്തിലും ശരിയായ അനുഭൂതിയിലും നിന്നു് ഉയിർക്കൊള്ളുന്ന വാക്യങ്ങൾ എപ്പോഴും ഫലപ്രദമായിരിക്കും.

## 8. യോഗ്യതയ്ക്കുള്ള ശിക്ഷണം

### 69

ഒരു സംഘത്തെ ഒന്നിച്ചു ഡ്രില്ലെടുപ്പിക്കുന്നതിന്റെ ഉദ്ദേശ്യം, ഒരു വലിയസംഘം ആളുകളെക്കൊണ്ടു താളത്തിലും വേഗത്തിലും കൃത്യമായ സൂക്ഷ്മതയോടെയും ശരീരംകൊണ്ടു് ഏതു ചലനവും ചെയ്യാറാക്കുകയെന്നതാണു്. നമ്മുടെ പൊതുയോഗങ്ങളിലും പൊതുപരിപാടികളിലും അത്തരത്തിൽ ചെയ്യിക്കാൻ കഴിഞ്ഞാൽ, ദേശീയാരോഗ്യത്തിനും സമയത്തിനും എന്തൊരു മുതൽക്കൂട്ടാവും അതെന്നോ? സ്ത്രീപുരുഷസമൂഹങ്ങളുടെ നിശ്ശബ്ദവും അച്ചടക്കത്തോടുകൂടിയതുമായ ചലനങ്ങൾക്കെന്തൊരു സംഗീതഭംഗിയാണെന്നോ!

---

69. Harijan, 31-12-1938, P. 411

എന്റെ താണ ശബ്ദം നിങ്ങളിലേക്കെത്തണമെന്ന ഉദ്ദേശത്തിൽ അല്പം അടുത്തുവരാൻ ഞാനിപ്പോഠം നിങ്ങളോടു പറഞ്ഞു. നിങ്ങഠം ഡ്രില്ലിൽ വേണ്ടപോലെ ശിക്ഷണം നേടിയിട്ടുണ്ടെങ്കിൽ, ഒരു പ്രയാസവും കൂടാതെ, ശബ്ദവും ബഹളവും ലേശമില്ലാതെ, നിങ്ങഠം ക്കതു ചെയ്യാൻ കഴിയുമായിരുന്നു. പ്രവൃത്തി നിഷ്പ്രയാസവും ക്ഷീണരഹിതവുമാക്കുന്ന ഒരു താളവും സംഗീതവുമുണ്ട് ഡ്രില്ലിനു്. മുപ്പതുകോടി ജനങ്ങളടങ്ങുന്ന രാഷ്ട്രത്തിനാകെ, ഒന്നിച്ചുനീങ്ങാനും ഒന്നിച്ചു പ്രവർത്തിക്കാനും വേണമെങ്കിൽ ഒന്നിച്ചു മരിക്കാനും ഉതകുന്ന തരത്തിൽ, ഡ്രില്ലിൽ പരിശീലനം സിദ്ധിച്ചാൽ, ഒരു സംഘട്ടനം കൂടാതെ നമുക്കു സ്വാതന്ത്ര്യം നേടാനാവും; ലോകത്തിനു മുഴുവൻ അനുകരിക്കാവുന്നവിധം അതു് ഒരു നിശ്ശബ്ദവിപ്ലവത്തിന്റെ ഉദാഹരണമാവുകയും ചെയ്യും.

## 70

നിങ്ങളുടെ റാലിയിൽ പങ്കെടുക്കാൻ വാർധയിലെ ബോജോ ബോർഡിങ് ഹൗസ് അതിന്റെ വിഹിതമനുസരിച്ചുള്ള സ്കൗട്ട് സംഘത്തെ അയച്ചുതന്നിരുന്നു എന്നതിൽ ഞാനത്യധികം സന്തോഷിക്കുന്നു; അതങ്ങനെതന്നെയാണു വേണ്ടതു്. വാർധാവിദ്യാഭ്യാസ പദ്ധതിയിൽ ആൺകുട്ടികളുടെ സ്കൗട്ട് പരിശീലനംകൂടി ഉഠംക്കൊള്ളിച്ചിട്ടുണ്ട്. അന്യോന്യമുള്ള സംശയവും അവിശ്വാസവും നീക്കി വിവിധഭാഗങ്ങഠംതമ്മിലും ജാതികഠംതമ്മിലും പരിപൂർണ്ണമായ സൗഹാർദം വളർത്തിയില്ലെങ്കിൽ, അതിനു യാതൊരു വിലയുമില്ലാതാകും. സക്കീർഹുസ്സൈൻകമ്മിററിറിപ്പോർട്ടിൽ ഏതാനും വാക്കുകളിൽ അതു പറഞ്ഞിട്ടുണ്ടെങ്കിലും, ഈ സൗഹാർദസ്ഥാപനമാണു് ആ പദ്ധതിയുടെ പ്രധാനഭാഗം. വാർധാവിദ്യാഭ്യാസപദ്ധതിയുടെ ഉദ്ദേശ്യം വിദ്യാർത്ഥികഠംക്കു വെറും സാഹിത്യശിക്ഷണം നല്കുകയല്ല. ജീവിതത്തിനുതകുന്ന, ജനലക്ഷങ്ങളുടെ ആവശ്യങ്ങഠംക്കുത്തരമരുളുന്ന, ഒരു വിദ്യാഭ്യാസം നല്കുകയാണു് അതിന്റെ ലക്ഷ്യം. അതു ജീവിക്കുന്നതും ജീവദായകവുമായ ഒരു പരീക്ഷണമാകണമെന്നാണു് ഉദ്ദേശിക്കപ്പെടുന്നതു്. ഈ വിദ്യാഭ്യാസത്തിന്റെ പന്തം ഉയർത്തിപ്പിടിക്കേണ്ടുന്ന അധ്യാപകന്മാർക്ക്, അതുകൊണ്ടു്, കൂടുതൽ വിപുലവും വിശാലവുമായ അഭ്യസനം സിദ്ധിക്കണം. സ്കൗട്ട് അഭ്യസനം ഈ ശിക്ഷണത്തിന്റെ സുപ്രധാനവും ഉപയോഗപ്രദവുമായ ഭാഗമാണു്.

സ്കൗട്ടിന്റെ ഉദ്ദേശം ശരീരത്തിന്റെ അഭ്യസനം മാത്രമല്ല; തലച്ചോറിന്റേയും ഹൃദയത്തിന്റേയും ശിക്ഷണംകൂടിയാണു്. വെറും ബാഹ്യാംശത്തിൽ മാത്രം ഒതുങ്ങിനിന്നു് ആഭ്യന്തരകാര്യങ്ങളെ അവഗണിച്ചാൽ അതു ദരിദ്രമായ ഒരു പ്രകടനമാവും.

---

70. Harijan, 31-12-1938 p. 412

## 71

ഞാൻ ഇതുവരെ ശ്രീകേൽക്കരുടെ അപേക്ഷ നിരസിച്ചു—എനിക്കറിയില്ല, ഈ ജയന്തികൾ അവയുടെ ഉദ്ദേശം നിറവേററുമോ എന്നു്. ആത്മീയകാര്യങ്ങൾക്ക സാധാരണരീതിയിലുള്ള പ്രസിദ്ധീകരണം ആശാസ്യമല്ല. ആത്മീയകാര്യങ്ങൾക്കുചിതമായ പരസ്യം തദനുസാരിയായ പ്രവൃത്തിതന്നെയാണു്. എല്ലാ ആത്മീയ കൃതികളുടേയും ഫലത്തിനു നിദാനം, ഒന്നാമതു് അവ ആ ഗ്രന്ഥകർത്താക്കൾക്കുണ്ടായ അനുഭൂതികളുടെ സത്യസന്ധമായ രേഖകളാണെന്നും, രണ്ടാമതു്, കഴിയുന്നത്ര അവയുടെ ഉപദേശങ്ങൾക്കനുസരിച്ചു് അവരുടെ അനുയായികൾ ജീവിക്കുന്നുവെന്നതുമാണെന്നു ഞാൻ വിശ്വസിക്കുന്നു. അങ്ങനെ രചയിതാക്കൾ അവരുടെ കൃതികളിൽ സ്വന്തം ജീവവായു സന്നിവേശിപ്പിക്കുകയും, അനുയായികൾ തദനുസൃതമായി ജീവിച്ചു് ആ തത്വങ്ങളെ ദൃഢതരമാക്കുകയും ചെയ്യുന്നു. അതാണു് ഗീതയ്ക്കും തുളസീദാസരാമായണത്തിനും മററും ജനലക്ഷങ്ങളുടെമേലുള്ള സ്വാധീനശക്തിക്കു നിദാനം. അതുകൊണ്ടു്, ശ്രീകേൽക്കരുടെ നിർബ്ബന്ധത്തിനു വഴങ്ങുന്നതോടെ ഞാൻ ആശിക്കുന്നു, ഈ വരുന്ന ആഘോഷപരിപാടികളിൽ പങ്കെടുക്കുന്നവർ അക്കാര്യം ശരിയായ ബോധത്തോടെയും, ആ മഹത്തായ ഗാനത്തിലെ സന്ദേശത്തിനൊത്തു ജീവിക്കാനുള്ള ദൃഢമായ ആഗ്രഹത്തോടെയും കൈക്കൊള്ളുമെന്നു്.

# 9. നയീതാലീമിൽ വൈദ്യത്തിൻെറ സ്ഥാനം

## 72

സ്വന്തം പ്രവൃത്തിയിൽ ആണ്ടുമുങ്ങിയിരിക്കയാലും എൻെറ സമയത്തേക്കുറിച്ചു് നല്ല വിചാരമുള്ളതിനാലും, ആശാദേവി അതു് അനാവശ്യമായി എടുക്കാറില്ല. ഞാൻ ദില്ലിക്കുപോകുന്നതിൻെറ തലേദിവസം അവർ അഞ്ചുമിനിട്ടുനേരത്തേക്കു് എൻെറ അടുക്കൽ വന്നു. നയീതാലീമിലെ അദ്ധ്യാപകർ വൈദ്യശാസ്ത്രം പഠിക്കേണ്ടതുണ്ടോ, അവൾക്ക (ആശാദേവിക്കു്) തന്നെ സാധാരണ ഡോക്ടർമാരേപ്പോലെ നാലോ അഞ്ചോ വർഷം വൈദ്യപഠനം നടത്തണമെന്നുണ്ടോ, എന്ന വിഷയത്തേക്കുറിച്ചുള്ള എൻെറ അഭിപ്രായം അറിയാനാണവർ വന്നതു്.

എനിക്കുടനെ ബോദ്ധ്യമായി, എത്ര കഠിനമായി പരിശ്രമിച്ചാലും, പഴയ വിദ്യാഭ്യാസരീതിയിൽ എം. എ. ബിരുദം നേടിയ ആശാദേവിയെപ്പോലുള്ള ഒരാൾക്കു് അതിൻെറ സ്വാധീന

---

71. Harijan, 16-12-1939, p. 382
72. Harijan, 1-9-1946, pp. 285—286

വലയത്തിൽനിന്നു തികച്ചും വിമുക്തി നേടുക അസാദ്ധ്യമാണെന്നു്.

എനിക്കു് അഭിമാനിക്കാൻതക്ക ബിരുദങ്ങളൊന്നുമില്ല. ഞാൻ ഹൈസ്കൂളിൽ പഠിച്ചുണ്ടാക്കിയ ചെറുവിവരങ്ങാംക്ക വല്ല വിലയും കല്പിക്കുവാൻ എന്നോ മറന്നുപോയിരുന്നു. പ്രകൃതിചികിത്സയുടെ ഉറവിടത്തിൽനിന്നു് ആവോളം ദാഹം ശമിപ്പിച്ചിട്ടുള്ളവനാണു് ഞാൻ. അതുകൊണ്ടു് അവരോടു ഞാനിങ്ങനെ പറഞ്ഞു:

## 73

നമ്മുടെ വിദ്യാഭ്യാസപദ്ധതി ശരീരം, മനസ്സു്, ആത്മാവു് എന്നിവയുടെ വളർച്ചയിലേക്കു നയിക്കുന്നു. സാധാരണ സമ്പ്രദായം മനസ്സിനെമാത്രം ഉദ്ദേശിച്ചുള്ളതാണു്. നയീതാലിം കുറച്ചു നൂൽനൂൽപ്പും കുറച്ചു തൂപ്പുപണിയും പഠിപ്പിക്കാനുള്ളതല്ല. അവ എത്രതന്നെ അത്യന്താപേക്ഷിതമാണെങ്കിലും, മുൻസൂചിപ്പിച്ച സമഞ്ജസമായ വളർച്ചയെ സഹായിക്കുന്നില്ലെങ്കിൽ, അതു് ഉപയോഗശൂന്യമാണു്. ഇപ്പോാം ഞാൻ മറെറാരു പ്രവൃത്തിയിലാണു് വ്യാപൃതനായിരിക്കുന്നതു്. നയീതാലിം ഒരിക്കലും എൻെറ മനസ്സിൽനിന്നു പോയിട്ടില്ല.

# 10. അടിസ്ഥാനവിദ്യാഭ്യാസത്തിൻെറ വിപുലീകരണം

## 74

1940—ൽ ഏഴു സംസ്ഥാനങ്ങളിൽ കോൺഗ്രസ്സു് മന്ത്രിസഭകാം രാജിവെച്ചതിനേത്തുടന്നു നടപ്പിലാക്കിയ 93—ാം വകുപ്പിൻ പ്രകാരമുള്ള ഭരണത്തിൻെറ കാലത്തു് നടന്ന ഏററവും കഠിനമായ അട്ടിമറി, കോൺഗ്രസ്സു് മന്ത്രിസഭകാം ആരംഭിച്ചുവെച്ചിരുന്ന അടിസ്ഥാനവിദ്യാഭ്യാസപദ്ധതികളുടേയും മദ്യനിരോധനത്തിൻേറയും ഗ്രാമീണപുനരധിവാസ പരിപാടിയുടേയും അടിസ്ഥാനഗ്രാമീണകരകൗശലപുനരുദ്ധാരണത്തിൻേറയും ധ്വംസനമായിരുന്നു. കോൺഗ്രസ്സു് മന്ത്രിസഭകാം വീണ്ടും അധികാരം ഏറെറടുത്തതിനെത്തുടന്നു്, സ്വാഭാവികമായിത്തന്നെ, ആദ്യം ശ്രദ്ധിച്ചതു് തങ്ങാം ആരംഭിച്ചിരുന്ന പരീക്ഷണങ്ങളുടെ അവശിഷ്ടഭാഗങ്ങളെ

---

73. Harijan, 9-11-1947 (Basic Education, p. 94. 1947 ഏപ്രിൽ 22, 23 തീയതികളിൽ പാററ്നായിൽവെച്ചു കൂടിയ ഹിന്ദുസ്ഥാനി താലിമീസംഘത്തിൻെറ ഒരു യോഗത്തിൽ ചെയ്ത പ്രസംഗത്തിൽനിന്നു്)

74. Harijan, 25-8-1946, pp.282—284

പുനരുദ്ധരിക്കാനും, തങ്ങൾ നിർത്തിവെച്ചിരുന്ന സ്ഥാനത്തു് ആ പൊട്ടിയ ചരടുകളെ വീണ്ടും കൂട്ടിക്കെട്ടാനും ആയിരുന്നു.

കോൺഗ്രസ്സ് സംസ്ഥാനങ്ങളിലെ വിദ്യാഭ്യാസമന്ത്രിമാർ ജൂലായ് 29, 30 തീയതികളിൽ പൂനയിലെ നിയമസഭാഹാളിൽ വിദ്യാഭ്യാസവിഷയം ചർച്ചചെയ്യാനുള്ള സമ്മേളനത്തിൽ, ശ്രീ ബാലസാഹേബ് ഖേറിന്റെ ക്ഷണമനുസരിച്ചു്, അദ്ദേഹത്തിന്റെ തന്നെ അദ്ധ്യക്ഷതയിൽ സമ്മേളിച്ചു. എല്ലാ സംസ്ഥാനങ്ങളിൽ നിന്നും വിദ്യാഭ്യാസമന്ത്രിമാരെ ക്ഷണിച്ചിരുന്നു. പക്ഷേ, രണ്ടു സംസ്ഥാനങ്ങളിൽനിന്നു് മന്ത്രിമാർക്കു സന്നിഹിതരാവാൻ പററി യില്ല. 29—ാം തീയതി വൈകുന്നേരം ഒരു മണിക്കൂറിലധികംനേരം ഗാന്ധിജി സമ്മേളനത്തിൽ സന്നിഹിതനായിരുന്നു. ഗവൺമെൻറു നടത്തുന്നതും ഗവർമ്മെൻറിനോടു ബന്ധപ്പെട്ടതുമായ സ്ഥാപനങ്ങ ളിൽ പ്രാഥമികവിദ്യാഭ്യാസപരീക്ഷണത്തിനു് ഒരു മാന്ദ്യം ഉണ്ടാ യിട്ടുണ്ടെങ്കിലും, താലിമർസംഘത്തിന്റെ ആഭിമുഖ്യത്തിൽ ആ പരീക്ഷണങ്ങൾ തുടർന്നുവന്നു. ഗാന്ധിജിയുടെ മുന്നറിവുമൂലം, ഈ അടിയന്തരഘട്ടത്തെ നേരിടാൻ സംഘം തികച്ചും തയാററായി രുന്നു. ആദ്യത്തെ 7 കൊല്ലം പൂർത്തിയായതോടുകൂടി, അടിസ്ഥാന വിദ്യാഭ്യാസത്തിനു പ്രായം തികഞ്ഞു. തടങ്ങലിൽനിന്നു മോചി തനായശേഷം, 1944—ൽ താലിമിസംഘാംഗങ്ങളുമായുണ്ടായ തന്റെ ആദ്യത്തെ കൂടിക്കാഴ്ചയിൽ അദ്ദേഹം അടിസ്ഥാനവിദ്യാ ഭ്യാസത്തിന്റെ വ്യാപ്തി വർദ്ധിപ്പിക്കേണ്ട ഒരു ഘട്ടം ആഗതമായി രിക്കുന്നു എന്നു് അവർക്കു് വിശദമാക്കിക്കൊടുത്തു. അവർക്കു് പൂർവ്വ അടിസ്ഥാനാനന്തരവിദ്യാഭ്യാസ (പ്രീ ബേസിക് എഡ്യൂക്കേഷൻ)വും അടിസ്ഥാനാനന്തരവിദ്യാഭ്യാസ (പോസ്റ്റ് ബേസിക് എഡ്യൂക്കേ ഷൻ)വും തങ്ങളുടെ പ്രവർത്തനപരിധിയിൽ ഉൾപ്പെടുത്തേണ്ടിവരും. അടിസ്ഥാനവിദ്യാഭ്യാസമെന്നതു്, അക്ഷരാർത്ഥത്തിൽ, ജീവി തത്തിനുവേണ്ടിയുള്ള വിദ്യാഭ്യാസംതന്നെയാകണം. ആ നില പാടിൽനിന്നു് വാദം തുടർന്നുകൊണ്ടു്, ഏതു വഴിക്കു് ആ വിപു ലീകരണം സാധിക്കണമെന്നും, തന്റെ അഭിപ്രായമനുസരിച്ചു് ഇക്കാര്യത്തിൽ മന്ത്രിമാരുടെ കർത്തവ്യമെന്താണെന്നും ഗാന്ധിജി, തന്റെ പ്രസംഗത്തിനിടയ്ക്കു്, സമ്മേളനത്തിനു് വിശദീകരിച്ചുകൊ ടുത്തു. അത്യാവേശംമൂലം അവർ തങ്ങളുടെ കൊക്കിലൊതുങ്ങാത്തതു് കൊത്തുമോ എന്നു് ഉൽക്കണ്ഠയുണ്ടായിരുന്നു. ഡോ: സക്കീർ ഹുസൈന്റെ ചോദ്യത്തിനു് മറുപടിയായി സംസാരിക്കുകയായി രുന്നു അദ്ദേഹം. നടപ്പിലാക്കാൻ മാർഗ്ഗമില്ലാത്ത അതിമോഹത്തോ ടുകൂടിയ ഒരു പരിപാടി ഒരു കെണിയും ആപത്തുമാകുമല്ലൊ.

എന്താണു ചെയ്യേണ്ടതെന്നു് തനിക്കു വിശദമായിട്ടറിയാ മെന്നും, എന്നാൽ, അതെങ്ങനെ ചെയ്യണമെന്നുമാത്രം നല്ല നിശ്ച യമില്ലെന്നും ഗാന്ധിജി പറഞ്ഞു. ഇതുവരെ അവരുടെ മാർഗ്ഗം

വ്യക്തമായി രേഖപ്പെടുത്തിയതായിരുന്നു; ഇപ്പോളവക്ക് മാർഗ്ഗരേഖയില്ലാത്ത ജലാശയത്തിലൂടെവേണം കപ്പൽ കൊണ്ടുപോകാൻ. അദ്ദേഹത്തിനവരുടെ വൈഷമ്യങ്ങൾ മനസ്സിലായിട്ടുണ്ട്. പഴയ പാരമ്പര്യത്തിൽ വളർന്നവക്ക് ഒരടിക്ക് അതിൽനിന്നു വിട്ടുപോരാൻ സാദ്ധ്യമല്ല. അദ്ദേഹം മന്ത്രിക്കസേരയിലായിരുന്നുവെങ്കിൽ, എല്ലാ വിദ്യാഭ്യാസവും ഇനിമുതൽ അടിസ്ഥാന പദ്ധതിയനുസരിച്ചാകണമെന്നു പൊതുവേ നിർദ്ദേശം പുറപ്പെടുവിക്കുമായിരുന്നു. വയോജനവിദ്യാഭ്യാസപ്രവർത്തനങ്ങൾ പല സംസ്ഥാനങ്ങളിലും ആരംഭിച്ചിട്ടുണ്ട്. അദ്ദേഹത്തിനു സ്വന്തം വഴിക്ക് പ്രവർത്തിക്കാമായിരുന്നെങ്കിൽ, ആ പ്രവർത്തനങ്ങളും അദ്ദേഹം അടിസ്ഥാനകൈത്തൊഴിലുകൾമുഖേന നടപ്പാക്കുമായിരുന്നു. അദ്ദേഹത്തിൻെറ അഭിപ്രായപ്രകാരം പരുത്തിനൂൽനൂൽപ്പും അതിനോടു ബന്ധപ്പെട്ട പ്രക്രിയകളും ഈ ഉദ്ദേശത്തിന് ഏററവും യുക്തമായവയാണ്. പക്ഷേ, തൊഴിൽ തിരഞ്ഞെടുക്കുന്നതിനുള്ള സ്വാതന്ത്ര്യം അദ്ദേഹം അതാതു ജനങ്ങൾക്കു വിട്ടുകൊടുക്കും. അവസാനം, ആവശ്യമായ ആന്തരഗുണമുള്ള കൈത്തൊഴിൽമാത്രം നിലനിൽക്കുമെന്ന വിശ്വാസത്തോടുകൂടിയാണ് അങ്ങനെ ചെയ്യുന്നതു്. സ്കൂളിലെ അദ്ധ്യാപകന്മാരുടേയും ജനങ്ങളുടേയും ഇടയിൽച്ചെന്നു്, പ്രേരണകൊണ്ടും ന്യായവാദംകൊണ്ടും ഗവണ്മെൻറിൻെറ പുതിയ വിദ്യാഭ്യാസനയത്തിൻെറ വിലയേയും ഉപയോഗത്തേയുംപററി അവക്കു വിവരമുണ്ടാക്കുകയെന്നതായിരിക്കണം ഇൻസ്പെക്ടർമാരുടേയും മററു വിദ്യാഭ്യാസവകുപ്പുദ്യോഗസ്ഥന്മാരുടേയും ജോലി. അതാണവരുടെ പ്രധാനപ്രവൃത്തി; അല്ലാതെ ആ നയം അവരുടെ മേൽ അധികാരം പ്രയോഗിച്ച് അടിച്ചേല്പിക്കലല്ല. അവക്കതിൽ വിശ്വാസമില്ലെങ്കിൽ, അഥവാ പുതിയ നയപരിപാടി കൂറോടെ നടപ്പിലാക്കാൻ, അവർ തയ്യാറില്ലെങ്കിൽ, അവർക്കു രാജിവെക്കാനുള്ള സ്വാതന്ത്ര്യവും ഞാൻ നൽകും. മന്ത്രിമാക്ക് അവരുടെ ജോലി നിശ്ചയമുണ്ടായിരിക്കയും, അവർ അതിനുവേണ്ടി അദ്ധ്വാനിക്കുകയും ചെയ്യുന്നെങ്കിൽ, അങ്ങനെ രാജിവെക്കേണ്ടി വരുമെന്ന് അദ്ദേഹം കരുതുന്നില്ല. വെറും കല്പന പുറപ്പെടുവിക്കൽകൊണ്ട് സംഗതി നടക്കുകയില്ല.

അദ്ദേഹം വയോജനവിദ്യാഭ്യാസത്തെപ്പററിപ്പറഞ്ഞതു് സവ്വകലാശാലാവിദ്യാഭ്യാസത്തിനും അത്രതന്നെ ബാധകമാണ്. അതു ഭാരതീയരംഗത്തോട് ജൈവബന്ധമുള്ളതാകണം. തന്മൂലം അതു് അടിസ്ഥാനവിദ്യാഭ്യാസപദ്ധതിയുടെ വിപുലീകരണവും തുടർച്ചയുമാവണം. അതാണ് കേന്ദ്രബിന്ദു. ഇക്കാര്യത്തിൽ അവർക്ക് അദ്ദേഹത്തിൻെറ നിലപാടുമായി പൊരുത്തപ്പെടാൻ കഴിഞ്ഞില്ലെങ്കിൽ, തൻെറ ഉപദേശം അവർക്ക് ഏറെയൊന്നും ഉപയോഗപ്പെടില്ല എന്നദ്ദേഹം ഭയപ്പെടുന്നു. മറിച്ച്, ഇന്നത്തെ സവ്വ

കലാശാലാവിദ്യാഭ്യാസസമ്പ്രദായം അവരെ സ്വാതന്ത്ര്യത്തിനന യോജ്യരാക്കുന്നില്ല, അടിമകളാക്കുകയേ ചെയ്യുന്നുള്ളു, എന്ന തൻെറ അഭിപ്രായത്തോടവർ യോജിക്കുകയാണെങ്കിൽ, ആ പദ്ധതി മുഴുവൻ അഴിച്ചുമാററാനും, ദേശീയാവശ്യങ്ങൾക്കനുസരിച്ച പുതുതായി രൂപപ്പെടുത്താനും അവർ, തന്നേപ്പോലെതന്നെ, അക്ഷമരായിരിക്കും.

ഇന്ന് നമ്മുടെ സർവ്വകലാശാലകളിൽ പഠിച്ച വിദ്യാർത്ഥികൾ ഒന്നുകിൽ സർക്കാരുദ്യോഗങ്ങളുടെ പിന്നാലെ പാഞ്ഞുപോവുന്നു; അല്ലെങ്കിൽ, അപഥത്തിലേക്കു വീഴുകയും, അസ്വാസ്ഥ്യം ഊതിക്കത്തിച്ച്, തങ്ങളുടെ നൈരാശ്യബോധത്തിന് ഒരു രക്ഷാമാർഗ്ഗം ഉണ്ടാക്കിക്കൊടുക്കുകയും ചെയ്യുന്നു. യാചിക്കാനോ മററുള്ളവരെ പററിത്തിന്നാനോ അവർക്കു ലജ്ജയില്ല. അതാണ് അവരുടെ ദയനീയസ്ഥിതി. നാടിൻെറ സ്വാതന്ത്ര്യത്തിനുവേണ്ടി ജീവിക്കാനും മരിക്കാനും തയ്യാറായ ശരിയായ ജനസേവകരെ ഉണ്ടാക്കുകയാവണം സർവ്വകലാശാലാ വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം. അതുകൊണ്ട് താലിമീസംഘത്തിൽനിന്ന് അദ്ധ്യാപകരെ എടുത്ത് സർവ്വകലാശാലാവിദ്യാഭ്യാസത്തെ അടിസ്ഥാന വിദ്യാഭ്യാസവുമായി ബന്ധപ്പെടുത്തുകയും, അതിനനുസൃതമാക്കുകയും വേണമെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം.

മന്ത്രിമാർ അധികാരം കൈയേററത് ജനപ്രതിനിധികളെന്ന നിലയ്ക്കാണ്. ജനങ്ങളെ അനുരഞ്ജിപ്പിച്ചുകൊണ്ടുപോകാൻ അവർക്ക് കഴിഞ്ഞില്ലെങ്കിൽ, അവരുടെ അധികാരം നിയമസഭാമന്ദിരത്തിൻെറ നാലു ചുമരുകൾക്കു പുറത്തു കടക്കുകയില്ല. കോൺഗ്രസ്സിന് ജനങ്ങൾക്കിടയിലുള്ള സ്വാധീനശക്തി നഷ്ടപ്പെട്ടിരിക്കുന്നു എന്നാണ് ബോംബെയിലും അഹമ്മദാബാദിലും ഇന്നു നടക്കുന്ന സംഭവങ്ങൾ സൂചിപ്പിക്കുന്നതെങ്കിൽ, അതൊരു ദുർന്നിമിത്തമാണ്. നയീതാലിം ഇപ്പോഴും ഒരു ഇളംതയ്യാണ്. പക്ഷേ, അതു് വലിയ പ്രതീക്ഷകൾ വഹിക്കുന്നു. ബഹുജനാനുകൂല്യത്തിൻെറ അഭാവത്തിൽ, അതിനെ മന്ത്രിമാരുടെ ഉത്തരവുകൾകൊണ്ട് ബലാൽ വളർത്താൻ സാദ്ധ്യമല്ല. അതുകൊണ്ട് അവർക്ക് ബഹുജനപിൻബലമില്ലെങ്കിൽ, രാജിവെച്ചൊഴിയുകയെന്നാണ് അദ്ദേഹം നൽകുന്ന ഉപദേശം. അവർ അരാജകത്വത്തെപ്പററി പേടിക്കേണ്ടതില്ല. സ്വന്തം ബോധോദയമനുസരിച്ച് തങ്ങളുടെ കർത്തവ്യം നിർവ്വഹിക്കുകയാണവർ വേണ്ടതു്; ബാക്കിഭാഗം ദൈവവിധിക്കു വിട്ടുകൊടുക്കുക. ആ അനുഭവത്തിൽനിന്നുതന്നെ ജനങ്ങൾ സ്വാതന്ത്ര്യത്തിൻെറ പാഠം പഠിച്ചുകൊള്ളും.

പിന്നീട് അദ്ദേഹം ചോദ്യങ്ങൾ ക്ഷണിച്ചു.

''നയീതാലിമിന് പ്രതിഭാശാലികളായ അദ്ധ്യാപകന്മാരുണ്ടാവാൻ സമയം പിടിക്കും. അതിനിടയ്ക്കു് സ്കൂളുകളിൽ ഇംഗ്ലീ

ഷിൻെറ നിലവാരമുയർത്താൻ എന്തുചെയ്യണം?'' അവിനാശലിംഗംചെട്ടിയാർ ഇംഗ്ലീഷിൽ ചോദിച്ചു. അതിനു് അദ്ദേഹത്തെ കളിയാക്കിക്കൊണ്ടു് ഗാന്ധിജി, അദ്ദേഹത്തിനു് ഹിന്ദുസ്ഥാനിയിൽ സംസാരിക്കാൻ വയ്യെങ്കിൽ പറയാനുള്ളതു് അടുത്തിരിക്കുന്ന ആളുടെ ചെവിയിൽ മന്ത്രിക്കാവുന്നതാണെന്നും അയാൾ അതു് അദ്ദേഹത്തിനുവേണ്ടി ഹിന്ദുസ്ഥാനിയിലാക്കിക്കൊള്ളുമെന്നും, എല്ലാവരിൽനിന്നും ഉയർന്ന പൊട്ടിച്ചിരിക്കിടയിൽ പറഞ്ഞു.

അദ്ദേഹം തുടർന്നു:

''ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായംകൊണ്ടു് ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കൈവരുകയില്ല, അടിമത്തത്തിനു് കൂടുതൽ ആഴം വെപ്പിക്കുകയേ ഉള്ളൂ, എന്നു നിങ്ങൾ മനസ്സിലാക്കുന്നുണ്ടെങ്കിൽ, അതിൻെറ സ്ഥാനത്തു് മറ്റെന്തെങ്കിലും വരുന്നുണ്ടെങ്കിലും ഇല്ലെങ്കിലും, നിങ്ങളതിനെ പ്രോത്സാഹിപ്പിക്കാൻ കൂട്ടാക്കുകയില്ല. നയീതാലിമിൻെറ തത്വങ്ങളുടെ നാലതിർത്തിക്കുള്ളിൽനിന്നു് നിങ്ങൾ കഴിയുന്നതെല്ലാം ചെയ്തു തൃപ്തിയടഞ്ഞുകൊള്ളും.'' ആ വ്യവസ്ഥകളനുസരിച്ചു് ജനങ്ങൾക്കു മന്ത്രിമാരെ വേണ്ടെങ്കിൽ, മന്ത്രിമാർ രാജിവച്ചൊഴിയുകയാണു ഭേദം. വിഷം നൽകാനുള്ള ഭാരം അവർ ഏൽക്കേണ്ടതില്ല, ജനങ്ങൾക്കു ജീവദായകമായ ഭക്ഷണം ഇഷ്ടമല്ലെന്നോ അവർക്കതു നൽകാൻ കഴികയില്ലെന്നോ വെച്ചു്.

ചോദ്യം: നയീതാലിമിനു് നമുക്കു പണമല്ല വേണ്ടതു്, മനുഷ്യരാണു് എന്നു് അങ്ങു പറയുന്നു. എന്നാൽ, നമുക്കു ജനങ്ങളെ പരിശീലിപ്പിക്കാൻ വിദ്യാഭ്യാസസ്ഥാപനങ്ങൾ വേണം, തന്മൂലം പണവും വേണം. എങ്ങനെ നമുക്കീ വിഷമവൃത്തത്തിൽനിന്നു രക്ഷപ്പെടാൻ കഴിയും?

ഉത്തരം: പരിഹാരം നിങ്ങളുടെ കൈയിൽത്തന്നെയാണു് കിടക്കുന്നതു്. നിങ്ങളിൽനിന്നുതന്നെ തുടങ്ങുക. നല്ലൊരു ഇംഗ്ലീഷ് പഴഞ്ചൊല്ലുണ്ടു്. ഔദാര്യം ഗൃഹത്തിൽനിന്നാരംഭിക്കുന്നു. നിങ്ങളൊരു സാഹിബിനേപ്പോലെ ചാരുകസേരയിലിരുന്നു്, പണിയെടുക്കാൻ താണ ഇനം ആളുകൾ തയ്യാറാവണമെന്നു വിചാരിച്ചാൽ, നിങ്ങൾ എങ്ങും എത്തുകയില്ല, അതല്ല എൻെറ വഴി. എത്ര വിനീതമായ നിലയിലാണെങ്കിലും, എന്നിൽനിന്നും അടുത്ത ചുററുപാടിൽനിന്നും ആരംഭിക്കുകയെന്നതായിരുന്നു എൻെറ കുട്ടിക്കാലംമുതൽക്കുള്ള ശീലം. ഈ കാര്യത്തിൽ നമുക്കു് ബ്രിട്ടീഷ് ജനതയിൽനിന്നു് ഒരു പാഠം സ്വീകരിക്കാം. ഒരുപിടി ആളുകളാണു് ആദ്യം ഇന്ത്യയിൽ വന്നു് ഇവിടെ കുടിയേറിപ്പാർത്തു് തങ്ങൾക്കുവേണ്ടി ഒരു സാമ്രാജ്യം പടുത്തുയ

ത്തിയതു്. അതു രാഷ്ട്രീയപ്രാധാന്യത്തേക്കാളധികം അജയ്യമായ സാംസ്കാരികപ്രാധാന്യമുള്ളൊരു കാര്യമാണു്. ഒരടിമ തന്റെ ബന്ധനശൃംഖലയിൽ ആനന്ദിക്കുന്നതുപോലെ, ഇംഗ്ളീഷിൽ ആനന്ദിക്കാൻതക്കവിധം നാം അതിന്റെ ആകർഷണവലയത്തി നടിമപ്പെട്ടിരിക്കുന്നു. അതിന്റെ പിന്നിലുള്ള വിശ്വാസം, ഏകാഗ്രശക്തി, ത്യാഗബുദ്ധി, നിഷ്ഠ എന്നിവയേക്കുറിച്ചൊന്നാലോചിച്ചുനോക്കു. വേണമെങ്കിൽ വഴിയുമുണ്ടാകും എന്നാണതു തെളിയിക്കുന്നതു്. എന്തുവന്നാലും കൈവിടുകയില്ല എന്ന ഉറച്ച വിശ്വാസത്തോടെ പ്രവർത്തിക്കാൻ മുതിന്നാൽ എല്ലാ വിഷമങ്ങളും താനേ ഉരുകിയലിഞ്ഞുപോകും.

## 75

ഒരു യൂനിവേഴ്സിററിക്കു് ഗംഭീരമായ കെട്ടിടങ്ങളോ, സ്വർണ്ണം വെള്ളി എന്നിവയുടെ നിധികളോ ആവശ്യമില്ല. ഏററവുമധികം ആവശ്യം പൊതുജനാഭിപ്രായത്തിന്റെ ബുദ്ധിപൂർവ്വമായ പിൻബലമാണു്. ഒരു വലിയ അദ്ധ്യാപകസഞ്ചയം അതിനുണ്ടായിരിക്കണം; അതിൽനിന്നു് ആവശ്യംപോലെ ആളുകളെ എടുക്കാൻ കഴിയണം. അതിന്റെ സ്ഥാപകന്മാർ ദീർഘദൃഷ്ടിയുള്ളവരായിരിക്കണം.

സർവ്വകലാശാലകൾ സ്ഥാപിക്കാനുള്ള പണം കാണേണ്ടതു് ഒരു ജനായത്തരാജ്യത്തിന്റെ ഭാരമല്ലെന്നാണു് എന്റെ പക്ഷം. ജനങ്ങൾക്കു സർവ്വകലാശാലകൾ വേണമെങ്കിൽ, അവരതിനുള്ള പണം നൽകിക്കൊള്ളും. അത്തരത്തിൽ സ്ഥാപിതമായ സർവ്വകലാശാലകൾ അവ പ്രതിനിധാനംചെയ്യുന്ന രാജ്യങ്ങൾക്കലങ്കാരങ്ങളാകും. ഭരണം വിദേശഹസ്തങ്ങളിലാകുമ്പോൾ, ജനങ്ങൾക്കെന്തുസിദ്ധിച്ചാലും അതു മുകളിൽനിന്നു വരുന്നതാവും; അങ്ങനെ അവർ കൂടുതൽകൂടുതൽ പരാശ്രിതരാവും. അതു് ജനകീയഹിതത്തിന്റെ വിശാലാടിസ്ഥാനത്തിലാകുമ്പോൾ, എല്ലാം അടിയിൽ നിന്നു മേലോട്ടാണു് ഉയരുക; തന്മൂലം അതു് എന്നും നിലനില്ക്കും. അതു ദർശനീയവും ജനങ്ങൾക്കു ശക്തിയരുളുന്നതുമാവും. അത്തരമൊരു ജനായത്തപദ്ധതിയിൽ, നല്ല മണ്ണിൽ വിതച്ച വിത്തു് സമൃദ്ധിയായ വിളവുതരുന്നതുപോലെ, അറിവു വർദ്ധിപ്പിക്കാൻ ചെലവാക്കുന്ന സംഖ്യ ജനങ്ങൾക്കു പത്തിരട്ടി പ്രതിഫലം നൽകും. വിദേശാധിപത്യത്തിൽ സ്ഥാപിതമായ സർവ്വകലാശാലകൾ നേരെ വിപരീതമാർഗ്ഗത്തിലൂടെയാണു് മുമ്പോട്ടു പോകുന്നതു്. ഒരുപക്ഷേ, മറിച്ചൊരു ഫലം അതിനുണ്ടാവുകവയ്യ. അതുകൊണ്ടു് ഇന്ത്യ പുതുതായി സിദ്ധിച്ച സ്വാതന്ത്ര്യം സ്വാംശീകരിക്കുന്നതിനുമുമ്പു് പുതിയ സർവ്വകലാശാലകൾ

75. Harijan, 2-11-1947 (Basic Education, P. 108)

സ്ഥാപിക്കുന്നതു സൂക്ഷിച്ചുവേണം എന്നു പറയാൻ ധാരാളം കാരണങ്ങളുണ്ടു്.

## 76

പ്രാഥമികവിദ്യാഭ്യാസത്തിനു ഞാൻ ഏററവും കൂടുതൽ പ്രാധാന്യം കല്പിക്കുന്നു. എൻെറ സങ്കൽപ്പമനുസരിച്ചു്, ഈ പ്രാഥമികവിദ്യാഭ്യാസം ഇംഗ്ളീഷ് ഒഴിച്ചുള്ള ഇന്നത്തെ മട്രിക്കലേഷനു തുല്യമാണു്. ഒരുദിവസം പെട്ടെന്നു കോളേജുവിദ്യാഭ്യാസം സിദ്ധിച്ച എല്ലാവരും തങ്ങളുടെ അറിവു് തീരെ മറക്കുകയാണെന്നു വിചാരിക്കുക. 30 കോടി ജനങ്ങളെ വലയംചെയ്യുന്ന അന്ധകാരംകൊണ്ടു് രാജ്യത്തിനുണ്ടായതും ഉണ്ടാകുന്നതുമായ നാശനഷ്ടങ്ങളുമായി താരതമ്യപ്പെടുത്തിയാൽ, കലാലയവിദ്യാഭ്യാസം സിദ്ധിച്ച ഏതാനുംലക്ഷംപേക്കു് പെട്ടെന്നുവരുന്ന ഈ വിസ്മൃതികൊണ്ടുണ്ടാകുന്ന നഷ്ടം എത്രയോ നിസ്സാരമാണു്. നിരക്ഷരത്വത്തിൻെറ അളവു് ഗ്രാമങ്ങളിലെ ദശലക്ഷക്കണക്കായ ജനങ്ങളുടെയിടയിൽ നിലനില്ക്കുന്ന അജ്ഞതയുടെ മതിയായ അളവല്ല.

ഞാൻ കലാശാലാവിദ്യാഭ്യാസത്തെ വിപ്ലവകരമായ രീതിയിൽമാററി, അതിനെ ദേശീയാവശ്യങ്ങളുമായി ബന്ധിപ്പിക്കും. മെക്കാനിക്കലും മററുമായ എഞ്ചിനീയർമാർക്കു ബിരുദങ്ങളുണ്ടാകും. അവരെ പല വ്യവസായങ്ങളുമായി ബന്ധപ്പെടുത്തും; ആ വ്യവസായങ്ങൾ തങ്ങൾക്കാവശ്യമുള്ള ബിരുദധാരികളുടെ പരിശീലനച്ചെലവുകൾ വഹിക്കും. അങ്ങനെ രാഷ്ട്രത്തിൻെറ മേൽനോട്ടത്തിൻകീഴിൽ എഞ്ചിനീയർമാരുടെ പരിശീലനത്തിനു ടാററമാർ ഒരു കോളേജു നടത്തുമെന്നു പ്രതീക്ഷിക്കപ്പെടുന്നു. മില്ലുകളുടെ സംഘടന തങ്ങൾക്കാവശ്യമുള്ള ബിരുദധാരികളുടെ പരിശീലനത്തിനു് ഒരു കലാശാല സ്ഥാപിക്കും. അതുപോലെ പേരെടുത്തുപറയാവുന്ന വ്യവസായങ്ങൾ വേറെയുമുണ്ടു്. വാണിജ്യത്തിനു് അതു പഠിപ്പിക്കുന്ന ഒരു കോളേജുണ്ടാവണം. പിന്നെയുള്ളതു്, കലാവിഷയങ്ങളും, വൈദ്യശാസ്ത്രവും, കൃഷിയുമാണു്. ഇന്നു പല സ്വകാര്യ ആട്ട്സ് കോളേജുകളും സ്വയംപര്യാപ്തങ്ങളാണു്. രാഷ്ട്രം സ്വന്തമായി അത്തരത്തിലുള്ള കലാശാലകൾ നടത്തുന്നതു നിത്തലാക്കാം. മെഡിക്കൽ കോളേജുകൾ അംഗീകൃതമായ ആശുപത്രികളോടനുബന്ധിച്ച നടത്തുന്നവയാവണം. അവ പണക്കാക്കു് അഭിമതമാകയാൽ അവർ സൗജന്യസംഭാവനകൾകൊണ്ടു് മെഡിക്കൽകോളേജുകളുടെ ചെലവു് താങ്ങിപ്പോകുമെന്നു് പ്രതീക്ഷിക്കാം. കാർഷികകലാശാലകളും അന്വത്ഥനാമങ്ങളാകണമെങ്കിൽ സ്വയംപര്യാപ്തങ്ങളാകണം. കൃഷിയിൽ ബിരുദംനേടിയ ചിലരെക്കുറിച്ചു് എനിക്കു് വേദനാജനകമായ

---

76. Harijan, 31-7-1937 (Basic Education, P. 30)

ചില അനുഭവങ്ങളുണ്ട്. അവരുടെ ജ്ഞാനം വെറും തൊലി പ്പുറമേ മാത്രമാണ്. അവക്ക് പ്രായോഗികാനുഭവം കുറവാണ്. തന്നത്താൻ നിലനിന്നുവരുന്നതും നാടിന്റെ ആവശ്യങ്ങൾ നിർവ്വ ഹിക്കുന്നതുമായ കൃഷിയിടങ്ങളിലാണ് അവക്ക് പ്രവർത്തനപരി ശീലനം നൽകുന്നതെങ്കിൽ, ബിരുദം നേടിയതിനുശേഷം തങ്ങ ളുടെ മേലധികാരികളുടെ ചെലവിൽ അവർക്കു പരിചയം നേ ടേണ്ടിവരികയില്ല.

## 77

ഉന്നതവിദ്യാഭ്യാസത്തെക്കുറിച്ച് മുകളിലുദ്ധരിച്ച ലേഖനത്തെ അധികരിച്ച് ഒരു മുൻ പ്രൊഫസർ ഒരു നീണ്ട കത്തെഴുതുന്നു. അതിൽനിന്ന് ഞാൻ താഴെ കൊടുക്കുന്ന പ്രസക്തഭാഗങ്ങൾ ഉദ്ധ രിക്കുന്നു:

''പൊതുനികുതിയേക്കുറിച്ചും, ഉന്നതവിദ്യാഭ്യാസത്തിന്റെ അവകാശവാദങ്ങളേക്കുറിച്ചും, അതിൽനിന്നു സിദ്ധിക്കുന്ന സർവ്വ കലാശാലകൾ സ്വയംപര്യാപ്തമാകണമെന്ന ആശയത്തെക്കുറിച്ചു മുള്ള താങ്കളുടെ മൂന്നാമത്തെ നിഗമനം എനിക്കു സമ്മതമായി ട്ടില്ല. ഓരോ രാഷ്ട്രവും ഒരു പുരോഗമനരാഷ്ട്രമാവാൻ, അതിന് എല്ലാ വിജ്ഞാനശാഖകളിലും അറിവു സമ്പാദിക്കുവാൻ വേണ്ടത്ര സൗകര്യങ്ങൾ ഉണ്ടായിരിക്കണമെന്നു ഞാൻ വിശ്വസിക്കുന്നു രസതന്ത്രം, വൈദ്യശാസ്ത്രം, എഞ്ചിനീയറിങ്ങ് എന്നിവയിൽ മാത്രം പോരാ, സാഹിത്യം, തത്വശാസ്ത്രം, ചരിത്രം, താത്വി കവും പ്രായോഗികവുമായ സാമൂഹ്യശാസ്ത്രം തുടങ്ങിയ എല്ലാ വിജ്ഞാനശാഖകളിലും ഈ സൗകര്യങ്ങൾ ഉണ്ടാവണം. സർ ക്കാരിന്റെ സഹായം കൂടാതെ ഏർപ്പെടുത്താൻ വയ്യാത്ത പല സൗകര്യങ്ങളും വേണ്ടിവരും, ഉന്നതമായ എല്ലാ വിദ്യാസമ്പാദ നത്തിനും. അത്തരം സംരംഭങ്ങൾക്ക് വ്യക്തികളുടെ സൗജന്യസ ഹായത്തെമാത്രം ആശ്രയിച്ചിരുന്നാൽ നമ്മൾ പിൻതള്ളപ്പെട്ടു മെന്നും കഷ്ടത്തിലാവുമെന്നും തീർച്ചയാണ്. അതിന് ഒരിക്കലും സ്വതന്ത്രമാവാനും ആ സ്വാതന്ത്ര്യം നിലനിർത്താനും ആശിക്കാൻ സാദ്ധ്യമല്ല. എല്ലാരംഗങ്ങളിലുമുള്ള ഉന്നതവിദ്യാഭ്യാസത്തിന്റെ നിലയേക്കുറിച്ച് രാഷ്ട്രം എപ്പോഴും ശ്രദ്ധാലുവായിരിക്കണം. സ്വമേധയാ ഉള്ള യത്നങ്ങൾ വേണം; നമുക്ക് നമ്മുടേതായ നഫീൽഡുമാരും റോക്ഫെല്ലർമാരും വേണം. പക്ഷേ, സ്റ്റേറ്റിന് ഒരു നിശബ്ദനിരീക്ഷകന്റെ നില അനുവദിക്കപ്പെടുകയില്ല; അനു വദിക്കപ്പെടരുത്. സംഘടിപ്പിക്കാനും സഹായിക്കാനും നയിക്കാ നുമായി അതു് ഊർജ്ജസ്വലതയോടു് മുമ്പോട്ടുവരണം. പ്രശ്ന

77 Harijan, 30-7-1938 (Towards New Education, pp.) 77—79

ത്തിൻെറ ഈ വശത്തെക്കുറിച്ച് താങ്കളൊന്നു വ്യക്തമാക്കിത്തരു മെന്നു് ഞാനാശിക്കുന്നു.

''അങ്ങു് ലേഖനത്തിൻെറ അവസാനത്തിൽ പറയുന്നു: 'എൻെറ പദ്ധതിയനുസരിച്ച്, ഗ്രന്ഥശാലകൾ കൂടുതലുണ്ടാവും; അവ കൂടുതൽ ഭേദപ്പെട്ടവയുമായിരിക്കും.' അങ്ങു് പറയുന്ന ആ പദ്ധതി ഞാൻ ആ ലേഖനത്തിൽ കാണുന്നില്ല; അപ്രകാരം എണ്ണത്തിലും ഗുണത്തിലും കൂടിയ വായനശാലകളും പരീക്ഷണ ശാലകളും ആ പദ്ധതിയനുസരിച്ച് ഉണ്ടാവുന്നതെങ്ങനെയെന്നും എനിക്കു മനസ്സിലാക്കാൻ കഴിയുന്നില്ല. അത്തരം വായനശാല കളും പരീക്ഷണശാലകളും നിലനിർത്തണമെന്നും, സംഭാവന ചെയ്യാൻ സന്നദ്ധരായവരും സ്വമേധയാ ഇവ നടത്താൻ തയ്യാ റുള്ള സ്ഥാപനങ്ങളും വേണ്ടത്ര മുമ്പോട്ടുവരുന്നില്ലെങ്കിൽ, രാഷ്ട്ര ത്തിനു് ഈ മഹത്തായ ഉത്തരവാദിത്വത്തിൽനിന്നു വിട്ടുനില്ക്കാൻ വയ്യ എന്നുമാണു് എൻെറ പക്ഷം.''

എൻെറ ലേഖനത്തിലെ ''നിശ്ചിതോപയോഗം'' എന്ന പ്രയോഗത്തിനു് അതിൻെറ വ്യാപകമായ അർത്ഥം നൽകുകയാ ണെങ്കിൽ ആ ലേഖനം വേണ്ടത്ര സുവ്യക്തമാണു്. അജ്ഞരായ ജനലക്ഷങ്ങളടങ്ങുന്ന ഒരു ദരിദ്രഭാരതത്തെ ഞാൻ ചിത്രീകരിച്ചി ട്ടില്ല. സ്വന്തം നൈസർഗ്ഗിക പ്രഭാവത്തിനു് ഏററവും അനുയോ ജ്യമായ വഴിക്കു് അനുസ്യൂതം പുരോഗമിച്ചുകൊണ്ടിരിക്കുന്ന ഒരു ഭാരതത്തെയാണു് ഞാൻ എൻെറ മുമ്പിൽ ചിത്രീകരിച്ചിരി ക്കുന്നതു്. എന്തായാലും, അതു് പാശ്ചാത്യദേശത്തെ മരിച്ചുകൊ ണ്ടിരിക്കുന്ന പരിഷ്കാരത്തിൻെറ ഒരു മൂന്നാംതരം—അല്ലെങ്കിൽ ഒന്നാന്തരംതന്നെയാകട്ടെ—പകർപ്പായിട്ടല്ല ഞാൻ ചിത്രീകരി ച്ചിട്ടുള്ളതു്. എൻെറ സ്വപ്നം സാക്ഷാത്കൃതമാകുന്നുവെന്നും, ഏഴുലക്ഷം ഗ്രാമങ്ങളിലോരോന്നും നല്ലവണ്ണം കഴിഞ്ഞുകൂടുന്ന ഓരോ റിപ്പബ്ലിക്കായിത്തീരുന്നുവെന്നും വയ്ക്കുക. അതിൽ നിര ക്ഷരരുണ്ടാവുകയില്ല; ജോലിയില്ലാത്തതുകൊണ്ടു് ആരും അലസ രായിരിക്കുകയില്ല; ഓരോരുത്തക്കും പ്രയോജനകരമായ ജോലി യും, ശരീരപോഷണത്തിനുതകുന്ന ഭക്ഷണവും, ധാരാളം വായുവും വെളിച്ചവുമുള്ള വാസഗൃഹങ്ങളും ശരീരാച്ഛാദനത്തിനു വേണ്ടത്ര ഖാദിവസ്ത്രവും ഉണ്ടായിരിക്കും; എല്ലാ ഗ്രാമീണരും ആരോഗ്യ ത്തിൻേറയും ശുചീകരണത്തിൻേറയും നിയമങ്ങൾ മനസ്സിലാക്കി യിരിക്കും, അനുസരിക്കുന്നുമുണ്ടാവും. അത്തരമൊരു സ്റ്റേററിനു വിവിധവും വർദ്ധമാനവുമായ ആവശ്യങ്ങളുണ്ടായിരിക്കും. അവ സ്റ്റേററുതന്നെ നിറവേററിക്കൊടുക്കണം. അല്ലെങ്കിൽ അതു നിന്ന നിലയിൽനിന്നു ദുഷിക്കും. അതുകൊണ്ടു് ലേഖകൻ പറയുന്ന തും, കൂടുതലായി എനിക്കു കൂട്ടിച്ചേർക്കാൻ കഴിയുന്നതുമായ എല്ലാ വിദ്യാഭ്യാസത്തിനും ആവശ്യമായ ചെലവെല്ലാം ഗവമ്മേണ്ടു

തന്നെ വഹിക്കുന്ന ഒരു ഘട്ടം എനിക്കു തികച്ചും വിഭാവന ചെയ്യാൻ സാധിക്കും. രാഷ്ട്രത്തിന് അത്തരം ആവശ്യങ്ങളുണ്ടെങ്കിൽ, തീർച്ചയായും തദനുസൃതമായ ഗ്രന്ഥശാലകളുമുണ്ടാവും.

വളരെയധികം കാര്യങ്ങൾ കുത്തിച്ചെലുത്തിയതുകൊണ്ട് ദുർബ്ബലമായ തലച്ചോറും, ഇംഗ്ലീഷുകാരെപ്പോലെ ഇംഗ്ലീഷുസംസാരിക്കാനും എഴുതാനുമുള്ള അസാദ്ധ്യയത്നംമൂലം മിക്കവാറും സ്തംഭിച്ചുപോയ മനസ്സും ഉള്ള ബി. എ. ക്കാരുടേയും എം. എ. ക്കാരുടേയും ഒരു സൈന്യം മാത്രമാണു്, ഏതായാലും, സ്റ്റേററിനു് ഇല്ലാതിരിക്കുക, എന്നാണു് എന്റെ അഭിപ്രായം. ഇവരിൽ ഭൂരിപക്ഷത്തിനും പണിയില്ല, ഉദ്യോഗമില്ല. ഉദ്യോഗമുണ്ടെങ്കിൽത്തന്നെ, ഹൈസ്കൂളുകളിലും കോളേജുകളിലും ചെലവഴിച്ച ഒരു പന്തീരാണ്ടിന്നകം നേടിയ അറിവിൽ മിക്കതുകൊണ്ടും യാതൊരുപയോഗവുമില്ലാത്ത ഗുമസ്തന്റെ ജോലിയാവും അതു്.

സർവ്വകലാശാലാവിദ്യാഭ്യാസം, രാഷ്ട്രം ഉപയോഗപ്പെടുത്തുമ്പോൾ, സ്വയംപര്യാപ്തമായിത്തീരുന്നു. രാഷ്ട്രത്തിനോ, വ്യക്തിക്കോ യാതൊരു ഗുണവും ചെയ്യാത്ത ഒരു പരിശീലനത്തിനു വേണ്ടി പണം മുടക്കുന്നതു കുററകരമാണു്. എന്റെ അഭിപ്രായത്തിൽ, ദേശീയനന്മകൂടിയായി തെളിയിക്കപ്പെടാൻ വയ്യാത്ത വ്യക്തിപരമായ നന്മ എന്നൊന്നില്ല. ഇന്നു് നിലവിലുള്ള ഉന്നതവിദ്യാഭ്യാസം, എന്നല്ല, പ്രൈമറി—സെക്കണ്ടറി വിദ്യാഭ്യാസങ്ങളും, യാഥാർത്ഥ്യങ്ങളുമായി ബന്ധപ്പെട്ടതല്ലെന്നു് എന്റെ വിമർശകരിൽ ഭൂരിപക്ഷവും സമ്മതിക്കുന്നതായി തോന്നുന്നതുകൊണ്ടു്, അതു് സ്റ്റേററിനു ഗുണകരമാകാൻ വയ്യ. അതു പ്രത്യക്ഷത്തിൽ യാഥാർത്ഥ്യങ്ങളിൽ, അധിഷ്ഠിതവും, പൂർണ്ണമായും മാതൃഭാഷയിലൂടെത്തന്നെ നൽകപ്പെടുന്നതും ആകുമ്പോൾ, ഒരുപക്ഷേ, അതിനെതിരായി എനിക്കൊന്നും പറയാനുണ്ടാവില്ല. യാഥാർത്ഥ്യങ്ങളിൽ അധിഷ്ഠിതമായിരിക്കുക എന്നുവച്ചാൽ, ദേശീയമായ, അതായതു് രാഷ്ട്രത്തിന്േറതായ, ആവശ്യങ്ങളിലധിഷ്ഠിതമായിരിക്കുക എന്നാണർത്ഥം. രാഷ്ട്രം അതിന്റെ ചെലവുകൾ വഹിക്കും. അപ്രകാരമൊരു നല്ലകാലം വരുമ്പോൾത്തന്നെയും സ്വമേധയായുള്ള സംഭാവനകൾവഴി പല സ്ഥാപനങ്ങളും നടത്തപ്പെടുന്നതായി കാണാൻ കഴിയും. അതുകൊണ്ടു് രാഷ്ട്രത്തിനു ഗുണമുണ്ടായെന്നും, ഉണ്ടായില്ലെന്നും വരാം. ഇന്നു് ഇന്ത്യയിൽ വിദ്യാഭ്യാസത്തിന്റെ പേരിൽ നടന്നുവരുന്നതു് അധികവും അത്തരത്തിൽപ്പെട്ടവയാണു്. അതുകൊണ്ടു് ഞാനാണു തീരുമാനിക്കാനെങ്കിൽ, പൊതുമുതലെടുപ്പിൽനിന്നു് അവയുടെ ചെലവു നടത്തില്ല.

## 78

ഞാൻ ഉന്നതവിദ്യാഭ്യാസത്തിനെതിരല്ല. എന്നാൽ പാവപ്പെട്ട നികുതിദായകന്റെ ചെലവിൽ ഏതാനും കോടി ബാലന്മാർക്കും ബാലികമാർക്കും അതു സിദ്ധിക്കുന്നതിനോടുമാത്രമേ എനിക്കു് എതിർപ്പുള്ളു. അതിനും പുറമേ, ഇന്നു നൽകപ്പെടുന്നതരത്തിലുള്ള ഉന്നതവിദ്യാഭ്യാസത്തിനും ഞാനെതിരാണു്. അതിന്റെ ഒച്ചപ്പാടിനോളം കാര്യമൊന്നും അതിലില്ല. ഉന്നതവിദ്യാഭ്യാസം എന്നല്ല, വിദ്യാഭ്യാസം മുഴുവൻതന്നേയും, സമൂലം ഉടച്ചുവാർക്കേണ്ടിയിരിക്കുന്നു.

## 79

ദേശീയ സർവ്വകലാശാല (ഗുജറാത്തു് വിദ്യാപീഠം, അഹമ്മദാബാദു്) ഇന്നു് ബ്രിട്ടീഷുകാർ ചെയ്യുന്ന അന്യായത്തിന്റെ നേർക്കുള്ള ഒരു പ്രതിഷേധമായും, ദേശീയാഭിമാനത്തിന്റെ ന്യായീകരണമായുമാണു് നില്ക്കുന്നതു്. പക്ഷേ, അതു് സ്ഥിരപ്രതിഷ്ഠ നേടിയിരിക്കുന്നു. ഒരു ഏകഭാരതമെന്ന ദേശീയാശയത്തിൽനിന്നാണു് അതു് ആവേശം ഉൾക്കൊള്ളുന്നതു്. ഹിന്ദുക്കളുടെ ധർമ്മവും മുഹമ്മദീയരുടെ ഇസ്ലാമും ആയ ഒരു മതത്തിനുവേണ്ടിയാണതു് നിലകൊള്ളുന്നതു്. ഭാരതത്തിലെ നാട്ടുഭാഷകളെ അനർഹമായ വിസ്മൃതിയിൽനിന്നു രക്ഷിച്ചു് അവയെ ദേശീയപുനരുത്ഥാനത്തിന്റേയും ഭാരതീയസംസ്കാരത്തിന്റേയും ഉറവിടങ്ങളാക്കുകയാണു് അതിന്റെ ഉദ്ദേശം. ജീവിതത്തിനാവശ്യമായ ഒരു സമഗ്രവിദ്യാഭ്യാസത്തിൽ, പാശ്ചാത്യശാസ്ത്രങ്ങളുടെ പഠനത്തേക്കാറം കുറഞ്ഞ പ്രാധാന്യമല്ല ഏഷ്യയിലെ സംസ്കാരങ്ങളുടെ സുവ്യവസ്ഥിതപഠനത്തിനുള്ളതെന്നു് അതു വാദിക്കുന്നു. രാഷ്ട്രത്തിന്റെ ശക്തിയുടെ പ്രഭവസ്ഥാനം എവിടെയെന്നറിയാൻ സംസ്കൃതം, അറബി, പേഴ്സ്യൻ, പാലി, മാഗധി എന്നീ ഭാഷകളുടെ ബൃഹദ്ഭണ്ഡാഗാരം കുത്തിത്തുറന്നു നോക്കണം. പ്രാചീന സംസ്കാരങ്ങളെ ഉപജീവിക്കാനോ ആവർത്തിക്കാനോ അല്ല അതുദ്ദേശിക്കുന്നതു്. കഴിഞ്ഞകാലത്തെ പാരമ്പര്യങ്ങളിലടിയുറച്ചതും അനന്തരകാലത്തെ അനുഭൂതികളാൽ സമ്പന്നമാക്കപ്പെട്ടതുമായ ഒരു നവീനസംസ്ക്കാരം കെട്ടിപ്പടുക്കാനാണു് അതാശിക്കുന്നതു്. ഭാരതത്തിൽ സ്ഥിരപ്രതിഷ്ഠനേടിയിട്ടുള്ളവയും, ഭാരതീയജീവിതത്തിൽ സ്വാധീനം ചെലുത്തിയവയും, ഈ മണ്ണിന്റെ ചൈതന്യത്താൽ സ്വാധീനിക്കപ്പെട്ടവയും ആയ വിവിധ സംസ്കാരങ്ങളുടെ ഉദ്ഗ്രഥനത്തിനാണു് അതു നിലകൊള്ളുന്നതു്. ഈ

---

78 Harijan, 9-3-1940 (Towards New Education, p. 30)

79 Tagore, pp. 455—457 17-11-1920 (Towards New Education, pp. 74—75)

ഉദ്ഗ്രഥനം സ്വാഭാവികമായി ഓരോ സംസ്കാരത്തിനും അത ർഹിക്കുന്ന സ്ഥാനം ഉറപ്പുകൊടുക്കുന്ന സ്വദേശീയരീതിയിലായി രിക്കും.; അല്ലാതെ ഒരു അധീശസംസ്കാരം മററുള്ളവയെ മുഴു വൻ ഉൾക്കൊള്ളുന്ന അമേരിക്കൻ മാതൃകയിലായിരിക്കയില്ല. ഈ മാതൃകയുടെ ലക്ഷ്യം ശരിയായ സ്വൈക്യമല്ല, പ്രത്യുത ബലാൽ അടിച്ചേല്പിക്കുന്ന കൃത്രിമമായ ഒരൈക്യമാണ്. അതുകൊണ്ടാണ് ഭാരതീയവിദ്യാർത്ഥികൾ എല്ലാ മതങ്ങളും പഠിക്കണമെന്ന് ഈ സർവ്വകലാശാല ആഗ്രഹിക്കുന്നത്. അങ്ങനെ ഹിന്ദുക്കൾക്ക് കൊറാൻ പഠിക്കാൻ ഒരവസരമുണ്ടാവും; മുസ്ലീങ്ങൾക്കു ഹിന്ദുക്കളുടെ ശാസ്ത്രഗ്രന്ഥങ്ങളിലെന്തടങ്ങിയിരിക്കുന്നു എന്നും അറിയാറാവും. സർവ്വകലാശാല എന്തെങ്കിലും ഒഴിച്ചുനിർത്തിയിട്ടുണ്ടെങ്കിൽ അതു് മനുഷ്യരിൽ ഒരു വിഭാഗത്തെ സ്ഥിരമായി അസ്പൃശ്യരെന്നു കരുതി അകററിനിർത്തുന്ന സമ്പ്രദായം മാത്രമാണ്. സംസ്കൃതം, ഹിന്ദി, പേഴ്സ്യൻ സ്വാധീനശക്തി കൂടുതലുള്ള ഉറദു എന്നിവയുടെ ഒരു സങ്കലനമായ ഹിന്ദുസ്ഥാനി നിർബ്ബന്ധിതപാഠ്യവിഷയമാക്കിയിട്ടുണ്ടു്. മതം, രാഷ്ട്രീയം, ചരിത്രം എന്നിവയിലൂടെ മാത്രമല്ല, തൊഴിൽപരിശീലനത്തിലൂടെയും സ്വാതന്ത്ര്യബോധം വളർത്താൻ പററും. ഈ തൊഴിൽപരിശീലനത്തിനുമാത്രമേ രാജ്യത്തെ യുവാക്കൾക്കു് സാമ്പത്തികസ്വാതന്ത്ര്യവും ആത്മാഭിമാനത്തിൽനിന്നുണ്ടാവുന്ന നട്ടെല്ലുമുണ്ടാക്കിക്കൊടുക്കാൻ സാധിക്കൂ. കഴിയുന്നത്രവേഗം വിദ്യാഭ്യാസം ജനങ്ങൾക്കിടയിൽ ഊറിയിറങ്ങുമാറു് സർവ്വത്ര പ്രചരിപ്പിക്കുവാൻവേണ്ടി എല്ലാ ചെറുപട്ടണങ്ങളിലും ഉയർന്ന വിദ്യാലയങ്ങൾ സ്ഥാപിക്കാൻ സർവ്വകലാശാല ഉദ്ദേശിക്കുന്നു അധ്യയനഭാഷയായി ഗുജറാത്തി ഏർപ്പെടുത്തുന്നതുകൊണ്ടു് ഈ പ്രക്രിയ സുസാദ്ധ്യമായിത്തീരും; അഭ്യസ്തവിദ്യരും അനഭ്യസ്തവിദ്യരും തമ്മിലുള്ള ആത്മഹത്യാപരമായ വിടവു് നികത്തപ്പെടും. സമുദായത്തിൽ കുലീനവർഗ്ഗത്തിൽപ്പെട്ടവർക്കു് വ്യാവസായികവിദ്യാഭ്യാസവും, വ്യാവസായികവർഗ്ഗങ്ങൾക്കു് സാഹിത്യാഭ്യസനവും നല്കുന്നതുമൂലം, സമ്പദ്വിതരണത്തിലുള്ള അസമത്വവും, തന്മൂലമുണ്ടാകുന്ന സാമൂഹ്യമായ അസംതൃപ്തിയും ഏറെക്കുറെ തടയപ്പെടും. സർക്കാർസർവ്വകലാശാലകളുടെ ഏററവും വലിയ ദോഷം അവയുടെമേൽ പുറമേനിന്നുള്ള ആധിപത്യവും അവ സൃഷ്ടിച്ച 'ജീവിതവൃത്തി'കളേസംബന്ധിച്ചുള്ള തെററായ മൂല്യങ്ങളുമാണ്. ഗുജറാത്ത് സർവ്വകലാശാലാ ഗവമ്മെണ്ടുമായി നിസ്സഹകരിച്ചതുമൂലം ഈ ദോഷങ്ങൾ അതിൻെറ സ്വന്തമായ സമ്പ്രദായത്തിൽനിന്നു് സ്വയമേവ നിർമ്മാജ്ജനം ചെയ്യപ്പെട്ടിരിക്കുന്നു. ഭരണകൂടം ദേശീയമാകുന്നതുവരെ, അതിൻെറ സ്ഥാപകരും പ്രോത്സാഹകരും ഈ നിശ്ചയത്തിലുറച്ചുനിന്നാൽ, ദേശീയാദർശങ്ങളേക്കുറിച്ചും ദേശീയാവശ്യങ്ങളേക്കുറിച്ചും ഒരു വ്യക്തമായ വീക്ഷണമുണ്ടാക്കാനതു സഹായിക്കും.

80

1. ലോകത്തിൽ കിട്ടാവുന്നതിലുംവെച്ച് ഏററവും ഉന്നതമായ വിദ്യാഭ്യാസത്തിനുപോലും ഞാനെതിരല്ല.

2. സ്റ്റേററിന്, ആ വിദ്യാഭ്യാസംകൊണ്ടു് വ്യക്തമായ ഉപയോഗമുള്ളിടത്തെല്ലാം സ്റ്റേററ് അതിൻെറ ചെലവു വഹിക്കണം.

3 പൊതുനികുതിയിൽനിന്നു് ഉന്നതവിദ്യാഭ്യാസത്തിൻെറ ചെലവുനിർവ്വഹിക്കുന്നതിനു് എല്ലായ്പ്പോഴും ഞാനെതിരാണു്.

4. വിദ്യാഭ്യാസമെന്നപേരിൽ നമ്മുടെ കലാശാലകളിൽ കലാവിഷയകമായി നല്കപ്പെടുന്ന വലിയ തോതിലുള്ള പരിശീലനം വെറും ദുർവ്വ്യയമാണെന്നും അതു് അഭ്യസ്തവിദ്യർക്കിടയിൽ തൊഴിലില്ലായ്മക്കു കാരണമായിട്ടുണ്ടെന്നും ദൃഢമായി വിശ്വസിക്കുന്ന ആളാണു് ഞാൻ. അത്രയുമല്ല, അതു് നമ്മുടെ കലാശാലകളുടെ തിരികല്ലുകളിൽക്കൂടെ കടന്നുപോകുന്ന ബാലികാബാലന്മാരുടെ മാനസികവും ശാരീരികവുമായ ആരോഗ്യത്തെ നശിപ്പിക്കുകയും ചെയ്തിരിക്കുന്നു.

5. ഇന്ത്യയിൽ ഉന്നതവിദ്യാഭ്യാസം നൽകാനുള്ള മാദ്ധ്യമമായ വിദേശഭാഷ നാട്ടിനു് കണക്കാക്കാൻ വയ്യാത്തത്ര ബുദ്ധിനാശവും സദാചാരനാശവും വരുത്തിവെച്ചിരിക്കുന്നു. ഉണ്ടായ വിനാശത്തിൻെറ വലുപ്പം അറിയാൻ വയ്യാത്തവണ്ണം, നമ്മുടെ സ്വന്തം കാലത്തോടു് അത്ര അടുത്താണു് നാം കഴിയുന്നതു്. അത്തരം വിദ്യാഭ്യാസം സിദ്ധിച്ച നമ്മൾ ഒരേസമയം അതിൻെറ ഇരകളും വിധികർത്താക്കളും ആകേണ്ടിയിരിക്കുന്നു. മിക്കവാറും അസാദ്ധ്യമായ ഒരഭ്യാസമാണു് ഇതു്.

അങ്ങനെ, ഞാൻ ഉന്നതവിദ്യാഭ്യാസത്തിൻെറ ശത്രുവല്ലെന്നു് സ്വയം അവകാശപ്പെടുന്നു. എന്നാൽ ഈ രാജ്യത്തു് ഇന്നു നല്കപ്പെടുന്ന രീതിയിലുള്ള ഉന്നതവിദ്യാഭ്യാസത്തിൻെറ ഒരു ശത്രുവാണു ഞാൻ. എൻെറ പദ്ധതി അനുസരിച്ച് എണ്ണത്തിലും ഗുണത്തിലും മുന്നിട്ടുനിൽക്കുന്ന ഗ്രന്ഥശാലകളുണ്ടാവും, പരീക്ഷണശാലകളുണ്ടാവും, ഗവേഷണസ്ഥാപനങ്ങളുണ്ടാവും. രാഷ്ട്രത്തിൻെറ ശരിയായസേവകന്മാരും, തങ്ങളുടെ അവകാശങ്ങളും ആവശ്യങ്ങളും എന്തെന്നു കൂടുതൽകൂടുതൽ ബോധമുണ്ടായിവരുന്ന ഒരു ജനതതിയുടെ വിവിധവും വദ്ധമാനവുമായ ആവശ്യങ്ങൾ സാധിപ്പിക്കുന്നവരുമായ ഒരു സംഘം രസതന്ത്രജ്ഞരും, എഞ്ചിനീയർമാരും, മററു വിദഗ്ദ്ധന്മാരും നമുക്കുണ്ടായിരിക്കും. ഈ വിദഗ്ദ്ധന്മാരെല്ലാവരും സംസാരിക്കുന്നതു് ഒരു വിദേശഭാഷയായി

80. Harijan, 9-7-1938 (Towards New Education, pp. 76--77)

രിക്കില്ല, ജനങ്ങളുടെ ഭാഷയായിരിക്കും. അവർ നേടിവവിജ്ഞാനം ജനങ്ങളുടെ പൊതുസ്വത്തായിരിക്കും. വെറും അനുകരണങ്ങളല്ലാതെ യഥാർത്ഥത്തിൽ മൗലികമായ പ്രവർത്തനങ്ങൾ നടക്കും. ചെലവാകട്ടെ തുല്യമായും ന്യായമായും എല്ലാവരും വഹിക്കും.

## 81

ഒരു ചിന്തകൂടി നിങ്ങളെ ഏല്പിക്കാൻ ഞാനാശിക്കുന്നു. ഓരോസർവ്വകലാശാലയ്ക്കും അതിന്റേതായ പാരമ്പര്യവും സവിശേഷസ്വഭാവവും ഉണ്ടെന്നാണു വെപ്പ്. ഉദാഹരണത്തിനു് ഓക്സ്ഫോർഡിനും കേംബ്രിഡ്ജിനും അവയുടേതായ പ്രത്യേകതകളുണ്ടു്. പക്ഷേ, നമ്മുടെ സർവ്വകലാശാലകൾ പടിഞ്ഞാറിന്റെ ഒപ്പുകടലാസ്സുകളാണെന്നും ഞാൻ ഭയപ്പെടുന്നു. നമ്മൾ പാശ്ചാത്യസർവ്വകലാശാലകളുടെ ബാഹ്യസ്വഭാവങ്ങൾ കടംവാങ്ങിയിട്ടു്, ജീവിക്കുന്ന സർവ്വകലാശാലകളിവിടെ ഉണ്ടാക്കിയെന്നു് ആത്മപ്രശംസ ചെയ്യുകയാണു്. അവ ജനസാമാന്യത്തിന്റെ ആവശ്യങ്ങൾ പ്രതിഫലിപ്പിക്കുകയോ, നിറവേററുകയോ ചെയ്യുന്നുണ്ടോ? നിങ്ങളുടെ സർവ്വകലാശാലയുടെ പ്രത്യേകത, ഇവിടെ, മററിവിടേയുമുള്ളതിനേക്കാൾ നല്ല നിലയിൽ, എഞ്ചിനീയറിങ്ങും ടെക്നോളജിയും പഠിപ്പിക്കുന്നുണ്ടെന്നതാണു്, എന്നു ഞാൻ കേൾക്കുന്നു. ഇതൊരു പ്രത്യേകസ്വഭാവമായി ഞാൻ കണക്കാക്കുന്നില്ല ഞാൻ നിങ്ങളോടൊരു കാര്യം നിർദ്ദേശിക്കട്ടെ. നിങ്ങളുടെ സർവ്വകലാശാലയിലേക്കു് അലിഗാറിൽനിന്നു യുവാക്കളെ ആകർഷിക്കാൻ കഴിഞ്ഞിട്ടുണ്ടോ? നിങ്ങൾക്കവരുമായി താദാത്മ്യം പ്രാപിക്കാൻ സാധിച്ചിട്ടുണ്ടോ? അതാകണം നിങ്ങളുടെ പ്രത്യേകജോലി, നിങ്ങളുടെ സർവ്വകലാശാലയുടെ സവിശേഷ സംഭാവന, എന്നു ഞാൻ വിചാരിക്കുന്നു. പണം വന്നിട്ടുണ്ടു്; ഈ ശ്വരൻ മാളവ്യജിയെ കുറച്ചുകൊല്ലംകൂടി നമ്മുടെ ഇടയിൽ ജീവിക്കാൻ അനുവദിക്കുമെങ്കിൽ, ഇനിയും പണം വരും. പക്ഷേ, എത്ര പണം വന്നാലും ഞാനാവശ്യപ്പെടുന്ന അത്ഭുതസംഭവം ഉണ്ടാവുകയില്ല: അതായതു്, ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ ഹൃദയൈക്യം. നിങ്ങൾ പുറത്തുപോയി മുസൽമാന്മാരെ ഇങ്ങോട്ടുവരാൻ ക്ഷണിക്കണമെന്നു ഞാനാഗ്രഹിക്കുന്നു; അവർ നിങ്ങളുടെ ഉദ്യമത്തെ പുറംതള്ളിയാൽ അതിൽ വിഷമം തോന്നേണ്ടതുമില്ല. ലോകമാന്യതിലകന്റെ അഭിപ്രായത്തിൽ 10,000 വർഷവും അനന്തരപണ്ഡിതന്മാരുടെ അഭിപ്രായത്തിൽ അതിലധികവും പഴക്കമുള്ളൊരു മഹത്തായ പരിഷ്കാരത്തിന്റെ പ്രതിനിധികളാണു് നിങ്ങൾ; ആ പരിഷ്ക്കാരത്തിന്റെ പ്രത്യേകസംഭാവന ലോകവുമായി സൗഹൃദം പുലർത്തുകയും, ശത്രുക്കളെന്നു പറയ

81. Harijan, 1-2-1942 (Thoughts on National Language, P. 96)

പ്പെടുന്നവരെ സുഹൃത്തുക്കളാക്കി മാററുകയുംചെയ്യുക എന്നതാണ്. നമ്മുടെ പരിഷ്ക്കാരം, പരിശുദ്ധ ഗംഗയെപ്പോലെ, പുറത്തുനിന്ന് അനേകം അരുവിയാറുകളെ തന്നിൽ മുഴകിച്ചിട്ടുണ്ട്. ഹൈന്ദവ സംസ്കാരത്തെയും ഹൈന്ദവ പരിഷ്കാരത്തെയും പ്രതിനിധാനം ചെയ്യാൻ പരിശ്രമിക്കുന്ന ഹിന്ദുസർവ്വകലാശാല മററു സംസ്കാരങ്ങളിൽ നല്ലതായുള്ളതിനെയെല്ലാം ക്ഷണിച്ചുവരുത്തി തന്നിൽ ലയിപ്പിക്കുകയും, അങ്ങനെ അതു് സാമുദായികൈക്യത്തിൻെറയും സമന്വയത്തിൻെറയും മാതൃകയാവുകയും വേണമെന്നാണ് എൻെറ പ്രാർത്ഥന. അതായിരിക്കണം അതിൻെറ സവിശേഷസ്വഭാവം. ഇതിനെ ഉരുപ്പിടിപ്പിക്കാൻ ഇംഗ്ലീഷ് നിങ്ങളെ സഹായിക്കുകയില്ല. നമ്മുടെ സ്വന്തമായ പ്രാചീനവിജ്ഞാനം—നമ്മുടെ മതഗ്രന്ഥങ്ങൾ ശരിയായ അർത്ഥത്തിൽ പഠിക്കുകയും മനസ്സിലാക്കുകയും ചെയ്യുന്നതുകൊണ്ടുണ്ടാകുന്ന ജ്ഞാനം—മാത്രമേ ഇതു നിങ്ങളെ പഠിപ്പിക്കുകയുള്ളു.

## 82

സംസ്ഥാനങ്ങളിൽ പുതിയ സർവ്വകലാശാലകൾ സ്ഥാപിക്കാനുള്ള ഒരു ഭ്രമം കടന്നുകൂടിയതായിത്തോന്നുന്നു. ഗുജറാത്തിക്കൊന്നു വേണ്ടിവരും ഗുജറാത്തിൽ; മറാഠിക്കൊന്നു മഹാരാഷ്ട്രത്തിൽ; കർണ്ണാടകത്തിനൊന്നു കർണ്ണാടകദേശത്തു്; ഒറിയക്കൊന്നു് ഒറീസ്സയിൽ; ആസാമിക്കൊന്നു്— അങ്ങിനെ ഏതിനാണ് വേണ്ടാത്തതു്? ഈ സമ്പന്നമായ സംസ്ഥാനഭാഷകൾക്കും അവ സംസാരിക്കുന്ന ജനങ്ങൾക്കും പൂർണ്ണമായ ഉന്നതിലഭിക്കണമെങ്കിൽ, ഇത്തരം സർവ്വകലാശാലകൾ വേണമെന്നു ഞാൻ വിശ്വസിക്കുന്നു.

അതേസമയംതന്നെ, നാം ആ ലക്ഷ്യം സാധിക്കുന്നതിന് അനർഹമായ ബദ്ധപ്പാടു കാട്ടുന്നതുവഴി നമ്മെത്തന്നെ വഞ്ചിക്കുകയല്ലേ എന്നുഞാൻ ഭയപ്പെടുന്നു. ആദ്യത്തെപടി, സംസ്ഥാനങ്ങളുടെ ഭാഷാടിസ്ഥാനത്തിലുള്ള പുനർവിഭജനമാണ്. അവയുടെ പ്രത്യേകഭരണം, സർവ്വകലാശാലകളില്ലാത്തിടത്തു് അവ സ്ഥാപിക്കുന്നതിനു സ്വാഭാവികമായും സഹായകമാകും. ബോംബേ സംസ്ഥാനം മൂന്നു ഭാഷകൾ ഉൾക്കൊള്ളുന്നു: ഗുജറാത്തി, മറാഠി, കന്നട. തന്മൂലം അവയ്ക്കു വളർച്ച മുട്ടിപ്പോകുന്നു. മദിരാശിയിൽ നാലു ഭാഷകളുണ്ടു്: തമിഴ്, തെലുങ്ക്, മലയാളം, കന്നട. അങ്ങിനെ ഒന്നുതന്നെ മററിടങ്ങളിലും വരുന്നുണ്ടു്. ആന്ധ്രദേശത്തിന് ഒരു ആന്ധ്രാസർവ്വകലാശാലയുണ്ടെന്നതു ശരിയാണ്. എൻെറ അഭിപ്രായത്തിൽ ആന്ധ്ര ബാഹ്യനിയന്ത്രണത്തിൽനിന്നുവിട്ടു ഒരു പ്രത്യേക ഭരണഘടകമായിരുന്നെങ്കിൽ

82. Harijan, 2-11-1947 (Towards New Education, p. 81--82)

അതിനണ്ടാകമായിരുന്ന സ്ഥാനം ഇന്നതിനില്ല. ഇന്ത്യക്കു് അത്തരം സ്വാതന്ത്ര്യം സിദ്ധിച്ചിട്ടു രണ്ടു മാസമേ ആയിട്ടുള്ളു. അണ്ണാമല സർവ്വകലാശാലയെക്കുറിച്ചും ഇതുതന്നെ പറയാം. തമിഴു് ആ സർവ്വകലാശാലയിൽ അതിന്റെ സ്വന്തം പദവിയിലെത്തിയിട്ടുണ്ടെന്നു് ആക്കു പറയാൻ കഴിയും?

പുതിയ സർവ്വകലാശാലകൾക്കു ശരിയായൊരു പശ്ചാത്തലമുണ്ടായിരിക്കണം. അതാതു സംസ്ഥാനഭാഷകൾവഴി അദ്ധ്യയനം നല്കുന്ന സ്കൂളുകളും കോളേജുകളും വേണം അവയെ പോററി നിലനിർത്താൻ. അങ്ങിനെയായാൽ മാത്രമേ ഒരു ഉചിതമായ സംവിധാനം ഉണ്ടാവുകയുള്ളു. സർവ്വകലാശാലയാണു മുകൾത്തട്ടു്. ഭദ്രമായ അടിത്തറയുണ്ടായാലേ അന്തസ്സുള്ള മുകൾത്തട്ടു നിലനിൽക്കുകയുള്ളു.

നമുക്കു രാഷ്ട്രീയസ്വാതന്ത്ര്യം സിദ്ധിച്ചിട്ടുണ്ടെങ്കിലും, നമ്മൾ പാശ്ചാത്യരാജ്യങ്ങളുടെ സൂക്ഷ്മമായ ആധിപത്യത്തിൽനിന്നു സ്വതന്ത്രരായിട്ടില്ല. വിജ്ഞാനം പടിഞ്ഞാറുനിന്നേ വരുകയുള്ളുവെന്നു വിശ്വസിക്കുന്ന വിഭാഗത്തിൽപ്പെട്ട രാഷ്ട്രതന്ത്രജ്ഞന്മാരോടു് എനിക്കൊന്നും പറയാനില്ല. പടിഞ്ഞാറുനിന്നു നല്ലതൊന്നും വരുകയില്ലെന്ന വിശ്വാസത്തോടും യോജിക്കാൻ ഞാനാളല്ല. ഏതായാലും നമുക്കിപ്പോഴും ഇക്കാര്യത്തിൽ ശരിയായ ഒരു തീരുമാനമെടുക്കാൻ കഴിവില്ല, എന്നു ഞാൻ ഭയപ്പെടുന്നു. വിദേശാധിപത്യത്തിൽനിന്നു നാം രാഷ്ട്രീയസ്വാതന്ത്ര്യം നേടിയെന്ന കാരണം മാത്രംമതി വിദേശഭാഷയുടേയും വിദേശചിന്തയുടേയും സൂക്ഷ്മതരമായ സ്വാധീനശക്തിയിൽനിന്നും നമുക്കു വിടുതിലഭിക്കാനെന്നു് ആരും വിചാരിക്കുന്നില്ലെന്നു് ഞാൻ വിശ്വസിക്കുന്നു. പുതിയ സർവ്വകലാശാലകളുണ്ടാക്കുവാൻ മുതിരുന്നതിനുമുമ്പു് നമ്മൾ, തെല്ലിട നിന്നു്, പുതുതായികിട്ടിയ സ്വാതന്ത്ര്യത്തിന്റെ ശുദ്ധവായു ശ്വാസകോശത്തിൽ നിറയ്ക്കുകയാണു വേണ്ടതെന്നു വിവേകവും രാജ്യത്തോടുള്ള കർത്തവ്യവും നമ്മെ അനുശാസിക്കുന്നില്ലേ? ഒരു സർവ്വകലാശാലയ്ക്കു ഗംഭീരമായ കെട്ടിടങ്ങളും സ്വർണ്ണവും വെള്ളിയും ഒരിക്കലും ആവശ്യമില്ല. എന്നാൽ, പൊതുജനാഭിപ്രായത്തിന്റെ ബുദ്ധിപൂർവ്വമായ പിൻബലമാണിതിനേററവും ആവശ്യം. വേണ്ടത്ര അദ്ധ്യാപകന്മാരെ എടുക്കുന്നതിന്നു്, അതിന്റെ സ്വാധീനത്തിൽ ഒരു വലിയ അദ്ധ്യാപകനിക്ഷേപം വേണം. സർവ്വകലാശാലയുടെ സ്ഥാപകന്മാർ ദീർഘദൃഷ്ടിയുള്ളവരായിരിക്കണം.

സർവ്വകലാശാലകൾ സ്ഥാപിക്കുവാൻ പണം തേടേണ്ടതു് ഒരു ജനാധിപത്യരാഷ്ട്രത്തിന്റെ ഭാരമല്ലെന്നാണു് എന്റെ പക്ഷം. ജനങ്ങൾക്കു വേണമെങ്കിൽ, അവർ അതിനുള്ള ഫണ്ടുണ്ടാക്കും,

അത്തരത്തിൽ സ്ഥാപിതമായ സർവ്വകലാശാലകൾ അവ പ്രതി നിധാനംചെയ്യുന്ന രാജ്യങ്ങൾക്ക് അലങ്കാരങ്ങളാകും. ഭരണം വിദേ ശീയരുടെ കൈയിലാകുമ്പോൾ, ജനങ്ങൾക്ക സിദ്ധിക്കുന്നതെന്തും മുകളിൽനിന്നു വരുന്നതാവും: അതുകൊണ്ടവർ കൂടുതൽകൂടുതൽ ആശ്രിതരുമാവും. ജനഹിതത്തിൻെറ വിശാലാടിസ്ഥാനത്തിലുള്ള താണ് അതെങ്കിൽ, എല്ലാം അടിയിൽനിന്നു മുകളിലേക്കയരുന്ന താകും; അതു നിലനില്ക്കുകയും ചെയ്യും. അതു കാണാൻ ചന്തവുമു ണ്ടാവും; ജനങ്ങളെ അതു പ്രബലരാക്കും. നല്ല മണ്ണിൽ വിതച്ച വിത്ത് സമൃദ്ധമായ വിളവു തരുന്നതുപോലെ, വിജ്ഞാനം വള ത്താൻ അത്തരമൊരു ജനായത്തപദ്ധതിയിൽ ചെലവാക്കുന്ന പണം പത്തിരട്ടിയായി ജനങ്ങളിലേക്ക തിരിച്ചുവരും. വിദേ ശാധിപത്യത്തിൻകീഴിൽ സ്ഥാപിതമായ സർവ്വകലാശാലകൾ വിപരീതമാർഗ്ഗത്തിൽക്കൂടെയാണ് പ്രയാണം ചെയ്തിട്ടുള്ളത്. ഫലം അന്യഥാ ആകുക ഒരുപക്ഷേ, അസാദ്ധ്യവുമായിരിക്കാം. അതുകൊണ്ട് ഭാരതം പുതുതായി നേടിയ സ്വാതന്ത്ര്യം തികച്ചും ഭഹിച്ചുൾച്ചേരുന്നതുവരെ പുതിയ സർവ്വകലാശാലകൾ സ്ഥാപി ക്കുന്നതിൽ വളരെയധികം കരുതലോടെ പ്രവർത്തിക്കേണ്ടതു്, എല്ലാ നിലയ്ക്കും, അത്യാവശ്യമാണ്,

ഇനി ഹിന്ദുമുസ്ലീം പ്രശ്നമെടുക്കുക. നമ്മെ എവിടെക്കൊ ണ്ടെത്തിക്കുമെന്നു പ്രവചിക്കാൻ വിഷമമായവിധം, ആ വിഷം അത്രയധികം ആപൽക്കരമായ പരിമാണത്തിൽ എത്തിയിരി ക്കുന്നു. അചിന്ത്യമായതുതന്നെ സംഭവിച്ചുവെന്നും, ഇന്ത്യായൂനിയ നിൽ സുരക്ഷിതമായും മാന്യമായും ജീവിക്കാൻ ഒരൊററ മുസ്ലീ മിനും, അതുപോലെതന്നെ പാക്കിസ്ഥാനിൽ ജീവിക്കാൻ ഹിന്ദു ക്കൾക്കും സിക്കുകാർക്കും കഴിയുന്നില്ലെന്നും വിചാരിക്കുക. അപ്പോൾ നമ്മുടെ വിദ്യാഭ്യാസം ഒരു വിഷകലുഷിതമായ രൂപം കൈ ക്കൊള്ളും. മറിച്ച് ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും വ്യത്യസ്തമതവി ശ്വാസം കൈക്കൊണ്ട മററുള്ളവർക്കും രണ്ടുരാജ്യത്തും സുരക്ഷിത മായും മാന്യമായും കഴിയാമെങ്കിൽ, അന്നു് നമ്മുടെ വിദ്യാ ഭ്യാസം ആകപ്പാടെ ഹൃദ്യമായ ഒരു രൂപം കൈക്കൊള്ളും. ഒന്നു കിൽ വ്യത്യസ്തമതവിശ്വാസമനുസരിച്ച് സൗഹാർദ്ദത്തോടെ ഒരുമിച്ചു കഴിഞ്ഞുകൂടിയ ജനങ്ങൾ സൃഷ്ടിച്ച സംസ്ക്കാരങ്ങളുടെ ആ സുന്ദ മായ സമന്വയം അനുസ്യൂതമായി നിലനിർത്താനും വളർത്താനും ശക്തിപ്പെടുത്താനും രൂപപ്പെടുത്താനും നമുക്കു പരിശ്രമിക്കാം. അല്ലെങ്കിൽ, ഹിന്ദുസ്ഥാനിൽ ഒരു മതം മാത്രം നിലനിന്നുവന്ന കാലഘട്ടത്തിലേക്കു തിരിഞ്ഞു്, ആ ഒററപ്പെട്ട സംസ്ക്കാരത്തി ലേക്കു തിരികെപോകാം. അത്തരമൊരു ചരിത്രകാലം നമുക്കു കാണാൻ കഴിഞ്ഞില്ലെന്നു വരാം. എന്നാൽ നാം അങ്ങനെയൊരു കാലം കണ്ടെത്തുകയും, അതിലേക്ക് പിന്തിരിഞ്ഞു പോവുകയു

മാണെങ്കിൽ, നമ്മുടെ സംസ്ക്കാരത്തെ ആ വൃത്തികെട്ട കാലഘട്ടത്തിലേക്ക തിരികെ വലിച്ചെറിഞ്ഞ്, അതിനർഹമായ ലോകശാപം നാം നേടുകയാവും ഫലം. ഉദാഹരണത്തിന് നാം മുസ്ലീംഭരണകാലത്തെ പാടെ വിപാടനംചെയ്യാനൊരു വിഫലശ്രമം നടത്തുകയാണെങ്കിൽ, ലോകത്തിൽ അദ്വിതീയമായ ജുമാമസ്ജിദ് ഉണ്ടായിരുന്ന ദൽഹിയിലെന്നും, ആലിഗാറിൽ ഒരു മുസ്ളീംസർവ്വകലാശാലയുണ്ടായിരുന്നെന്നും, ആഗ്രയിൽ ലോകത്തിലെ സപ്താത്ഭുതങ്ങളിലൊന്നായ ടാജ്മഹൽ ഉണ്ടായിരുന്നെന്നും, മുഗൾകാലഘട്ടത്തിൽ പണിയിച്ച രണ്ടു വൻകോട്ടകൾ ആഗ്രയിലും ദൽഹിയിലും ഉണ്ടായിരുന്നെന്നും നമുക്ക വിസ്മരിക്കേണ്ടിവരും. ആ ലക്ഷ്യംവെച്ച് നമുക്ക് ചരിത്രമാകെ രണ്ടാമതെഴുതേണ്ടിവരും. വിരുദ്ധങ്ങളായ കാര്യങ്ങൾ വെച്ചുകൊണ്ടു് ഒരു ശരിയായ നിഗമനത്തിലെത്തിച്ചേരാൻ കഴിയുന്ന ഒരന്തരീക്ഷം ഇപ്പോൾ നമുക്കില്ലെന്നതു് എന്തായാലും തീർച്ചയാണ്. നമ്മുടെ രണ്ടുമാസം പ്രായമുള്ള സ്വാതന്ത്ര്യം, സ്വന്തം രൂപമൊന്നു ശരിപ്പെടുത്താൻവേണ്ടി കഷ്ടപ്പെടുകയാണ്. അതു് അവസാനം എന്തു രൂപമാണ് കൈക്കൊള്ളുകയെന്നു നമുക്കറിയുകയില്ല. നമുക്ക് ഇതു തികച്ചും അറിയാറാവുന്നതുവരെ, നിലവിലുള്ള സർവ്വകലാശാലകളിൽ സാദ്ധ്യമാകുന്ന മാററങ്ങൾ വരുത്തുകയും, നിലവിലുള്ള വിദ്യാഭ്യാസസ്ഥാപനങ്ങളിലേക്ക് സ്വാതന്ത്ര്യത്തിൻെറ ഉദ്ദീപകമായ ചൈതന്യം പ്രസരിപ്പിക്കുകയും ചെയ്താൽമതി. പുതിയ സർവ്വകലാശാലകൾ സ്ഥാപിക്കാൻ അനുയോജ്യമായ കാലം സമാഗതമാകുമ്പോൾ, ഇത്തരത്തിൽ നാം നേടുന്ന പരിചയം നമുക്ക് സഹായകമാകും.

## 83

ചോദ്യം: നമ്മുടെ വയോജനവിദ്യാഭ്യാസപദ്ധതിയുടെ ലക്ഷ്യം അക്ഷരാഭ്യാസം പ്രചരിപ്പിക്കലോ, 'പ്രയോജനകരമായ അറിവ്' പകർന്നു കൊടുക്കലോ?

ഉത്തരം: പ്രായപൂർത്തിയെത്തിയവരും ഒരു തൊഴിലിലേർപ്പെട്ടവരുമായ ആളുകൾക്ക് ആദ്യം വേണ്ടതു് എഴുതാനും വായിക്കാനും വശമാവുകയാണ്. ബഹുജനങ്ങളുടെ നിരക്ഷരത്വം ഇന്ത്യയ്ക്കു് ദുരിതവും ലജ്ജയും ഉണ്ടാക്കുന്നു; അതു നശിപ്പിക്കണം. തീർച്ചയായും അക്ഷരജ്ഞാനത്തിനായുള്ള പ്രവർത്തനം വർണ്ണമാല പഠിപ്പിക്കുന്നതോടെ തുടങ്ങുകയും അവസാനിക്കുകയുമരുതു്. അതു് പ്രയോജനകരമായ അറിവുമായി കൈകോർത്തുപോകണം. പക്ഷേ, മുൻസിപ്പൽ ഭരണസമിതികൾ ഒരേസമയം രണ്ടുകുതിരകളുടെമേൽ

83. Harijan, 18-2-1939 (Towards New Education, P. 69)

സവാരിചെയ്യാതിരിക്കാൻ ശ്രദ്ധിക്കണം; അല്ലെങ്കിൽ വീണടിയുമെന്ന തീർച്ചയാണ്.

## 84

തിരുവണ്ണൈനല്ലൂരിലെ ഗാന്ധിമിഷൻ സൊസൈററി തങ്ങളുടെ വയോജനവിദ്യാഭ്യാസപ്രവർത്തനത്തിൻെറ അർദ്ധവാർഷിക റിപ്പോർട്ട് അയച്ചുതന്നിരുന്നു. ആകെ വിദ്യാഭ്യാസം ചെയ്യിക്കപ്പെട്ട വയോജനങ്ങൾ 197 പേരാണ്. പക്ഷേ അവരുടെ നേരിട്ട പ്രശ്നം വയോജനങ്ങൾക്കു തങ്ങൾ നേടിയ അറിവെങ്ങനെ നിലനിർത്താൻ കഴിവുണ്ടാക്കാമെന്നതായിരുന്നു. റിപ്പോർട്ട് ഇങ്ങനെ തുടരുന്നു: ''ആദ്യത്തെ അദ്ധ്യയനഘട്ടത്തിൽ ക്ലാസ്സിൽ സന്നിഹിതരായ ഏതാണ്ടു പകുതി അംഗങ്ങൾ തങ്ങൾ പഠിച്ച പാഠങ്ങൾ ചൊല്ലിക്കേൾപ്പിക്കാനായി ചുമതലപ്പെട്ട പ്രവർത്തകനെ സമീപിച്ചിട്ടുണ്ട്. വാസ്തവത്തിൽ അവർ നിരക്ഷരത്വത്തിലേക്കു വഴുതിവീണിരുന്നു. ഈ മറവി അവസാനിപ്പിക്കാനുള്ള വഴിയാലോചിച്ചു പ്രവർത്തകന്മാർ തലപുണ്ണാക്കുകയാണ്.'' പ്രവർത്തകന്മാർ ഒട്ടും തലപുണ്ണാക്കേണ്ടതില്ല. ആദ്യം കൊടുക്കുന്ന ലഘുപാഠങ്ങൾ കഴിഞ്ഞാൽ മറവി സംഭവിക്കുകയെന്നതു സ്വാഭാവികമാണ്. പഠിപ്പിച്ച കാര്യങ്ങളെ ഗ്രാമീണരുടെ ദൈനംദിനാവശ്യങ്ങളുമായി ബന്ധിപ്പിച്ചേ മറവിതടയാനാവൂ. എഴുത്ത്, വായന, കണക്ക് എന്നീ മൂന്നെണ്ണത്തിൻെറ ശുഷ്കമായ അറിവ് ഇപ്പോഴും ഗ്രാമീണരുടെ ജീവിതത്തിൻെറ സ്ഥായിയായ ഒരംശമല്ല; ഒരിക്കലും ആയിരിക്കാനും സാദ്ധ്യമല്ല. ദൈനംദിനം ഉപയോഗിക്കാവുന്ന അറിവാണവർക്ക് നല്കേണ്ടത്. അത് അവരുടെമേൽ അടിച്ചേല്പിക്കരുത്. അവർക്കതിനുള്ള ക്ഷുത്ത് ഉണ്ടാകണം. ഇന്നവർക്കു നല്കുന്നത് അവർക്കാവശ്യമുള്ളതോ, ആസ്വാദ്യമായതോ അല്ല. ഗ്രാമീണർക്കു ഗ്രാമീണമായ കണക്കും, ഗ്രാമീണഭൂമിശാസ്ത്രവും, ഗ്രാമീണചരിത്രവും പറഞ്ഞുകൊടുക്കുക. വായിക്കുക, എഴുത്തെഴുതുക എന്നിങ്ങനെ നിത്യവും ഉപയോഗപ്പെടുന്ന സാഹിത്യജ്ഞാനവും അവർക്കു നല്കുക. അത്തരം വിജ്ഞാനത്തെ അവർ വിലമതിക്കും. എന്നിട്ടവർ അടുത്ത ഘട്ടത്തിലേക്കു കടക്കും. നിത്യാവശ്യങ്ങൾക്കു നിഷ്പ്രയോജനമായ പുസ്തകങ്ങൾക്കൊണ്ട് അവർക്ക് ഉപയോഗമില്ല.

84, Harijan, 32-6-1940, p. 173

അദ്ധ്യായം ആറ്

# ചില വിദ്യാഭ്യാസപ്രശ്നങ്ങൾ

## 1. വിദ്യാഭ്യാസത്തിൽ നിർബ്ബന്ധത്തിന്റെ പ്രശ്നം

1

ഞാൻ എല്ലാക്കാലത്തും നിർബ്ബന്ധിതവിദ്യാഭ്യാസത്തെ എതിർക്കുകയില്ലെന്നു തീർച്ചയില്ല. എല്ലാ നിർബ്ബന്ധവും എനിക്കു വെറുപ്പാണ്. രാജ്യത്തെ നിർബന്ധത്തിലൂടെ അഭ്യസ്തവിദ്യമാക്കുന്നതിനെ ഞാൻ അനുകൂലിക്കുകയില്ല; അത്തരം ചോദ്യം ചെയ്യപ്പെടാവുന്ന മാർഗ്ഗങ്ങളിലൂടെ രാജ്യത്തെ മദ്യവിമുക്തമാക്കുന്നതിനെ ഞാൻ അനുകൂലിക്കാത്തതുപോലെതന്നെയാണിത്, മദ്യവില്പനസ്ഥലങ്ങൾ, തുറക്കാൻ വിസമ്മതിക്കുകയും ഉള്ളവ അടച്ചുപൂട്ടുകയും ചെയ്ത് മദ്യപാനത്തെ നിരുത്സാഹപ്പെടുത്തുന്നതുപോലെതന്നെ, മാർഗ്ഗതടസ്സങ്ങളെല്ലാം നീക്കിയും സൗജന്യവിദ്യാലയങ്ങൾ തുറന്നു, അവയെ ജനങ്ങളുടെ ആവശ്യങ്ങൾക്കനുയോജ്യമാക്കിയും ഞാൻ നിരക്ഷരതയേയും നിരുത്സാഹപ്പെടുത്തും. പക്ഷേ, ഇന്നു് നമ്മൾ സൗജന്യവിദ്യാഭ്യാസംതന്നെ വലിയതോതിലൊന്നും പരീക്ഷിച്ചു നോക്കിയിട്ടില്ല, രക്ഷാകർത്താക്കളിൽ നാം യാതൊരു പ്രേരണയും ചെലുത്തിയിട്ടില്ല. അക്ഷരാഭ്യാസത്തിന്റെ മൂല്യത്തിനു് നാം വേണ്ടത്ര, എന്നല്ല ഒട്ടുംതന്നെ, പരസ്യം നൽകിയിട്ടില്ല. പരിശീലനം നൽകാൻ ശരിയായ അദ്ധ്യാപകരും നമുക്കില്ല. എന്റെ അഭിപ്രായത്തിൽ, അതുകൊണ്ടു്, നാമിപ്പോൾ നിർബ്ബന്ധത്തേക്കുറിച്ചാലോചിക്കുന്നതു് വളരെയധികം നേരത്തെ കൂടിയാവും, നിർബ്ബന്ധിതവിദ്യാഭ്യാസപരീക്ഷണം നടത്തിനോക്കിയേടത്തെല്ലാം അതു് ഒരുപോലെ വിജയകരമായിട്ടുണ്ടെന്നും എനിക്കുറപ്പില്ല. ഭൂരിപക്ഷത്തിനു് വിദ്യാഭ്യാസം വേണമെന്നുണ്ടെങ്കിൽ നിർബ്ബന്ധം തികച്ചും അനാവശ്യമാണു്; വേണ്ടെന്നാണെങ്കിൽ നിർബ്ബന്ധം ഏററവും ദോഷകരവുമാണു്. ഭൂരിപക്ഷത്തിന്റെ എതിർപ്പു വിഗണിച്ചു് ഒരു സ്വേച്ഛാധിപത്യഭരണകൂടം മാത്രമേ നിയമനിർമ്മാണം ചെയ്യൂ, ഭൂരിപക്ഷത്തിന്റെ കുട്ടികൾക്കു വിദ്യാ

---

1. Young India, 14-8-1924 (Towards New Education, pp.67-68)

ഭ്യാസത്തിനുള്ള ഏർപ്പാടുകൾ ഗവമ്മെണ്ടു ചെയ്തിട്ടുണ്ടോ? കഴിഞ്ഞ 100 കൊല്ലമോ അതിലധികമോ കാലമായി നാം നിർബ്ബന്ധത്തിൽത്തന്നെ അടിപെട്ടു കിടക്കുകയായിരുന്നു. നമ്മുടെ മുൻസമ്മതമില്ലാതെ, സർക്കാർ നമ്മുടെ ജീവിതത്തെ, അതിന്റെ വിവിധ വിശദാംശങ്ങളിൽ, ഭരിക്കുകയാണ്. രാഷ്ട്രത്തോടുള്ള അഭ്യർത്ഥനകൾക്കും, ആവലാതികൾക്കും, ഉപദേശങ്ങൾക്കും തല്ക്കാലം ഫലമൊന്നുമുണ്ടാവില്ലെങ്കിലും, രാജ്യത്തെ സ്വമേധയാ ഉള്ള മാർഗ്ഗങ്ങളിൽ ശീലിപ്പിക്കുവാൻ സമയമായിരിക്കുന്നു. രാജ്യത്തിന്റെ അഭ്യർത്ഥനകൾ ആരും ഏറെയൊന്നും ചെവിക്കൊണ്ടിട്ടില്ല. സ്വമേധയായുള്ള യത്നംകൊണ്ട് യാതൊരു പരിഷ്ക്കരണവും സാദ്ധ്യമല്ലെന്നു വിശ്വസിക്കുന്ന ശീലത്തേക്കാൾ സമുദായത്തിന്റെ വളർച്ചയ്ക്കു വിഘാതമായി മറ്റൊന്നില്ല. അത്തരത്തിൽ പരിശീലനം നല്കപ്പെട്ട ഒരു ജനത സ്വരാജിനു് തീരെ അനർഹമാകുന്നു.

ഞാൻ മുകളിൽ പറഞ്ഞതിൽനിന്നു സിദ്ധിക്കുന്നതിതാണ്: ഇന്നു സ്വരാജ്യം കിട്ടുകയാണെങ്കിൽ, പ്രാഥമികവിദ്യാഭ്യാസത്തിനായി സ്വമേധയാ ഉള്ള എല്ലാ യത്നങ്ങളും സത്യസന്ധമായി ചെയ്യുകയും അവയെയെല്ലാം പരാജയപ്പെടുത്തുകയും, ചെയ്യുന്നതുവരേയെങ്കിലും, നിർബ്ബന്ധിതവിദ്യാഭ്യാസത്തെ എനിക്കെതിർക്കേണ്ടിവരും. ഇന്ത്യയിൽ 50 കൊല്ലം മുമ്പുണ്ടായിരുന്നതിനേക്കാൾ കൂടുതൽ നിരക്ഷരത്വം ഇന്നുണ്ടെന്നും, അച്ഛനമ്മമാർക്കുള്ള സന്നദ്ധതക്കുറവല്ല, തികച്ചും വൈദേശികവും രാജ്യത്തേ സംബന്ധിച്ചിടത്തോളം അസ്വാഭാവികവുമായ ഒരു പദ്ധതിമൂലം അവർക്കു മുമ്പുണ്ടായിരുന്ന പഠനസൗകര്യങ്ങൾ ഇന്നു നഷ്ടപ്പെട്ടതാണ് അതിനു് കാരണമെന്നും വായനക്കാരൻ മറക്കാതിരിക്കട്ടെ.

വിദ്യാഭ്യാസം സൗജന്യമായി വീട്ടുവാതിൽക്കൽക്കൊണ്ടുവന്നു തന്നാൽത്തന്നെയും തങ്ങളുടെ കുട്ടികൾക്കു് അതു വേണ്ടെന്നുവെയ്ക്കാൻതക്കവണ്ണം വിഡ്ഢികളോ ഹൃദയശൂന്യരോ ആണ് അച്ഛനമ്മമാരിൽ അധികം പേരുമെന്നു വിചാരിക്കുന്നതു് യുക്തിയുക്തമല്ല.

## 2. ഹരിജനവിദ്യാഭ്യാസപ്രശ്നം

### 2

ഹരിജനവിദ്യാഭ്യാസമാണ് എല്ലാററിലും വിഷമം പിടിച്ചതു്. ഏററവും പരുക്കൻരീതിയിലായാലും, ഒരു ഹരിജനല്ലാത്ത കുട്ടിക്കു് കുറച്ചു ഗാർഹികസംസ്കാരം സിദ്ധിക്കുന്നുണ്ടു്. സമുദായത്തിൽനിന്നകററപ്പെട്ട ഹരിജനബാലനു് അതൊന്നും സിദ്ധി

2. Harijan, 18-5-1935 (Towards New Education, pp. 72—73)

കണ്ണില്ല. അതുകൊണ്ടു് എല്ലാ പ്രാഥമികവിദ്യാലയങ്ങളിലും ഹരിജനബാലകന്മാർക്കു് പ്രവേശം അനുവദിക്കുമ്പോൾത്തന്നേയും —ഉടനെതന്നേയോ അല്ലെങ്കിൽ പിന്നീടോ എന്റെ അഭിപ്രായത്തിൽ പിന്നീടെന്നതിനേക്കാൾ ഉടനെതന്നെ, അവയിൽ പ്രവേശനമനുവദിക്കേണ്ടിവരും—അവക്കു പ്രത്യേകമായി പ്രാരംഭവിദ്യാലയങ്ങൾ ആവശ്യമാവും. എന്നാലേ അവർ എന്നെന്നും ഒരു വിഷമാവസ്ഥയിൽപെട്ടു വിഷമിക്കാതെ കഴിയുകയുള്ളു. ഈ പ്രാരംഭപരിശീലനം ഇന്ത്യയിലുടനീളം ചിന്നിച്ചിതറിക്കിടക്കുന്ന ഹരിജനസേവക്സംഘത്തിന്റെ കീഴിലുള്ള എണ്ണമററ ഹരിജന വിദ്യാലയങ്ങളിൽവെച്ചു് കണ്ടുപിടിക്കാനും പരീക്ഷിച്ചറിയാനും കഴിയും. ഈ പ്രാഥമികപരിശീലനം ഹരിജൻകുട്ടികളെ പെരുമാററം, നല്ല സംഭാഷണം, നല്ലശീലം എന്നിവ പഠിപ്പിക്കലാണു്. ഒരു ഹരിജനബാലൻ ഇരിക്കുന്നതെങ്ങനെയെങ്കിലുമാണു്; ഉടുപ്പിടുന്നതെങ്ങനെയെങ്കിലുമാണു്; അവന്റെ കണ്ണു്, കാതു്, പല്ലു്, തലമുടി, നഖം, മൂക്കു് എന്നിവയിൽ മിക്കപ്പോഴും ചളി നിറഞ്ഞിരിക്കും. കഴുകി വൃത്തിയാക്കലെന്നാൽ എന്തെന്നു പലർക്കും അറിയുകയില്ല. 1915—ൽ ഒരു ഹരിജൻ ബാലനെ ടാൻകപിബാറിൽനിന്നു് (തമിഴ്നാട്ടു്) ഞാൻ അന്നു് ആശ്രമം നിന്നിരുന്ന കോച്റാബിലേക്കു കൊണ്ടുവന്നു. ഞാൻ അവന്റെ മുടി വെട്ടിച്ചു. അവനെ നല്ലപോലെ തേച്ചുകുളിപ്പിച്ചു് വൃത്തിയാക്കി ഒരു സാധാരണ മുണ്ടും കുപ്പായവും തൊപ്പിയും ധരിപ്പിച്ചു. ഏതാനും നിമിഷങ്ങൾകൊണ്ടു് അയാൾ കാഴ്ചയിൽ ഏതു സംസ്കാരമുള്ള വീട്ടിലെ കുട്ടിയിൽനിന്നും വ്യത്യസ്തനല്ലാതായി. തല, കണ്ണു്, ചെവി, മൂക്കു് എല്ലാം നല്ലപോലെ വൃത്തിയാക്കി. അഴുക്കുകെട്ടുപിടിച്ചിരുന്ന നഖം ചെത്തിക്കളഞ്ഞു വൃത്തിയാക്കി. പൊടി അടിഞ്ഞുകൂടിയിരുന്ന അയാളുടെ കാൽ തുടച്ചു വൃത്തിയാക്കി. സ്കൂളിൽപോകുന്ന ഹരിജനവിദ്യാർത്ഥികളെ ഓരോ ദിവസവും ഇങ്ങനെ ചെയ്യണം. ആദ്യത്തെ മൂന്നു മാസം അവരുടെ പാഠം തുടങ്ങേണ്ടതു് ശുചിത്വം പഠിപ്പിച്ചുകൊണ്ടായിരിക്കണം. എങ്ങനെയാണു നേരാംവണ്ണം ഭക്ഷണം കഴിക്കുന്നതെന്നു് അവരെ പഠിപ്പിക്കണം. ഈ വാചകമെഴുതുമ്പോൾ, ഞാൻ ഒറീസ്സയിൽ ചെയ്ത പദയാത്രയ്ക്കിടയ്ക്കു കണ്ടകാഴ്ച ഓർമ്മിക്കുകയാണു്. ചില ഘട്ടങ്ങളിൽ അവിടെ ഭക്ഷണം നല്കപ്പെട്ടിരുന്ന ചില ഹരിജൻബാലന്മാരും മുതിർന്നവരും, വിരലുകൾ വൃത്തികേടാക്കിയും ഉച്ഛിഷ്ടങ്ങൾ അങ്ങുമിങ്ങും വിതറിയും എല്ലാം കുഴച്ചുമറിച്ചു് എഴുന്നേററുപോയ മററുള്ളവരേക്കാൾ ഭേദപ്പെട്ടനിലയിൽ വൃത്തിയോടെ ആഹാരം കഴിച്ചിരുന്നു. ഹരിജനങ്ങൾ ഒന്നും ശേഷിച്ചിട്ടിരുന്നില്ല, അവരുടെ കിണ്ണങ്ങൾ തികച്ചും വൃത്തിയായിരുന്നു. അവരുടെ വിരലുകൾ ഉണ്ണുമ്പോൾ, ഓരോ ഉരുളയ്ക്കുശേഷവും നക്കി വൃത്തിയാക്കപ്പെട്ടിരുന്നു. ഞാൻ വിവ

രിച്ചു ഈ കുട്ടരെപ്പോലെ എല്ലാ ഹരിജനകുട്ടികളും ആഹാരം കഴിക്കുന്നില്ലെന്നെനിക്കറിയാം.

എല്ലാ ഹരിജനവിദ്യാലയങ്ങളിലും ഈ പ്രാരംഭപരിശീലനം നല്കപ്പെടണമെങ്കിൽ, അദ്ധ്യാപകന്മാരുടെയിടയിൽ, അവരുടെ ഭാഷയിൽ വിശദമായ നിർദ്ദേശങ്ങളടങ്ങുന്ന ലഘുലേഖകൾ തയ്യാറാക്കി വിതരണം ചെയ്യണം. ഇൻസ്പെക്ടർമാർ സ്കൂൾ പരിശോധിക്കാൻ ചെല്ലുമ്പോൾ, ഈ അടിസ്ഥാനത്തിൽ അദ്ധ്യാപകരേയും വിദ്യാർത്ഥികളേയും പരിശോധിച്ചുനോക്കി, ഈ വഴിക്കുണ്ടായ പുരോഗതിയെപ്പററി സമ്പൂർണ്ണമായ റിപ്പോർട്ടുകൾ അയയ്ക്കണമെന്നു് ആവശ്യപ്പെടണം.

ഈ പരിപാടിക്കു് അദ്ധ്യാപകരെ തെരഞ്ഞെടുക്കുന്നതിലും ഇന്നുള്ളവരെ പരിശീലിപ്പിക്കുന്നതിലും അതീവശ്രദ്ധ ചെലുത്തേണ്ടതുണ്ടു്. സംഘത്തിനു് അതിൻെറ സംരക്ഷണത്തിൽ വരുന്ന ആയിരക്കണക്കായ ഹരിജനകുട്ടികളോടുള്ള രക്ഷാകർത്തവ്യം നിറവേററാൻ സാധിക്കണമെങ്കിൽ, ഇതെല്ലാം തികച്ചും ശ്രദ്ധാർഹമായ കാര്യങ്ങൾതന്നെയാണു്,

## 3. സഹവിദ്യാഭ്യാസപ്രശ്നം

### 3

സഹവിദ്യാഭ്യാസത്തെ സംബന്ധിച്ചാണെങ്കിൽ, സക്കീർ ഹുസ്സൈൻകമ്മിററി അതു നിർബ്ബന്ധിതമാക്കിയിട്ടില്ല; പെൺകുട്ടികൾക്കായി ഒരു പ്രത്യേക വിദ്യാലയത്തിൻെറ ആവശ്യമുണ്ടാകുമ്പോൾ സർക്കാരിനു് അതിനുള്ള ഏർപ്പാടുകൾ ചെയ്യേണ്ടിവരും. സഹവിദ്യാഭ്യാസപ്രശ്നം അങ്ങനെതന്നെ തുറന്നിട്ടിരിക്കുകയാണു്. അതുകാലത്തിൻെറ സ്വഭാവമനുസരിച്ചു സ്വയം ക്രമീകൃതമായിക്കൊള്ളും. എനിക്കറിയാവുന്നിടത്തോളം, കമ്മിററി അംഗങ്ങളെല്ലാവരും ഏകാഭിപ്രായക്കാരായിരുന്നില്ല. വ്യക്തിപരമായി പറയുകയാണെങ്കിൽ, എനിക്കു് ഒരു തുറന്നമനസ്സുണ്ടു്. സഹവിദ്യാഭ്യാസത്തിന്നെതിരായെന്ന പോലെതന്നെ അനുകൂലമായും സാധുവായ കാരണങ്ങളുണ്ടെന്നു ഞാൻ കരുതുന്നു. ഈ പരീക്ഷണം എവിടെ നടത്തിയാലും ഞാൻ അതിനെ എതിർക്കുകയില്ല.

### 4

നിങ്ങൾ നിങ്ങളുടെ സ്കൂളുകളിൽ സഹവിദ്യാഭ്യാസം നടപ്പാക്കുകയും, നിങ്ങളുടെ ട്രെയിനിങ്സ്കൂളുകളിൽ നടപ്പാക്കാതിരിക്കു

---

3 Harijan, 16-7-1938 (Basic Education, pp.68—69)
4 Harijan, 9-11-1947 (Basic Education, p. 98)

കയുംആണെങ്കിൽ, കുട്ടികൾ വിചാരിക്കും എവിടേയോ എന്തോ തെററുണ്ടെന്ന്. കുട്ടികളെ ആ ആപൽപരീക്ഷണമൊന്നു നടത്തി നോക്കുവാൻ ഞാൻ അനുവദിക്കും. ഒരുകാലത്തു നമുക്കീ ലൈംഗികമനോഭാവത്തിൽ നിന്നു രക്ഷപ്പെടേണ്ടിവരും. നാം പാശ്ചാത്യദേശത്തുനിന്ന് ഉദാഹരണങ്ങളാരായാൻ തുടങ്ങരുത്. ട്രെയിനിങ്സ്കൂളുകളിൽത്തന്നെ, അദ്ധ്യാപകർ ബുദ്ധിയുള്ളവരും, ശുദ്ധരും, നയിതാലിമിൻെറ ചൈതന്യം നിറഞ്ഞവരും ആണെങ്കിൽ ആപത്തില്ല. യാദൃച്ഛികമായി എന്തെങ്കിലും അപകടമുണ്ടായാൽത്തന്നെ നാമതുകൊണ്ടു പേടിക്കേണ്ടതില്ല. അവ എവിടേയും സംഭവിക്കും.

## 4. സ്ത്രീ വിദ്യാഭ്യാസപ്രശ്നം

### 5

പുരുഷനും സ്ത്രീയും തുല്യപദവിയുള്ളവരാണ്; പക്ഷേ, ഐക്യരൂപ്യമുള്ളവരല്ല. അവർ പരസ്പരാനുബദ്ധരായ ഒരു അനുപമ യുഗ്മമാണ്. ഒരാളെക്കൂടാതെ മറേറ ആളിൻെറ നിലനില്പിനേക്കുറിച്ചു ചിന്തിക്കാൻ തന്നെ സാധിക്കാത്തവിധം, അവർ അന്യോന്യം സഹായിക്കുന്നു. അതിനാൽ, ഇവരിലൊരാളുടെ പദവിക്കു ഹാനികരമായതെന്തും ഇവർക്കിരുവർക്കും ഒരുപോലെ നാശംചെയ്യുമെന്നതു് ഈ വസ്തുതകളിൽനിന്നു സ്വാഭാവികമായി സിദ്ധമാകുന്ന ഒരനുസിദ്ധാന്തമാണ്. സ്ത്രീവിദ്യാഭ്യാസത്തിന് ഏതു പദ്ധതി ആവിഷ്കരിക്കുമ്പോഴും, ഈ സുപ്രധാനസത്യം എപ്പോഴും മനസ്സിൽവയ്ക്കണം. ഒരു വിവാഹിതയുഗ്മത്തിൽ ബാഹ്യപ്രവൃത്തങ്ങളിലെല്ലാം പുരുഷനാണു പ്രധാന സ്ഥാനം; അതുകൊണ്ട് അക്കാര്യങ്ങളേക്കുറിച്ച് അയാൾക്കു കൂടുതൽ വിജ്ഞാനംഉണ്ടായിരിക്കേണ്ടതു യുക്തമാണെന്നു സിദ്ധിക്കുന്നു. മറിച്ച്, ഗൃഹജീവിതം തികച്ചും സ്ത്രീയുടെ മണ്ഡലമാണ്; അതുകൊണ്ട് ഗാർഹിക കാര്യങ്ങളിൽ, അതായതു്, കുട്ടികളെ വളർത്തൽ; വിദ്യാഭ്യാസം ചെയ്യിക്കൽ എന്നീ കാര്യങ്ങളിൽ, സ്ത്രീക്കു കൂടുതൽ അറിവുണ്ടാകണം. അറിവ് വെള്ളം കേറാത്ത അറകളിലാക്കിത്തിരിക്കണമെന്നോ, ചില വിജ്ഞാനശാഖകൾ ഒരുകൂട്ടർക്കു പൂർണ്ണമായി നിരോധിക്കണമെന്നോ അല്ല ഇപ്പറഞ്ഞതിനർത്ഥം; എന്നാൽ, ശിക്ഷണപദ്ധതികൾ ഈ അടിസ്ഥാനതത്വങ്ങളെ വിവേകപൂർവ്വം വിലയിരുത്തിക്കൊണ്ടല്ല ആവിഷ്കരിക്കുന്നതെങ്കിൽ പുരുഷൻേറയും സ്ത്രീയുടേയും ജീവിതം പൂർണ്ണമായി വികസിപ്പിക്കുവാൻ സാധിക്കുകയില്ല.

---

5 Speeches and Writings of Mahatma Gandhi, 20-2-1918, pp·425—426, (Towards New Education, p.71)

6

സ്ത്രീകൾ ജീവിതോപായം നേടാൻവേണ്ടി ജോലിയെടുക്കുന്നതിലോ, വാണിജ്യപ്രവൎത്തനങ്ങളിലേർപ്പെടുന്നതിലോ എനിക്ക വിശ്വാസമില്ല. ഇംഗ്ലീഷ്‌വിദ്യാഭ്യാസം ആവശ്യമുള്ള അഥവാ വേണമെന്ന് ആഗ്രഹമുള്ള ചുരുക്കം സ്ത്രീകൾക്ക പുരുഷന്മാരുടെ വിദ്യാലയത്തിൽ ചേൎന്ന വളരെഎളുപ്പം തങ്ങളുടെ ആവശ്യം സാധിക്കാം. സ്ത്രീകൾക്കായുള്ള വിദ്യാലയങ്ങളിൽ ഇംഗ്ലീഷ്‌വിദ്യാഭ്യാസം ഏർപ്പെടുത്തുന്നതു നമ്മുടെ നിസ്സഹായതയെ ദീർഘിപ്പിക്കുകയേയുള്ളു. ഇംഗ്ലീഷുഭാഷയിലെ സമ്പന്നസാഹിത്യനിധികൾ സ്ത്രീകൾക്കം പുരുഷന്മാൎക്കും ഒരുപോലെ തുറന്നുകൊടുക്കണമെന്ന് ആളുകൾ അഭിപ്രായപ്പെടുന്നതു ഞാൻ വായിച്ചിട്ടും കേട്ടിട്ടുമുണ്ട്. ഇത്തരമൊരു മനോഭാവം കൈക്കൊള്ളുന്നതിൽ തെററായ ഒരു ഭീതിയുണ്ടെന്ന ഞാൻ വിനയപൂർവ്വം അഭിപ്രായപ്പെടുന്നു. പുരുഷന്മാൎക്കായി ഈ നിധികൾ തുറന്നിടുമ്പോൾ, സ്ത്രീകളുടെ മുമ്പിൽ ഇവ അടച്ചിടണമെന്ന് ആരും ആശിക്കുന്നില്ല. നിങ്ങൾക്ക സാഹിത്യാഭിരുചിയുണ്ടെങ്കിൽ, ലോകത്തിലെ സാഹിത്യം മുഴുവൻ പഠിക്കുന്നതിൽനിന്ന നിങ്ങളെ തടഞ്ഞുനിൎത്താൻ ആരുംഉണ്ടാവുകയില്ല. പക്ഷേ, ഒരു സമുദായത്തിന്റെ മുഴുവൻ ആവശ്യങ്ങൾ മനസ്സിൽവച്ചുകൊണ്ടാണ് പാഠ്യക്രമങ്ങൾ തയ്യാറാക്കിയിട്ടുള്ളതെന്നിരിക്കെ, സാഹിത്യാഭിരുചി വളൎത്തിയ അല്പം ചിലരുടെ ആവശ്യങ്ങൾ നിറവേററാൻ നിങ്ങൾക്ക കഴിയാതെവരും.

7

സ്ത്രീകളുടെയിടയിൽ നിരക്ഷരതയ്ക്കു കാരണം, പുരുഷന്മാരുടെയിടയിലെന്നപോലെ, വെറും മടിയോ ജാഡ്യമോ അല്ല. സ്മരണാതീതമായഒരു പാരമ്പര്യം അവളുടെമേൽ അന്യായമായി ഏല്പിച്ചിട്ടുള്ള അധഃസ്ഥിതാവസ്ഥയാണ് കൂടുതൽ പ്രബലമായ കാരണം. പുരുഷൻ അവളെ തന്റെ സഹായിയും 'നല്പാതിമെയ്യു'മായി കരുതുന്നതിനു പകരം, വീട്ടുപണിക്കാരിയും സുഖഭോഗസാധനവുമാക്കി മാററിയിരിക്കുന്നു! ഇതിന്റെ ഫലം നമ്മുടെ സമുദായശരീരത്തിനു നേരിട്ട ഭാഗികമായ സ്തംഭനമാണ്. സ്ത്രീയെ വൎഗ്ഗസവിത്രിയെന്നു വിളിക്കുന്നതു ശരിയാണ്. അവളോടു നാം ചെയ്തിട്ടുള്ള കഠിനമായ തെററു തിരുത്തുകയെന്നതു, നമുക്ക് അവളോടും നമ്മോടുതന്നേയും ഉള്ള ഒരു കൎത്തവ്യമാണ്.

---

6 Speeches and Writings of Mahatma Gandhi, 20-2-1918, pp. 426—427 (Towards New Education, pp. 71—72)

7 Harijan, 18-2-1939 (Towards New Education, p. 72)

## 8

നൂൽനൂല്പ് അവക്ക് പ്രകൃത്യാ, പുരുഷന്മാരെ അപേക്ഷിച്ച്, അധികം ഹിതകരമാണ്. കാലത്തിൻെറ ആരംഭംമുതല്ക്കുതന്നെ സ്ത്രീയും പുരുഷനും തൊഴിലുകൾ പരസ്പരം വിഭജിച്ചെടുക്കുക ഉണ്ടായിട്ടുണ്ട്. ആദാം നെയ്തു, ഹവ്വാ നൂററു. ഈ ഭേദം ഇന്നുവരെ നിലനിന്നുവരുന്നു. പുരുഷന്മാരായ നൂൽനൂല്പുകാർ ഒരപവാദമാണ്. 1920—21 കാലത്ത് പഞ്ചാബിൽവെച്ച് ഞാൻ പുരുഷന്മാരോട് നൂൽക്കാൻ പറഞ്ഞപ്പോൾ, നൂൽനൂല്പ് തങ്ങളുടെ അന്തസ്സിനു നിരക്കാത്തതായിട്ടാണ് പുരുഷന്മാർ കണക്കാക്കുന്നതെന്നും, അതു തികച്ചും സ്ത്രീകളുടെ ജോലിയാണെന്നും അവരെന്നോടു പറയാറുണ്ടായിരുന്നു. പുരുഷന്മാർ ഇക്കാലത്ത് അന്തസ്സിൻെറപേരിൽ വിസമ്മതം പ്രകടിപ്പിക്കാറില്ല. യജ്ഞമെന്ന നിലയിൽ നൂൽനൂല്ക്കുന്ന ആയിരക്കണക്കായ ആളുകളുണ്ടിന്ന്. പുരുഷന്മാർ ദേശസ്നേഹപരമായ ഉദ്ദേശ്യലക്ഷ്യങ്ങളോടെ നൂൽനൂല്ക്കാൻ തുടങ്ങിയപ്പോഴാണ് നൂൽനൂല്പ് ഒരു ശാസ്ത്രമായി മാറിയതും, മറേറതു രംഗത്തിലേയുംപോലെതന്നെ മഹത്തായ ഗവേഷണങ്ങൾ ആ രംഗത്തിലുണ്ടായതും. എന്തായാലും, നൂൽനൂല്പ് സ്ത്രീകളുടെ പ്രത്യേകതയായിത്തന്നെ നിലനില്ക്കുമെന്ന് അനുഭവം തെളിയിക്കുന്നു. ആ അനുഭവത്തിനു പിന്നിൽ ഒരു നല്ല കാരണവുമുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. നൂൽനൂല്പ് ആവശ്യമായും സാവധാനവും താരതമ്യേന നിശ്ശബ്ദവുമായ ഒരു ജോലിയാണ്. സ്ത്രീ ത്യാഗത്തിൻേറയും തന്മൂലം അഹിംസയുടേയും മൂർത്തീഭാവമാണ്. അവളുടെ തൊഴിലുകൾ, തന്മൂലം യുദ്ധത്തിനെന്നതിനേക്കാളധികം സമാധാനത്തിനു പ്രേരകമായിരിക്കണം. അവൾ ഹിംസാത്മകമായ യുദ്ധത്തിൻെറ ആവശ്യത്തിലേയ്ക്കു വലിച്ചിഴയ്ക്കപ്പെടുന്നു എന്നതു് ആധുനികപരിഷ്കാരത്തിന് അഭിമാനാർഹമല്ല. ഹിംസ സ്ത്രീക്കു ചേർന്നതല്ലെന്നും, തന്മൂലം അവൾ തൻെറ മൗലികപ്രകൃതിയുടെ ലംഘനത്തെ ചെറുക്കുമെന്നുമുള്ള കാര്യത്തിലെനിക്കു സംശയമില്ല. പുരുഷനും തൻെറ വിഡ്ഢിത്തത്തിൽ പശ്ചാത്തപിക്കുമെന്നെനിക്കു തോന്നുന്നു. സ്ത്രീപുരുഷസമത്വമെന്നതിനു തൊഴിലിലുള്ള സമത്വം എന്നർത്ഥമില്ല. ഒരു സ്ത്രീ വേട്ടയാടുന്നതിനോ, കുന്തംകൊണ്ട് അഭ്യാസങ്ങൾ കാണിക്കുന്നതിനോ, നിയമപരമായതടസ്സം ഇല്ലെന്നുവരാം. എന്നാൽ പുരുഷൻേറതായ ഒരു പ്രവൃത്തിയിൽനിന്ന് അവൾ സഹജാവബോധത്താൽത്തന്നെ പിന്തിരിയുന്നു. പ്രകൃതി സ്ത്രീപുരുഷന്മാരെ പരസ്പരപൂരകമായ നിലയിലാണ് സൃഷ്ടിച്ചിട്ടുള്ളതു്. അവരുടെ രൂപങ്ങളെന്നപോലെതന്നെ, അവരുടെ കർമ്മങ്ങളും വ്യവസ്ഥിതങ്ങളാണ്.

---

8 Harijan, 2-12-1939, P. 359

## 9

സ്ത്രീകൾക്കുവേണ്ടിയുള്ള എന്റെ സംഭാവന തുടങ്ങിയതു് നിശ്ചയമായും സത്യാഗ്രഹത്തിന്റെ കണ്ടെത്തലോടെയാണു് എന്നു ഞാൻ സ്വയം ശ്ലാഘിച്ചിരുന്നു. പക്ഷേ, ലേഖകൻ അഭിപ്രായപ്പെടുന്നു, അബലകൾ പുരുഷന്മാരിൽനിന്നു വ്യത്യസ്തമായ പെരുമാററം അർഹിക്കുന്നുഎന്നു്. അങ്ങനെയാണെങ്കിൽ ഒരു പുരുഷനും ശരിയായ പരിഹാരമാർഗ്ഗം കാണുമെന്നു ഞാൻ വിചാരിക്കുന്നില്ല. ഒരാൾ എത്രതന്നെ പരിശ്രമിച്ചാലും തരക്കേടില്ല, അയാൾ പരാജയപ്പെടും. കാരണം, പ്രകൃതി അവളെ പുരുഷനിൽനിന്നും വ്യത്യസ്തമായിട്ടാണു് സൃഷ്ടിച്ചിട്ടുള്ളതു്. ചെരുപ്പിന്നടിയിൽപ്പെട്ട തവളയ്ക്കു മാത്രമേ തന്നെ അതു് എവിടെയാണു് കുത്തിത്തുളയ്ക്കുന്നതെന്നറിയുകയുള്ളു. അതുകൊണ്ടു തനിക്കു് എന്താണുവേണ്ടതെന്നു് അവസാനം സ്ത്രീതന്നെ ആധികാരികമായി തീരുമാനിക്കേണ്ടിവരും. സ്ത്രീയും പുരുഷനും അടിസ്ഥാനപരമായി ഒന്നാണെന്നപോലെ, അവരുടെ പ്രശ്നങ്ങളും സാരാംശത്തിൽ ഒന്നുതന്നെ എന്നാണെന്റെ അഭിപ്രായം. രണ്ടാളിലുമുള്ള ആത്മാവൊന്നുതന്നെ. രണ്ടുപേരും ജീവിക്കുന്നജീവിതം ഒന്നുതന്നെ. രണ്ടുപേർക്കും ഉണ്ടാകുന്ന വികാരം ഒന്നുതന്നെ. ഓരോ ആളും മറേറ ആൾക്കു പൂരകമാണു്. ഒരാൾക്കു് അപരന്റെ ക്രിയാത്മകമായ സഹായമില്ലാതെ ജീവിക്കാൻവയ്യ.

പക്ഷേ, എങ്ങനെയോ പുരുഷൻ സ്ത്രീയെ വളരെ പണ്ടുമുതല്ക്കേ അടക്കിഭരിച്ചിട്ടുണ്ടു്. അങ്ങനെ സ്ത്രീക്കൊരു അധമത്വബോധവും ഉണ്ടായിട്ടുണ്ടു്. സ്ത്രീ പുരുഷനേക്കാൾ താഴ്ന്നവളാണെന്നു്, അവൻ സ്വാർത്ഥോദ്ദേശ്യം വെച്ചുകൊണ്ടു് പഠിപ്പിച്ചിട്ടുള്ള പാഠത്തിന്റെ സത്യാവസ്ഥയിൽ അവൾ വിശ്വസിച്ചിട്ടുണ്ടു്. പക്ഷേ, പുരുഷന്മാരിൽ സത്യദ്രഷ്ടാക്കളായിട്ടുള്ളവർ സ്ത്രീയുടെ തുല്യപദവി അംഗീകരിച്ചിട്ടുണ്ടു്.

ഇങ്ങനെയൊക്കെയാണെങ്കിലും, ഏതോ ഒരു സ്ഥാനത്തു് ഒരു വിഭജനമുണ്ടെന്നതിനു സംശയമില്ല. രണ്ടുപേരും അടിസ്ഥാനപരമായി ഒന്നായിരിക്കെത്തന്നെ, രണ്ടുപേരും തമ്മിൽ രൂപപരമായി മർമ്മപ്രധാനമായ ഒരു വലിയ വ്യത്യാസമുണ്ടെന്നതും ശരിയാണു്. തന്മൂലം രണ്ടുപേരുടേയും തൊഴിലുകളും വ്യത്യസ്ഥമായിരിക്കണം. സ്ത്രീകളിൽ ബഹുഭൂരിപക്ഷവും എല്ലായ്പ്പോഴും കൈയേല്ക്കുന്ന മാതൃത്വധർമ്മത്തിനു് പുരുഷനുണ്ടായിരിക്കണമെന്നില്ലാത്ത ചില ഗുണങ്ങൾ ആവശ്യമുണ്ടു്. അവൾ സഹനശീലയാണു്, അവൻ കർമ്മവ്യഗ്രനാണു്. അവൾ മുഖ്യമായി ഗൃഹനായികയാണു്: അവൻ ജീവികാസമ്പാദകനാണു്. അവൾ ഭക്ഷണം സൂക്ഷിക്കു

9 Harijan, 24-2-1940, pp. 13—14

കയും വിതരണം ചെയ്യുകയും ചെയ്യുന്നു; അവരം എല്ലാ അത്ഥത്തിലും ഒരു പരിരക്ഷകയാണു്; മനുഷ്യവർഗ്ഗത്തിലെ ശിശുക്കളെ വളർത്തിക്കൊണ്ടുവരികയെന്ന കല അവരുടെ മാത്രമായ സവിശേഷാധികാരമാണു്; അവരുടെ ശ്രദ്ധയില്ലെങ്കിൽ വർഗ്ഗമാകെ നാമാവശേഷമാവും.

എന്റെ അഭിപ്രായത്തിൽ, സ്ത്രീകളെ അടുക്കള വിടാനും, ആ അടുക്കളയുടെ സംരക്ഷണത്തിനായി തോക്ക ചുമക്കാനും പ്രേരിപ്പിക്കുകയോ ആഹ്വാനം ചെയ്യുകയോ ചെയ്യുന്നതു് സ്ത്രീക്കും പുരുഷനും ഒരുപോലെ അവമാനകരമാണു്. അതു് കാടത്തത്തിലേക്കുള്ള തിരിച്ചുപോക്കും, അവസാനത്തിന്റെ ആരംഭവുമായിരിക്കും. പുരുഷൻ സവാരിചെയ്യുന്ന കുതിരയുടെതന്നെ മുകളിലിരുന്നു് സവാരി ചെയ്യാൻ ശ്രമിച്ചാൽ അവരം അവളേയും അവനേയും താഴെ വീഴ്ത്തും. തന്റെ കൂട്ടുകാരിയെ അവരുടെ പ്രത്യേകതൊഴിൽ വിട്ടുപോരാൻ നിർബ്ബന്ധിക്കുകയോ പ്രലോഭിപ്പിക്കുകയോ ചെയ്താൽ അതിന്റെ പാപം പുരുഷന്റെ തലയിലായിരിക്കും. തന്റെ ഗൃഹം നല്ല അടുക്കിലും ചിട്ടയിലും വെക്കുന്നതിൽ, പുറമേനിന്നു് ഗൃഹത്തിനെതിരായി വരുന്ന ആക്രമണങ്ങളെ ചെറുത്തുനില്ക്കുന്നതിലുള്ളത്രതന്നെ ധീരതയുണ്ടു്.

ഞാൻ ലക്ഷക്കണക്കിനു് കർഷകരെ അവരുടെ സ്വാഭാവികമായ ചുററുപാടിൽ സൂക്ഷിച്ചു വീക്ഷിച്ചിട്ടുണ്ടു്. ഇപ്പോഴും ഞാൻ അവരെ ഈ ചെറിയ സേഗാവിൽ നിത്യവും ശ്രദ്ധിക്കുന്നുമുണ്ടു്. അപ്പോഴെല്ലാം പ്രവൃത്തിമണ്ഡലങ്ങളുടെ സ്വാഭാവികമായ വിഭജനം എന്റെ ശ്രദ്ധയിൽ പെട്ടിട്ടുണ്ടു്. സ്ത്രീകളിൽ ഇരുമ്പുപണിക്കാരോ, മരപ്പണിക്കാരോ ഇല്ല. എന്നാൽ സ്ത്രീകളും പുരുഷന്മാരും വയലിൽ പണിയെടുക്കുന്നു; ഏററവും ഭാരിച്ച പണി പുരുഷനാണു ചെയ്യുന്നതു്. സ്ത്രീകരം ഗൃഹം ഭരിക്കുകയും സംരക്ഷിക്കുകയും ചെയ്യുന്നു. അവരം കുടുംബത്തിലെ ചില്ലറ വരവുകരം അല്ലാല്ലം വർദ്ധിപ്പിക്കുന്നുവെങ്കിലും, പുരുഷനാണു് പ്രധാന ജീവികാസമ്പാദകൻ.

പ്രവൃത്തിമണ്ഡലത്തിലെ വിഭജനം അംഗീകരിച്ചുകഴിഞ്ഞാൽ, സ്ത്രീക്കും പുരുഷനും വേണ്ടുന്ന സംസ്കാരവും പൊതുഗുണങ്ങളും പ്രായോഗികമായി ഒന്നുതന്നെയാണു്.

ഈ വലിയ പ്രശ്നം പരിഹരിക്കുന്നതിനുള്ള എന്റെ സംഭാവന, ജീവിതത്തിലെ എല്ലാ തുറകളിലും, അതു് വ്യക്തികളുടെ കാര്യത്തിലായാലും രാഷ്ട്രങ്ങളുടെ കാര്യത്തിലായാലും, സത്യവും അഹിംസയും അംഗീകാരത്തിനായി സമർപ്പിക്കുന്നതിലാണു് കിടക്കുന്നതു്. ഇതിൽ സ്ത്രീയാണു് അനിഷേധ്യനേതാവെന്നും, അങ്ങനെ അവർ മനുഷ്യപരിണാമത്തിലുള്ള തന്റെ സ്ഥാനം

കണ്ടെത്തിക്കഴിഞ്ഞാൽ, തീർച്ചയായും തന്റെ അപകർഷബോധം ഉപേക്ഷിക്കുമെന്നുമുള്ള ആശ ഞാൻ മുറുകെ പിടിച്ചിട്ടുണ്ട്. ഇത വറുകൾ വിജയകരമായി ചെയ്യാൻ കഴിഞ്ഞാൽ എല്ലാം ലൈംഗി കപ്രേരണകൊണ്ടാണ് തീരുമാനിക്കപ്പെടുന്നതും ക്രമീകരിക്കപ്പെ ടുന്നതുമെന്ന ആധുനികസിദ്ധാന്തത്തെ അവർ നിശ്ചയദാർഢ്യ ത്തോടെ നിഷേധിക്കും. ഞാൻ എന്റെ അഭിപ്രായം കുറച്ച് അസു ന്ദരമായിട്ടാണോ പറഞ്ഞതെന്നെനിക്കു ഭയമുണ്ട്. പക്ഷേ, ഞാനു ദ്ദേശിച്ച അർത്ഥം വ്യക്തമാണെന്നു തോന്നുന്നു. യുദ്ധത്തിൽ സജീ വമായ പങ്കുവഹിക്കുന്ന ദശലക്ഷക്കണക്കായ ആളുകൾ ലൈംഗി കഭ്രമത്താൽ പിഡിതരാകുന്നുണ്ടെന്ന് എനിക്കറിവില്ല. പാടങ്ങ ളിൽ ഒന്നിച്ചു പണിയെടുക്കുന്ന കൃഷിക്കാർ ലൈംഗികദാഹം കൊണ്ടു വിഷമിക്കുകയോ, അതിനടിമപ്പെടുകയോ ചെയ്യുന്നില്ല. അവർ സ്ത്രീയിലും പുരുഷനിലും വേരുറച്ച സഹജവാസനകളിൽ നിന്നു വിമുക്തരാണെന്നു പറയുകയോ സൂചിപ്പിക്കുകയോ അല്ല ഇവിടെ ചെയ്യുന്നത്. ഇന്നത്തെ ലൈംഗികസാഹിത്യത്തിലാണ്ടു മുങ്ങിയിരിക്കുന്നവരുടെ ജീവിതത്തെ എന്നപോലെ, അവരുടെ ജീവിതത്തെ ഇതു്, ഏതായാലും, അടിമപ്പെടുത്തുന്നതായി തോ ന്നുന്നില്ല. ജീവിതം, അതിന്റെ കഠിനയാഥാർത്ഥ്യത്തിൽത്തന്നെ നിർവ്വഹിക്കുകയെന്ന കടുത്ത വസ്തുതയെ അഭിമുഖീകരിക്കേണ്ടിവരു മ്പോൾ, സ്ത്രീക്കോ പുരുഷനോ ഇത്തരം സംഗതികൾക്കു സമ യമില്ല.

സ്ത്രീ അഹിംസയുടെ മൂർത്തീകരണമാണെന്ന് ഞാനീ പംക്തി കളിൽ അഭിപ്രായപ്പെട്ടിട്ടുണ്ട്. അഹിംസയെന്നാൽ, അനന്തമായ പ്രേമമെന്നും, പ്രേമമെന്നാൽ സഹനത്തിനുള്ള അനന്തമായ കഴി വെന്നുമാണർത്ഥം. പുരുഷന്റെ അമ്മയായ സ്ത്രീയല്ലാതെ ആരാണ് ഈ കഴിവ് ഏററവും അധികം വിപുലമായ അളവിൽ കാണിച്ചു തരുന്നത്. കുട്ടിയെ ഒമ്പതുമാസക്കാലം ഉദരത്തിൽ വഹിക്കു കയും, അതിന്നു് പോഷണം നൽകുകയും, ഇതിലെല്ലാം അന്തർ ഭവിച്ചിരിക്കുന്ന യാതനയിൽ ആനന്ദംകൊള്ളുകയും ചെയ്യുമ്പോൾ അവൾ ആ കഴിവാണ് കാണിക്കുന്നതു്. തന്റെ കുഞ്ഞു് ദിനം പ്രതി വളരുവാൻവേണ്ടി പിന്നേയും ദിവസംപ്രതി കഷ്ടപ്പാടനു ഭവിക്കുന്നതാരാണ്? ആ സ്നേഹം അവൾ മനുഷ്യസമുദായത്തി നാകെ പകർന്നുകൊടുക്കട്ടെ. താൻ എന്നെങ്കിലും പുരുഷന്റെ കാമവികാരം ശമിപ്പിക്കാനൊരു ഉപകരണമായിരുന്നുവെന്നോ, ആകാമെന്നോ അവൾ മറക്കട്ടെ. അങ്ങനെ അവൾ പുരുഷന്റെ സമീപം അവന്റെ മാതാവും, സ്രഷ്ടാവും, നിശ്ശബ്ദനേതാവു മെന്ന അഭിമാനകരമായ പദവി വഹിക്കും. സമാധാനമാകുന്ന കല, ആ അമൃതത്തിനുവേണ്ടിയുള്ള ദാഹത്തിനിടയ്ക്കും, തമ്മില ടിച്ചുകൊണ്ടിരിക്കുന്ന രാഷ്ട്രങ്ങളെ അഭ്യസിപ്പിക്കേണ്ടതവളാണ്.

പുസ്തകങ്ങൾ പ്രദാനം ചെയ്യുന്ന ജ്ഞാനം ആവശ്യമില്ലാത്തതും, എന്നാൽ സഹനത്തിൽനിന്നും, വിശ്വാസത്തിൽനിന്നും ഉണ്ടാകുന്ന ധീരമായ ഹൃദയം തീർച്ചയായും ആവശ്യമുള്ളതുമായ സത്യാഗ്രഹത്തിൽ അവൾക്ക് നേതാവാകാൻ കഴിയും.

കുറേക്കൊല്ലങ്ങൾക്കമുമ്പ് ഞാൻ പൂനയിലെ സാസൂൺ ആശുപത്രിയിൽ രോഗശയ്യയിൽ കിടക്കുമ്പോൾ നല്ലവളായ എന്റെ നേഴ്സ്, ഗർഭത്തിലുള്ള തന്റെ ശിശുവിന്റെ ജീവൻ അപകടത്തിലാവാതിരിക്കാൻവേണ്ടി, ക്ലോറോഫോറത്തിന്ന് വിധേയയാകാൻ വിസമ്മതിച്ച ഒരു സ്ത്രീയുടെ കഥ എന്നോടു പറയുകയുണ്ടായി. അവർക്കൊരു കഠിനവേദനയുള്ള ശസ്ത്രക്രിയയ്ക്കു വിധേയയാകേണ്ടതുണ്ടായിരുന്നു. അവരെ ബോധംകെടുത്താനുള്ള ഒരേയൊരു മരുന്ന് കുഞ്ഞിനോടുള്ള സ്നേഹമായിരുന്നു; അതിനെ രക്ഷിക്കാൻ ഏതു കഷ്ടപ്പാടും അധികമായി അവൾ കരുതിയില്ല. തങ്ങളുടെ വർഗ്ഗത്തിൽ ഇത്തരം അസംഖ്യം ധീരകളുള്ളപ്പോൾ, സ്ത്രീകൾ തങ്ങളുടെ, വർഗ്ഗത്തെ പുച്ഛിക്കാതെയും തങ്ങൾ പുരുഷന്മാരായി ജനിച്ചില്ലല്ലോ എന്നു വിലപിക്കാതേയും ഇരിക്കട്ടെ. ആ ധീരവനിതയേക്കുറിച്ചുള്ള സ്മരണ എന്നെ സ്ത്രീയുടെ നേരെ, അവളുടേതുമാത്രമായ ആ പദവിയുടെനേരെ, (അതവൾ മനസ്സിലാക്കിയിരുന്നെങ്കിൽ!) പലപ്പോഴും അസൂയാലുവാക്കാറുണ്ട്. ഒരു പുരുഷനു് താൻ സ്ത്രീയായി ജനിച്ചിരുന്നെങ്കിൽ എന്ന് ആഗ്രഹിക്കുവാൻ, ഒരു സ്ത്രീക്ക് മറിച്ച് ആഗ്രഹിക്കുവാനുള്ളത്രതന്നെ, ന്യായങ്ങളുണ്ട്. പക്ഷേ, ആ ആഗ്രഹം നിഷ്ഫലമാണല്ലോ. ജന്മസിദ്ധമായ നമ്മുടെ നിലയിൽത്തന്നെ നമുക്ക് സന്തോഷിക്കുകയും, പ്രകൃതി നമുക്കായി നീക്കിവെച്ചിട്ടുള്ള കർത്തവ്യം നിർവ്വഹിക്കുകയും ചെയ്യാം.

## 10

ശ്രദ്ധാലുവായ ഒരു സാമൂഹ്യപ്രവർത്തകയും അഹമ്മദാബാദിലെ സ്ത്രീകളുടെ ഉയർച്ചയ്ക്കും സ്വാതന്ത്ര്യത്തിനുംവേണ്ടി ഏർപ്പെടുത്തിയ ജ്യോതിസംഘം എന്ന സ്ഥാപനത്തിന്റെ സ്ഥാപകയും ആയ ശ്രീമതി മൃദുലാബെൻ സാരാഭായി സ്ത്രീകൾക്കു സമുദായത്തിലുള്ള സ്ഥാനത്തെക്കുറിച്ച് ഏതാനും ചോദ്യങ്ങൾ ഗാന്ധിജിയോടു ചോദിച്ചു: ''ഭാരതീയ വനിതകൾക്കിടയിൽ പൗരധർമ്മവും രാഷ്ട്രീയകാര്യങ്ങളും സംബന്ധിച്ചുണ്ടായിട്ടുള്ള ഉൽബുദ്ധത, അവരുടെ പാരമ്പര്യാനുസൃതമായ ഗാർഹികധർമ്മങ്ങളും സമുദായത്തോടുള്ള കർത്തവ്യങ്ങളും തമ്മിലൊരു സംഘട്ടനമുണ്ടാക്കിയിരിക്കുന്നു. പൊതുപ്രവർത്തനത്തിലേർപ്പെടുന്നപക്ഷം, സ്ത്രീക്ക് അവ

10. Harijan, 18-2-1939, P. 24

രുടെ വീടിനേയും കുഞ്ഞുങ്ങളേയും അവഗണിക്കേണ്ടിവരുന്നു. ഈ വിഷമാവസ്ഥ എങ്ങനെ പരിഹരിക്കാം?

തന്റെ മറുപടിക്കടിസ്ഥാനമായി ഗീതയിലെ ഒരു പ്രസിദ്ധ ശ്ലോകം ഉദ്ധരിച്ചുകൊണ്ടു് ഗാന്ധിജി പറഞ്ഞു, സ്വാഭാവികമായി ഒരാൾക്കു സിദ്ധിച്ചതും ഉടനേ ചെയ്യേണ്ടതുമായ കർത്തവ്യങ്ങൾ ഉപേക്ഷിച്ചു വിദൂരദൃശ്യങ്ങൾക്കു പിന്നാലെ പാഞ്ഞുപോകുന്നതു് എപ്പോഴും തെററാണെന്നു്. തൽക്കാലത്തെ കർത്തവ്യം ഉപേക്ഷിക്കുന്നതു നാശത്തിലേക്കുള്ള വഴിയാണു്. തന്റെ സമയം മുഴുവൻ ഗാർഹികപ്രവൃത്തികൾക്കുഴിഞ്ഞിടുകയാണോ ഒരു സ്ത്രീയുടെ കർത്തവ്യമെന്നാണു ചോദ്യം. അത്യാവശ്യമായ ഗാർഹികജോലികൾ നിർവ്വഹിക്കാനല്ലാ, മിക്കവാറും, സ്ത്രീകളുടെ മുഴുവൻ സമയവും വിനിയോഗിക്കപ്പെടുന്നതു്; തന്റെ നാഥനും യജമാനനുമായ ആളുടെ അഹംഭാവജന്യമായ ആനന്ദത്തേയും സ്വന്തം ദുരഭിമാനത്തേയും കൊണ്ടാടാനാണു്. എനിക്കു തോന്നുന്നു, സ്ത്രീകളുടെ ഈ ഗാർഹികമായ ദാസ്യം നമ്മുടെ കാടത്തത്തിന്റെ പ്രതീകമാണെന്നു്. എന്റെ അഭിപ്രായത്തിൽ അടുക്കളയിലെ അടിമത്തം പ്രധാനമായും കാടത്തത്തിന്റെ അവശിഷ്ടമാണു്. നമ്മുടെ സ്ത്രീവർഗ്ഗം ഈ ദുഃസ്വപ്നത്തിൽനിന്നുണരേണ്ട കാലം അതിക്രമിച്ചിരിക്കുന്നു, വീട്ടുപണി ഒരു സ്ത്രീയുടെ മുഴുവൻ സമയവും അപഹരിക്കരുതു്.

മൃദുലാ ബെൻ: ''തിരഞ്ഞെടുപ്പുകാലത്തു നിങ്ങളുടെ കോൺഗ്രസ്സുകാർ ഞങ്ങളിൽനിന്നു് എല്ലാത്തരം സഹായവും പ്രതീക്ഷിക്കുന്നു; പക്ഷേ, പൊതുപ്രവർത്തനത്തിനു തങ്ങളുടെ ഭാര്യമാരേയും പെൺമക്കളേയും അയയ്ക്കുണമെന്നു പറഞ്ഞാൽ, അവർ ഓരോ ഒഴികഴിവു പറഞ്ഞു് അവരെ വീടിന്റെ നാൽച്ചുമരുകൾക്കുള്ളിൽ തടവുകാരാക്കിനിർത്തുവാനാണു നോക്കുന്നതു്. അതിനെന്തു പരിഹാരമാർഗ്ഗമാണു നിർദ്ദേശിക്കുന്നതു്?''

പ്രളയത്തിനും മുമ്പുള്ള അത്തരം ശിലീഭൂതമാതൃകകളുടെ പേരെനിക്കയച്ചുതരിക, ഹരിജനിൽ പ്രസിദ്ധംചെയ്യാൻ,'' കുട്ടച്ചിരികൾക്കിടയിൽ ഗാന്ധിജി പറഞ്ഞു.

11

സ്ത്രീയെ പുരുഷന്റെ ഉത്തമാർദ്ധമെന്നു വിളിക്കാറുണ്ടു്. സ്ത്രീക്കു നിയമപ്രകാരം പുരുഷനുള്ള അതേ അധികാരങ്ങളില്ലാത്തിടത്തോളംകാലം, ഒരു പെണ്ണിന്റെ ജനനം ഉണ്ണിയുടെ ജനനംപോലെ തന്നെ സ്വാഗതം ചെയ്യപ്പെടാതിരിക്കുന്നിടത്തോളംകാലം, ഭാരത

11. Harijan, 18-8-1940, P. 253

ത്തിനു പക്ഷപാതം പിടിപെട്ടിരിക്കയാണെന്നു നാം അറിയണം. സ്ത്രീകളെ അടിച്ചമർത്തുന്നതു് അഹിംസയുടെ നിഷേധമാണു്. ഓരോ ഗ്രാമപ്രവർത്തകനും, അതുകൊണ്ടു്, ഓരോ സ്ത്രീയേയും അമ്മയായോ, സഹോദരിയായോ, മകളായോ കാണുകയും ആദര വോടുകൂടി വീക്ഷിക്കുകയും വേണം. അത്തരമൊരു പ്രവർത്തകൻ മാത്രമേ ഗ്രാമീണജനങ്ങളുടെ വിശ്വാസം ആർജ്ജിക്കുകയുള്ളൂ.

## 5. മതവിദ്യാഭ്യാസപ്രശ്നം

### 12

മതവിദ്യാഭ്യാസപ്രശ്നം വളരെ വിഷമംപിടിച്ച ഒന്നാണു്. എന്നാലും, നമുക്കതു കൂടാതെ കഴികയില്ല. ഇന്ത്യ ഒരിക്കലും നിരീശ്വരമാകയില്ല. തികഞ്ഞ നിരീശ്വരവാദം ഈ നാട്ടിൽ വേരുറച്ചുവളരുകയില്ല. നമ്മുടെ കർത്തവ്യം ഏതായാലും വിഷമ കരമാണു്. മതവിദ്യാഭ്യാസത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ, എനിക്കു തലചുററിപ്പോകുന്നു. നമ്മുടെ മതാദ്ധ്യാപകന്മാർ കപട നാട്യക്കാരും സ്വാർത്ഥികളുമാണു്; അവരെയാണു സമീപിക്കേണ്ടിവരിക. മുല്ലാമാരുടേയും ദസ്തൂർമാരുടേയും ബ്രാഹ്മണരുടേയും കൈയിലാണു താക്കോൽ. അവർക്കു സൽബുദ്ധി തോന്നിയില്ലെങ്കിൽ, ഇംഗ്ലീഷ്‌വിദ്യാഭ്യാസംകൊണ്ടു നമുക്കു സിദ്ധിച്ച ശക്തി മതാദ്ധ്യയനത്തിനുപയോഗിക്കേണ്ടിവരും. ഇതു വളരെ പ്രയാസമുള്ള കാര്യമല്ല. സമുദ്രത്തിൻെറ വക്കേ കലങ്ങിയിട്ടുള്ളൂ. ആ വക്കത്തുള്ളവരെ മാത്രമേ വൃത്തിയാക്കേണ്ട ആവശ്യമുള്ളൂ. ഈ വിഭാഗത്തിൽപെട്ട നാം നമ്മെത്തന്നെ വൃത്തിയാക്കേണ്ടതുണ്ടു്. കാരണം ഈ പറഞ്ഞ അഭിപ്രായം ജനലക്ഷങ്ങളെ ബാധിക്കുന്നില്ല. ഇന്ത്യയെ അതിൻെറ പുരാതനദശയിലേക്കു പുനരുദ്ധരിക്കണമെങ്കിൽ, നമുക്കതിലേക്കു തിരിച്ചുപോകേണ്ടിവരും.

### 13

മതങ്ങൾ ഒരേ ലക്ഷ്യത്തിലേക്കു നയിക്കുന്ന വ്യത്യസ്തമാർഗ്ഗങ്ങളാണു്. ഒരേ പ്രാപ്യസ്ഥാനത്തിലെത്തിക്കുന്നിടത്തോളം കാലം, നാം ഏതു മാർഗ്ഗമവലംബിച്ചാലെന്താണു്? എവിടെയാണു മത്സരത്തിനു കാരണം?

### 14

മറെറാരു ക്രിസ്തുമതപ്രവാചകനായ സ്നേഹിതൻ ഗാന്ധിജിക്കു മതപരിവർത്തനത്തോടുള്ള വിരോധത്തെ അനുസ്മരിച്ചുകൊണ്ടു

12. Hind Swaraj,(1908), P. 107 (Towards New Education, P. 45)
13. Hind Swaraj, (1908), p. 50
14. Harijan, 13-3-1940, p. 413

പറഞ്ഞു: ''എനിക്കു് അത്രയധികം സഫലമായ മനഃശാന്തിതന്ന യേശുവിന്റെ ശക്തിയിലുള്ള എന്റെ അനുഭവം ഞാനെന്തുകൊണ്ടു് അന്യർക്കായി പങ്കിട്ടുകൂടാ?

''കാരണം.'' ഗാന്ധിജി പറഞ്ഞു, ''നിങ്ങൾക്കു് ഏറ്റവും നല്ലതായി തോന്നുന്നതാകണമെന്നില്ല, എല്ലാവർക്കും ഏറ്റവും നല്ലതു്. നിങ്ങളെ സംബന്ധിച്ചിടത്തോളം ജീവൻ രക്ഷിക്കാനുള്ള ഒരേയൊരു ഔഷധം കൊയ്നയാണെന്നുവരാം. പക്ഷേ, മറ്റൊരാളെ സംബന്ധിച്ചിടത്തോളം അതൊരു ആപല്ക്കരമായ വിഷമാകാം. ആത്മീയമായ ആനന്ദത്തിന്റെയും ശാന്തിയുടേയും താക്കോൽ നിങ്ങൾമാത്രമാണു കൈവശംവച്ചിരിക്കുന്നതെന്നും, ഒരു വ്യത്യസ്തവിശ്വാസത്തിൽ അടിയുറച്ച ഒരാൾക്കു് അയാളുടെ മതഗ്രന്ഥങ്ങൾ പഠിച്ചാൽ അതു തുല്യമായ അളവിൽ കിട്ടുകയില്ലെന്നും ഭാവിക്കുന്നതു് ഒരു കടന്ന അവകാശവാദമല്ലേ? പല ക്രിസ്ത്യൻ സ്നേഹിതന്മാരുടേയും അസൂയ ആർജ്ജിച്ചിട്ടുള്ള മനഃശാന്തിയും ആത്മീയമായ സമനിലയും ഞാൻ അനുഭവിക്കുന്നുണ്ടു്. എനിക്കതു പ്രധാനമായും സിദ്ധിച്ചതു് ഭഗവത്ഗീതയിൽനിന്നാണു്.

''മററു വിശ്വാസങ്ങൾ കപടവും അസംബന്ധമാംവണ്ണം മായം ചേർത്തതുമാണെന്നു കരുതുന്നതിലാണു് നിങ്ങളുടെ വൈഷമ്യം കിടക്കുന്നതു്. മററുള്ളവരുടെ വിശ്വാസങ്ങളിൽ തെളിഞ്ഞു പ്രകാശിക്കുകയും, അവയുടെ അനുയായികൾക്കു ശാന്തിയും ആനന്ദവും നല്കുകയുംചെയ്യുന്ന സത്യങ്ങളുടെനേരെ നിങ്ങൾ കണ്ണടയ്ക്കുകയാണു്. അതുകൊണ്ടു്, എന്റെ ക്രിസ്ത്യാനിസ്നേഹിതന്മാരോടു പ്രാർത്ഥനാപൂർവ്വവും അനുഭാവപൂർവ്വവുമായ ബുദ്ധിയോടെ ലോകത്തിലെ ഇതര മതഗ്രന്ഥങ്ങളും പഠിച്ചുനോക്കണമെന്നു ശുപാർചെയ്യാൻ ഞാൻ മടിച്ചിട്ടില്ല. അത്തരം പഠനം അവയോടും സ്വന്തം മതഗ്രന്ഥങ്ങളോടും തുല്യമായ ബഹുമാനം സൃഷ്ടിക്കാനെന്നെ സഹായിച്ചിട്ടുണ്ടെന്നു മാത്രമല്ല, അതെന്റെ സ്വന്തം വിശ്വാസത്തെ സമ്പന്നമാക്കാനും വീക്ഷണത്തെ വിശാലമാക്കാനും സഹായിച്ചിട്ടുണ്ടെന്ന വിനീതമായ സ്വാനുഭവവും എനിക്കിവിടെ പറയാൻ കഴിയും.''

## 15

നമ്മുടെ സർവ്വകലാശാല ഒരു സംസ്കൃതസാധനമായിത്തീർന്നിരിക്കുന്നുവെന്നും, ഇനിയും ഉയരുകയും നിലയുറപ്പിക്കുകയും ചെയ്യേണ്ടിയിരിക്കുന്ന ഈ സർവ്വകലാശാലയിലേക്കു വരേണ്ട എല്ലാ ചെറുപ്പക്കാരും വരികയും ഒരു മഹാസാമ്രാജ്യത്തിലെ തികഞ്ഞ പൗരന്മാരായി തിരിച്ചുപോവുകയും ചെയ്യുമെന്നും നിങ്ങൾ വിശ്വ

15. 4-2-1916-ൽ ബനാറസ് സർവ്വകലാശാലയുടെ ഉദ്ഘാടനാവസരത്തിൽ ചെയ്ത പ്രസംഗത്തിൽനിന്നു്.

സിക്കരുതെന്നാണ് എൻെറ പ്രാത്ഥന. അത്തരം ധാരണയൊന്നും വച്ചുകൊണ്ട ഇവിടെനിന്നു പോകരുത്. ഏതൊന്നാണോ ഈ രാജ്യത്തിൻെറ സവിശേഷത, ഏതൊന്നിലാണോ ഈ രാജ്യത്തിനു പ്രതിയോഗിയില്ലാത്തതു്, ആ ആദ്ധ്യാത്മികജീവിതം വാക്കുകളിൽക്കൂടി പകർന്നുകൊടുക്കാവുന്നതാണെന്നു് നിങ്ങൾ— ഈ സായാഹ്നത്തിൽ ഞാൻ അഭിസംബോധനചെയ്യുന്ന വിദ്യാത്ഥിലോകം— ഒരു നിമിഷമെങ്കിലും കരുതുന്നുവെങ്കിൽ, നിങ്ങൾക്കു തെററുപററിയെന്നു ഞാൻ പറയുന്നതു വിശ്വസിക്കണമെന്നു് അഭ്യത്ഥിക്കുന്നു.

## 16

....ശരിയായ മതബോധനത്തിൻെറ വികാസത്തോടെ, മതബോധനത്തിൻെറ ദോഷങ്ങൾ മാഞ്ഞുപോകും. മതബോധനം ഉപേക്ഷിക്കുക എന്നാൽ, ഒരു കൃഷിക്കാരൻ, തൻെറ നിലം ശരിയായി ഉപയോഗിക്കേണ്ടതു് എങ്ങനെ എന്നറിയാത്തതുകൊണ്ടു്, അതു കൃഷിചെയ്യാതായിട്ടു്, അവിടെ കളകൾ വളരാൻ അനുവദിക്കുന്നതുപോലെയാണു്.

## 17

പൊതുവിദ്യാലയങ്ങളിൽ മതേതര വിദ്യാഭ്യാസമേ നല്കപ്പെടാൻ പാടുള്ളു, എന്നു വിശ്വസിക്കുന്ന ഒരു ചിന്താഗതിക്കാർ ഉണ്ടെന്നു് എനിക്കറിയാം. ലോകത്തിലെ മിക്ക മതങ്ങളുടേയും പ്രാതിനിദ്ധ്യമുള്ളതും, ഒരേമതത്തിൽത്തന്നെ അനേകം ഉപവിഭാഗങ്ങൾ നിലനില്ക്കുന്നതുമായ ഇന്ത്യയെപ്പോലുള്ള ഒരു രാജ്യത്തു് മതാദ്ധ്യയനത്തിനുള്ള ഏർപ്പാടുകൾ ചെയ്യുന്നതിനു് അല്പം ബുദ്ധിമുട്ടുണ്ടാകുമെന്നു് എനിക്കറിയാം. ഇന്ത്യ ആത്മീയമായി പാപ്പരാകരുതെങ്കിൽ, ഇവിടത്തെ യുവാക്കളുടെ മതപരമായ വിദ്യാഭ്യാസത്തെ മതേതരവിദ്യാഭ്യാസത്തോളമെങ്കിലും പ്രധാനമായി കരുതണം. മതവിജ്ഞാനത്തിനു തുല്യമല്ല മതഗ്രന്ഥപരിജ്ഞാനം എന്നതു വാസ്തവമാണു്. എന്നാൽ, നമുക്കു യഥാത്ഥമതം ലഭ്യമാകാൻ സാദ്ധ്യതയില്ലെങ്കിൽ. പിന്നെ ഏററവും നല്ലതെന്തോ അതു നമ്മുടെ ബാലികബാലന്മാക്കു നല്കി നമുക്കു തൃപ്തിപ്പെടാം. അത്തരം വിദ്യാഭ്യാസം പള്ളിക്കൂടങ്ങളിൽ നൽകിയാലും ഇല്ലെങ്കിലും, മുതിർന്ന കുട്ടികൾ, മററുകാര്യങ്ങളിലെന്നപോലെ, മതകാര്യങ്ങളിലും സ്വയം സഹായം ശീലിക്കണം. അവക്കു വാദപ്രതിവാദത്തിനും നൂല്പിനും ക്ലബ്ബുകൾ ഉള്ളതുപോലെ, ഇതിനും സ്വന്തമായി ക്ലാസ്സുകൾ തുടങ്ങാവുന്നതാണു്.

---

16. Young India, 14-10-1926 (T0 the Students, p. 81)
17. Young India 25-8,1927 (To the Students, p. 96)

## 18

മതബോധനം ആ മതം ജീവിതംകൊണ്ടനുഷ്ഠിച്ച അദ്ധ്യാപകന്മാരാണ് നൽകിയിരുന്നതെന്നു ഞാൻ കണ്ടുപിടിച്ചു. അദ്ധ്യാപകർ വിദ്യാർത്ഥികൾക്കു വായിച്ചുകൊടുക്കുന്ന പുസ്തകങ്ങളിൽനിന്നോ അവർക്കുവേണ്ടി ചെയ്യുന്ന പ്രഭാഷണങ്ങളിൽനിന്നോ നേടുന്നതിലധികം വിജ്ഞാനം അവരുടെ (അദ്ധ്യാപകരുടെ) ജീവിതത്തിൽനിന്നാണു വിദ്യാർത്ഥികൾ ഉൾക്കൊള്ളുന്നതെന്നു ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. ബാലികാബാലന്മാർക്കു ബോധപൂർവ്വമല്ലാതെതന്നെ തങ്ങളുടെ അദ്ധ്യാപകന്മാരുടെ ഹൃദയത്തിലേക്കു ചുഴിഞ്ഞുകയറാനും, അവരുടെ ചിന്തകൾ വായിച്ചറിയാനുമുള്ള ഒരു കഴിവുണ്ടെന്നുകണ്ടു ഞാൻ സന്തോഷിച്ചിട്ടുണ്ട്. ചുണ്ടുകൊണ്ട് ഒന്നു പഠിപ്പിക്കുകയും ഹൃദയത്തിൽ മറ്റൊന്നു പേറിനടക്കുകയും ചെയ്യുന്ന അദ്ധ്യാപകന്മാരെപ്പറ്റി, ശാന്തം പാപം, എന്നേ പറയാനുള്ളു.

## 19

പ്രാചീനസംസ്ക്കാരത്തിൽ മഹത്തരവും ശാശ്വതവുമായതെല്ലാം സമുദ്ധരിക്കണം എന്നതുമാത്രമായിരിക്കണം നിങ്ങളുടെ ആഗ്രഹം. അതുകൊണ്ട് നിങ്ങളുടെ പുനരുദ്ധാരണയത്നം നിശ്ചയമായും ഈ വിശ്വാസങ്ങൾക്കൊന്നിനും എതിരാകരുത്. ആനിലയ്ക്കു് ഈ മഹത്തായ വിശ്വാസങ്ങൾക്കെല്ലാം പൊതുവായുള്ള ഘടകം — ഏറ്റവും വലിയ സാമാന്യപരിമാണം — കണ്ടുപിടിക്കുകയെന്നതാണു പ്രശ്നം. അങ്ങനെ, ഉൽകൃഷ്ടവും മഹത്തുമായ കാര്യങ്ങളേക്കുറിച്ച് എനിക്കുള്ള മതിപ്പനുസരിച്ചു നോക്കുമ്പോൾ, നാം വളരെ ലളിതമായ ഈ ഘടകത്തിൽ, അതായതു് സത്യസന്ധരും അഹിംസാലുക്കളും ആയിരിക്കണം എന്നുള്ളതിൽ, വന്നെത്തും. എന്തുകൊണ്ടെന്നാൽ, സത്യവും അഹിംസയും ഈ മഹത്തായ വിശ്വാസങ്ങൾക്കെല്ലാം സാമാന്യമായുള്ളതാണ്.

## 20

ഏതു വിശ്വാസമനുസരിച്ചു ജീവിക്കുന്നവരായാലും തരക്കേടില്ല, മററുവിശ്വാസങ്ങൾ ആദരപൂർവ്വം പഠിക്കുന്നവർ സ്വന്തം

---

18. To the Students, p. 119 (24-11-1927-ൽ ഗല്ലായിലെ മാഹിന്ദ കോളേജിൽ സമ്മാനവിതരണാവസരത്തിൽ ചെയ്ത പ്രസംഗത്തിൽനിന്ന്.)

19. To the Students, P. 121 (26-11 1927-ൽ ജാഫ്നാ വിദ്യാർത്ഥി കോൺഗ്രസ്സിൽ ചെയ്ത പ്രസംഗത്തിൽനിന്ന്.)

20. To the Students, p. 127 (29-11-1927-ൽ ജാഫ്ന സെൻട്രൽ കോളേജിൽ ചെയ്ത പ്രസംഗത്തിൽനിന്ന്.)

ഹൃദയം സങ്കുചിതമാക്കുന്നതിനു പകരം അതിവിശാലമാക്കിത്തീക്കുമെന്ന നിഗമനത്തിൽ, സ്വാനുഭവത്തെ മുൻനിർത്തി ഞാനെത്തിച്ചേർന്നിരിക്കുന്നു. വ്യക്തിപരമായി പറഞ്ഞാൽ, ലോകത്തിലെ മഹത്തായ മതങ്ങളിലൊന്നും കപടമാണെന്നു ഞാൻ വിശ്വസിക്കുന്നില്ല. എല്ലാ മതങ്ങളും മനുഷ്യസമുദായത്തെ സമ്പന്നമാക്കാൻ സഹായിച്ചിട്ടുണ്ട്. ഇന്നുമവർ ആ ലക്ഷ്യം നിറവേററിക്കൊണ്ടിരിക്കുന്നു. എല്ലാവക്കുമുതകുന്ന ഒരു ഉദാരമായ വിദ്യാഭ്യാസം, ഞാൻ പറഞ്ഞപോലെ, മററു മതവിശ്വാസങ്ങളുടെ ആദരപൂർവ്വമായ പഠനവും ഉൾക്കൊള്ളണം. എന്നാൽ ഞാനീസംഗതി അധികം വിസ്തരിച്ചു പറയുന്നില്ല, എനിക്കതിനു സമയവുമില്ല.

ഞാൻ ആദ്യകാലത്തു ബൈബിൾ പഠിച്ചിരുന്നപ്പോൾ എനിക്കു തോന്നിയിരുന്ന ഒരു കാര്യമുണ്ട്. ഇപ്പോൾ ഞാൻ പ്രസംഗിക്കുമ്പോഴും അതെനിക്കോമ്മവരികയാണ്. ''ഈ ലോകത്തെ ദൈവരാജ്യമാക്കുക; അവിടുത്തെ ധർമ്മവും മറെറല്ലാംതന്നേയും അതിനോടു കൂട്ടിച്ചേർക്കപ്പെടും.'' എന്ന ഭാഗം വായിച്ചപ്പോൾ, അതുടനെ എന്നെ പിടിച്ചുനിത്തി. ഈ വചനത്തിൻെറ ആന്തരാത്ഥം മനസ്സിലാക്കുകയും ആസ്വദിക്കുകയും അതിൻെറ അന്തസ്സനുസരിച്ചു ജീവിക്കുകയും ചെയ്താൽ, യേശുവോ മറേറതെങ്കിലും പ്രവാചകനോ നിങ്ങളുടെ ഹൃദയത്തിൽ വഹിച്ച സ്ഥാനമെന്താണെന്ന് അറിയേണ്ട ആവശ്യംതന്നെ നിങ്ങൾക്കുണ്ടാകുകയില്ലെന്നു ഞാൻ പറയുന്നു. നിങ്ങൾ ശരിയായ തോട്ടിയുടെ പണി ചെയ്താൽ—ഹൃദയത്തെ ശുദ്ധീകരിച്ചു വൃത്തിയാക്കി സന്നദ്ധമാക്കിയാൽ— ഈ മഹാന്മാരായ പ്രവാചകന്മാരെല്ലാം, നമ്മുടെ ക്ഷണം കൂടാതെതന്നെ അവിടെ താന്താങ്ങളുടെ സ്ഥാനം വഹിച്ചുകൊള്ളുമെന്നു നിങ്ങൾക്കു കാണാറാവും. അതാണ് എല്ലാ ഭദ്രമായ വിദ്യാഭ്യാസത്തിൻേറയും അടിസ്ഥാനമെന്നെനിക്കു തോന്നുന്നു. മനഃസംസ്ക്കാരം ഹൃദയസംസ്കാരത്തിന് അധീനമായിരിക്കണം. പരിശുദ്ധരായിരിക്കാൻ നിങ്ങളെ ഈശ്വരൻ സഹായിക്കട്ടെ.

## 21

അഹമ്മദാബാദിലെ ഗുജറാത്ത് വിദ്യാപീഠത്തിലെ ഒരു വിദ്യാത്ഥി എഴുതുന്നു:

''വിദ്യാപീഠത്തിൽ മതബോധനത്തിനുണ്ടായിരിക്കേണ്ട വ്യക്തമായ രൂപമെന്താണ്?''

എന്നെ സംബന്ധിച്ചിടത്തോളം മതമെന്നാൽ സത്യവും അഹിംസയും എന്നാണ് അത്ഥം അഥവാ സത്യം മാത്രമെന്നാണ്

21. Young India, 6-12-1928 (To the Students, pp. 148—149)

കാരണം, സത്യത്തിന്റെ കണ്ടുപിടുത്തത്തിന് അഹിംസ അത്യാവശ്യവും അനപേക്ഷണീയവുമായ മാർഗ്ഗമാകയാൽ, സത്യം അഹിംസയേയും ഉൾക്കൊള്ളുന്നു. അതുകൊണ്ടു് ഈ ഗുണശീലങ്ങളുടെ ആചരണത്തെ പ്രോത്സാഹിപ്പിക്കുന്ന എന്തും മതവിദ്യാഭ്യാസം നല്കുന്നതിനുള്ള ഒരുപാധിയാണു്. ഇതു നിർവ്വഹിക്കുന്നതിനുള്ള ഉത്തമമാർഗ്ഗം അദ്ധ്യാപകന്മാർ വ്യക്തിജീവിതത്തിൽ ആ ശീലം ദൃഢവ്രതത്തോടെ അനുഷ്ഠിക്കുകയെന്നതാണു്. അപ്പോൾ, ക്ലാസ്സുമുറിയിലായാലും കളിസ്ഥലത്തായാലും, അവരുമായി കുട്ടികൾക്കുണ്ടാകുന്ന സമ്പർക്കംതന്നെ ഈ അടിസ്ഥാനഗുണങ്ങളിൽ വിദ്യാർത്ഥികൾക്കു നല്ലൊരു പരിശീലനം നല്കും.

മതത്തിന്റെ സാർവ്വജനീനമായ സാരാംശങ്ങളുടെ പഠനത്തെക്കുറിച്ചിത്രയും പറഞ്ഞാൽ മതി. മതബോധനത്തിനുള്ള ഒരു പാഠപദ്ധതിയിൽ സ്വന്തം മതത്തിനു പുറമേയുള്ള മതങ്ങളിലെ തത്വങ്ങളുടെ പഠനവും ഉൾപ്പെടണം. ഇതിനു ലോകത്തിലെ മഹത്തായ വിവിധ മതങ്ങളുടെ തത്വങ്ങൾ, ആദരബുദ്ധിയോടെയും വിശാലമായ സഹിഷ്ണുതയോടെയും, അറിഞ്ഞാസ്വദിക്കാനുള്ള ശീലം വിദ്യാർത്ഥികളിൽ വളർത്തണം. നേരാംവണ്ണം ചെയ്താൽ, ഇതു് അവർക്കു് ആദ്ധ്യാത്മികമായ ഒരുറപ്പും സ്വന്തം മതത്തേക്കുറിച്ചു കൂടുതൽ നല്ല ഒരു ധാരണയും ഉണ്ടാകാൻ സഹായകമാവും. ഏതായാലും, എല്ലാ മഹത്തായമതങ്ങളും പഠിക്കുമ്പോൾ, ഒരു കാര്യം എപ്പോഴും മനസ്സിൽ വെയ്ക്കണം: അതാതു മതങ്ങളുടെ സുവിദിതരായ ഭക്തന്മാരുടെ ലിഖിതങ്ങളിൽനിന്നുമാത്രമേ ഒരാളതു പഠിക്കാവൂ. ഉദാഹരണമായി, ഒരാൾ ഭാഗവതം പഠിക്കാൻ ഉദ്ദേശിക്കുന്നുവെങ്കിൽ, ഭാഗവതത്തിന്റെ ഖണ്ഡനവിമർശകനായ ഒരു വ്യക്തി തയ്യാറാക്കിയ ഒരു വിവർത്തനം വായിച്ചല്ല, ഭാഗവതത്തെ ആദരപൂർവ്വം സ്നേഹിക്കുന്ന ഒരാളുടെ വിവർത്തനം വായിച്ചാണു് അതിനു മുതിരേണ്ടതു്. അതുപോലെ ബൈബിൾ പഠിക്കുന്നതും ബൈബിൾഭക്തന്മാരായ ക്രിസ്ത്യാനികളുടെ വ്യാഖ്യാനങ്ങൾവെച്ചുവേണം. സ്വന്തം മതത്തിനുപുറമേ മററു മതങ്ങളുടെ ഈ പഠനം എല്ലാമതങ്ങളുടേയും അടിത്തറയിലുള്ള ഏകത മനസ്സിലാക്കാൻ സഹായിക്കുകയും, 'പ്രമാണങ്ങളുടേയും വിശ്വാസങ്ങളുടേയും പൊടിമണ്ണിനടിയിൽ' തിളങ്ങുന്ന സാർവ്വലൗകികവും കേവലവുമായ സത്യം കണ്ടെത്താൻ കഴിവുണ്ടാകുകയും ചെയ്യും.

ഇതരമതങ്ങൾ ആദരപൂർവ്വം പഠിച്ചാൽ സ്വന്തം മതത്തിലുള്ള വിശ്വാസത്തിനു ബലക്കുറവോ ഇളക്കമോ സംഭവിക്കുമെന്ന ഭയാശങ്ക ഒരാളും ഒരുനിമിഷംപോലും വെച്ചുപുലർത്താതിരിക്കട്ടെ. എല്ലാ മതങ്ങളിലും സത്യാംശമുണ്ടെന്നും അവയോടെല്ലാം ബഹുമാനാദരങ്ങളുണ്ടാവണമെന്നും ഹൈന്ദവദാർശനികപദ്ധതി വിശ്വസിക്കുന്നു. സ്വന്തം മതത്തോടുള്ള ആദരം ആദ്യമേ ഉറപ്പിച്ചുള്ള

താണ്ഈ തത്വം. അന്യമതങ്ങൾ പഠിക്കുകയും ഗ്രഹിക്കുകയും ചെയ്താൽ സ്വന്തം മതത്തോടുള്ള ബഹുമാനം കുറയണമെന്നില്ല. ആ ബഹുമാനം അന്യമതങ്ങളിലേക്കും വ്യാപിപ്പിക്കുന്നു എന്നേ അതിനർത്ഥമുള്ളു.

ഇക്കാര്യത്തിൽ മതങ്ങൾ സംസ്കാരങ്ങളേപ്പോലെതന്നെയാണ്. ഒരാളുടെ സ്വന്തം സംസ്കാരത്തെ നിലനിർത്തുകയെന്നാൽ അന്യസംസ്കാരങ്ങളെ വെറുക്കുകയെന്നല്ല അർത്ഥം; മററുള്ളസംസ്കാരങ്ങളിലുമുള്ള ഏററവും നല്ല അംശങ്ങളുംകൊള്ളുക കൂടി അതിനാവശ്യമാണ്. അതുപോലെതന്നെയാണ് മതത്തിൻെറ സംഗതിയും. നമ്മുടെ ഇന്നത്തെ ഭയങ്ങളും ആശങ്കകളും ഈ രാജ്യത്ത് ഉണ്ടാക്കപ്പെട്ട വിഷകലുഷിതമായ അന്തരീക്ഷത്തിൻെറ—പരസ്പരവിദ്വേഷം, മാത്സര്യം, വിശ്വാസരാഹിത്യം എന്നിവയുടെ അന്തരീക്ഷം—ഫലമായുണ്ടായതാണ്. നമ്മുടെയോ നമ്മുടെ ഉററവരുടെയോ വിശ്വാസത്തെ ആരെങ്കിലും ഒളിവിൽവന്ന് അപഹരിച്ചുകളയുമോ എന്ന ഭീതിയുടെ ദുഃസ്വപ്നത്തിലാണ് നാം നിരന്തരം കഴിയുന്നത്. പക്ഷേ, മററു മതങ്ങളേയും അവയുടെ ഉപാസകരേയും ബഹുമാനിക്കാനും, സഹിഷ്ണുതയോടെ നോക്കാനും നമ്മൾ പഠിക്കുമ്പോൾ ഈ അസ്വാഭാവികനില അവസാനിക്കും.

## 22

പ്രാർത്ഥനയാണ് മതത്തിൻെറ ആത്മാവും സാരവുമെന്ന് ഞാൻ വിശ്വസിക്കുന്നു. അതുകൊണ്ട് പ്രാർത്ഥനയായിരിക്കണം മനുഷ്യജീവിതത്തിൻെറ കാതൽ, കാരണം മതംകൂടാതെ ആക്കും ജീവിക്കാൻ സാദ്ധ്യമല്ല. തങ്ങളുടെ യുക്തിയേക്കുറിച്ചുള്ള അഹന്തയിൽ, മതവുമായി തങ്ങൾക്ക് യാതൊരു കാര്യവുമില്ലെന്നു പ്രഖ്യാപിക്കുന്ന ചിലരുണ്ട്. എന്നാലിത്, താൻ ശ്വസിക്കുന്നു, പക്ഷേ, തനിക്കു മൂക്കില്ല, എന്നൊരാൾ പറയുന്നതുപോലെയാണ്. യുക്തികൊണ്ടായാലും സഹജവാസനകൊണ്ടായാലും അന്ധവിശ്വാസംകൊണ്ടായാലും തനിക്കു ദൈവികശക്തിയുമായി ഏതോതരം ബന്ധമുണ്ടെന്നു സമ്മതിക്കുന്നു. ഏററവും വലിയ ദൈവനിഷേധവാദിയോ നിരീശ്വരവാദിയോപോലും ഒരു ധാർമ്മികതത്വത്തിൻെറ ആവശ്യകത അംഗീകരിക്കുകയും, അതിൻെറ അനുഷ്ഠാനത്തിൽ ചില നന്മയും, അനുഷ്ഠാനരാഹിത്യത്തിൽ ചില തിന്മയും ഉണ്ടെന്നു പറയുകയും ചെയ്യുന്നുണ്ട്. നിരീശ്വരവാദിയെന്നു പ്രസിദ്ധനായ ബ്രാഡ്ലാ തൻെറ ഹൃദയത്തിൻെറ അടിയിലുള്ള വിശ്വാസം പ്രഖ്യാപനംചെയ്യണമെന്നു നിർബ്ബന്ധംപിടിച്ചിരുന്നു. അങ്ങനെ സത്യംപറഞ്ഞതിന് അദ്ദേഹത്തിന് അനേകം

22. Young India, 23-1-1930 (To the Students, pp. 182—183)

കഷ്ടപ്പാടുകൾ അനുഭവിക്കേണ്ടിയും വന്നു. എന്നാൽ, അതില്ല മുഹം സന്തോഷിക്കുകയും സത്യത്തിന്റെ പ്രതിഫലം അതുതന്നെയാണെന്നു പറയുകയും ചെയ്തു. സത്യാനുഷ്ഠാനത്തിൽനിന്നുണ്ടാകുന്ന സന്തോഷത്തെക്കുറിച്ച് അദ്ദേഹം അബോധവാനായതുകൊണ്ടല്ല. ഈ സന്തോഷം തീരെ ഐഹികമല്ല; ദൈവികതയുമായുള്ള സംസർഗ്ഗത്തിൽനിന്നുണ്ടാകുന്നതാണ്. മതത്തെ നിരാകരിക്കുന്നവനും മതമില്ലാതെ ജീവിക്കുവാൻ കഴിയുകയില്ല, കഴിയുന്നുമില്ല, എന്നു ഞാൻ പറഞ്ഞതു് അതുകൊണ്ടാണ്.

ഇനി ഞാൻ അടുത്ത കാര്യത്തിലേക്കു വരുന്നു; അതായതു് പ്രാർത്ഥന മതത്തിന്റെ മർമ്മമായതുകൊണ്ടു്, അതു മനുഷ്യജീവിതത്തിന്റെ കാതലാണെന്ന ഭാഗത്തേക്കു്. പ്രാർത്ഥന ഒന്നുകിൽ എന്തെങ്കിലും ചോദിക്കലാകാം; അല്ലെങ്കിൽ വ്യാപകമായ അർത്ഥത്തിൽ, ഈശ്വരനുമായുള്ള ആന്തരമായ ഏകീഭാവവുമാകാം. രണ്ടായാലും ആത്യന്തികഫലം ഒന്നുതന്നെ. അർത്ഥനാരൂപത്തിലുള്ളതാണെങ്കിലും, അതു് ആത്മാവിനെ വെടിപ്പാക്കാനും ശുദ്ധീകരിക്കാനും അതിനെ ആവരണം ചെയ്ത അജ്ഞതയും അന്ധകാരവും അകററുവാനുമുള്ളതാണ്. അതുകൊണ്ടു് തന്റെ ഉള്ളിൽ ദൈവാംശം ജ്വലിച്ചുയരണമെന്നു തീഷ്ണമായി ആഗ്രഹിക്കുന്നവർ പ്രാർത്ഥനയെ ആശ്രയിക്കുകയേ നിർവ്വാഹമുള്ളു. പക്ഷേ, പ്രാർത്ഥന കേവലം വാക്കുകളുടേയോ ശ്രോത്രേന്ദ്രിയത്തിന്റേയോ പ്രയോഗമല്ല; പൊള്ളയായ സൂത്രങ്ങളുടെ വെറും ആവർത്തനവുമല്ല. ആത്മാവിനെ ഉത്തേജിപ്പിക്കുന്നില്ലെങ്കിൽ, രാമനാമം എത്രതവണ ആവർത്തിച്ചാലും ഫലമില്ല. പ്രാർത്ഥനയിൽ ഹൃദയമില്ലാതെ വാക്കുകളുണ്ടായിരിക്കുന്നതിനേക്കാൾ ഭേദം, വാക്കുകളില്ലാതെ ഹൃദയം ഉണ്ടായിരിക്കുകയാണ്. പ്രാർത്ഥനയ്ക്കായി ദാഹിക്കുന്ന ആത്മാവിന്റെ ആഹ്വാനമായിരിക്കണം പ്രാർത്ഥനയ്ക്കു നിദാനം. വിശന്നു പൊരിയുന്ന ഒരു മനുഷ്യൻ മനസ്സിനിണങ്ങുന്ന ആഹാരത്തെയെന്നപോലെ വിശന്നുവലയുന്ന ആത്മാവു് മനസ്സിൽ തട്ടിയുള്ള പ്രാർത്ഥനയെ രുചിയോടെ സ്വീകരിക്കും. ഞാൻ സ്വാനുഭവത്തിൽനിന്നും എന്റെ കൂട്ടുകാരുടെ അനുഭവത്തിൽനിന്നും ഒരു ഭാഗം നിങ്ങൾക്കു പറഞ്ഞുതരുകയാണ്: പ്രാർത്ഥനയുടെ മാന്ത്രികശക്തിയറിഞ്ഞ ഒരാൾ അനേകം ദിവസങ്ങളോളം ഭക്ഷണമില്ലാതെ കഴിഞ്ഞുവെന്നു വരാം; എന്നാൽ ഒരു നിമിഷംപോലും പ്രാർത്ഥനയില്ലാതെ കഴിയുകയില്ല, കാരണം പ്രാർത്ഥനയില്ലെങ്കിൽ മനഃസമാധാനവുമില്ല.

....ഞാൻ പ്രാർത്ഥനയുടെ ആവശ്യത്തേക്കുറിച്ചു സംസാരിച്ചു, അതുവഴി പ്രാർത്ഥനയുടെ സാരാംശവും വിവരിച്ചുകഴിഞ്ഞു. നാം സഹജീവികളെ സേവിക്കാൻവേണ്ടി ജനിച്ചവരാണ്; നാം തികച്ചും ഉണർന്നിരുന്നില്ലെങ്കിൽ നമുക്കതു നേരാംവണ്ണം ചെയ്യാ

നാവുകയില്ല. വെളിച്ചത്തിന്റേയും ഇരുട്ടിന്റേയും ശക്തികൾ തമ്മിൽ മനുഷ്യഹൃദയത്തിൽ ഒരു ശാശ്വതസമരം നടന്നുകൊണ്ടിരിക്കുന്നു. തനിക്കാശ്രയിക്കാൻ പ്രാർത്ഥനയുടെ അവസാനാവലംബംപോലുമില്ലാത്ത ഒരാൾ ഇരുട്ടിന്റെ ശക്തിക്ക വശംവദനായിപ്പോകും. പ്രാർത്ഥിക്കുന്ന മനുഷ്യൻ സ്വന്തം നിലയ്ക്കും ലോകത്തിനുമുഴുവനും ശാന്തിപ്രദനായിരിക്കും; പ്രാർത്ഥനാനിർഭരമായ ഒരു ഹൃദയമില്ലാതെ ലോകകാര്യങ്ങളിലേർപ്പെടുന്ന മനുഷ്യന്റെ ജീവിതം ദുരിതപൂർണ്ണമാവും; അയാൾ ലോകത്തേയും ദുരിതത്തിലാഴ്ത്തും. അതുകൊണ്ടു മനുഷ്യന്റെ മരണാനന്തരസ്ഥിതിയിൽ പ്രാർത്ഥനയ്ക്കുള്ള സ്വാധീനം മാററിവെച്ചാൽത്തന്നെ, അതിന് ജീവിക്കുന്നവരുടേതായ ഈ ലോകത്തിൽ കണക്കാക്കാൻ വയ്യാത്ത വലിയ മൂല്യമുണ്ട്. നമ്മുടെ നിത്യകർമ്മങ്ങളിൽ ക്രമവും സമാധാനവും വിശ്രാന്തിയും ഉണ്ടാക്കാനുള്ള ഏക ഉപാധി പ്രാർത്ഥനയാണ്.

അതുകൊണ്ട്, നിങ്ങളുടെ ദിവസം പ്രാർത്ഥനകൊണ്ടാരംഭിക്കുക; ആ പ്രാർത്ഥന നിങ്ങളുടെകൂടെ വൈകുന്നേരംവരെ നിലനിൽക്കത്തക്കവിധം അത്രയധികം ഹൃദയപൂർവ്വമായിരിക്കട്ടെ. കിനാവുകളും ദുഃസ്വപ്നങ്ങളുമില്ലാത്ത ശാന്തനിദ്ര ലഭിക്കാൻതക്കവണ്ണം, പ്രാർത്ഥനയോടെതന്നെ ദിവസം അവസാനിപ്പിക്കുകയും ചെയ്യുക. പ്രാർത്ഥനയുടെ രൂപത്തേപ്പററി നിങ്ങൾ വിഷമിക്കണ്ട. അതെന്തുമാവട്ടെ; ഈശ്വരചൈതന്യവുമായി നമ്മെ ഏകീഭവിപ്പിക്കുന്നതിനു കഴിവുള്ളതായിരിക്കണം അത് എന്നുമാത്രം. രൂപമെന്തായാലും, വായിൽനിന്നും പ്രാർത്ഥനാപദങ്ങൾ ഉതിരുമ്പോൾ, ആത്മാവ് അലഞ്ഞുതിരിയാതിരിക്കണമെന്നേയുള്ളു.

ഞാൻ ഇപ്പറഞ്ഞതു നിങ്ങളുടെ ഉള്ളിൽ കൊണ്ടിട്ടുണ്ടെങ്കിൽ, നിങ്ങളുടെ ഹോസ്റ്റൽസൂപ്രേണ്ടുമാരെ പ്രാർത്ഥനയിൽ തല്പരരാക്കുകയും അവരേക്കൊണ്ടു പ്രാർത്ഥന നിർബ്ബന്ധിതമാക്കുകയും ചെയ്യാതെ നിങ്ങൾക്ക് സമാധാനമുണ്ടാവുകയില്ല. സ്വയം ചുമത്തുന്ന സംയമം നിർബ്ബന്ധമല്ല. നിയമങ്ങൾക്കും നിയന്ത്രണങ്ങൾക്കും അവനവനെത്തന്നെ വിധേയനാക്കുന്നവൻ സ്വയം ബന്ധവിമുക്തനാകുമ്പോൾ, ആത്മനിയന്ത്രണത്തിൽനിന്നുള്ള സ്വാതന്ത്ര്യത്തിന്റെ മാർഗ്ഗം, അതായത് ഭോഗതൽപരതയുടെ മാർഗ്ഗം, അവലംബിക്കുന്നവൻ വികാരങ്ങളുടെ അടിമയാകുന്നതായി കാണാം. പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളും, സൂര്യചന്ദ്രന്മാരും നക്ഷത്രങ്ങളുമടക്കം ചിലചില നിയമങ്ങൾക്ക വിധേയരാണ്. ഈ നിയമങ്ങളുടെ നിയന്ത്രണാധികാരമില്ലെങ്കിൽ, ലോകം ഒരു നിമിഷം നിലനില്ക്കുകയില്ല. സഹജീവികളുടെ സേവനമാകുന്ന ജീവിതകൃത്യം നിർവ്വഹിക്കുന്ന നിങ്ങൾ ചില അച്ചടക്കങ്ങൾ സ്വയം ഏർപ്പെടുത്തിയില്ലെങ്കിൽ തകർന്നുപോകും. പ്രാർത്ഥന അത്യാവശ്യമായ

രാത്മീയനിയന്ത്രണമാണ്. അച്ചടക്കവും ആത്മനിയന്ത്രണവുമാണ് നമ്മെ മൃഗത്തിൽനിന്നും വേർതിരിക്കുന്നത്. നമ്മൾ നാലുകാലിൽ നടക്കുന്ന മൃഗങ്ങളല്ലാതെ തലയുയർത്തി നടക്കുന്ന മനുഷ്യരാകണമെങ്കിൽ സ്വമേധയാ ഉള്ള അച്ചടക്കവും നിയന്ത്രണവും നാം മനസ്സിലാക്കുകയും, അവയ്ക്കു സ്വയം വിധേയരാവുകയും ചെയ്യുക.

## 23

ഒരു പ്രത്യേകമതത്തെക്കുറിച്ചുള്ള ബോധനം എന്ന അർത്ഥത്തിലുള്ള മതബോധനം മനഃപൂർവ്വം വിട്ടുകളഞ്ഞിരിക്കയാണ്. സ്റ്റേറ്റിന്റേതായ ഒരു മതമില്ലാത്തപക്ഷം, മതബോധനം നല്കുകയെന്നതിന് ഓരോ മതത്തിന്റേയും പഠനത്തിന് സൗകര്യമുണ്ടാക്കുകയെന്നർത്ഥമാകയാൽ, അതു് അസാദ്ധ്യമല്ലെങ്കിൽ വളരെ ദുസ്സാദ്ധ്യമെങ്കിലുമാണ്. അത്തരം ബോധനം ഏററവും നന്നായി നൽകപ്പെടുക വീട്ടിൽവെച്ചായിരിക്കും. അത്തരം വിദ്യാഭ്യാസം വീട്ടിൽനിന്നോ മറേറാ സിദ്ധിക്കാൻ ഓരോ കുട്ടിക്കും വേണ്ടത്ര സമയം സ്റ്റേററ് അനുവദിച്ചുകൊടുക്കണം. തങ്ങളുടെ കുട്ടികൾക്ക് വിദ്യാലയങ്ങളിൽവെച്ച് മതബോധനം നൽകാൻ ആഗ്രഹിക്കുന്ന മതവിഭാഗങ്ങൾക്ക്, അത്തരം ബോധനത്തിനുവേണ്ട ചെലവു് ആ മതവിഭാഗങ്ങൾതന്നെ വഹിക്കുന്നപക്ഷം, സ്റ്റേററുതന്നെ സൗകര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കുന്ന ഒരവസ്ഥയും വിഭാവനംചെയ്യാവുന്നതാണ്....

എല്ലാമതങ്ങളേയും തുല്യനിലയിൽ കാണാൻ പഠിപ്പിക്കുന്നതിന്റെ ആവശ്യകതയേപ്പററി എനിക്കു് ശക്തിയായ അഭിപ്രായങ്ങളുണ്ടു്. ആ സന്തോഷകരമായ അവസ്ഥയിൽ എത്തുന്നതുവരെ വിവിധസമുദായങ്ങൾതമ്മിൽ ശരിയായ ഐക്യമുണ്ടാക്കുവാനുള്ള സാദ്ധ്യത ഞാൻ കാണുന്നില്ല. തങ്ങളുടെ മതം മറെറല്ലാമതങ്ങളേക്കാളും ഉയർന്നതാണ്, അഥവാ അതുമാത്രമാണ് ശരിയായ മതം, എന്നു് കുട്ടികളെ പഠിപ്പിക്കുകയാണെങ്കിൽ, വിവിധമതക്കാരായ കുട്ടികൾക്കിടയിൽ ഒരു സൗഹാർദ്ദമനോഭാവത്തിന്റെ വളർച്ചയ്ക്കു് അതു വിനാശകരമാണെന്നു് ഞാൻ കരുതുന്നു. ഒററതിരിഞ്ഞു നില്ക്കുന്ന അത്തരമൊരു മനോഭാവം രാഷ്ട്രത്തിൽ വ്യാപിക്കുകയാണെങ്കിൽ, ഓരോ മതത്തിനും മററു മതങ്ങളെ അപലപിക്കുവാനുള്ള സ്വാതന്ത്ര്യത്തോടുകൂടിയ പ്രത്യേക വിദ്യാലയങ്ങളുണ്ടാക്കുകയോ അല്ലെങ്കിൽ മതമെന്ന വാക്കുച്ചരിക്കുന്നതുതന്നെ തീരെ നിരോധിക്കുകയോ ആയിരിക്കും സ്വാഭാവികമായ അനന്തരഫലം. അത്തരമൊരു നയത്തിന്റെ ഫലം

23. Harijan, 16-7-1938 (Basic Education, pp. 68—69)

വിചാരിക്കാൻ വയ്യാത്തത്ര ഭീകരമാണ്. സദാചാരശാസ്ത്രത്തിന്റെ അടിസ്ഥാനതത്വങ്ങൾ എല്ലാ മതങ്ങൾക്കും സാമാന്യമാണ്. ഇതു കുട്ടികളെ തീർച്ചയായും പഠിപ്പിക്കണം; വാർധാ പദ്ധതിപ്രകാരമുള്ള വിദ്യാലയങ്ങളിൽ ഇത് മതിയായ മതബോധനമായി കണക്കാക്കപ്പെടണം.

## 24

എന്നെ സംബന്ധിച്ചിടത്തോളം ധാർമ്മികസിദ്ധാന്തങ്ങൾ, സദാചാരസിദ്ധാന്തങ്ങൾ, മതം എന്നിവയെല്ലാം പരസ്പരം മാററി പ്രയോഗിക്കാവുന്ന വാക്കുകളാണ്. മതത്തോടു ബന്ധമില്ലാത്ത ഒരു ധാർമ്മികജീവിതം മണലിൽകെട്ടിപ്പൊക്കിയ വീടുപോലെയാണ്. ധാർമ്മികതയിൽനിന്നു് വിട്ടുർത്തപ്പെട്ട മതം ശബ്ദകോലാഹലമുണ്ടാക്കാനും തലതകർക്കാനും മാത്രം പററുന്ന ഓട്ടുപലകയാവും. സത്യം, അഹിംസ, ഇന്ദ്രിയനിഗ്രഹം എന്നിവധാർമ്മികതയിൽ ഉൾപ്പെടുന്നു. മനുഷ്യവർഗ്ഗം എക്കാലത്തും അനുഷ്ഠിച്ചിട്ടുള്ള സദ്ഗുണങ്ങളെല്ലാംതന്നെ ഈ മൂന്നു മൗലികഗുണങ്ങളോടു്ബന്ധപ്പെട്ടവയും അവയിൽനിന്നുത്ഭവിച്ചവയുമാണ്. വീണ്ടും, അഹിംസയും ഇന്ദ്രിയനിഗ്രഹവും എന്നെസംബന്ധിച്ചിടത്തോളം ദൈവംതന്നെയായ സത്യത്തിൽനിന്നു് വ്യുല്പാദിപ്പിക്കാവുന്നവയാണ്.

## 25

നിങ്ങളും നിങ്ങളേപ്പോലെ എന്റെ ഉദ്ദേശശുദ്ധിയിൽ സംശയിക്കുന്ന മററുള്ളവരും എന്തു കരുതിയാലും, ഒരു സമാധാനപരമായ സമുദായത്തിൽ അന്യന്റെ മതത്തോടുള്ള പരസ്പരാദരം അന്തർലീനമാണെന്നു ഞാൻ വിശ്വസിക്കുന്നു. മറെറാരവസ്ഥയിലും ആശയങ്ങൾക്കു നമ്മുടെമേൽ സ്വതന്ത്രമായ സ്വാധീനം ചെലുത്താൻ സാധ്യമല്ല. മതങ്ങൾ നമ്മുടെ കാടത്തത്തെ മെരുക്കിയെടുക്കാനുള്ളവയാണ്, അതിനെ അഴിച്ചുവിടാനുള്ളവയല്ല. ദൈവം ഒന്നേയുള്ളു, അദ്ദേഹത്തിനു് അസംഖ്യം നാമങ്ങളുണ്ടെങ്കിലും. ഞാൻ നിങ്ങളുടെ മതവിശ്വാസത്തെ ആദരിക്കണമെന്നു നിങ്ങൾ പ്രതീക്ഷിക്കുന്നില്ലേ? ഉണ്ടെങ്കിൽ, ഞാൻ നിങ്ങളിൽനിന്നു് എന്റെ മതത്തെസംബന്ധിച്ചും അതേ ആദരവുതന്നെ പ്രതീക്ഷിച്ചുകൂടെ? നിങ്ങൾ പറയുന്നു, മുസ്ലീങ്ങൾക്കും ഹിന്ദുക്കൾക്കും സാമാന്യമായി ഒന്നുമില്ലെന്നു്. നിങ്ങൾ വിഭാഗീയചിന്ത പുലർത്തിയാലും, ലോകം വിശ്വസാഹോദര്യത്തിലേയ്ക്കു നീങ്ങിക്കൊണ്ടിരിക്കുകയാണ്. അപ്പോൾ മനുഷ്യവർഗ്ഗമാകെ ഒരു ജനതയായിത്തീരും. എനിക്കോ നിങ്ങൾക്കോ ഈ പൊതുലക്ഷ്യത്തി

24. Harijan, 3-10-1938 (To the Students, p. 224)
25. Harijan, 10-2-1940, p. 445

ലേക്കുള്ള നമ്മുടെ പ്രയാണത്തെ തടുത്തുനിർത്തുവാൻ കഴിയുക യില്ല.

## 26

ചോദ്യം: അങ്ങ് ആത്മകഥയിൽ പറഞ്ഞിട്ടുണ്ട്, മതത്തിൽ നിന്നും അകന്നുനിന്ന് രാഷ്ട്രീയത്തെക്കുറിച്ചു ചിന്തിക്കാൻ അങ്ങേ യ്ക്ക് കഴിയുകയില്ലെന്ന്. താങ്കളിന്നും ആ അഭിപ്രായം വെച്ചുപു ലർത്തുന്നുണ്ടോ? ഉണ്ടെങ്കിൽ, ഇന്ത്യയെപ്പോലെ അത്രയധികം വ്യത്യസ്തമതങ്ങളുള്ള ഒരു രാജ്യം എങ്ങിനെയാണ് ഒരു പൊതു രാഷ്ട്രീയ നയപരിപാടി സ്വീകരിക്കുമെന്ന് അങ്ങു പ്രതീക്ഷി ക്കുന്നത്?

ഉത്തരം: ഉവ്വ്, മതത്തിൽനിന്നു വേർപെടുത്തപ്പെട്ട നില യിൽ രാഷ്ട്രീയത്തെക്കുറിച്ചു ചിന്തിക്കാൻ വയ്യ എന്ന അഭിപ്രാ യംതന്നെയാണ് ഞാൻ ഇന്നും വെച്ചു പുലർത്തുന്നത്. തീച്ച യായും മതം നമ്മുടെ ഓരോ പ്രവൃത്തിയിലേയ്ക്കും വ്യാപിക്കണം. ഇവിടെ മതമെന്നതിനർത്ഥം വിഭാഗീയതയെന്നല്ല. പ്രപഞ്ചത്തി ന്റെ ക്രമീകൃതമായ ധാർമ്മികഭരണത്തിലുള്ള വിശ്വാസമെന്നാണ തിനർത്ഥം. അതു് അദൃശ്യമാണെന്നതുകൊണ്ട്, അയഥാർത്ഥമല്ല. ഹിന്ദുമതം, ഇസ്ലാം, ക്രിസ്തുമതം തുടങ്ങിയവയെല്ലാം കവിഞ്ഞു നിൽക്കുന്നതാണ് ഈ മതം. അതു് അവയെ നിരാകരിക്കുന്നില്ല. അതു് അവയെ രഞ്ജിപ്പിക്കുകയും, അവയ്ക്കു വാസ്തവികത നൽകു കയും ചെയ്യുന്നു.

## 27

എന്നാൽ വന്ന സ്നേഹിതന്മാരെല്ലാരും തങ്ങൾ നേതാക്കന്മാ രാണെന്നുറപ്പിച്ചിരുന്നു. ക്രിസ്തീയചിന്താഗതിയുടെ നേതാക്കളെ ന്നനിലയിൽ അവർ മാർഗ്ഗനിർദ്ദേശം അഭ്യർത്ഥിച്ചു.

''എനിക്കു് ഒന്നുമാത്രം പറയാൻ കഴിയും.'' ഗാന്ധിജി പറഞ്ഞു, നിങ്ങൾ പറയുന്നതിലും ചെയ്യുന്നതിലും ആദ്ധ്യാത്മ വിദ്യ കുറവും സത്യം കൂടുതലും ആയിരിക്കണം.''

''താങ്കളുതു ദയവായി വിവരിച്ചുതരുമോ?''

''സ്വയം സ്പഷ്ടമായ ഒന്ന് എനിക്കെങ്ങിനെ വിവരിക്കാ നാവും? ലോകത്തിൽ ആവിഷ്കൃതമായിട്ടുള്ള പല അസത്യങ്ങ ളുടേയും പ്രതിനിധികളിൽ പ്രധാനമായ ഒന്ന് ബ്രഹ്മവിദ്യയാ ണ്. അതിന്റെ ആവശ്യം ഇല്ലെന്നല്ല ഞാൻ പറയുന്നത്. സം ശയാസ്പദമായ പല കാര്യങ്ങൾക്കും ലോകത്തിൽ ആവശ്യക്കാ

26. Harijan, 10-2-1940, p. 445
27. Harijan, 23-3-1940, P. 55

രുണ്ട്. പക്ഷേ, ബ്രഹ്മവിദ്യ തങ്ങളുടെ പ്രവൃത്തിയുടെ ഭാഗമാക്കിയിട്ടുള്ളവർക്കും ആ ബ്രഹ്മവിദ്യയെ അതിജീവിക്കേണ്ടതായിട്ടുണ്ട്. ബ്രഹ്മവിദ്യ ഉപേക്ഷിച്ച് ക്രിസ്തുവിൻെറ സന്ദേശമനുസരിച്ചു ജീവിക്കാനുറച്ച രണ്ടു ക്രിസ്തീയസ്നേഹിതന്മാരുണ്ടെനിക്ക്.''

## 28

''മതത്തിനു മനുഷ്യനെ സദ്വൃത്തനാക്കാൻ കഴിയുമോ?''

''ഉവ്വ്; പക്ഷേ, സ്നേഹത്തിൻേറയും സേവനത്തിൻേറയും മനോഭാവങ്ങളെ ഒരാളുടെ ഉള്ളിൽനിന്നു പ്രചോദിപ്പിക്കുന്ന യഥാർഥ മതമാകണം അത്''.

## 29

ചോദ്യം: പ്രാർഥന യാന്ത്രികമായി ആവർത്തിക്കുന്നത് ഉപയോഗശൂന്യമെന്നല്ല, അതിലും താഴെയാണെന്ന് എല്ലാവരും സമ്മതിക്കുന്നു. അത് ആത്മാവിൻെറമേൽ ഒരു മയക്കുമരുന്നിൻെറ ഫലം ചെയ്യുന്നു. ദിവസേന രാവിലേയും സന്ധ്യയ്ക്കും ആ പതിനൊന്നു മഹത്തായ പ്രതിജ്ഞകൾ ആവർത്തിച്ചുച്ചരിക്കുന്നതിനെ അങ്ങ് പ്രോത്സാഹിപ്പിക്കുന്നതെന്തിനെന്ന് ഞാനാശ്ചര്യപ്പെടുന്നു. ഇത് നമ്മുടെ കുട്ടികളുടെ ധാർമ്മികബോധത്തെ മന്ദിപ്പിക്കുകയില്ലേ? ഈ പ്രതിജ്ഞകളെ കൂടുതൽ നന്നായി അവരിലുറപ്പിക്കാൻ ഇതിലും ഭേദമായ വഴിയില്ലേ?

ഉത്തരം: ആവർത്തനം യാന്ത്രികമല്ലാത്തപ്പോൾ, അത്ഭുതകരമായ ഫലം ചെയ്യുന്നു. അതുകൊണ്ട് ജപമാല ഒരു അന്ധവിശ്വാസമാണെന്നു ഞാൻ കരുതുന്നില്ല. അത് അലഞ്ഞുനടക്കുന്ന ബുദ്ധിയെ ശാന്തമാക്കുന്നതിന് സഹായകമാണ്. പ്രതിജ്ഞകൾ നിത്യവും ആവർത്തിക്കുകയെന്നതു മറെറാരു വിഭാഗത്തിലാണ് പെടുത്തേണ്ടത്. തൻെറ നടപടികളെ നിയന്ത്രിക്കേണ്ട ആ പതിനൊന്നു പ്രതിജ്ഞകൾക്ക് വിധേയനാണ് താനെന്ന് ഒരു യഥാർഥ അന്വേഷകനെ ദിനംപ്രതി, അയാൾ ഉണർന്നെഴുന്നേൽക്കുമ്പോഴും ഉറങ്ങാൻ പോകുമ്പോഴും ഓർമ്മപ്പെടുത്തുന്ന ഒന്നാണത്. വെറും ആവർത്തനംകൊണ്ടു മാത്രം തനിക്ക് ഗുണമുണ്ടാകുമെന്ന വ്യാമോഹത്തിൽ ഒരാൾ അത് ആവർത്തിക്കുകയാണെങ്കിൽ, അതിൻെറ ഫലം മുഴുവൻ പൊയ്പ്പോകുമെന്ന് നിസ്സംശയമാണ്. ''പ്രതിജ്ഞകൾ ആവർത്തിക്കുന്നതുതന്നെ എന്തിനാണ്? നിങ്ങൾ ആ പ്രതിജ്ഞകൾ എടുത്തിട്ടുണ്ടെന്നും അവ അനുഷ്ഠിക്കേണ്ടതാണെന്നും നിങ്ങൾക്കറിയാമല്ലോ,'' എന്നു നിങ്ങൾ ചോദിക്കാം. ആ വാദത്തിനൊരു ശക്തിയുണ്ട്. എന്നാൽ ബോധപൂർവ്വമുള്ള ആവർത്തനം

28 Harijan, 13-4-1940, P.88
29 Harijan, 6-4-1940, P. 74

നിശ്ചയത്തിന് ഉത്തേജനമരുളുന്നു എന്നാണ് അനുഭവം കാണിക്കുന്നത്. ശരീരത്തിന് പോഷകൗഷധങ്ങൾ എങ്ങനെയാണോ, അതുപോലെയാണ് പ്രതിജ്ഞകൾ ക്ഷീണിച്ച ശരീരത്തിനും ആത്മാവിനും. ആരോഗ്യമുള്ള ശരീരത്തിന് ആസവങ്ങളാവശ്യമില്ലാത്തതുപോലെ, സുശക്തമായ മനസ്സ് വ്രതങ്ങളുടേയും അവയുടെ നിത്യാനുസ്മരണത്തിൻേറയും സഹായം കൂടാതെതന്നെ ആരോഗ്യം നിലനിർത്തും. വ്രതങ്ങളെ പരിശോധിച്ചാലറിയാം, അവയുടെ സഹായം ആവശ്യമായവിധം ദുർബ്ബലരാണ് നാമെന്ന്.

## 30

നിർബ്ബന്ധിതപ്രാർത്ഥനയെന്നൊന്ന് ഉണ്ടാവാൻ വയ്യ. ഒരു പ്രാർത്ഥന പ്രാർത്ഥനയാകണമെങ്കിൽ സ്വമേധയായുള്ളതാകണം. ഇക്കാലത്ത് ജനങ്ങൾ പ്രാർത്ഥനയേക്കുറിച്ച് പല വിചിത്രാശയങ്ങളും വെച്ചുപുലർത്തുന്നു. അങ്ങനെ, നിങ്ങളുടെ സ്ഥാപനത്തിലെ അന്തേവാസികൾ, പ്രതിഫലമുള്ളവരായാലും ഇല്ലാത്തവരായാലും പൊതുപ്രാർത്ഥനയിൽ പങ്കെടുക്കണമെന്നാണ് നിയമം അനുശാസിക്കുന്നതെങ്കിൽ, എൻെറ അഭിപ്രായത്തിൽ, നിങ്ങൾ മററു ജോലികൾ ചെയ്യുന്നതുപോലെ ഇതും ചെയ്യാൻ ബാദ്ധ്യസ്ഥരാണ്. നിങ്ങൾ ഈ വിദ്യാലയത്തിൽ ചേർന്നതു് സ്വമേധയാ ആണ്. നിങ്ങൾക്കതിൻെറ നിയമങ്ങളറിയാമായിരുന്നു; അഥവാ അറിഞ്ഞിരിക്കേണ്ടതായിരുന്നു. അതുകൊണ്ട് പ്രാർത്ഥനയ്ക്കു സന്നിഹിതരാവുകയെന്നതു് ഒരു സ്വമേധയായുള്ള പ്രവൃത്തിയായി ഞാൻ കരുതും, കരാറുപ്രകാരമുള്ള നിങ്ങളുടെ മററുപ്രവൃത്തികളേപ്പോലെ. ഈ സ്ഥാപനത്തിൽ നിങ്ങൾ ചേർന്നതു് അതു തരുന്ന വേതനത്തെ മാത്രമുദ്ദേശിച്ചാണെങ്കിൽ, പ്രാർത്ഥനയ്ക്കു സന്നിഹിതരാവാൻ വയ്യ എന്നു നിങ്ങൾ ആദ്യമേ മാനേജരോട് വ്യക്തമാക്കേണ്ടതായിരുന്നു. നിങ്ങൾക്ക് വിരോധം ഉണ്ടായിരുന്നിട്ടും ആ വിരോധം തുറന്നുപറയാതെയാണ് ഈ സ്ഥാപനത്തിൽ ചേർന്നതെങ്കിൽ, നിങ്ങൾ ഒരു തെററാണു ചെയ്തതു്; അതിനു നിങ്ങൾ പ്രായശ്ചിത്തം ചെയ്യണം. ഇതു രണ്ടു പ്രകാരത്തിൽചെയ്യാം: ഒന്നുകിൽ ഹൃദയപൂർവ്വമല്ലാതെ പ്രാർത്ഥനയിൽചേരുക; അല്ലെങ്കിൽ നിങ്ങളുടെ പെട്ടന്നുള്ള രാജിമൂലം നേരിട്ട നഷ്ടത്തിനു പരിഹാരം നല്കി ഒഴിഞ്ഞുപോവുക. ഒരു സ്ഥാപനത്തിൽചേരുന്ന ആരും അതിൻെറ ഭരണസമിതി അതാതു സമയം ഉണ്ടാക്കുന്ന നിയമങ്ങൾ അനുസരിക്കാൻ ബാദ്ധ്യസ്ഥനാണ്. ഏതെങ്കിലും പുതിയ നിയമം അനുസരിക്കാൻ വിഷമമായി തോന്നുകയാണെങ്കിൽ അയാൾക്ക്, രാജിക്കുള്ള വ്യവസ്ഥകൾ അനുസരിച്ച്, ആ സ്ഥാപനത്തിൽനിന്നു വിട്ടുപോകാൻ അവകാശമുണ്ട്.

---

30 Harijan, 13-7-1940, P. 194

എന്നാൽ, അയാൾ അതിലുൾപ്പെട്ടിരിക്കുമ്പോൾ, അവ അനുസ രിക്കാതിരിക്കാൻ പാടില്ല.

## 31

ഒന്നാമത്തെ ചോദ്യം ഇതായിരുന്നു: ''ലോകത്തിൽ അനേ കം മതങ്ങളുണ്ട്. അവയെല്ലാം വിദേശങ്ങളിലുത്ഭവിച്ചവയാണ്. ഇവയിലേതാണ് ആഫ്രിക്കാ പിന്തുടരേണ്ടതു്? അതോ ആഫ്രി ക്കാ അതിന്റേതായ ഒരു മതം കണ്ടുപിടിക്കണമോ? വേണ മെങ്കിലെങ്ങനെ?''

ഗാന്ധിജി ഉത്തരം പറഞ്ഞു: ''എല്ലാ മതങ്ങളും വിദേശങ്ങ ളിലുണ്ടായവയാണെന്നു പറയുന്നതു തെററാണ്. സുലുവർഗ്ഗക്കാരും ബാൻട്ടു വർഗ്ഗക്കാരുമായി എനിക്കു് വിപുലമായ പരിചയമുണ്ട്. അതിൽനിന്നെനിക്കറിയാൻ കഴിഞ്ഞു. ആഫ്രിക്കാക്കാർക്ക സ്വന്ത മായൊരു മതമുണ്ടെന്നു്. അവർ അതു് സ്വയം യുക്തികൊണ്ടു തെളിയിച്ചിട്ടില്ലായിരിക്കും. ആഫ്രിക്കൻവർഗ്ഗങ്ങൾക്കിടയിലുള്ള മതകർമ്മങ്ങൾ, ആഘോഷങ്ങൾ, ആരാധനാമൂർത്തികൾ എന്നിവ യെക്കുറിച്ചല്ല ഞാൻ പറയുന്നതു്; ഏകദൈവമതത്തേക്കുറിച്ചാണ്. ആ ദൈവത്തോടു നിങ്ങൾ പ്രാർത്ഥിക്കുന്നു. മതങ്ങൾ പലതുണ്ടു്; പക്ഷേ, മതം ഒന്നേയുള്ളു. നിങ്ങൾ ആ ഒരു മതം അനുസരി ക്കണം. വിദേശികൾ നിങ്ങൾക്ക ക്രിസ്തുമതം കൊണ്ടുവന്നു തരുമാ യിരിക്കും. ഇന്നു് യൂറോപ്പിലും അമേരിക്കയിലും അനുഷ്ഠിച്ചുകാ ണുന്ന ക്രിസ്തുമതം യേശുവിന്റെ വാക്യങ്ങളുടെ ഒരു അപഹാസ്യ ചിത്രമാണ്. പിന്നെ, ഹിന്ദുമതം, ഇസ്ലാം, സരതുഷ്ടമതം എന്നി വയുണ്ട്. നിങ്ങൾ നിങ്ങളുടെ വിവേചനശക്തിയെ ബന്ധിച്ചി ടാതെ ഓരോന്നിലുമുള്ള ഏററവും നല്ല അംശങ്ങൾ സ്വീകരിച്ചു്, നിങ്ങളുടെ സ്വന്തം മതം രൂപവൽക്കരിക്കണം.''

## 32

ഈ ചോദ്യത്തിൽ മാനസികാലസ്യത്തിന്റെയും നിരീശ്വര ത്വത്തിന്റെയും സൂചന ഞാൻ കാണുന്നു. ഏററവും വലിയ കർമ്മ യോഗികൾ ഭക്തിഗാനമോ ഭജനമോ ഉപേക്ഷിച്ചിട്ടില്ല. അന്യരെ ശരിയായി സേവനംചെയ്യുന്നതുതന്നെ പ്രാർത്ഥനയാണ്, ആദർശ വാദപ്രകാരം. അത്തരത്തിലുള്ള ഭക്തന്മാർ സങ്കീർത്തനത്തിലും ഭജ നയിലും സമയം കളയേണ്ടതില്ല. വാസ്തവത്തിൽ, ഭജനയുംമററും ശരിയായ സേവനത്തിനു സഹായകമാണ്. ഭക്തന്റെ ഹൃദയ ത്തിൽ ദൈവത്തിന്റെ സ്മരണ എന്നും പച്ചപിടിച്ചു നില്ക്കാൻ അതു സഹായിക്കും.

31. Harijan, 24-2-1946, P.18
32. Harijan, 13-10-1946, P. 357.

## 33

ഗവൺമെൻറ് മതബോധനത്തിനുള്ള ഏർപ്പാടുകൾ ചെയ്യണമെന്ന ആശയത്തോട് ഞാൻ യോജിക്കുന്നില്ല. ചിലർ തെററായ രീതിയിലുള്ള മതശിക്ഷണം നല്കാൻ ഉദ്ദേശിക്കുന്നുവെങ്കിൽ, നിങ്ങൾക്കതു തടയാനാവുകയില്ല. നിങ്ങളങ്ങനെ ചെയ്യാൻ ശ്രമിച്ചാൽ ഫലം ചീത്തയാവുകയേ ഉള്ളൂ. മതബോധനം നല്കാൻ ആഗ്രഹിക്കുന്നവർ, നിയമസമാധാനങ്ങളേയും സദാചാരസംഹിതകളേയും അതു് അട്ടിമറിക്കാത്തിടത്തോളം, സ്വന്തം ഉത്തരവാദിത്വത്തിൽ അങ്ങനെ ചെയ്യാവുന്നതാണ്. എല്ലാ മതങ്ങൾക്കും സാമാന്യമായുള്ളവയും എല്ലാ കക്ഷികൾക്കും അംഗീകാര്യവുമായ പ്രധാന തത്വങ്ങളിൽ അധിഷ്ഠിതവുമായ സദാചാരസംഹിതകൾ മാത്രം പഠിപ്പിക്കാനേ ഗവൺമെൻറിനു് സാധിക്കുകയുള്ളൂ. വാസ്തവത്തിൽ നമ്മുടേതു് ഒരു മതേതരരാഷ്ട്രമാണ്.

## 34

എൻെറ ഈ സഞ്ചാരത്തിനിടയ്ക്കെല്ലാം, ഇന്ത്യയുടെ പെട്ടെന്നുള്ള ആവശ്യങ്ങളെക്കുറിച്ചു് എന്നോടാളുകൾ ചോദിച്ചിട്ടുണ്ടു്. ഈ സായാഹ്നത്തിൽ, ഒരുപക്ഷേ, മറെറല്ലായിടത്തും ഞാൻ നല്കിയ ഉത്തരംതന്നെ ആവർത്തിക്കുന്നതിലും നന്നായി എനിക്കൊന്നും ചെയ്യാനുണ്ടാവില്ല. പൊതുവേ, ഒരു ശരിയായ മതബോധമാണ് ഏററവും വലിയതും അടിയന്തിരവുമായ ആവശ്യം. പക്ഷേ, ഇതു് ആരേയും തൃപ്തിപ്പെടുത്താൻ പററാത്ത വളരെ സാമാന്യമായ ഒരുത്തരം മാത്രമാണെന്നു് എനിക്കറിയാം. മാത്രമല്ല, ഇതു് എല്ലാ കാലത്തേക്കും പററുന്നൊരു ഉത്തരവുമാണ്. അതുകൊണ്ടു്, ഞാൻ പറയാനുദ്ദേശിക്കുന്നതു മതബോധം നമ്മിൽ നിദ്രാണമായിട്ടാണു കിടക്കുന്നതെന്നതുകൊണ്ടു്, നാം നിരന്തരമായ ഭീതിയിലാണു കഴിയുന്നതെന്നാണ്. നമ്മൾ ഐഹികമായ മേലധികാരത്തെയെന്നപോലെ ആത്മീയമായ അധീശശക്തിയേയും ഭയപ്പെടുന്നു. നമുക്കു പുരോഹിതന്മാരുടേയും പണ്ഡിതന്മാരുടേയും മുമ്പാകെ ഉള്ളിലുള്ളതു തുറന്നു പറയാൻ ധൈര്യമില്ല. നമ്മൾ ലൗകികശക്തിയെ ഭയപ്പെട്ടുകഴിയുന്നു. അങ്ങനെ ചെയ്യുന്നതുകൊണ്ടു നാം അവർക്കും നമുക്കുതന്നെയും ഒരു അപകടമാണു ചെയ്യുന്നതു് എന്നെനിക്കുറപ്പുണ്ടു്. ആദ്ധ്യാത്മികാദ്ധ്യാപകരാകട്ടെ, രാഷ്ട്രീയഭരണനേതാക്കളാകട്ടെ, നമ്മൾ സത്യം അവരിൽനിന്നു മറച്ചുപിടിക്കണമെന്നാഗ്രഹിക്കാൻ നിവൃത്തിയില്ല. ഈയിടെ ഒരു ബോംബേ സദസ്സിനെ അഭിസംബോധനചെയ്തു പ്രസംഗിച്ച വില്ലിങ്ഡൺ

---

33 Harijan, 9-11-1947 (Basic Education, p. 97)

34 To the Students, P. 5 (ഗുരുകുലത്തിൻെറ വാർഷികത്തിൽ ഗാന്ധിജി ചെയ്ത പ്രസംഗത്തിൽനിന്നു്.)

പ്രഭു പറയുകയുണ്ടായി, നമ്മാം നിഷേധാത്ഥം ഉദ്ദേശിച്ചാൽ തന്നെ 'ഇല്ല' എന്നുപറയാൻ മടിക്കുന്നവരാണെന്നു് അദ്ദേഹം നോക്കി മനസ്സിലാക്കിയിട്ടുണ്ടെന്നു്. നിർഭയത്വം പരിശീലിക്കാൻ അദ്ദേഹം തൻെറ ശ്രോതാക്കളെ ഉപദേശിക്കുകയുണ്ടായി. തീർച്ചയായും നിർഭയത്വമെന്നാൽ, അന്യൻെറ വികാരങ്ങളോടു് അവയർഹിക്കുന്ന ഗണനയും ആദരവുമില്ലാതിരിക്കുക എന്നതായിരിക്കരുതു് ഒരിക്കലും അത്ഥം. ശാശ്വതവും വാസ്തവികവുമായ എന്തെങ്കിലും നേടുവാൻ നമുക്കു കഴിവുണ്ടാകണമെങ്കിൽ, അതിനു മുമ്പുണ്ടാകേണ്ട അനുപേക്ഷണീയമായ ഗുണമാണു് നിർഭയത്വം എന്നാണെൻെറ വിനീതമായ അഭിപ്രായം. മതബോധമില്ലാതെ ഈ ഗുണം സിദ്ധിക്കുകയില്ല. നാം ഈശ്വരനെ പേടിക്കാൻ തുടങ്ങുക; മനുഷ്യനെക്കുറിച്ചുള്ള പേടി അന്നവസാനിക്കും. നാം ചിന്തിക്കുന്നതും പ്രവർത്തിക്കുന്നതുമായ എന്തും കാണുകയും, നമ്മെ സംരക്ഷിച്ചു സത്യമാർഗ്ഗത്തിലൂടെ നയിക്കുകയും ചെയ്യുന്ന ഒരു ദൈവികാംശം നമ്മിൽത്തന്നെ ഉണ്ടെന്ന വാസ്തവം നാം അറിഞ്ഞുകഴിഞ്ഞാൽ, നമുക്കു് ഈ ഭൂമുഖത്തു ദൈവഭയമല്ലാതെ, വേറെ യാതൊരു ഭയവും ഇല്ലാതാകും എന്നു വ്യക്തമാണു്. ഭരണകത്താക്കളുടേയും ഭരണകത്താവായ അദ്ദേഹത്തോടുള്ള കൂറു് മറെറല്ലാ കൂറിനേയും ഉല്ലംഘിക്കുകയും, ഈ രണ്ടാമതു പറഞ്ഞ കൂറിനു് ബുദ്ധിപൂവ്വമായ ഒരടിസ്ഥാനം നല്കുകയും ചെയ്യുന്നു.

## 35

പ്രാത്ഥന ഒരു അഭ്യത്ഥനയല്ല. അതു് ആത്മാവിൻെറ ഒരു തൃഷ്ണയാണു്; അതു് ഒരാളുടെ ദൗർബ്ബല്യം നിത്യവും സമ്മതിക്കലാണു്. നമ്മിൽ ഏററവും ഉയർന്നവനെപ്പോലും അവൻെറ നിസ്സാരതയെക്കുറിച്ചു് നിരന്തരം ഓമ്മപ്പെടുത്തുന്ന എന്തോ ഒന്നു് മരണം, രോഗം, വാദ്ധക്യം, ആകസ്മികസംഭവങ്ങൾ തുടങ്ങിയവയിലുണ്ടു്. നാം മരണത്തിനു നടുക്കാണു ജീവിക്കുന്നതു്. 'നമ്മുടെ സ്വന്തം പദ്ധതികൾ നടപ്പാക്കുന്നതിനുവേണ്ടി പ്രവർത്തിക്കു'ന്നതിനെന്തു വിലയാണുള്ളതു്, അവയെല്ലാം ഒരു കൺചിമ്മിമിഴിക്കുന്ന സമയംകൊണ്ടു് നിശ്ശൂന്യമാക്കപ്പെടുകയോ, നാം തന്നെ അറിയാതെ പെട്ടന്നു് അവയിൽനിന്നു് അപഹരിക്കപ്പെട്ടുപോവുകയോ ! ചെയ്യേക്കാമെന്നിരിക്കെ? എന്നാൽ, 'ഞങ്ങൾ ദൈവത്തിനും അവിടുത്തെ പദ്ധതികൾക്കും വേണ്ടി പ്രാർത്ഥിക്കുന്നു' എന്നു സത്യസന്ധമായി പറയാൻ കഴിഞ്ഞാൽ, നമുക്കു് ഒരു പാറയേപ്പോലെ ശക്തി അനുഭവപ്പെടും. അപ്പോൾ എല്ലാം, പകൽവെളിച്ചംപോലെ സുവ്യക്തമാകും. പിന്നെ ഒന്നും നശിക്കുന്നില്ല; എല്ലാ നശിക്കലും അപ്പോൾ വെറും തോന്ന

35. Young India, 23-9-1926 (To the Students, P. 76)

ലായിരിക്കും. മരണത്തിലും നാശത്തിലും അപ്പോൾ, അപ്പോൾമാത്രം, യാതൊരു യാഥാർത്ഥ്യവുമില്ല. കാരണം മരണവും നാശവും അപ്പോൾ വെറുമൊരു പരിണാമം മാത്രമാണ്. ഒരു കലാകാരൻ തന്റെ ചിത്രം, അതിലും നല്ലതൊന്നു സൃഷ്ടിക്കാൻ വേണ്ടി, നശിപ്പിക്കുന്നു. ഒരു വാച്ചുപണിക്കാരൻ, നല്ലതും ഉപയോഗപ്രദവുമായ ഒരു സ്പ്രിംഗ് ഘടിപ്പിക്കാനായി പഴയതു് വലിച്ചെറിയുന്നു.

ഒരു സമൂഹപ്രാർത്ഥന ഒരു മഹാകാര്യമാണ്. നമ്മൾ ഒററയ്ക്കു ചെയ്യാത്തതു പലപ്പോഴും ഒന്നിച്ചാവുമ്പോൾ ചെയ്യുന്നു. കുട്ടികൾക്കു വിശ്വാസമുണ്ടാവണമെന്നില്ല. ഉള്ളിൽനിന്നെതിർപ്പില്ലാതെ, അനുസരസത്തോടെ, അവർ പ്രാർത്ഥനയ്ക്കു സന്നിഹിതരായാൻ മതി, അവർക്ക് ആത്മോൽക്കർഷം അനുഭവപ്പെടുന്നു. പക്ഷേ, പലർക്കും അതു് അനുഭവപ്പെടുന്നില്ല. അവർ പലപ്പോഴും വികൃതികൾ കൂടിയാവും. എന്നാലും അബോധപൂർവ്വമായി അവരിലുണ്ടാകുന്ന അനുഭൂതി തടുത്താൽ നില്ക്കുന്നതല്ല. ആരംഭത്തിൽ എല്ലാററിനേയും അപഹസിച്ചിരുന്ന കുട്ടികൾ പിന്നീടു് സംഘപ്രാർത്ഥനയുടെ പ്രഭാവത്തിൽ അത്യധികം വിശ്വാസമർപ്പിക്കുന്നവരായി മാറിയിട്ടില്ലേ? ഉറച്ച വിശ്വാസമില്ലാത്ത ആളുകൾ സംഘപ്രാർത്ഥനകൊണ്ടു് മനസ്സമാധാനം നേടാൻ ശ്രമിക്കുന്നതു് ഒരു സാധാരണ അനുഭവമാണ്. പള്ളികളിലും, അമ്പലങ്ങളിലും, മോസ്ക്കുകളിലും തടിച്ചുകൂടുന്ന ജനങ്ങൾ മുഴുവൻ പുള്ളക്കാരും വിരവമില്ലാത്തവരുമല്ല. അവർ സത്യസന്ധരായ സ്ത്രീപുരുഷന്മാരാണ്. അവർക്കു സംഘപ്രാർത്ഥന തങ്ങളുടെ നിലനില്പിനാവശ്യമായ നിത്യസ്നാനംപോലുള്ളൊരു കർമ്മമാണ്. ഈ പ്രാർത്ഥനാസ്ഥലങ്ങൾ ആദ്യം കിട്ടുന്ന അവസരമുപയോഗിച്ചു തന്നെ തുടച്ചുമാറേറണ്ട അലസമായ അന്ധവിശ്വാസത്തിന്റെ കേന്ദ്രങ്ങളൊന്നുമല്ല. അവ ഇന്നുവരെയുണ്ടായിട്ടുള്ള എല്ലാ ആക്രമണങ്ങളേയും അതിജീവിച്ചിട്ടുണ്ടു്; കാലാവസാനംവരെ അവ നിലനില്ക്കാനാണ് വഴി കാണുന്നതും,

## 6. അച്ചടക്കത്തിന്റെ പ്രശ്നം

### 36

വിദ്യാർത്ഥികൾക്കു് കർമ്മൗൽസുക്യം വേണം. അവർ വെറും അനുകർത്താക്കളാകുന്നതു് നിർത്തണം. സ്വയം ചിന്തിക്കാനും പ്രവർത്തിക്കാനും അതേസമയം തികച്ചും അച്ചടക്കത്തോടും അനുസരണത്തോടുംകൂടിയവരാവാനും അവർ പഠിക്കണം. ഏററവും

36. Young India, 3-6-1926 (Towards New Education, p. 31)

ഉന്നതമായ രൂപത്തിലുള്ള സ്വാതന്ത്ര്യം ഏററവും വലിയ തോതിലുള്ള അച്ചടക്കവും വിനയവും ആവഹിക്കുന്നു. അച്ചടക്കത്തിൽനിന്നും വിനയത്തിൽനിന്നും ഉത്ഭൂതമാകുന്ന സ്വാതന്ത്ര്യം അനിഷേദ്ധ്യമാണ്; കടിഞ്ഞാണഴിഞ്ഞ സ്വാതന്ത്ര്യം അവനവനും അയൽപക്കക്കാരനും ഒരുപോലെ ആപൽക്കരമായ വഷളത്തത്തിൻെറ ചിഹ്നമാണ്.

## 37

....അച്ചടക്കത്തിൻെറ ആവശ്യകതയെക്കുറിച്ച പൂർണ്ണബോധ്യമുണ്ടാകുന്നതിനു മുമ്പ് അതിനു വിധേയനാകുന്നതു അധാർമ്മികവും അപമാനകരവുമായ ഒരു പ്രവൃത്തിയാണോ? വിദ്യാലയത്തിലെ പാഠ്യക്രമത്തിൻെറ പ്രയോജനത്തിൽ വിശ്വാസമില്ലെങ്കിലും, അതനുസരിച്ചുള്ള വിഷയങ്ങൾ പഠിക്കുന്നതു് അധാർമ്മികവും അപമാനകരവും ആകുമോ? ഒരു വിദ്യാർത്ഥി സ്വഭാഷാദ്ധ്യയനം ഉപയോഗശൂന്യമാണെന്നു് സ്വയം വിശ്വസിപ്പിച്ചിട്ടുണ്ടെങ്കിൽ, ആ അദ്ധ്യയനത്തിൽനിന്നു് അയാളെ ഒഴിവാക്കാമോ? ഒരു സ്കൂൾകുട്ടിക്കു് തനിക്കു പഠിക്കാനുള്ള വിഷയങ്ങളെക്കുറിച്ചോ, താൻ അനുസരിക്കേണ്ടുന്ന അച്ചടക്കത്തെക്കുറിച്ചോ വിശ്വാസമില്ലെന്നു പറയുന്നതു വാസ്തവമല്ലേ? ഒരു സ്ഥാപനത്തിൽ ചേരാൻ തീരുമാനിച്ചതോടെ, അയാൾക്കെന്തെങ്കിലും അഭിപ്രായമുണ്ടായിരുന്നെങ്കിൽ, അതെല്ലാം അവസാനിച്ചു. അയാളൊരു വിദ്യാലയത്തിൽ ചേരുന്നു എന്നതിനർത്ഥം, അയാളതിൻെറ നിയമങ്ങൾക്കും ചിട്ടകൾക്കും പൂർണ്ണമായി വിധേയനാകും എന്നാണ്. അതു വിടാനയാൾക്കു സ്വാതന്ത്ര്യമുണ്ട്. എന്നാൽ എന്തു്, എങ്ങനെ, പഠിക്കണമെന്ന കാര്യം അയാൾ നിശ്ചയിച്ചുകൂടാ.

വിദ്യാർത്ഥികൾക്കു് ആദ്യം അരോചകവും വിരസവുമായി തോന്നാവുന്നതു് ആകർഷകവും സുഗ്രാഹ്യവുമാക്കേണ്ടതു് അദ്ധ്യാപകരാണ്.

'ഞാൻ ഈശ്വരനിൽ വിശ്വസിക്കുന്നില്ല' എന്നുപറയാനെളുപ്പമുണ്ട്. ശിക്ഷാഭീതിയില്ലാതെ തന്നേക്കുറിച്ചെന്തും പറയാൻ ദൈവം അനുവദിക്കുന്നു. അദ്ദേഹം നമ്മുടെ പ്രവൃത്തികൾ ശ്രദ്ധിക്കുന്നു. ദൈവനിയമത്തിൻെറ ലംഘനത്തിനു് അതിനേറതായ ശിക്ഷ എപ്പോഴുമുണ്ട്. ആ ശിക്ഷ പ്രതികാരാത്മകമല്ല; പ്രത്യുത, ശുദ്ധീകരണാത്മകവും പ്രേരകവും ആണ്. ദൈവത്തിൻെറ അസ്തിത്വം തെളിയിക്കേണ്ട ആവശ്യമില്ല, തെളിയിക്കാൻ സാദ്ധ്യവുമല്ല. ഈശ്വരൻ ഉണ്ട്. അദ്ദേഹത്തിൻെറ അസ്തിത്വം അനുഭവപ്പെട്ടില്ലെങ്കിൽ, അതിൻെറ ദൂഷ്യം നമുക്കുതന്നെയാണ്. ആ അനു

37. Young India. 14-10-1926 (To the Students, P. 76)

ഭവരാഹിത്യം നാം എന്നെങ്കിലും നിർബ്ബന്ധപൂർവ്വം വലിച്ചെറിയേണ്ടുന്ന ഒരു രോഗമാണ്.

എന്നാൽ ഒരു ബാലൻ വാദിച്ചില്ലെന്നു വരാം. താൻ പഠിക്കുന്ന വിദ്യാലയത്തിലെ നിയമപ്രകാരം അയാൾ പ്രാർത്ഥനായോഗങ്ങളിൽ സന്നിഹിതനാകേണ്ടതു് ആവശ്യമാണെങ്കിൽ, അച്ചടക്കബോധംകൊണ്ടു് അയാൾ അങ്ങനെ ചെയ്യണം. അയാൾ തനിക്ക ഹിതകരമായി തോന്നാത്തതിൽ വിശ്വസിക്കണമെന്നില്ല. എന്നാൽ, അയാൾക്ക് അദ്ധ്യാപകന്മാരോടു ബഹുമാനമുണ്ടെങ്കിൽ, വിശ്വസിക്കാതെതന്നെ ചെയ്യാൻപറഞ്ഞതു ചെയ്യും; പേടികൊണ്ടോ അധമതാബോധംകൊണ്ടോ അല്ല, അങ്ങനെചെയ്യുന്നതാണ ശരിയെന്നും, ഇന്നു് ഇരുളടഞ്ഞു തോന്നുന്നതു് ഒരിക്കലയാൾക്ക വ്യക്തമാവുമെന്നുമുള്ള അറിവുകൊണ്ടു മാത്രം.

## 38

....ഒരു വിദ്യാർത്ഥി പട്ടാളക്കാരനെപ്പോലെയാണ്. പട്ടാളക്കാരനു് 40 വയസ്സായാലും, പട്ടാളത്തിൽ ചേരുകയും അതിൽത്തന്നെ തുടരാൻ തീരുമാനിക്കുകയും ചെയ്താൽ, അച്ചടക്കത്തെപ്പററി അയാൾ വാദിക്കുകയില്ല. ഒരു പട്ടാളക്കാരൻ ഒരു സേനാവിഭാഗത്തിലെ അംഗമാവുകയും, ചെയ്യാൻപറഞ്ഞതു തന്നിഷ്ടപ്രകാരം ചെയ്യുകയോ ചെയ്യാതിരിക്കുകയോ ചെയ്യാനുള്ള സ്വാതന്ത്ര്യം അയാൾക്ക സിദ്ധിക്കുകയും ഒപ്പമുണ്ടാവില്ല. അതുപോലെ ഒരു വിദ്യാർത്ഥിയും, അയാളെത്ര ബുദ്ധിമാനോ മുതിർന്നവനോആയാലും ഒരു വിദ്യാലയത്തിലോ കലാശാലയിലോ ചേരുന്നതോടെ, അവിടത്തെ അച്ചടക്കം ലംഘിക്കാനുള്ള അവകാശം അടിയറ വെയ്ക്കുന്നു. ഇവിടെ ആ വിദ്യാർത്ഥിയുടെ ബുദ്ധിശക്തിയെ വിലമതിക്കാതിരിക്കയോ തള്ളിപ്പറയുകയോ ചെയ്യുന്നില്ല. സ്വമേധയാ അച്ചടക്കത്തിൻ കീഴിലിരിക്കുന്നതു് അയാളുടെ ബുദ്ധിശക്തിക്ക സഹായകമാണ്. പക്ഷേ, എന്റെ ലേഖകൻ വാക്പാരുഷ്യത്തിന്റെ ഭാരിച്ച നുകം സ്വമേധയാ ചുമക്കുകയാണ്. ചെയ്യുന്നവനെ വെറുപ്പിക്കുന്ന ഏതു പ്രവൃത്തിയിലും അയാൾ 'നിർബ്ബന്ധം' മണത്തറിയുകയാണ്. എന്നാൽ അവിടെ നിർബ്ബന്ധം അടിക്കടിയുണ്ടു്. സ്വയം ആരോപിക്കുന്ന നിർബ്ബന്ധത്തെ നമ്മൾ ആത്മനിയന്ത്രണമെന്നു പറയുന്നു. നാമതിനെ ആശ്ലേഷിക്കുകയും അതിൻകീഴിൽ വളരുകയും ചെയ്യുന്നു. എന്നാൽ, നമ്മുടെ ഹിതത്തിനെതിരായും, പലപ്പോഴും മുതിർന്നവരെന്നും കുട്ടികളെന്നുമുള്ള നിലയിൽ നമ്മെ അവമാനിക്കുകയും നമ്മുടെ അന്തസ്സ് അപഹരിക്കുകയും ചെയ്യുകയെന്ന ലക്ഷ്യംവെച്ചുകൊണ്ടും നമ്മുടെമേൽ ചുമത്തപ്പെടുന്ന നിയന്ത്രണമാണ്, നിങ്ങൾ തയാറുണ്ടെങ്കിൽ, ജീവൻ

38 Young India, 14-10-1926 (To the Students, p. 79)

വെടിഞ്ഞും തിരസ്കരിക്കേണ്ട നിബ്ബന്ധം. സാമൂഹ്യനിയന്ത്രണങ്ങൾ പൊതുവേ ആരോഗ്യകരങ്ങളാണ്. നാമതിനെ നിരസിക്കുന്നതു നമ്മുടെ നാശത്തിനാണ്. അലോസരപ്പെടുത്തുന്ന ആജ്ഞകൾക്കു കീഴടങ്ങുന്നതു പൗരുഷത്തിനു നിരക്കാത്തതും ഭീരുത്വവുമാണ്. നമ്മെ അടിമപ്പെടുത്താൻ ഒരുമ്പെട്ടു്, ജീവിതത്തിൽ ഓരോ നിമിഷവും നമ്മുടെ ചുററും തിരക്കിക്കൂടുന്ന ദുർവ്വികാരസഞ്ചയത്തിനു കീഴടങ്ങുന്നതു് അതിലും മോശമാണ്.

## 39

വിദ്യാർത്ഥികളുടെ പ്രസംഗങ്ങളുടേയും ചലനങ്ങളുടേയുംമേലുള്ള നിയന്ത്രണങ്ങൾ എടുത്തുകളയണമെന്നു ഞാൻ വാദിച്ചിട്ടുണ്ടെങ്കിലും, രാഷ്ട്രീയമായ പഠിപ്പുമുടക്കങ്ങളേയോ പ്രകടനങ്ങളേയോ അനുകൂലിക്കാനെനിക്കു സാദ്ധ്യമല്ല. വിദ്യാർത്ഥികൾക്ക് അഭിപ്രായങ്ങൾ വെച്ചുപുലർത്താനും പ്രകടിപ്പിക്കാനും പരമാവധി സ്വാതന്ത്ര്യം വേണം. അവർ ഇഷ്ടമുള്ള ഏതു രാഷ്ട്രീയസംഘടനയോടായാലും പരസ്യമായി അനുഭാവം കാണിച്ചുകൊള്ളട്ടെ. പക്ഷേ, പഠിച്ചുകൊണ്ടിരിക്കുമ്പോൾ അവർക്കു പ്രവർത്തനസ്വാതന്ത്ര്യമുണ്ടാവരുതെന്നാണ് എന്റെ പക്ഷം. ഒരു വിദ്യാർത്ഥിക്ക് ഒരു സജീവ രാഷ്ട്രീയപ്രവർത്തകനായിരിക്കാനും, അതേസമയം പഠിപ്പു തുടർന്നുപോകാനും സാദ്ധ്യമല്ല. വലിയ ദേശീയപ്രക്ഷോഭങ്ങൾ നടക്കുമ്പോൾ, നിഷ്കൃഷ്ടമായ പ്രവർത്തനപരിധികൾ നിർണ്ണയിക്കുക ദുഷ്കരമാണ്. അപ്പോൾ അവർ ചെയ്യുന്നതു പണിമുടക്കമല്ല. അഥവാ അത്തരം സാഹചര്യങ്ങളിൽ പണിമുടക്കമെന്ന വാക്കുപയോഗിക്കാമെങ്കിൽ, അതൊരു മൊത്തത്തിലുള്ള പണിമുടക്കമാണ്. അതു് പഠിപ്പ് താൽക്കാലികമായി നിർത്തിവെയ്ക്കലാണ്. അങ്ങനെ, ഒരപവാദമെന്നു തോന്നുന്ന ഈ പഠിപ്പുമുടക്കം സത്യത്തിൽ അങ്ങനെയല്ല.

## 40

എന്റെ ഒരു സ്നേഹിതനു് അണ്ണാമലയിൽനിന്നു വന്ന ഒരെഴുത്തു ഞാൻ ഇന്നലെ കണ്ടു. അതിൽ വിദ്യാർത്ഥികളുടെ പഠിപ്പുമുടക്കത്തിന്റെ ഒരു വിശദവർണ്ണനകൊടുത്തിരുന്നു. പഠിപ്പുമുടക്കിൽ പങ്കെടുക്കാത്തവർ ക്ലാസ്സുകളിൽ ഹാജരാകുന്നതു തടയാൻ പഠിപ്പുമുടക്കുകാർ പ്രവേശനദ്വാരങ്ങൾക്കു മുമ്പിൽ നെടുകെ കിടക്കുകയും, ക്ലാസ്സുകൾ നടക്കുമ്പോൾ, ക്ലാസ്സുമുറികളിൽ പ്രവേശിക്കുകയും, ഒച്ചയുണ്ടാക്കുകയും, ക്ലാസ്സെടുക്കാൻ സാദ്ധ്യമല്ലാതാക്കുകയും ചെയ്തിരുന്നുവെന്നു് ആ കത്തിൽ പ്രസ്താവിക്കുന്നു. തങ്ങൾ

39 Harijan, 2-10-1937 (To the Students, pp. 232—233)
40 Harijan, 4-3-1939, p. 36

അംഗീകരിച്ച നടപടികൾ എന്റെ അഭിപ്രായത്തിൽ അഹിംസാവിരുദ്ധമാണെന്ന് സമരക്കാർ അറിയുകയാണെങ്കിൽ, അവർ പഠിപ്പുമുടക്കം അവസാനിപ്പിക്കാൻ ഇടയുണ്ടെന്ന പറഞ്ഞാണ് അതു കത്തവസാനിപ്പിച്ചിരിക്കുന്നതു്.

ഞാൻ ഇവിടെ ഉദ്ധരിച്ച വിവരണം ശരിയാണെങ്കിൽ, പഠിപ്പുമുടക്കക്കാർ അവലംബിച്ച രീതികൾ അഹിംസാത്മകമല്ലെന്നു മാത്രമല്ല, നിസ്സംശയമായും ഹിംസാത്മകം കൂടിയാണ്. തങ്ങളംഗീകരിച്ച രീതികളിൽ നിന്നു പിന്മാറാനും, ക്ലാസ്സുകളിൽ ഹാജരാകാൻ ആഗ്രഹിക്കുന്നവരെ അതിനനുവദിക്കാനും ഞാൻ പഠിപ്പുമുടക്കക്കാരോടഭ്യർത്ഥിക്കും.

## 41

....ഞാൻ ഉദ്ധരിച്ച വിവരണം ശരിയാണെന്ന സങ്കല്പത്തിൽ, വിദ്യാർത്ഥികൾ അവലംബിച്ച മനോഭാവം തികച്ചും ഹിംസാത്മകമായിരുന്നുവെന്നു പറയാൻ എനിക്കു വൈമനസ്യമില്ല. തീർച്ചയായും ആരെങ്കിലും എന്റെ വീട്ടിലേക്കുള്ള വഴി മുടക്കിയാൽ, എന്നെ വാതിൽപ്പടിയിൽ നിന്ന് ഉന്തിത്തള്ളുന്നതുപോലുള്ള അക്രമമാണതു്. വിദ്യാർത്ഥികൾക്ക്, തങ്ങളുടെ അദ്ധ്യാപകന്മാർക്കെതിരായി എന്തെങ്കിലും സങ്കടമുണ്ടെങ്കിൽ, പഠിപ്പുമുടക്കാനും, കോളേജോ സ്കൂളോ പിക്കററുചെയ്യാനും അവകാശമുണ്ട്. എന്നാൽ ഇതിൽ താല്പര്യമില്ലാത്തവർക്ക് ക്ലാസ്സിൽ പോകുന്നതിനെതിരായി മര്യാദയായി മുന്നറിയിപ്പു നൽകുക, എന്നതുവരെ മാത്രമേ അവർ പോകാവൂ പ്രസംഗിച്ചോ ലഘുലേഖകൾ വിതരണം ചെയ്തോ അവർക്കങ്ങനെ ചെയ്യാം. പക്ഷേ, പഠിപ്പുമുടക്കാനിഷ്ടമില്ലാത്തവരെ നിർബ്ബന്ധിക്കുകയോ മാർഗ്ഗതടസ്സം ചെയ്യുകയോ അരുതു്.

....അദ്ധ്യാപകന്മാരെ ബഹുമാനിക്കുന്നതിൽ വിശ്വസിച്ചിരുന്ന ആ പഴയ സമ്പ്രദായത്തിൽ പെട്ടവനാണ് ഞാൻ. എനിക്കാദരമില്ലാത്ത അദ്ധ്യാപകന്മാരുൾപ്പെടുന്ന വിദ്യാലയത്തിൽ പഠിക്കാൻ പോകാതിരിക്കുന്നതെനിക്കു മനസ്സിലാക്കാൻ കഴിയും. പക്ഷേ, എന്റെ അദ്ധ്യാപകന്മാരോടു ബഹുമാനക്കേടു കാണിക്കുന്നതോ അവരെ അപമാനിക്കുന്നതോ എനിക്കു മനസ്സിലാക്കാൻ കഴിയുന്നില്ല. അത്തരം നടപടി മാന്യന്മാർക്കു നിരക്കാത്തതാണ്; മാന്യതയ്ക്കു നിരക്കാത്തതെല്ലാം ഹിംസയുമാണ്.

## 42

'സത്യാഗ്രഹപ്രസ്ഥാനം ആരംഭിച്ചാൽ അതിൽ വിദ്യാർത്ഥികൾ പങ്കെടുക്കുന്നതിനെ നിങ്ങൾ എതിർക്കുന്നതെന്തുകൊണ്ടാണ്?

---

41 Harijan, 4-3-1939, p. 37

42 Harijan, 15-9-1940, p. 283

അനുവാദം ഉള്ള പക്ഷം, എന്തിനാണവർ സ്കൂളോ കോളേജോ വിട്ടു പോകുന്നതു്? തീർച്ചയായും ഇംഗ്ലണ്ടിലെ വിദ്യാർത്ഥികൾ, തങ്ങളുടെ രാജ്യം യുദ്ധത്തിലേർപ്പെട്ടിരിക്കുമ്പോൾ, നിശ്ശബ്ദരായി നോക്കിയിരിക്കുന്നില്ല.'

വിദ്യാർത്ഥികളെ സ്കൂളുകളിൽനിന്നും കോളേജുകളിൽനിന്നും പിൻവലിക്കുകയെന്നാൽ, അവൎക്കു് നിസ്സഹകരണപരിപാടിയിൽ പ്രോത്സാഹനമരുളുക എന്നാണർത്ഥം. അതു് ഇന്നു നമ്മുടെ പരിപാടിയിലില്ല. എനിക്കാണു് സത്യാഗ്രഹപരിപാടിയുടെ ചുമതലയെങ്കിൽ, വിദ്യാർത്ഥികളെ സ്കൂളോ കോളേജോ വിട്ടുപോരാൻ ഞാൻ പ്രോത്സാഹിപ്പിക്കുകയില്ല. നാമനുഭവത്തിൽനിന്നുപഠിച്ചിട്ടുണ്ടു്, വിദ്യാർത്ഥികൾക്കിന്നും ഗവർമ്മേൻറ്സ്കൂളുകളിലും കോളേജുകളിലുമുള്ള ഭ്രമം തീർന്നിട്ടില്ലെന്നു്. അവസ്ഥുണ്ടായിരുന്ന പുറമേനി പോയ്പായി എന്നതു് ഒരു നേട്ടമാണു്. പക്ഷേ, ഞാനതിൽ വലിയകാര്യം കാണുന്നില്ല. അത്തരം വിദ്യാലയങ്ങൾ തുടർന്നു നടത്തപ്പെടുകയാണെങ്കിൽ, സത്യാഗ്രഹത്തിനുവേണ്ടി വിദ്യാർത്ഥികളെ അവയിൽനിന്നു പിൻവലിക്കുന്നതുകൊണ്ടു് അവൎക്കോ നമ്മുടെ ലക്ഷ്യത്തിനോ വലിയ സഹായമില്ല. അത്തരം പിൻവലിക്കൽ അഹിംസാത്മകമായിരിക്കുകയുമില്ല. പ്രവർത്തനത്തിൽ ചേരാനുദ്ദേശിക്കുന്നവർ കോളേജുകളും സ്കൂളുകളും വിടുന്നതു നല്ലതിനാണെന്നും, അവർ സമരത്തിനു ശേഷവും ദേശസേവനത്തിനുവേണ്ടി ജീവിതം വിനിയോഗിക്കാൻ ദൃഢനിശ്ചയം ചെയ്യണമെന്നും ഞാൻ പറഞ്ഞിട്ടുണ്ടു്. ഇവിടുത്തേയും ഇംഗ്ലണ്ടിലേയും വിദ്യാർത്ഥികൾ തമ്മിൽ താരതമ്യമില്ല. അവിടെ രാഷ്ട്രംമുഴുവൻ യുദ്ധത്തിലേപ്പെട്ടിരിക്കുകയാണു്. മാനേജർമാർതന്നെ വിദ്യാലയങ്ങൾ അടച്ചിട്ടിരിക്കുകയാണു്. നേരെമറിച്ചു്, ഇവിടെ സ്കൂളുകളും കോളേജുകളും വിട്ടുവരുന്ന വിദ്യാർത്ഥികൾ അങ്ങനെ ചെയ്യുന്നതു് അത്തരം സ്ഥാപനങ്ങളുടെ തലവന്മാരുടെ ഇഷ്ടത്തിനു വിപരീതമായാണു്.

'നിരാഹാരസത്യാഗ്രഹം മുഴുവൻ ഹിംസാത്മകമല്ലേ? എൻെറ ഉപവാസംകൊണ്ടു് ഞാൻ, ഒരു സ്നേഹിതനെ തെററുചെയ്യുന്നതിൽനിന്നു തടയുകയാണെങ്കിൽ, ഞാൻ അയാളുടെ മേൽ സമ്മർദ്ദം പ്രയോഗിക്കുകയല്ലേ ചെയ്യുന്നതു്?'

നിരാഹാരവ്രതങ്ങൾ, അവയുടെ നിയമങ്ങളനുസരിച്ചു് അനുഷ്ഠിക്കുകയാണെങ്കിൽ, വാസ്തവത്തിൽ അഹിംസാത്മകമാണു്. അവിടെ സമ്മർദ്ദത്തിനിടമില്ല. എൻെറ ഒരു സ്നേഹിതൻ വഴി തെററിപ്പോകുമ്പോൾ, അയാളുടെ സദ്വാസനകളെ തട്ടിയുണർത്താൻ ഞാൻ സ്വയം യാതനകളനുഭവിക്കുകയാണെങ്കിൽ, അതു് സ്നേഹപ്രചോദിതമാവാനേ തരമുള്ളൂ. ഞാൻ ആൎക്കുവേണ്ടി നിരാഹാര

വ്രതമനുഷ്ഠിക്കുന്നുവോ, അയാൾക്ക് എന്നോട് സ്നേഹമില്ലെങ്കിൽ, അയാളിൽനിന്ന് ഒരു പ്രതികരണവും ഉണ്ടാവുകയില്ല. അയാൾക്ക് സ്നേഹമുണ്ടെന്നും പ്രതികരണമുണ്ടെന്നും വരികയാണെങ്കിൽ, അത് നല്ലതിനാണ്. ഞാനതു് ഇങ്ങനെയാണ് വ്യാഖ്യാനിക്കുക: അയാൾ തൻെറ ദുർമ്മാർഗ്ഗങ്ങളേക്കാൾ വിലമതിച്ചതു് എൻെറ പേരിലുള്ള സ്നേഹത്തെയാണ്. നിരാഹാരവ്രതത്തിൻെറ ചൂടവസാനിച്ചാൽ, അയാൾ പഴയ ദുർന്നടപ്പുകളിലേക്ക തിരിച്ചുപോകാൻ പ്രേരിതനാകുകയെന്ന ആപത്തിനു സാദ്ധ്യതയുണ്ടെന്ന് ഞാൻ സമ്മതിക്കുന്നു. എന്നാൽ, എനിക്ക വീണ്ടും ഉപവസിക്കാം. അവസാനം എൻെറ സ്നേഹത്തിൻെറ വർദ്ധിച്ചുവരുന്ന സ്വാധീനശക്തി ഒന്നുകിൽ എൻെറ സ്നേഹിതനെ, അയാളുടെ ദുർമ്മാർഗ്ഗങ്ങളിൽ നിന്നു തികച്ചും മുക്തനാകത്തക്കവണ്ണം, മനഃപരിവർത്തനം ചെയ്യും; അല്ലെങ്കിൽ, തുടർച്ചയായുള്ള നിരാഹാരവ്രതങ്ങൾക്ക് അവയുടെ പുണ്യം നശിക്കുകയും, അവ അയാളുടെ മനസ്സിനെ മന്ദീഭവിപ്പിക്കുകയും, ഉപവാസത്തിനു് അതിലേക്ക് പ്രവേശമില്ലാത്തനിലയിലാക്കുകയും ചെയ്യും. ശരിയായ സ്നേഹംകൊണ്ടു് പ്രചോദിതമായ നിരാഹാരവ്രതത്തിനു് അത്തരമൊരു അപ്രതീക്ഷിതഫലമുണ്ടാവുകയില്ലെന്നാണ് എൻെറ വിശ്വാസം. അത്തരമൊരു ഫലവും അസംഭാവ്യമല്ലെന്ന കാരണംകൊണ്ടു്, നമുക്ക് ധാർമ്മികപരിഷ്കരണത്തിനുള്ള ഈ പരിശുദ്ധോപായത്തെ അവഗണിക്കാൻ വയ്യ. നിരാഹാരവ്രതം സ്വീകരിക്കുന്നവൻ അതിനു ശരിക്കും യോഗ്യതയുള്ളവനാകണമെന്നും, അതു നിസ്സാരമായി കൈക്കൊള്ളരുതെന്നുമുള്ള കാര്യം, ഏതായാലും, ഈ ആപത്തുമൂലം വ്യക്തമാകുന്നുണ്ടു്.

## 43

ഉപവാസം ഒരാഗ്നേയായുധമാണ്. അതിനു് അതിൻേറതായ ശാസ്ത്രമുണ്ടു്. ഞാനറിയുന്നേടത്തോളം, ആർക്കും അതിനേക്കുറിച്ചു പൂർണ്ണമായ അറിവില്ല. അതു് അശാസ്ത്രീയമായി പരീക്ഷിച്ചുനോക്കുന്നതു് ഉപവസിക്കുന്ന ആൾക്ക് ആപത്തായേ തീരൂ; അയാൾ അവലംബമാക്കിയിട്ടുള്ള ലക്ഷ്യത്തിനും അതു ദോഷം ചെയ്യുക്കാം. അതുകൊണ്ടു് ഈ ആയുധം പ്രയോഗിക്കാനുള്ള അവകാശം നേടിയിട്ടില്ലാത്ത ആരും അങ്ങനെ ചെയ്യരുതു്. ആർക്കെതിരായാണോ നിരാഹാരവ്രതമെടുക്കുന്നതു്, അയാളുമായി ബന്ധപ്പെട്ട ഒരാളേ അതു ചെയ്യാവൂ. അയാൾ എന്തുദ്ദേശ്യത്തോടുകൂടിയാണോ ഉപവസിക്കുന്നതു്. ആ ഉദ്ദേശ്യവുമായി പ്രതിബന്ധമുള്ള ആളായിരിക്കണം ആദ്യം പറഞ്ഞ ആൾ.

43. Harijan, 13-10-1940, P. 322

## 44

ഗാന്ധിജിയോട്  അദ്ദേഹം 1921–ൽ വിദ്യാൎത്ഥികഠം സ്കൂളുകളും കോളേജുകളും ഉപേക്ഷിച്ച് നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കെടുക്കണമെന്ന് ആവശ്യപ്പെട്ടതെന്തുകൊണ്ടാണെന്നും, ഇന്ന വിദ്യാർത്ഥികഠം സമരത്തിൽ പങ്കെടുക്കുന്നതിന് അദേഹം എതിരായിരിക്കുന്നതെന്തുകോണ്ടാണെന്നും ചോദിച്ചതിന്ന മറുപടിയായി അന്നത്തെ സ്ഥിതി വ്യത്യസ്തമായിരുന്നുവെന്ന് അദ്ദേഹം വിശദീകരിച്ചു. നിസ്സഹകരണത്തിൻെറ ഒരു ഭാഗമെന്ന നിലയിലാണ് കോളേജുകളും മററും ഒഴിച്ചുപോരാൻ അദ്ദേഹം വിദ്യാർത്ഥികളോട് പറഞ്ഞതു്. ഒരു വിദ്യാർത്ഥി കോളേജുവിട്ടു പോരുന്നതോടെ പ്രസ്ഥാനത്തിൽ പങ്കെടുക്കാൻ സ്വാതന്ത്ര്യമുള്ള ഒരു പൗരനായിത്തീരുന്നു. വിദ്യാർത്ഥികഠം കോളേജുകഠം തീരെ വിട്ടു പ്രസ്ഥാനത്തിൽ പങ്കെടുക്കുകയാണെങ്കിൽ, തനിക്കു വഴക്കുണ്ടാവുകയില്ല.

## 45

സത്യാഗ്രഹായുധശാലയിലെ ഒരു സുശക്തായുധമാണ് ഉപവാസം. അതെല്ലാവൎക്കും എടുക്കാവുന്നതല്ല. അതെടുക്കാൻ വേണ്ട ശാരീരികശക്തി മാത്രം അതിനുള്ള യോഗ്യതയല്ല. ഈശ്വരനിൽ സജീവവിശ്വാസമില്ലെങ്കിൽ അതു നിഷ്പ്രയോജനമാണ്. അതു് ഒരിക്കലും ഒരു യാന്ത്രികോദ്യമമോ, വെറുമൊരു അനുകരണമോ ആകരുതു്. അതു് ഒരാളുടെ ആത്മാവിൻെറ ആഴത്തിൽനിന്നു വരണം. അതുകാരണം അതെപ്പോഴും അപൂൎവ്വമാണ്.

അങ്ങനെ, നിരാഹാരവ്രതം ഒരു സുശക്തായുധമാണെങ്കിലും, അതിന്ന വളരെ കർശനമായ പരിമിതികളുണ്ടു്. മുൻകൂട്ടി പരിശീലനം സിദ്ധിച്ചവരേ അതു് എടുക്കാവൂ. എൻെറ വ്യവസ്ഥയനുസരിച്ച് വിലയിരുത്തിനോക്കുമ്പോഠം, ബഹുഭൂരിപക്ഷം ഉപവാസങ്ങളും സത്യാഗ്രഹോപവാസവിഭാഗത്തിൽ പെടുന്നില്ല. അവ, മുൻകൂട്ടിയുള്ള ഒരുക്കമോ വേണ്ടത്ര ആലോചനയോ കൂടാതെ നടത്തുന്ന നിരാഹാരസമരങ്ങഠം മാത്രമാണ്. അങ്ങനെയാണ് അവ പൊതുജനങ്ങഠംക്കിടയിൽ അറിയപ്പെടുന്നതും. ഈ രീതി തുടരെത്തുടരെ ആവൎത്തിച്ചാൽ, ഈ നിരാഹാരസത്യാഗ്രഹങ്ങഠംക്ക് അവയുടെ അല്പമായ പ്രഭാവംതന്നെ നഷ്ടപ്പെടുകയും, അവ അപഹാസലക്ഷ്യങ്ങളാവുകയും ചെയ്യും.

## 46

തങ്ങളെന്തുചെയ്യണമെന്നു വിദ്യാർത്ഥികഠം എന്നോടു ചോദിച്ചിട്ടുണ്ടു്. അവർ ഓരോരുത്തരും ആ പ്രതിജ്ഞയെടുക്കണമെന്ന്

---

44. Harijan, 18-3-1939, p. 53
45. Harijan, 18-3-1939 p. 56
46 Harijan, 27-1-1940, P. 432

ഞാൻ പ്രതീക്ഷിക്കുന്നു; എന്തുകൊണ്ടെന്നാൽ ചക്രയാകുന്ന പ്രവർത്തനകേന്ദ്രത്തോടുകൂടിയ സൃഷ്ടിപരിപാടി ഏതൊന്നിന്റെ പ്രതീകമാണോ, ആ സത്യാധിഷ്ഠിതമായ അഹിംസാമാർഗ്ഗത്തിലൂടെ ഇന്ത്യയ്ക്കു സ്വാതന്ത്ര്യം നേടിക്കൊടുക്കുമെന്ന് അവർ ദൃഢനിശ്ചയം ചെയ്യുന്നു എന്നാണ് അതിന് അർത്ഥം. വിവിധ സമുദായങ്ങൾ തമ്മിലുള്ള സ്വരച്ചേർച്ചയും, അയിത്തത്തിന്റെ നിർമ്മൂലനവുമാണ് മററിനങ്ങൾ. ഇവകൊണ്ടു സമരമായില്ല. എന്നാൽ ഇവയുടെ നിർവ്വഹണം സമരത്തിന് അനുപേക്ഷണീയമാണ്. സമരം വന്നാൽ വിദ്യാർത്ഥികൾ പഠിപ്പുമുടക്കുകയില്ല, അവർ സ്കൂളുകളും കോളേജുകളും തീരെ വിടുന്നതാവും നല്ലതു്. പക്ഷേ, വിദ്യാർത്ഥികൾ 26–ാം തീയതി പഠിപ്പുമുടക്കുകയില്ല. അധികൃതന്മാർതന്നെ വിദ്യാഭ്യാസസ്ഥാപനങ്ങൾ അടച്ചിടുകയും, അവിടെയുള്ള അദ്ധ്യാപകാദ്ധ്യേതാക്കളെ ഘോഷയാത്രയിലും മററു പരിപാടികളിലും നയിക്കുകയും ചെയ്താൽ— അവർ അങ്ങനെ ചെയ്തേക്കാം— നന്നായിരിക്കും. തൊഴിലാളികൾക്കും ഇതുതന്നെ ബാധകമാണ്. അവധിയെടുക്കാതെ പ്രവൃത്തിക്കു സന്നിഹിതരാവാത്തവർ, എന്റെ അഭിപ്രായത്തിൽ, അച്ചടക്കലംഘനക്കുററം ചെയ്യുവരായിരിക്കും; സത്യാഗ്രഹസൈന്യത്തിൽ ഭടന്മാരായി ചേരാൻ സ്വയം അയോഗ്യരാക്കപ്പെട്ടവരുമായിരിക്കും. അഹിംസയെന്നാൽ അടിമുടി അച്ചടക്കമാണ്; തികച്ചും സ്വമേധയാ ഉള്ള അച്ചടക്കം. ഖാദിയിൽ വിശ്വസിക്കാത്തവർക്കും അതു് ഉപയോഗിക്കാത്തവർക്കും ആ പ്രതിജ്ഞയെടുക്കാൻ കഴിയുകയില്ലെന്ന് ഇതുവരെ പറഞ്ഞതിൽനിന്നു വ്യക്തമാണല്ലോ.

## 47

''ഞാനൊരദ്ധ്യാപകനാണ്. ഞാൻ സ്കൂൾക്കുട്ടികളായും സ്വന്തം കുട്ടികളായും ഇടപഴകുമ്പോൾ, അഹിംസാസിദ്ധാന്തം പിന്തുടരാൻ ശ്രമിക്കുന്നു. സ്കൂൾക്കുട്ടികളുടെ കാര്യത്തിൽ കുറയൊക്കെ ഞാൻ വിജയിക്കുന്നുണ്ടു്, ഇടയ്ക്കു് ഒരു വഴക്കാളിയായ കുട്ടിയുടെ കാര്യത്തിലൊഴിച്ച് അവനെ ഞാൻ ഹെഡ്മാസ്റ്ററുടെ അടുത്തേക്കയയ്ക്കും. പക്ഷേ, സ്വന്തം കുട്ടികളുടെ കാര്യത്തിലാകുമ്പോൾ, എനിക്കവരെ പലപ്പോഴും അടിക്കണമെന്നു തോന്നും, ഞാൻ വിജയപൂർവ്വം സ്വയം അതിൽനിന്നൊഴിയാറുണ്ടെങ്കിലും. ഇവർ, 'വടിയെടുക്കരുതു്, കുട്ടി വഷളായിക്കോട്ടെ' എന്ന, എന്റെ തത്വത്തിനു വിപരീതമായ, അഭിപ്രായം പുലർത്തുന്ന എന്റെ അമ്മാമനെ ശരിക്കും അനുസരിക്കുന്നതായി ഞാൻ കാണുന്നു. സ്വന്തം കുട്ടികളുടെ കാര്യത്തിൽ ഞാനെന്തുചെയ്യണം? എങ്ങനെയാണ് ഒരു അഹിംസാലുവായ ഹെഡ്മാസ്റ്റർ ഒരു വഴക്കാളിയായ കുട്ടിയുമായി ഇടപെടേണ്ടതു്?''

47. Harijan, 13-7-1940, P. 193

നിങ്ങൾ നിങ്ങളുടെ മക്കളുടേയോ ശിഷ്യരുടേയോ മേൽ ശാരീരിക ശിക്ഷയേൽപ്പിക്കരുതെന്ന തികച്ചും വ്യക്തമാണ്. നിങ്ങൾക്ക് ഇഷ്ടവും ആവശ്യമായ യോഗ്യതയുമുണ്ടെങ്കിൽ, നിങ്ങളുടെ മക്കളുടേയോ വിദ്യാർത്ഥികളുടേയോ മനസ്സലിയിക്കാൻവേണ്ടി, സ്വയം ശിക്ഷിക്കാവുന്നതാണ്. പല അമ്മമാരും ഈ വഴിക്ക മക്കളെ നേരേയാക്കിയതായി അറിവുണ്ട്. അനേകം സന്ദർഭങ്ങളിൽ ഞാൻ അങ്ങനെ ചെയ്തിട്ടുണ്ട്. ദക്ഷിണാഫ്രിക്കയിൽവച്ച് പറഞ്ഞാൽ കൂട്ടാക്കാത്ത കുട്ടികളുമായി എനിക്കിടപെടേണ്ടിവന്നിട്ടുണ്ട്—മുസ്ലീങ്ങൾ, ക്രിസ്ത്യാനികൾ, ഹിന്ദുക്കൾ, പാഴ്സികൾ അങ്ങനെ പലരുമായി. ഒരു സംഭവമൊഴിച്ചാൽ, ഒരിക്കലും ഒരു കുട്ടിയേയെങ്കിലും ശിക്ഷിച്ചതായി ഞാനോർമ്മിക്കുന്നില്ല. അഹിംസാമാർഗ്ഗം എല്ലായ്പ്പോഴും വിജയിച്ചു. അദ്ധ്യാപകനും വിദ്യാർത്ഥികളും തമ്മിൽ ഒരിക്കൽ ഒരു ബന്ധമുണ്ടായിക്കഴിഞ്ഞാൽ, പിന്നെ തങ്ങൾക്കുവേണ്ടിയുള്ള അദ്ധ്യാപകന്മാരുടെ യാതനകൾക്ക മുന്നിൽ വിദ്യാർത്ഥികൾ പൊതുവേ വഴങ്ങിക്കൊടുക്കും. നിങ്ങളുടെ വഴക്കാളിയായ കുട്ടിയുടെ കാര്യത്തിൽ, അയാൾക്ക നിങ്ങളെ ബഹുമാനമില്ലെങ്കിൽ, നിങ്ങൾക്ക് അയാളെ നിങ്ങളുടെ സ്കൂളിൽ നിന്ന പറഞ്ഞയയ്ക്കുകയും, അങ്ങനെ അയാളുമായി നിസ്സഹരിക്കുകയും ചെയ്യാൻ കഴിയും. അച്ചടക്കനിയമങ്ങൾ അനുസരിക്കാത്ത ഒരു വിദ്യാർത്ഥിയെ നിങ്ങളുടെ സ്കൂളിൽ വച്ചുപുലർത്തണമെന്ന് അഹിംസ നിങ്ങളെ നിർബ്ബന്ധിക്കുന്നില്ല.

## 48

വെറും അച്ചടക്കംകൊണ്ടു നേതൃത്വമായില്ല. നേതൃത്വത്തിന വിശ്വാസവും വിശാലവീക്ഷണവും വേണം. അതാണ് ഞാൻ പറഞ്ഞത്, അച്ചടക്കത്തിനായുള്ള നൂൽനൂല്പിന്, മറ്റെന്തെല്ലാം നേടാൻ കഴിഞ്ഞാലും, സത്യാഗ്രഹസമരത്തിൽ നമ്മെ വിജയിപ്പിക്കാൻ കഴിയില്ല, അതിന ശക്തന്റെ അഹിംസ ആവശ്യമാണ്.

## 49

കലാശാലാവിദ്യാഭ്യാസം, അഥവാ സ്കൂൾവിദ്യാഭ്യാസം ഉപേക്ഷിക്കാൻ അവസാനമായി തീരുമാനിക്കാത്തപക്ഷം, വിദ്യാർത്ഥികൾ രാഷ്ട്രീയമായ പഠിപ്പുമുടക്കങ്ങളിൽ ഏർപ്പെടുന്നതിന യാതൊരു പ്രകോപനവും ന്യായീകരണങ്ങളാകരുത്. മററു സ്വതന്ത്രരാജ്യങ്ങളിൽ നിന്ന ഭിന്നമായി, നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾ ഭരണക

---

48. Harijan, 28-7-1940, p, 227

49. To the Students, pp. 252—253 (1940 നവംബറിൽ വിദ്യാർത്ഥികളുടെ പഠിപ്പുമുടക്കത്തെ അപലപിച്ചുകൊണ്ടു പുറപ്പെടുവിച്ച രണ്ടാമത്തെ പ്രസ്താവനയിൽ നിന്ന്.)

ത്താക്കളാൽ നിയന്ത്രിതങ്ങളാണ്. അവരിൽനിന്നു വിമുക്തമാകാൻ രാഷ്ട്രം സമരംചെയ്യുകയുമാണ്. അതുകൊണ്ടു ഭരണാധികാരികൾ ആവിഷ്ക്കരിച്ചതും നിയന്ത്രിക്കുന്നതുമായ വിദ്യാഭ്യാസം ലഭിക്കുന്നതിനു വിദ്യാർത്ഥികൾ കൊടുക്കേണ്ട വില ആത്മസമ്മർദ്ദനമാണ്. അവക്ക് ഒരേസമയം അപ്പം വച്ചുകൊണ്ടിരിക്കാനും അതു തിന്നാനും സാദ്ധ്യമല്ല. വിദ്യാലയങ്ങളും കലാശാലകളും നല്ലനന്ന വിദ്യാഭ്യാസം തങ്ങൾക്കു സിദ്ധിക്കണമെന്ന് അവർ ആഗ്രഹിക്കുന്നുവെങ്കിൽ— അവർ അങ്ങനെ ആഗ്രഹിക്കുന്നുണ്ടെന്നു സ്പഷ്ടമാണ്— ആ സ്ഥാപനങ്ങൾക്കുവേണ്ടി ആവിഷ്കൃതമായിരിക്കുന്ന ചട്ടങ്ങളും നിയമങ്ങളും അവർ അനുസരിക്കണം. അതുകൊണ്ട്, സ്ഥാപനങ്ങളുടെ തലവന്മാർ സമ്മതിച്ചില്ലെങ്കിൽ, രാഷ്ട്രീയപ്പണിമുടക്കങ്ങളും നടത്തരുത്. എന്നാൽ ഞാൻ ഒരു പോംവഴി നിർദ്ദേശിച്ചിട്ടുണ്ട്. സ്കൂളിലും കോളേജിലും ചെലവഴിക്കുന്നസമയം കഴിച്ചു പിന്നേയും വിദ്യാർത്ഥികൾക്കു ധാരാളം നേരം കിട്ടും. ആ സമയത്തേസംബന്ധിച്ചിടത്തോളം അവർ പൂർണ്ണാധികാരികളാണ്. അവക്കു യോഗങ്ങൾ വിളിച്ചുകൂട്ടാം; ഒരു ചിട്ടയനുസരിച്ചു ദേശീയ ലക്ഷ്യത്തോടു് അനുഭാവം പ്രകടിപ്പിക്കാം; വേണമെങ്കിൽ, ഘോഷയാത്രതന്നെനടത്താം. സിവിലാജ്ഞാലംഘനം നടത്താൻ നിർദ്ദിഷ്ടമായിട്ടുള്ള വ്യവസ്ഥകൾ അനുസരിച്ചും എന്റെ അനുമതിയോടുകൂടിയും അങ്ങനെ ചെയ്യാവുന്നതാണ്.

## 50

വിദ്യാലയങ്ങളിലേയും കലാശാലകളിലേയും കൊടികളേപ്പററി മാതൃകയായി കണക്കാക്കാവുന്ന രണ്ടെഴുത്തുകൾ എനിക്കു കിട്ടിയിട്ടുണ്ട്. ചില കുട്ടികൾ കോൺഗ്രസ്സ് കൊടി ഉയർത്തുന്നു; അതുകൊണ്ട് മററുള്ളവർ ലീഗുകൊടിയും ഉയർത്തുന്നു. രണ്ടും തെററാണ്. കോൺഗ്രസ്സ് കൊടി ഉയർത്തിയതോടുകൂടിയാണ് കുഴപ്പം ആരംഭിച്ചുവെന്ന് എന്റെ ലേഖകന്മാർ അറിയിക്കുന്നു. ഈ കൊടികൾ രണ്ടും അനുവദിച്ചിരുന്നുവെങ്കിൽ തൽക്കാലം ഒരു പക്ഷേ, ഒന്നും സംഭവിക്കയില്ലായിരുന്നു. ഇത്തരം കാര്യങ്ങളിൽ കുട്ടികൾ മുൻകൈ എടുക്കാതിരിക്കുകയെന്നതായിരുന്നു, അതുതന്നെയാണ്, ശരിയായ നില. കെട്ടിടങ്ങൾ അധികൃതരുടേതാണ്. കെട്ടിടങ്ങൾക്കുമുകളിൽ കൊടി പറപ്പിക്കണമോ വേണ്ടയോ, വേണമെങ്കിലേതുകൊടി എന്നു തീരുമാനിക്കേണ്ടതു് അവരാണ്. കുട്ടികൾതന്നെ നിയമം നടത്താനാണ് ഭാവമെങ്കിൽ, ഫലം കലാപവും കുഴപ്പവും തല തകർക്കലുമാവും. ഇതു് തനി ആഭാസവും ആക്കം ഗുണം ചെയ്യാത്തതുമാവും. വിദ്യാലയങ്ങളും കലാശാലകളും സാമുദായികമായ പിളർപ്പുകൾ നികത്തുന്നതിനുള്ള സ്ഥാപ

50. Harijan, 17-2-1946, p. 15

നങ്ങളാവണം, ഭിന്നിപ്പുകൾ വദ്ധിപ്പിക്കാനുള്ള കേന്ദ്രങ്ങളാക രുതു്. ബാലികാബാലന്മാർ പഠിപ്പുകാലത്തു് അപ്പടക്കം പഠി ക്കുന്നില്ലെങ്കിൽ, അവരുടെ വിദ്യാഭ്യാസത്തിനു ചെലവിടുന്ന പണവും സമയവും തികച്ചുമൊരു ദേശീയനഷ്ടമാണു്. ലാഹോർ സംഭവത്തിൽനിന്നുമുണ്ടായ ഒരു നല്ലകാര്യം, മൗലാനാസാഹേബ് അബുൾകലാം ആസാദ് സമയത്തിനു് ഇടപെട്ടു് കുട്ടികൾ കോൺഗ്രസ്സ്പതാക ഉയർത്തിയതു തെററാണെന്നു വിധിച്ചു എന്നതാണു്.

## 51

കുട്ടികൾക്കു് കക്ഷിരാഷ്ട്രീയമരുതു്. അവർ എല്ലാത്തരം പുസ്തകങ്ങളും വായിക്കുന്നപോലെ എല്ലാ കക്ഷികളും പറയുന്നതു കേൾക്കാം. പക്ഷേ, അവരുടെ കൃത്യം എല്ലാററിൻേറയും സത്യാം ശങ്ങൾ ഉൾക്കൊള്ളുകയും ബാക്കിയുള്ളതു തള്ളിക്കളയുകയുമാണു്. അവക്കു സ്വീകരിക്കാവുന്ന ഒരേയൊരു സമർഹമായ നിലപാടു് അതാണു്.

അവർ ഒരിക്കലും പഠിപ്പുമുടക്കത്തിലേർപ്പെടരുതെന്നു് ഞാൻ ഒരിക്കലും പറഞ്ഞിട്ടോ വിവക്ഷിച്ചിട്ടോ ഇല്ല.

## 52

''നമ്മൾ പ്രാർത്ഥനാവേളയിലെങ്കിലും, ദൈവവുമായുള്ള ബന്ധം പുതുക്കാൻ ഒന്നിച്ചുചേരണം. നമ്മൾ ഹിന്ദുക്കളോ മുസൽ മാന്മാരോ, പാഴ്സികളോ, ക്രിസ്ത്യാനികളോ, സിക്കുകാരോ ആരായാലും എല്ലാവരും ഒരേ ദൈവത്തോടു് പ്രാർത്ഥിക്കുന്നു. കൂട്ടപ്രാർത്ഥന പൊതുവായ ആരാധനയിലൂടെ അവശ്യമായ മാനു ഷികൈക്യം സ്ഥാപിക്കലാണു്. സംഘംചേർന്നു രാംധുൻ ആല പിക്കലും താളമടിക്കലും അതിൻെറ ബാഹ്യപ്രകടനങ്ങൾ മാത്ര മാണു്. അവ ഒരു യാന്ത്രികപ്രവർത്തനമല്ല, യഥാർത്ഥത്തിൽ ആയിരിക്കേണ്ടതുപോലെ ആഭ്യന്തരമായ ഐക്യത്തിൻെറ ഒരു മാറെറാലിയാണു് അവയെങ്കിൽ, ഒരു ശക്തിയും മാധുര്യത്തി ൻേറയും സൗരഭ്യത്തിൻേറയുമായ ഒരന്തരീക്ഷവും അവ സൃഷ്ടിക്കും. ഇതു് സാക്ഷാൽക്കരിക്കേണ്ടതായിട്ടിരിക്കുന്നതേയുള്ളു.''

ഗാന്ധിജി തുടർന്നു: ''പോലീസിലും പട്ടാളത്തിലും ശാരീ രികവ്യായാമവും ആയുധാഭ്യാസപരിശീലനവും അച്ചടക്കത്തിൻെറ അവശ്യഭാഗമാണു്. പട്ടാളപരിശീലനത്തിൽ അടിവെച്ചു മാർച്ചു

51. To the Students, P. 254 (26-1-1941-ൽ അഖിലേന്ത്യാ വിദ്യാർത്ഥിഫെഡറേഷൻ സെക്രട്ടറിക്കു് അയച്ച ഒരു കത്തിൽനിന്നു്.)

52. Harijan, 3-3-1946, P. 25

ചെയ്യുന്നതും, കൂട്ടത്തിലുള്ള ചലനങ്ങൾ ക്രമമായും നിശ്ശബ്ദമായും നിരപ്പായും നിർവ്വഹിക്കുന്നതും ഉൾപ്പെടുന്നു. ദേഹവ്യായാമവും ആയുധാഭ്യാസപരിശീലനവും സൈനികമായ അച്ചടക്കത്തിന്റെ ഒരു ഭാഗമായിരിക്കുന്നതുപോലെ, സംഘംചേർന്ന രാംധുൻപാടലും താളംപിടിക്കലും അഹിംസയ്ക്കാവശ്യമായ അച്ചടക്കത്തിന്റെ അംശമാണ്.'' തന്റെ ഉപദേശം ഫലപ്രദമാവണമെങ്കിൽ, അതു് അവരുടെ ബുദ്ധിയേയല്ലാ, ഹൃദയത്തെത്തന്നെ സ്പർശിക്കണമെന്നു് അദ്ദേഹം ഏതായാലും മുന്നറിയിപ്പു നൽകി. ശുഷ്കമായ ബുദ്ധിമാത്രം അവരെ അധികദൂരം നയിക്കുകയില്ല.

## 53

ബഹുജനങ്ങൾ സ്വാതന്ത്ര്യത്തിന്റെ ആനന്ദം അനുഭവിക്കണമെങ്കിൽ, അവർ ആദ്യം സ്വമേധയാ അച്ചടക്കം പാലിക്കുന്നതിന്റെ രഹസ്യം പഠിക്കണം. അല്ലെങ്കിൽ, വരാനിരിക്കുന്ന അധികാരശക്തികൾ അവരുടെമേൽ അച്ചടക്കം അടിച്ചേല്പിക്കേണ്ടിവരും. അതു സ്വാതന്ത്ര്യമായിരിക്കയില്ല, അതിന്റെ നിഷേധമാവും. ഓരോ ജനതയ്ക്കും അവരർഹിച്ച ഭരണം കിട്ടിയിട്ടുണ്ടു്. അവർ തെമ്മാടിത്തം കാണിക്കാൻ തുടങ്ങിയാൽ, ഗവണ്മെന്റും ഉദ്യോഗസ്ഥന്മാരും നിയമസമാധാനത്തിന്റെ പേരിൽ അതു തന്നെ ചെയ്യും. ഫലം സ്വാതന്ത്ര്യമോ സ്വാശ്രയമോ ആയിരിക്കയില്ല, അരാജകത്വങ്ങളുടെ ഒരു ബലപരീക്ഷയാവും. ഓരോന്നും മറ്റേതിനെ നിരോധിച്ചുനിർത്താൻ ശ്രമിച്ചുകൊണ്ടിരിക്കും. സ്വമേധയാ ഉള്ള അച്ചടക്കമാണു് സമൂഹസ്വാതന്ത്ര്യത്തിനു് ആദ്യം വേണ്ടതു്. ജനങ്ങൾ നന്നായി പെരുമാറുന്നവരായാൽ, ഗവണ്മെന്റുദ്യോഗസ്ഥന്മാർ അവരുടെ യഥാർത്ഥസേവകരാവും. അല്ലെങ്കിൽ അവർ ജനങ്ങളുടെ കഴുത്തിൽക്കയറി സവാരിചെയ്യും. അതിൽ കുറച്ചൊരു ന്യായീകരണത്തിന്റെ ഛായയും ഇല്ലാതില്ല. ബുവർസമരകാലത്തു് ആയിരക്കണക്കിനു പട്ടാളക്കാർ, ഇടതിങ്ങിയ ഉഷ്ണമേഖലാരാജ്യങ്ങളിലൂടെ, നട്ടപ്പാതിരയ്ക്കു്, കൂരാക്കൂരിരുട്ടിൽ, ശത്രു തങ്ങളുടെ ചലനങ്ങളറിയരുതെന്നുവെച്ചു് ഒരു തീപ്പെട്ടിക്കോൽപോലും കത്തിക്കാതെ, നിശ്ശബ്ദം അടിവെച്ചു പോകുന്നതു ഞാൻ കണ്ടിട്ടുണ്ടു്. തികച്ചും നിശ്ശബ്ദമായും ഒത്തുചേർന്നും ഒരാളെന്നപോലെയാണു് ആ പട്ടാളസംഘം മുഴുവൻ നീങ്ങിയതു്. സ്വാതന്ത്ര്യത്തിലേക്കു് അടിവെച്ചു മുന്നേറുമ്പോൾ അച്ചടക്കത്തിനുള്ള ആവശ്യം തീർച്ചയായും കൂടുതലുണ്ടു്. അതില്ലെങ്കിൽ, ഭൂമിയിൽ ദൈവത്തിന്റെ രാജ്യം സൃഷ്ടിക്കുകയെന്നർത്ഥമായ രാമരാജ്യം വെറുമൊരു ശൂന്യസ്വപ്നമാവും.

---

53. Harijan, 18-8-1946 (To the Students, pp. 262—263)

## 54

അവർ (വിദ്യാൎത്ഥികൾ) സജീവരാഷ്ട്രീയം ഉപേക്ഷിക്കണം. എല്ലാ കക്ഷികളും വിദ്യാൎത്ഥിലോകത്തെ തങ്ങളുടെ ആവശ്യത്തി നുപയോഗിച്ചിട്ടുണ്ടെന്നതു് ഒരു ഭാഗികമായ വളർച്ചയുടെ ലക്ഷ ണമാണു്. തങ്ങളുടെ അടിമത്തത്തെ മുറുകെപ്പിടിക്കുന്ന ഒരടിമ വൎഗ്ഗത്തിൻെറ സൃഷ്ടി വിദ്യാഭ്യാസത്തിൻെറ ഉദ്ദേശ്യമായിരുന്നകാ ലത്തു്, ഒരുപക്ഷേ, ഇതു് അനിവാര്യമായിരുന്നിരിക്കാം. ആ പണി അവസാനിച്ചിരിക്കുന്നുവെന്നു് ഞാൻ വിശ്വസിക്കുന്നു. വിദ്യാൎത്ഥികൾ ആദ്യമായി ചെയ്യേണ്ടതു് ഒരു സ്വതന്ത്രരാജ്യത്തെ കുട്ടികൾക്കു സിദ്ധിക്കേണ്ട വിദ്യാഭ്യാസമെന്തെന്നാലോചിക്കുക യാണു്. ഇന്നത്തെ വിദ്യാഭ്യാസം അത്തരത്തിലുള്ളതല്ലെന്നു വ്യ ക്തമാണു്. അത്തരത്തിലുള്ളതെങ്ങനെയിരിക്കണമെന്ന പ്രശ്ന ത്തിലേക്കു് ഞാൻ കടക്കേണ്ടതില്ല. അതു് യൂനിവേഴ്സിററി സെനററുകളിലെ ഏതാനും പ്രായംചെന്നവരുടെ കൎത്തവ്യമാണെന്നു കരുതി, വിദ്യാർത്ഥികൾ സ്വയം വഞ്ചിതരാവരുതെന്നേയുള്ളു. അവർ ചിന്താശക്തി ഉത്തേജിപ്പിക്കണം. പഠിപ്പുമുടക്കംകൊണ്ടും മററും ഈ സ്ഥിതി ബലാൽ കൈവരുത്താമെന്നു് ഒരു വിദൂര സൂചനപോലും ഞാൻ കൊടുക്കുന്നില്ല. സൃഷ്ടിപരവും ഉദ്ദീപ കവുമായ വിമർശനങ്ങൾവഴി അവർ അനുകൂലമായ പൊതുജനാ ഭിപ്രായം സൃഷ്ടിക്കേണ്ടിയിരിക്കുന്നു. പഴയ പാരമ്പര്യത്തിൽ വളർന്നുവന്നവരായതുകൊണ്ടു് സെനററംഗങ്ങൾ പതുക്കെമാത്രമേ നീങ്ങുകയുള്ളു. അവരെ യഥാൎത്ഥത്തിൽ മാനസികമായ ഉദ്ദീപനം വഴിക്കേ പ്രവൎത്തിപ്പിക്കാനാവൂ.

ഒരു വിദ്യാർത്ഥിയുടെ ജീവിതത്തെ ഒരു സന്യാസിയുടെ ജീവിതത്തോടു് ഉചിതമായിത്തന്നെ ഉപമിച്ചിട്ടുണ്ടു്. ലഘുജീ വിതത്തിൻേറയും ഉന്നതചിന്തയുടേയും മൂർത്തീകരണമാവണം അയാൾ. അയാൾ അച്ചടക്കത്തിൻെറ അവതാരമാവണം. അയാ ളുടെ ആനന്ദം പഠനത്തിൽനിന്നു കിട്ടുന്നതാകണം. പഠനം വി ദ്യാർത്ഥി കൊടുത്തുതീർക്കേണ്ട ഒരു നികുതിഭാരമാണെന്ന നില മാറുമ്പോൾ അതു് അയാൾക്കു് യഥാർത്ഥത്തിൽ ആനന്ദപ്രദമാ വുകതന്നെ ചെയ്യും. ഒരു വിദ്യാർത്ഥി ജ്ഞാനത്തിൽനിന്നു കൂടു തൽ ജ്ഞാനത്തിലേക്കു പ്രയാണം ചെയ്യുന്നതിനേക്കാൾ വലിയ ആനന്ദമെന്താണു്?

## 55

വിദ്യാർത്ഥികൾ ഭാവിയുടെ രചയിതാക്കളാണു്. അവരെ വിഭജിച്ചു നിൎത്താൻ വയ്യ. വിദ്യാർത്ഥികൾക്കു് നല്ല പൗരന്മാ

54. Harijan, 17-8-1947 (To the Students, P. 266)
55. Harijan, 17-8-1947 (To the Students, P. 265)

രാവാൻ സാധിക്കത്തക്കവണ്ണം അവർ സ്വയം ചിന്തിക്കുകയാകട്ടെ, നേതാക്കൾ അവരെ അവരുടെ പാഠങ്ങളിൽ ശ്രദ്ധിക്കാനായി വിടുകയാകട്ടെ ഉണ്ടായിട്ടില്ലെന്നു കാണുന്നതിൽ ഞാൻ വ്യസനിക്കുന്നു. വിദേശഭരണത്തോടെയാണ് ഈ കെട്ടുളിയൽ ആരംഭിച്ചതു്. അതിൻെറ പരമ്പരാവകാശികളായ നാം ഭൂതകാലത്തിൻെറ തെററുകൾ തിരുത്താൻ മിനക്കെട്ടിട്ടില്ല. ഇതിനും പുറമെ, വിവിധ രാഷ്ട്രീയവിഭാഗക്കാർ വിദ്യാർത്ഥികളെ മത്സ്യക്കൂട്ടങ്ങളേപ്പോലെ, വലവീശിപ്പിടിക്കാൻ നോക്കിയിട്ടുമുണ്ടു്. വിദ്യാർത്ഥികളാകട്ടെ, വിഡ്ഢിത്തംകൊണ്ടു്, തങ്ങളെപ്പിടിക്കാനായി വീശിയ വലയിലേക്കു് പാഞ്ഞുചെല്ലുകയും ചെയ്തു.

അതുകൊണ്ടു്, ഏതു വിദ്യാർത്ഥിസംഘടനയ്ക്കായാലും, ചെയ്യാനുള്ളതൊരു ഭഗീരഥപ്രയത്നമാണു്. എന്നാൽ കർത്തവ്യത്തിൽനിന്നു വലിഞ്ഞുമാറാത്ത ഒരു വീരാത്മാവു് അവർക്കിടയിലുണ്ടാകണം. അവരെ ഒന്നായി തുന്നിച്ചേർക്കുകയെന്നതാവണം ഉദ്ദേശ്യം. സജീവരാഷ്ട്രീയത്തിൽനിന്നു വിട്ടുപോരാൻ പഠിച്ചില്ലെങ്കിൽ, അവർക്കിതു ചെയ്യാൻ സാധിക്കുകയില്ല. പരിഹാരമാവശ്യമുള്ള വിവിധ പ്രശ്നങ്ങൾ പഠിക്കുകയാണു് വിദ്യാർത്ഥിയുടെ കർത്തവ്യം. പഠിപ്പു പൂർത്തിയാക്കിയതിനുശേഷം അയാൾക്കു് പ്രവർത്തിക്കാനുള്ള സമയം വരുന്നു.

## 56

സുസംഘടിതമായ ഒരു വിദ്യാർത്ഥിസംഘടനയുണ്ടെങ്കിൽ, അതിനു് സുശക്തമായൊരു സേവനോപാധിയാവാൻ കഴിയും. അവയുടെ ലക്ഷ്യം ഒന്നേ ആവാൻ പാറൂ: അതൊരിക്കലും ആദായകരമായ ഒരു ജീവിതോപായം കണ്ടെത്തലാവില്ല; പ്രത്യുത, മാതൃഭൂമിയെ സേവിക്കാനുള്ള യോഗ്യത സമ്പാദിക്കലായിരിക്കും. അവർ ഇങ്ങനെ ചെയ്താൽ, അവരുടെ അറിവു് ഒരു മഹൗന്നത്യത്തിലെത്തും. പ്രക്ഷോഭണം പഠിത്തം പൂർത്തിയാക്കിയവർക്കുമാത്രമുള്ളതാണു്. പഠിക്കുമ്പോൾ, അറിവുവർദ്ധിപ്പിക്കുക മാത്രമാവണം വിദ്യാർത്ഥികളുടെ പ്രവൃത്തി. ഇന്നു നിർദ്ദേശിക്കപ്പെടുന്ന വിദ്യാഭ്യാസം, ഭാരതത്തിലെ ബഹുജനങ്ങളെ അടിസ്ഥാനമാക്കിനോക്കുമ്പോൾ, വിനാശകരമാണു്. ഇന്നത്തെ വിദ്യാഭ്യാസംകൊണ്ടു് രാജ്യത്തിനു് അല്പം ഗുണമുണ്ടായിട്ടുണ്ടെന്നു കാണിക്കാൻ കഴിയും. ഞാൻ അതു് ഉപേക്ഷണീയമാംവണ്ണം നിസ്സാരമായിക്കരുതുന്നു. ആരും അതിനാൽ വഞ്ചിതരാകാതിരിക്കട്ടെ അതിൻെറ പ്രയോജനക്ഷമതയുടെ അമ്ലപരീക്ഷണം ഇതാണു്: ഭക്ഷണത്തിൻേറയും വസ്ത്രത്തിൻേറയും ഉൽപ്പാദനത്തിനു് അതു്, യഥാർത്ഥത്തിൽ

56 Harijan, 7-9-1947 (To the Students, pp. 270—271)

ചെയ്യേണ്ടതുപോലെ, വല്ല ഫലപ്രദമായ സംഭാവനയും നൽകുന്നുണ്ടോ? ഇന്നത്തെ ബോധമില്ലാത്ത കൊലപാതകങ്ങൾക്ക് ഉപശാന്തിയുണ്ടാക്കുന്നതിൽ വിദ്യാർത്ഥിലോകം എന്തു പങ്കാണ് വഹിക്കുന്നത്? ഒരു രാജ്യത്തെ വിദ്യാഭ്യാസമെല്ലാംതന്നെ ആ രാജ്യത്തിന്റെ ഉൽക്കർഷത്തെ വ്യക്തമായും തഥരിപ്പിക്കുന്നതായിരിക്കണം. ഇന്ത്യയിലെ വിദ്യാഭ്യാസം ആ ഉദ്ദേശ്യം നിറവേററിയിട്ടില്ലെന്ന വാസ്തവം ആരാണ് നിഷേധിക്കുക? അതുകൊണ്ടു് സംഘടനയുടെ ഒരു ഉദ്ദേശം, ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ ന്യൂനതകൾ കണ്ടുപിടിച്ച്, ആ ന്യൂനതകൾ സംഘടനാംഗങ്ങളിൽനിന്നെങ്കിലും കഴിയുന്നത്ര അകററുകയാണ്. തങ്ങളുടെ ശരിയായ പെരുമാററംകൊണ്ടു്, അവക്ക് വിദ്യാഭ്യാസത്തിന്റെ തലവന്മാരെ തങ്ങളുടെ അഭിപ്രായഗതിയിലേക്കു് മാനസാന്തരപ്പെടുത്തിക്കൊണ്ടുവരാൻ കഴിയും. അങ്ങനെ ചെയ്യുന്നുവെങ്കിൽ അവരൊരിക്കലും കക്ഷിരാഷ്ട്രീയത്തിൽ കുടുങ്ങുകയില്ല. പരിഷ്കരിച്ച പദ്ധതിയിൽ സൃഗ്ഗാത്മകപരിപാടികൾക്ക് സ്വാഭാവികമായും അവയർഹിക്കുന്ന സ്ഥാനമുണ്ടാവും. അവരുടെ പ്രവർത്തനം രാജ്യത്തെ രാഷ്ട്രീയപ്രവർത്തനങ്ങളെ, പരോക്ഷമായി, ദൂഷണബുദ്ധിയിൽനിന്നു വിമുക്തമാക്കും.

* ഇനി ആദ്യത്തെ ചോദ്യത്തെക്കുറിച്ച്: രാജ്യത്തിന്റെ സ്വാതന്ത്ര്യസമരകാലത്തെ വിദ്യാർത്ഥികളുടെ പഠനത്തിന്റെകാര്യത്തിൽ ഞാൻ പറഞ്ഞതു തീരെ വിസ്മരിക്കപ്പെട്ടിരുന്നുവെന്നു വ്യക്തമാണ്. സ്കൂളുകളിലും കോളേജുകളിലും പഠിക്കുമ്പോൾത്തന്നെ രാഷ്ട്രീയപ്രവർത്തനത്തിനുവേണ്ടി സ്വയം സമർപ്പിക്കാൻ ഞാൻ വിദ്യാർത്ഥികളെ ക്ഷണിച്ചില്ല. അഹിംസാത്മകമായ നിസ്സഹകരണമാണ് ഞാൻ ഉപദേശിച്ചതു്. അവർ ഈ വിദ്യാഭ്യാസസ്ഥാപനങ്ങളിൽനിന്നു് ഒഴിഞ്ഞുപോയി സ്വാതന്ത്ര്യസമരത്തിലേക്കു് എടുത്തുചാടണമെന്നു് ഞാൻ അഭിപ്രായപ്പെടുകയുണ്ടായി. ദേശീയസർവ്വകലാശാലകളേയും ദേശീയവിദ്യാലയങ്ങളേയും കലാശാലകളേയും ഞാൻ പ്രോത്സാഹിപ്പിക്കുകയുണ്ടായി. നിർഭാഗ്യവശാൽ നമ്മുടെ വിദ്യാലയങ്ങളിലും കലാശാലകളിലും നൽകപ്പെട്ടിരുന്ന വിദ്യാഭ്യാസത്തിന്റെ കെണി വിദ്യാർത്ഥികൾക്കു പുറത്തുകടക്കാൻ വയ്യാത്തവിധം സുശക്തമായിരുന്നു. ഒരുപിടി ആളുകൾക്കേ അതിൽനിന്നു വിടുതിനേടാൻ സാധിച്ചുള്ളു. അപ്പോൾ, ഞാൻ വിദ്യാർത്ഥികളെ രാജ്യത്തെ രാഷ്ട്രീയത്തിലേക്കിറക്കിയെന്നു പറയുന്നതു ശരിയല്ല. മാത്രമല്ല, ദക്ഷിണാഫ്രിക്കയിൽ 20 കൊല്ലം നാടുവിട്ടു താമസിച്ച ശേഷം, 1915-ൽ ഞാൻ രാജ്യത്തു തിരിച്ചുവന്ന കാലത്തു് വിദ്യാ

* ''വിദ്യാർത്ഥികളെ ആദ്യമായി രാഷ്ട്രീയത്തിലേക്കു വലിച്ചിറക്കിയത് ഗാന്ധിജി അല്ലേ?''

ൎത്ഥികൾ, പഠനത്തിലേർപ്പെട്ടിരിക്കേതന്നെ, രാഷ്ട്രീയജീവിതത്തിലേക്കു് ആകർഷിക്കപ്പെട്ടിരുന്നു. ഒരുപക്ഷേ, വേറെ വഴിയില്ലായിരുന്നിരിക്കാം. രാജ്യത്തെ അടിമത്വത്തിൽനിന്നു സ്വതന്ത്രമാക്കാൻ പററിയതരത്തിലുള്ള രാഷ്ട്രീയപ്രവൎത്തനത്തിൽ ആർക്കും ഏർപ്പെടാൻ വയ്യാത്തതരത്തിലായിരുന്നു നമ്മുടെ വിദേശഭരണാധികാരികൾ നാട്ടിലെ ജീവിതത്തെ ആകെ രൂപപ്പെടുത്തിയിരുന്നതു്. വിദേശഭരണാധികാരികൾ ഈ രാജ്യത്തെ ചെറുപ്പക്കാരുടെ വിദ്യാഭ്യാസം ആവിഷ്ക്കരിക്കുകയും നിയന്ത്രിക്കുകയും ചെയ്തിരുന്നതു് അവർ തങ്ങളുടെ നിയന്ത്രണത്തിൽ നില്ക്കുകയും, ജനലക്ഷങ്ങൾ താരതമ്യേന അന്ധകാരത്തിൽ കഴിയുകയും ചെയ്യത്തക്കവണ്ണം ആയിരുന്നു. വിദേശനിയന്ത്രണം കഴിയുന്നത്ര സ്ഥിരമായി നിർത്താൻ ഉപയോഗിച്ച വഴിയിതായിരുന്നു. തന്മൂലം വിദേശഭരണാധികാരികളുടെ നിയന്ത്രണത്തിൻകീഴിലുള്ള വിദ്യാലയങ്ങൾക്കും കലാശാലകൾക്കും പുറത്തുള്ളവരായി രാജ്യസ്നേഹമുള്ള പ്രവർത്തകരെ കാണാനിടയുണ്ടായിരുന്നില്ല. ഈ വൈദേശികവിദ്യാഭ്യാസം ഏതു പരിധിവരെ ദുരുപയോഗപ്പെടുത്തിയിരുന്നു എന്ന കാര്യം ഇവിടെ ചിന്തിക്കേണ്ടതില്ല.

## 57

ഒമ്പതാംതീയതി നടക്കാൻപോകുന്ന വിദ്യാൎത്ഥിപ്പണിമുടക്കം കമ്മ്യൂണിസ്ററു വിദ്യാർത്ഥികൾ സംഘടിപ്പിച്ചതാണ്, കോൺഗ്രസ്സ് വിദ്യാർത്ഥികൾ സംഘടിപ്പിച്ചതല്ല, എന്നു വ്യക്തമാക്കിക്കൊണ്ടു ചില വിദ്യാർത്ഥികൾ എഴുതിയ ഒരു കത്തിനെ ഗാന്ധിജി പരാമർശിച്ചു. നിർദ്ദിഷ്ടമായ പണിമുടക്കിൽനിന്നു വിട്ടുനില്ക്കുന്ന കോൺഗ്രസ്സുകാരായ വിദ്യാർത്ഥികളെ അഭിനന്ദിക്കുന്നതോടൊപ്പം തന്നെ, താൻ ഇത്തരം പഠിപ്പുമുടക്കങ്ങളെപ്പററി മുൻകൂട്ടിപ്പറഞ്ഞ അഭിപ്രായം — വിദ്യാർത്ഥികൾക്കു കക്ഷിരാഷ്ട്രീയമരുതു് എന്ന അഭിപ്രായം — ആവർത്തിക്കുകയും ചെയ്യുന്നു എന്നു് ഗാന്ധിജി പറഞ്ഞു. വിദ്യാൎത്ഥികൾക്കിടയ്ക്കു് സോഷ്യലിസ്റ്റ്, കോൺഗ്രസ്സ്, കമ്മ്യൂണിസ്റ്റ് തുടങ്ങിയ വിഭാഗങ്ങൾ ഉണ്ടാവരുതു്. കഴിയുന്നത്ര അറിവു സംഭരിക്കാൻ ദൃഢനിശ്ചയം ചെയ്ത വിദ്യാർത്ഥികളാവണം അവർ, ആദ്യമായും അവസാനമായും. ആ അറിവു നേടുന്നതു തന്നെ ജനസേവനത്തിനാവണം, ഉദ്യോഗലബ്ധിക്കാവരുതു്.

## 58

പ്രൊഫസർമാർക്കും അദ്ധ്യാപകന്മാർക്കും വിദ്യാർത്ഥികൾക്കിടയ്ക്കു സ്വാധീനമുണ്ടാകണമെങ്കിൽ, അവർ വിദ്യാർത്ഥികളുടെ പ്രവൎത്തനങ്ങളും ആഗ്രഹങ്ങളുമായി താദാത്മ്യം പ്രാപിക്കണം— അവ അനാരോഗ്യകരമോ, സദാചാരവിരുദ്ധമോ അല്ലാത്തിടത്തോളം.

57. Harijan, 18-1-1948 (Towards New Education, P. 86)
58. Harijan, 6-10-1940, P. 316

## 59

തെററുപററുക മനുഷ്യസാധാരണമാണ്. എല്ലാവക്കും അവരവരുടേതായി നല്ലതും ചീത്തയുമായ അംശങ്ങളുണ്ട്. നമ്മാം തെററുകാരാണെങ്കിൽപ്പോലും, കയ്പേറിയതും പലപ്പോഴും അന്യായവുമായ വിമർശനത്തെ നമ്മാം വെറുക്കാറുണ്ടെന്നതു് മനുഷ്യസ്വഭാവമാണ്. എന്നാൽ സ്നേഹത്തോടുകൂടി നമ്മുടെ തെററു് ഒരാറം ചൂണ്ടിക്കാണിച്ചാൽ, ഒരുപക്ഷേ, അതു ശ്രദ്ധിക്കാൻ തയാറായെന്നുവരാം.

## 60

വിശ്വാസമില്ലാത്ത അച്ചടക്കം കാപട്യമാണ്. വിശ്വാസമാണ് ലോകത്തിൽ എല്ലാ അച്ചടക്കവും ഉണ്ടാക്കുന്നതു്.

## 61

റൗലത്ത് ആക്റ്റ് പ്രക്ഷോഭണകാലത്തു് വിദ്യാർത്ഥികറംക്ക സംഭവിച്ചതു് ഇപ്പോറം ആവർത്തിക്കുകയാണ്. ആ വിലപ്പെട്ട കാലത്തു് ഒരു വിദ്യാർത്ഥി കോളേജിൽനിന്നും ബഹിഷ്കൃതനായതുകൊണ്ട്, തനിക്കു് ആത്മഹത്യചെയ്യാൻ തോന്നുന്നുവെന്ന് എനിക്കു് എഴുതുകയുണ്ടായി. ഇപ്പോറം ഒരു വിദ്യാർത്ഥി എഴുതുന്നു:

....എന്ന സ്ഥലത്തെ വിദ്യാർത്ഥികറം മാതാവിന്റെ ആഹ്വാനം ശ്രവിക്കുകയും അനുസരിക്കുകയും ചെയ്തു. ഞങ്ങറം 3—ാം തീയതി ഹർത്താലാചരിച്ചു. ഞങ്ങളുടെ ഈ ധീരമായ പ്രവർത്തിക്കു് ഞങ്ങളിൽ ഓരോരുത്തക്കും 2ക. വീതം പിഴയിട്ടിരിക്കുകയാണ്. സാധുവിദ്യാർത്ഥികറംക്കു് സൗജന്യങ്ങളും അദ്ധസൗജന്യങ്ങളും വിദ്യാർത്ഥിവേതനങ്ങളും നഷ്ടപ്പെടുകയാണ്. ദയവായി പ്രിൻസിപ്പാറംക്കെഴുതുകയോ യങ് ഇന്ത്യവഴി അദ്ദേഹത്തെ ഉപദേശിക്കുകയോ ചെയ്യുക. അദ്ദേഹത്തോടു പറയുക, ഞങ്ങറം കുററവാളികളല്ലാ, ഞങ്ങറം കുററങ്ങളൊന്നും ചെയ്തിട്ടില്ല എന്ന്. ഞങ്ങറം മാതാവിന്റെ ആഹ്വാനം ചെവിക്കൊള്ളുകയും അനുസരിക്കുകയും, അവരെ അവമാനത്തിൽനിന്നു രക്ഷിക്കാൻ ആവതും ശ്രമിക്കുകയും ആണു ചെയ്തതെന്നു് അദ്ദേഹത്തോടു പറയുക. ഞങ്ങറം ഭീരുക്കളല്ലെന്നും പറയുക. ഞങ്ങളെ സഹായിക്കാൻ ദയവായി മുന്നോട്ടുവരിക.''

പ്രിൻസിപ്പാറംക്കു് എഴുതണമെന്ന ഉപദേശം എനിക്കു് മനസ്സിലാക്കാൻ കഴിയുന്നില്ല. അദ്ദേഹത്തിനു് ജോലി നഷ്ടപ്പെടാതിരിക്കണമെങ്കിൽ, എന്തെങ്കിലും അച്ചടക്കനടപടി സ്വീകരി

59. Harijan, 13-10-1940, p. 317
60. Harijan, 8-9-.1940 P. 278
61. Young India, 16-2-1928 (To the Students, pp. 133—134)

ക്കേണ്ടിവരും എന്നു ഞാൻ വിചാരിക്കുന്നു. വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഗവർമ്മെൻറിൻെറ രക്ഷാധികാരത്തിൻകീഴിൽ ഇരിക്കുന്നിടത്തോളംകാലം അവ ഗവർമ്മെൻറിൻെറ സഹായത്തിനായി ഉപയോഗിക്കപ്പെടും. ഗവർമ്മെൻറിനെതിരായ ജനകീയ നടപടികളെ പിന്താങ്ങുന്ന അദ്ധ്യാപകരും വിദ്യാർത്ഥികളും അതിൻെറ ഭവിഷ്യത്തു മനസ്സിലാക്കുകയും, പുറംതള്ളപ്പെടുകയെന്ന ആപത്തു നേരിടാൻ തയാറാവുകയും ചെയ്യണം. ദേശസ്നേഹിയുടെ നിലപാടിൽനിന്നു നോക്കുമ്പോൾ, വിദ്യാർത്ഥികൾ ജനങ്ങളോടുചേർന്നു നിന്നതു് ഉചിതവും ധീരവും ആയിരുന്നു. രാജ്യത്തിൻെറ ആഹ്വാനമനുസരിച്ചില്ലെങ്കിൽ, അവർ ദേശസ്നേഹരാഹിത്യത്തിൻേറയോ അതിലും താണ മനഃസ്ഥിതിയുടേയോ പേരിൽ അപരാധാരോപണത്തിനു വിധേയരായേനെ, ഗവർമ്മെൻറിൻെറ നിലപാടിൽനിന്നു നോക്കുമ്പോൾ, അവർ ചെയ്തതു തെററാണെന്നു സംശയമില്ല; അവർ സർക്കാരിൻെറ കഠിനമായ അപ്രീതി സമ്പാദിക്കുകയും ചെയ്തിരിക്കുന്നു. വിദ്യാർത്ഥികൾക്കു് തഞ്ചംപോലെ പ്രവർത്തിക്കാൻ നിർവ്വാഹമില്ല. അവർ ജനങ്ങൾക്കുവേണ്ടി പ്രവർത്തിക്കുകയാണെങ്കിൽ, തങ്ങളുടെ അദ്ധ്യയന ജീവിതം രാജ്യത്തിൻെറ താല്പര്യവുമായി പൊരുത്തപ്പെടാതെ വരുമ്പോൾ, അതു് ആ ഉദ്ദേശങ്ങൾക്കും അതിനായുള്ള ത്യാഗങ്ങൾക്കും താഴെയാണെന്നു കരുതേണ്ടിവരും. ഞാനിതു 1920—ൽ വ്യക്തമായി മനസ്സിലാക്കിയിട്ടുണ്ടു്. പിന്നീടുണ്ടായ അനുഭവം എൻെറ ആദ്യത്തെ ധാരണയെ ഉറപ്പിച്ചിട്ടുമുണ്ടു്. വിദ്യാർത്ഥിലോകത്തിനു് ഏററവും സുരക്ഷിതവും മാന്യവുമായ പ്രവൃത്തി, എന്തുവന്നാലും ഗവർമ്മെൻറുസ്കൂളുകളും കോളേജുകളും വിടുകയാണു്. അതല്ലെങ്കിൽ പിന്നെ ഏററവും നല്ല പ്രവൃത്തിജനങ്ങളും സർക്കാരും തമ്മിലൊരു മത്സരം വരുമ്പോൾ, വിദ്യാലയങ്ങളിൽനിന്നു പുറംതള്ളപ്പെടാൻ തയ്യാറായി നില്ക്കുകയാണു്. മററിടങ്ങളിലേപ്പോലെ അവർ ഗവർമ്മെൻറിനെതിരായുള്ള ലഹളയുടെ നേതാക്കളാകുന്നില്ലെങ്കിൽ, ചുരുങ്ങിയതു ദൃഢവിശ്വാസമുള്ള യഥാർത്ഥ അനുയായികളെങ്കിലും ആകണം. അനന്തരഫലങ്ങളെ അവർ അഭിമുഖീകരിക്കുന്നതു്, രാഷ്ട്രത്തിൻെറ ആഹ്വാനം അനുസരിച്ചുതന്നെ ധീരമായിട്ടായിരിക്കട്ടെ; അവർ തങ്ങളേത്തന്നെ അപമാനിക്കാതിരിക്കട്ടെ; തങ്ങളെ പുറംതള്ളിയ വിദ്യാലയങ്ങളിലേക്കും കലാശാലകളിലേക്കും വീണ്ടും പ്രവേശിക്കാൻ ശ്രമിച്ചു്, അവർ ആത്മാഭിമാനം അടിയറവെക്കാതിരിക്കട്ടെ. ആ ആഹ്വാനം അനുസരിച്ചതിലുള്ള ധൈര്യം ആദ്യത്തെ പരീക്ഷണത്തിൽത്തന്നെ തകർന്നുപോവുകയാണെങ്കിൽ, അതു് വെറുമൊരു വീരവാദമായി പരിഗണിക്കപ്പെടും.

62

ഇരുപതിൽപരം ദിവസങ്ങളായി അഹമ്മദാബാദിലെ ഗുജറാത്തു് കോളേജിലെ ഏതാണ്ടു് 700 വിദ്യാൎത്ഥികൾ നടത്തുന്ന പഠിപ്പുമുടക്കം വെറും പ്രാദേശികപ്രാധാന്യമുള്ള സംഭവമല്ലാതായിരിക്കുന്നു, തൊഴിലാളികളുടെ പണിമുടക്കുസമരംതന്നെ സാമാന്യം ചീത്തയാണു്. ന്യായപൂൎവ്വം പ്രഖ്യാപിച്ചതായാലും അല്ലെങ്കിലും വിദ്യാൎത്ഥികളുടെ പഠിപ്പുമുടക്കം അതിലും ചീത്തയാണു്. ഇതു കൂടുതൽ മോശമാണെന്നു പറയുന്നതു് ഇതുമൂലമുണ്ടാകാവുന്ന അനന്തരഫലങ്ങളും, ഇതിൽ ഉൾപ്പെട്ട കക്ഷിയുടെ പദവിയും മൂലമാണു്. തൊഴിലാളികളേപ്പോലെയല്ല വിദ്യാൎത്ഥികൾ; അവർ പഠിപ്പുള്ളവരാണു്. പഠിപ്പുമുടക്കംകൊണ്ടു് അവൎക്കു യാതൊരു സാമ്പത്തികതാല്പര്യവും സാധിക്കാനില്ല. തൊഴിലുടമകളേപ്പോലെ, വിദ്യാഭ്യാസസ്ഥാപനങ്ങളുടെ തലവന്മാൎക്കു വിദ്യാൎത്ഥികളുടെ താല്പര്യങ്ങൾക്കു വിരുദ്ധമായ താല്പര്യങ്ങൾ ഒന്നുമില്ല. മാത്രമല്ലാ, വിദ്യാൎത്ഥികൾ അച്ചടക്കത്തിന്റെ മൂൎത്തീഭാവങ്ങളാണെന്നാണു കരുതപ്പെടുന്നതു്. അതുകൊണ്ടു വിദ്യാൎത്ഥികളുടെ പഠിപ്പുമുടക്കുസമരത്തിനു വിദൂരസ്പൎശിയായ ഫലങ്ങളുണ്ടു്; അതു് അസാധാരണ സന്ദൎഭങ്ങളിലേ ന്യായീകരിക്കാനാവൂ.

പക്ഷേ, നല്ല ക്രമം പാലിക്കപ്പെടുന്ന സ്കൂളുകളിലും കലാശാലകളിലും പഠിപ്പുമുടക്കത്തിനുള്ള സന്ദൎഭം ദുൎല്ലഭമാകാമെങ്കിലും, വിദ്യാൎത്ഥികൾ പഠിപ്പുമുടക്കേണ്ടിവരുന്ന സന്ദൎഭങ്ങൾ സങ്കല്പിക്കാൻതന്നെ വയ്യെന്നുപറയാൻ നിവൃത്തിയില്ല. അങ്ങനെ, ഉദാഹരണത്തിനു്, ഒരു പ്രിൻസിപ്പാൾ,പൊതുജനാഭിപ്രായത്തിനു വിപരീതമായി, എല്ലാവൎക്കും ആഹ്ളാദിക്കാനുള്ള ഒരു ദിവസം രക്ഷാകൎത്താക്കളും അവരുടെ സ്കൂളിലോ കോളേജിലോ പോകുന്ന കുട്ടികളും ആഗ്രഹിക്കുന്നതുപോലെ ഒരു അവധിദിവസമായി അംഗീകരിക്കാൻ വിസമ്മതിക്കുകയാണെങ്കിൽ ആ ദിവസം വിദ്യാൎത്ഥികൾ പഠിപ്പുമുടക്കു് പ്രഖ്യാപിക്കുന്നതിനെ ന്യായീകരിക്കാൻ കഴിയും. വിദ്യാൎത്ഥികൾക്കു തങ്ങളുടെ നിലയേക്കുറിച്ചും രാജ്യത്തോടുള്ള സ്വന്തം ഉത്തരവാദിത്വത്തേക്കുറിച്ചും കൂടുതൽ ബോധമുണ്ടായിവരുംതോറും ഇന്ത്യയിൽ അത്തരം അവസരങ്ങൾ കൂടെക്കൂടെ ഉണ്ടാവും.

ഗുജറാത്തു് കോളേജിനെസംബന്ധിച്ചാണെങ്കിൽ, എനിക്കു തീരുമാനിക്കാൻ കഴിയുന്നിടത്തോളം, വിദ്യാൎത്ഥികൾക്കു പഠിപ്പുമുടക്കാൻ ധാരാളം കാരണങ്ങളുണ്ടായിരുന്നുവെന്നു പറയാതിരിക്കാൻ വയ്യ. ചില കേന്ദ്രങ്ങളിൽനിന്നു പറഞ്ഞുകേൾക്കുന്നപോലെ, ഏതാനും വികൃതികളായ വിദ്യാൎത്ഥികൾ കുത്തിപ്പൊക്കി

62. Young India, 24-1-1929 (To the Students, pp. 151—152)

ളതാണ പഠിപ്പുമുടക്കം എന്ന പറയുന്നതു തീരെ തെററാണ്. ഒരുപിടി കഴപ്പക്കാർക്ക് 700 കുട്ടികളെ രണ്ടാഴ്ചയിലധികംകാലം ഒന്നിച്ചു നിർത്താൻ കഴികയില്ല. ഇപ്പോഴത്തെ സ്ഥിതിക്ക് വിദ്യാർത്ഥികളെ ഉപദേശിക്കാനും നയിക്കാനും ഉത്തരവാദിത്വമുള്ള പൗരന്മാരുണ്ട്. ഇവരിൽ പ്രധാനി അനുഭവജ്ഞാനവും മിതസ്വഭാവവുമുള്ള റ്റ്രീഡറെന്ന പ്രസിദ്ധനായ ശ്രീ മാവ്ലങ്കറാണ്. അദ്ദേഹത്തിന്ന പ്രിൻസിപ്പാളുമായി അടുത്ത ബന്ധമുണ്ടായിരുന്നു; വിദ്യാത്ഥികളുടെ നിലപാട്ട തികച്ചും ശരിയാണെന്ന ഉദാരാഭിപ്രായക്കാരനുമാണ് അദ്ദേഹം.

വസ്തുതകൾ ചുരുക്കിപ്പറയാം: സൈമൺ കമ്മീഷൻ ബഹിഷ്കരണദിവസം, ഇന്ത്യയിലെങ്ങുമുള്ള മററു കുട്ടികളോടൊപ്പം ഇവരും കോളേജിൽ ഹാജരായില്ല. അവരുടെ അസാന്നിദ്ധ്യം അധികൃതർ അനുവദിച്ചതായിരുന്നില്ല. സാങ്കേതികാർത്ഥത്തിൽ കുട്ടികൾ ചെയ്തതു തെററാണ്. അവർ ഹാജരാകാതിരിക്കുന്നതിനുമുമ്പ്, ചുരുങ്ങിയതു്, അനുവാദത്തിന്ന് ഔപചാരികമായി ആവശ്യപ്പെടുകയെങ്കിലും ചെയ്യേണ്ടിയിരുന്നു. പക്ഷേ, ലോകത്തിലെല്ലായിടത്തും കുട്ടികൾ ഒരുപോലെയാണല്ലോ. എന്നാൽ, വിദ്യാർത്ഥികളുടെ ഉണർത്തപ്പെട്ട ഉത്സാഹത്തെ നിയന്ത്രിക്കാൻ ആഗ്രഹിക്കുന്നതു കാററിനെ അടക്കാൻ ശ്രമിക്കുന്നതുപോലെയാണ്. കവിഞ്ഞതു്, യുവസഹജമായ ഒരു അവിവേകമുണ്ടായിരുന്നുവെന്ന പറയാം. വളരെ കൂടിയാലോചനകൾക്കുശേഷം പ്രിൻസിപ്പാൾ അതിന്ന മാപ്പുകൊടുത്തു; 3ക. ഫീസുകൊടുത്തു് ഇടക്കാലപരീക്ഷയ്ക്കു ഹാജരായിക്കൊള്ളാൻ വിദ്യാത്ഥികളെ അനുവദിച്ചു. ഭൂരിപക്ഷവും പരീക്ഷയ്ക്കിരിക്കുമെന്നും, ഇരിക്കാത്തവരെ ഒരുവിധത്തിലും ശിക്ഷിക്കുകയില്ലെന്നും ആയിരുന്നു ധാരണ. പ്രിൻസിപ്പാൾ ഈ വ്യവസ്ഥ തെററിച്ചുവെന്ന പറയപ്പെടുന്നു. 3ക. കൊടുത്തു നിർബ്ബന്ധപൂർവ്വം ഓരോ വിദ്യാത്ഥിയും പരീക്ഷയ്ക്കിരിക്കണമെന്ന് അദ്ദേഹം നോട്ടീസ്സുകൊടുത്തുവത്രേ. ഇതു സ്വാഭാവികമായും കുട്ടികളെ കുപിതരാക്കി. 'ഉപ്പിൻെറ ഉപ്പുരസം പോയാൽ എന്തുകൊണ്ടാണതിന്ന് ഉപ്പുപിടിപ്പിക്കുക,' എന്നവർക്കു തോന്നി. അതുകൊണ്ടവർ പണിമുടക്കി. ശേഷം കാര്യം ലഘുവാണ്. പണിമുടക്കം തുടരുന്നു. സ്നേഹിതന്മാരും വിമർശിക്കുന്നവരും ഒരുപോലെ കുട്ടികളുടെ ആത്മനിയന്ത്രണത്തേയും ശരിയായ പെരുമാററത്തേയും സമ്മതിച്ചുകൊടുക്കുന്നു. ഗുജറാത്ത് കോളേജിലെ പ്രിൻസിപ്പാൾ ചെയ്തതായി ആരോപിക്കപ്പെടുന്നതുപോലുള്ള അഭിമാനഭഞ്ജനത്തെ എതിർക്കാൻ ഒരു കലാശാലയിലെ വിദ്യാർത്ഥികൾക്കു ബാദ്ധ്യതയുണ്ടെന്നാണ് എൻെറ പക്ഷം. ഒരദ്ധ്യാപകൻ അഭിമാനഭഞ്ജനകുററം ചെയ്യുന്നതായിക്കാണുമ്പോൾ; അയാൾക്കു തൻെറ തൊഴിലിൻെറ മാന്യതമൂലം

അവകാശപ്പെട്ട നിരുപാധികമായ ബഹുമാനം നൽകാൻ അസാധ്യമാണ്.

വിദ്യാർത്ഥികൾ നിശ്ചയദാർഢ്യമുള്ളവരാണെങ്കിൽ ഈ പഠിപ്പുമുടക്കത്തിന് ഒരു പര്യവസാനമേയുണ്ടാവൂ. അതായത്, അഭിമാനത്തെ ക്ഷതപ്പെടുത്തുന്ന ആ നോട്ടീസ് പിൻവലിക്കുകയും, വിദ്യാർത്ഥികളെ യാതൊരു ശിക്ഷക്കും വിധേയരാക്കുകയില്ലെന്നു സ്പഷ്ടമായ ഒരു വാഗ്ദാനം അവർക്കു കൊടുക്കുകയുമാണത്. നിശ്ചയമായും ഏററവും ഉചിതമായ കാര്യം ഗവമ്മെൻറ് ആ കോളേജിനു വേറൊരു പ്രിൻസിപ്പാളിനെ നിയമിക്കുകയെന്നതാണ്.

ഗവമ്മെൻറു കലാശാലകളിൽ പ്രഖ്യാപിതരാഷ്ട്രീയാഭിപ്രായങ്ങൾ വെച്ചുപുലർത്തുക്കയോ ഗവമ്മെൻറിനിഷ്ടമില്ലാത്ത രാഷ്ട്രീയയോഗങ്ങളിൽ പങ്കെടുക്കുകയോ ചെയ്യാത്ത കുട്ടികൾക്കെതിരെ വളരെയധികം ചാരവൃത്തിയും ദ്രോഹങ്ങളും നടക്കുന്നുണ്ട്. ഈ അനാവശ്യമായ ഇടപെടൽ അവസാനിപ്പിക്കാനുള്ള സമയം അതിക്രമിച്ചിരിക്കുന്നു. ഇന്ത്യയേപ്പോലെ വിദേശീയഭരണത്തിൻ കീഴിൽ കിടന്നു ഞെരങ്ങുന്ന ഒരു രാജ്യത്ത് വിദ്യാർത്ഥികൾ ദേശീയസ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള പ്രസ്ഥാനങ്ങളിൽ പങ്കെടുക്കുന്നതു തടയാൻ അസാദ്ധ്യമാണ്. പഠിപ്പിനു വിഘാതമാവാത്ത വിധം അവരുടെ ഉത്സാഹത്തള്ളിച്ചയെ നിയന്ത്രിച്ചു നിർത്തുകയേ നിവൃത്തിയുള്ളു. അവർ പരസ്പരം മത്സരിക്കുന്ന കക്ഷികളുടെ ഭാഗം ചേരുകയില്ലായിരിക്കും. പക്ഷേ, അവർക്ക് ഇഷ്ടമുള്ള രാഷ്ട്രീയാഭിപ്രായം വെച്ചുപുലത്താനും അതിനായി വാദിക്കാനുമുള്ള സ്വാതന്ത്ര്യത്തിനു അവകാശം ഉണ്ട്. വിദ്യാഭ്യാസസ്ഥാപനങ്ങളുടെ പ്രവൃത്തി അതിൽ ചേരാനിഷ്ടപ്പെടുന്ന ബാലികാബാലന്മാക്ക് വിദ്യാഭ്യാസം നൽകുകയും അതുവഴി അവരുടെ സ്വഭാവം രൂപീകരിക്കാൻ സഹായിക്കുകയുമാണ്; അല്ലാതെ വിദ്യാലയത്തിന്നു പുറത്തുള്ള രാഷ്ട്രീയമോ മററു ധാമ്മികേതരമോ ആയ പ്രവത്തനങ്ങളിൽ ഇടപെടുകയല്ല.

അതുകൊണ്ട് അഹമ്മദാബാദിലെ വിദ്യാത്ഥികളുടെ പണിമുടക്കം ഉന്നയിക്കുന്ന പ്രശ്നം അതിപ്രധാനമായ ഒന്നാണ്; മററു വിദ്യാഭ്യാസസ്ഥാപനങ്ങളുടേയും പൊതുവേ പൊതുജനങ്ങളുടേയും അനുഭാവവും ആനുകൂല്യവും അവർ അർഹിക്കുന്നു. സ്കൂളിൽ പോകുന്ന ബാലികാബാലന്മാരോടൊപ്പംതന്നെ അച്ഛനമ്മമാക്കും ഈ പഠിപ്പുമുടക്കിൽ താല്പര്യമുണ്ട്. കാരണം, അഹമ്മദാബാദ് വിദ്യാത്ഥികൾ ആദ്യന്തം അച്ഛനമ്മമാരുടേയും രക്ഷിതാക്കളുടേയും അനുവാദത്തോടെയാണ് പ്രവർത്തിച്ചിട്ടുള്ളതെന്നു ഞാൻ മനസ്സിലാക്കുന്നു,

## 63

അഹമ്മദാബാദിലെ ഗുജറാത്ത് കോളേജ് വിദ്യാർത്ഥികളുടെ പഠിപ്പുമുടക്കം അക്ഷയമായ ഊർജ്ജസ്വലതയോടെ തുടർന്നുപോകുന്നു. വിദ്യാർത്ഥികൾ സ്തുത്യർഹമായ നിശ്ചയദാർഢ്യവും ശാന്തതയും ഐകമത്യവും പ്രദർശിപ്പിക്കുന്നുണ്ട്. അവരിപ്പോൾമാത്രമാണ് തങ്ങളുടെ ശക്തി അറിയാൻ തുടങ്ങുന്നതു്. അവർ എന്തെങ്കിലും നിർമ്മാണപ്രവർത്തനം നടത്തിയാൽ അതു് അവർക്കു കൂടുതൽ അനുഭവപ്പെടുമെന്നു് വിചാരിക്കുവാൻ ഞാൻ ധൈര്യപ്പെടുന്നു. നമ്മുടെ വിദ്യാലയങ്ങളും കലാശാലകളും നമുക്കു പൗരുഷമുണ്ടാക്കുന്നതിനു പകരം നമ്മെ അടിമമനോഭാവക്കാരും, ഭീരുക്കളും, തീരുമാനമെടുക്കാൻ കഴിവില്ലാത്തവരും, അടിയുറപ്പില്ലാത്തവരുമാക്കിയിരിക്കയാണ്. പൗരുഷം വമ്പുപറയുന്നതിലോ വീരസ്യം കാണിക്കുന്നതിലോ പ്രഭുത്വമരുളുന്നതിലോ അല്ല. സാമൂഹ്യമായാലും രാഷ്ട്രീയമായാലും മറ്റെന്തു കാര്യമായാലും എല്ലാററിലും ശരിയായതു ചെയ്യാനും അതിന്റെ ഭവിഷ്യത്തുനേരിടാനുമുള്ള ധൈര്യത്തിലാണ് അതു സ്ഥിതിചെയ്യുന്നതു്. പ്രവൃത്തിയിലാണ്, വാക്കിലല്ല, അതു് കിടക്കുന്നതു്. വിദ്യാർത്ഥികൾക്ക് അവരുടെ മുമ്പിൽ കാത്തുകിടപ്പിന്റെ ഒരു നീണ്ടകാലം ഇന്നുണ്ട്. സംഭവങ്ങൾ അങ്ങനെ രൂപംകൊള്ളുകയാണെങ്കിൽ, അവർ നിരാശരാകരുതു്. അപ്പോൾ ഇടപെടുകയെന്നതു ബഹുജനങ്ങളുടെ ബാദ്ധ്യതയാവും. തികച്ചും വിദ്യാർത്ഥികളുടെ ഭാഗത്താണു ന്യായം; അതിന്റെ സംസ്ഥാപനത്തിന് ഉണർന്നു പ്രവർത്തിക്കുകയെന്നതു് ഇന്ത്യയിൽ മുഴുവനുമുള്ള വിദ്യാർത്ഥിലോകത്തിന്റെ ചുമതലയാവും. പരിപൂർണ്ണമായി ഈ പ്രശ്നം പഠിക്കാനുദ്ദേശിക്കുന്നവർക്ക് പ്രസക്തമായ രേഖകളുടെ എല്ലാം പ്രതികൾ ശ്രീ മാവ്ലങ്കറുടെ കൈയിൽനിന്നു കിട്ടും. അഹമ്മദാബാദ് വിദ്യാർത്ഥികളുടെ സമരം അവരുടെ സ്വന്തം വ്യക്തിപരമായ അവകാശങ്ങൾക്കുള്ള സമരമല്ല; വിദ്യാർത്ഥികളുടെ പൊതുവേയുള്ള അഭിമാനത്തിന്റെ സംരക്ഷണത്തിനുള്ള സമരമാണ് അതു്; അങ്ങനെ, ഒരർത്ഥത്തിൽ ദേശീയാഭിമാനത്തിന്റെതന്നെ സംരക്ഷണത്തിനുള്ള സമരമാണ്. ഇവർ ചെയ്യുന്നപോലെ ഇത്രയും വീര്യത്തോടെ സമരം ചെയ്യുന്ന വിദ്യാർത്ഥികൾ പൊതുജനങ്ങളുടെ ആനുകൂല്യം തികച്ചും അർഹിക്കുന്നു.

വിദ്യാർത്ഥികൾ സൃഷ്ട്യാത്മകമായ എന്തെങ്കിലും ദേശീയപ്രവർത്തനത്തിലേർപ്പെട്ടാൽ ഈ ആനുകൂല്യം അവർക്കു തീർച്ചയായും സിദ്ധിക്കും. ദേശീയപ്രവർത്തനത്തിലേർപ്പെടുന്നതുകൊണ്ട് അവർക്കൊന്നും നഷ്ടപ്പെടുകയില്ല. തങ്ങൾക്കഭിമതമായിത്തോന്നുന്നി

---

63. Young India, 31-1-1929 (To the Students, pp. 153—154)

ല്ലെങ്കിൽ, അവർ കോൺഗ്രസ്സ് പരിപാടിയിൽത്തന്നെ ഒതുങ്ങി നിൽക്കണമെന്നില്ല. ഒരുമിച്ചുനിൽക്കാനും സ്വതന്ത്രമായി ഭദ്രമായ പ്രവൃത്തി ചെയ്യാനുമുള്ള അവരുടെ കഴിവു പ്രദർശിപ്പിക്കുകയെന്നതാണ് പ്രധാനകാര്യം. വാചാലതകൊണ്ടുള്ള പ്രദർശനങ്ങൾക്കും നിഷ്ഫലവും നൈമിഷികവുമായ പ്രകടനങ്ങൾക്കും മാത്രമേ നമ്മെ കൊള്ളുകയുള്ളുവെന്നും, ഐകമത്യവും സഹകരണവും ധീരതയും അചഞ്ചലമായ നിശ്ചയദാർഢ്യവും ആവശ്യമായ പ്രവൃത്തികൾ ചെയ്യേണ്ടിവരുമ്പോൾ നമ്മൾ പരാജയപ്പെടുന്നു എന്നുമുള്ള ആരോപണം പലപ്പോഴും നമുക്കെതിരേ ഉന്നയിക്കപ്പെടുന്നു. വിദ്യാർത്ഥികൾക്കു ബാക്കി ആരോപണം തെററാണെന്നു തെളിയിക്കുവാൻ ഒരു നല്ല അവസരം കിട്ടിയിരിക്കുന്നു. അവർ സന്ദർഭത്തിനനുസരിച്ച് ഉയരുമോ?

യാതൊരു കാരണവശാലും അവക്ക് വിശ്വാസം നഷ്ടപ്പെടരുത്. കലാശാല രാഷ്ട്രത്തിൻെറ മുതലാണ്. നാം നിർവ്വീര്യരാക്കപ്പെട്ടിരുന്നില്ലെങ്കിൽ, ഒരു വിദേശീയ ഭരണകൂടത്തിന്നു നമ്മുടെ മുതൽ കൈവശം വെക്കാനോ, സ്വാതന്ത്ര്യത്തിനായുള്ള നാട്ടിൻെറ സമരത്തിൽ നേതൃത്വം വഹിക്കുകയെന്നതു വിദ്യാർത്ഥികളുടെ കർത്തവ്യവും സവിശേഷമായ അവകാശവുമായിരിക്കെ, അതിൽ അവർ പങ്കെടുക്കുന്നതു കുററകരമാക്കാനോ ഒരിക്കലും കഴിയുമായിരുന്നില്ല.

## 64

ചോദ്യം: ഞാനൊരു കോളേജുവിദ്യാർത്ഥിയാണെങ്കിലും, കോൺഗ്രസ്സിലൊരു നാലണാമെമ്പറാണ്. പഠിച്ചുകൊണ്ടിരിക്കുമ്പോൾ, ഞാൻ ആസന്നമായ സമരത്തിൽ സജീവമായ പങ്കു വഹിക്കരുതെന്ന് അങ്ങുപറയുന്നു. വിദ്യാത്ഥിലോകം സ്വാതന്ത്ര്യപ്രസ്ഥാനത്തിൽ എന്തു പങ്കു വഹിക്കണമെന്നാണ് അങ്ങു പ്രതീക്ഷിക്കുന്നതു്.

ഉത്തരം: ഈ ചോദ്യത്തിൽ ഒരു ചിന്താക്കുഴപ്പമുണ്ട്. സമരം ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്നു; രാഷ്ട്രത്തിന്ന് അതിൻെറ ജന്മാവകാശം കൈവരുന്നതുവരെ അതു തുടരുകയുംചെയ്യും. സിവിലാജ്ഞാലംഘനം സമരത്തിൻെറ പല രീതികളിൽ ഒന്നുമാത്രമാണ്. എനിക്ക് ഇന്നു തീരുമാനിക്കാവുന്നിടത്തോളം പറയുകയാണെങ്കിൽ, വിദ്യാർത്ഥികളെ അതിൽ പങ്കെടുപ്പിക്കാൻ എനിക്കുദ്ദേശമില്ല. ജനലക്ഷങ്ങൾ സിവിലാജ്ഞാലംഘനത്തിൽ പങ്കെടുക്കുകയില്ല. പക്ഷേ, ജനലക്ഷങ്ങൾ വിവിധ മാർഗ്ഗങ്ങളിലൂടെ അതിനെ സഹായിക്കും:

64. Harijan, 17-2-1940, P. 8

1. സ്വമേധയായുള്ള അച്ചടക്കത്തിന്റെ കല അഭ്യസിച്ചു കൊണ്ട്, വിദ്യാർത്ഥികൾക്ക് നാടിന്റെ വിവിധ പ്രവർത്തന മണ്ഡലങ്ങളിൽ നേതൃത്വം വഹിക്കാനുള്ള കഴിവ് സ്വയം ആർജ്ജിക്കാം.

2. അവർക്ക് പഠിപ്പുകഴിഞ്ഞാൽ, ആദായകരമായ ജീവിത മാർഗ്ഗങ്ങളാരായാനല്ലാതെ, നാടിന്റെ സേവകന്മാരാവാൻ പരി ശ്രമിക്കാം.

3. അവർക്ക് അവരുടെ സാമ്പത്തികവരുമാനങ്ങളിൽനിന്ന് ദേശീയനിധിയിലേക്ക് കുറച്ചുസംഖ്യ നീക്കിവെക്കാം.

4. അവർക്ക് സമുദായങ്ങൾതമ്മിലും സംസ്ഥാനങ്ങൾതമ്മി ലും ജാതികൾതമ്മിലുമുള്ള സ്വരച്ചേർച്ച തങ്ങൾക്കിടയിൽത്തന്നെ സൃഷ്ടിക്കാനും, തങ്ങളുടെ ജീവിതചര്യകളിൽനിന്ന് അസ്പൃ ശ്യതയുടെ അവസാനരേഖപോലും തുടച്ചുകളഞ്ഞ്, ഹരിജനങ്ങളു മായി സൗഹാർദ്ദം സ്ഥാപിക്കാനും കഴിയും.

5. അവർക്ക് നിത്യവും നൂല്നൂൽക്കുകയും, മറ്റെല്ലാവസ്ത്രങ്ങളും ഉപേ ക്ഷിച്ച് സാക്ഷ്യപത്രം നൽകപ്പെട്ട ഖാദി ഉപയോഗിക്കുകയും, ഖാദി കൊണ്ടുനടന്നു വിൽക്കുകയും ചെയ്യാവുന്നതാണ്.

6. എല്ലാ ദിവസവും വയ്യെങ്കിൽ ആഴ്ചതോറുമെങ്കിലും കുറച്ചുസമയം തങ്ങളുടെ വിദ്യാഭ്യാസസ്ഥാപനത്തിനടുത്തുള്ള ഏതെ ങ്കിലും ഗ്രാമത്തിലോ ഒന്നിലധികം ഗ്രാമങ്ങളിലോ പോയി, അവിടെ സേവനമനുഷ്ഠിക്കാനായി നീക്കിവെക്കാം. അവധിക്കാ ലത്ത് ദിവസേന ദേശീയസേവനത്തിന് കുറച്ചുസമയം ചെലവ ഴിക്കുകയും ചെയ്യാം.

ഞാൻ മുമ്പുചെയ്തപോലെ വിദ്യാർത്ഥികളെ സമരത്തിന് ആഹ്വാനം ചെയ്യേണ്ടിവരുന്ന കാലം തീർച്ചയായും വന്നേക്കാം, ആ അടിയന്തിരഘട്ടം വിദൂരമാണെങ്കിലും. ആ ഘട്ടം എന്റെ വാ ക്കിന് ഇക്കാര്യത്തിൽ എന്തെങ്കിലും സ്ഥാനമുള്ളപക്ഷം, മുകളിൽ വിവരിച്ചരീതിയിൽ വിദ്യാർത്ഥികൾ ആവശ്യമായ യോഗ്യത സ്വ യം നേടിയില്ലെങ്കിൽ, ഒരിക്കലും വരില്ല.

## 7. അദ്ധ്യാപകരുടേയും വിദ്യാർത്ഥികളുടേയും പ്രശ്നങ്ങൾ

### 65

സത്യത്തിലോ അഹിംസയിലോ നിസ്സ്വഹകരണത്തിലോ സ്വയം വിശ്വസിക്കാത്ത അദ്ധ്യാപകന്മാർക്ക് ഇവയൊന്നിന്റേ

65. Young India, 15-7-1926 (To the Students, p. 73)

യും ആന്തരാത്മം വിദ്യാർത്ഥികൾക്ക പകർന്നുകൊടുക്കുവാൻ കഴിയു കയില്ല. അവർ തങ്ങളുടെ കുട്ടികളെ ഗവർമ്മേൻറസ്കൂളുകളിലേക്ക് അയയ്ക്കുകയാണെങ്കിൽ, ദേശീയവിദ്യാലയങ്ങളിൽ സ്വാശിഷ്യർക്ക താല്പര്യമുണ്ടാക്കാൻ കഴിയുമെന്ന് അവർ പ്രതീക്ഷിച്ചുകൂട. അവർ സ്വയം നൂൽനൂല്ക്കുകയോ ഖദറുടുക്കുകയോ ചെയ്യുന്നില്ലെങ്കിൽ, ചർക്കയോട് അഥവാ ഖദറിനോടുള്ള സ്നേഹം ശിഷ്യരിലുളവാക്കാൻ തങ്ങൾക്ക കഴിയുമെന്നും അവർ പ്രതീക്ഷിക്കേണ്ടതില്ല.

## 66

നയീതാലീമിലെ അദ്ധ്യാപകൻ ഒരു തൊഴിലാളിയായ വിദ്യാഭ്യാസവിദഗ്ധനാവും; ശമ്പളത്തിനുവേണ്ടി മാത്രം പണിയെടുക്കുന്നവനാവുകയില്ല. ശമ്പളം അല്ലെങ്കിൽ വേതനം എന്നതു് ഒരു ചീത്തവാക്കാണ്. കിട്ടുന്ന കൂലിക്ക് അർഹതയുള്ളജോലിക്കാരനാണ് അയാൾ. അയാളുടെ ഭാര്യയും കുട്ടികളും കൂടി തൊഴിലാളികളാവും. അങ്ങനെ മാത്രമേ ശരിയായ സഹകരണം ഉടലെടുക്കുകയുള്ളു; അങ്ങനെ മാത്രമേ ഇന്ത്യയിലെ ഓരോ ഗ്രാമങ്ങളിലും നയീതാലിം വ്യാപിക്കുകയുള്ളു.

## 67

''അദ്ധ്യാപകന്മാരുടെ ബുദ്ധിമുട്ടുണ്ടു്,'' പ്രൊഫസർ താവോ പറഞ്ഞു, ഗാന്ധിജി ചിരിച്ചു. ''ഞങ്ങൾക്കും അതേ വൈഷമ്യമുണ്ടായി.'' ''പരിശീലനം സിദ്ധിച്ച അദ്ധ്യാപകരെ തൊഴിൽ പഠിക്കാനോ, കൈത്തൊഴിൽ ചെയ്യുന്നവരെ അദ്ധ്യാപനകല അഭ്യസിക്കാനോ കിട്ടുമോ?.'' പ്രൊഫസർ താവോ ചോദിച്ചു.

ഗാന്ധിജി ഉത്തരം പറഞ്ഞു: ''പഠിപ്പുള്ള ഒരു സാധാരണ മനുഷ്യൻ എളുപ്പത്തിലൊരു തൊഴിലിൽ വൈദഗ്ദ്ധ്യം നേടുമെന്നു പ്രതീക്ഷിക്കാം. നിങ്ങളേപ്പോലുള്ള ഒരു വിദ്യാസമ്പന്നൻ ആശാരിപ്പണിപോലൊരു തൊഴിൽ പഠിക്കാൻ എടുക്കുന്നതിനേക്കാൾ വളരെയധികം സമയമെടുക്കും ഒരു തൊഴിലാളി അത്യാവശ്യം പൊതുവിജ്ഞാനം നേടാൻ.''

പ്രൊഫസർ താവോ പറഞ്ഞു: ''എന്നാൽ വിദ്യാസമ്പന്നൻ കൊഴുത്ത ഉദ്യോഗത്തിൻേറയും പണത്തിൻേറയും പിന്നാലേ പായുകയാണ്. അയാളെ എങ്ങനെയാണ് ഇതിൽ തല്പരനാക്കുക?''

ഈ പദ്ധതി ഭദ്രവും വിദ്യാഭ്യാസമുള്ളവൻെറ മനസ്സിനെ സ്പർശിക്കുന്നതുമാണെങ്കിൽ, അതു സ്വയം ആകർഷകമായിരിക്കും;

66. Harijan, 9-11-1947 (Basic Education, p. 98)
67. Harijan, 27-8-1938 Basic Education, p. 57)

അങ്ങനെ അതു സ്വപ്നത്തിൻെറ വശീകരണത്തിൽനിന്ന വിദ്യാസമ്പന്നരായ യുവാക്കളെ രക്ഷിക്കുകയും ചെയ്യും. വിദ്യാഭ്യാസമുള്ള ചെറുപ്പക്കാരിൽ വേണ്ടത്ര ദേശാഭിമാനം ഉത്തേജിപ്പിക്കുന്നില്ലെങ്കിൽ, അതു പരാജയപ്പെടുകതന്നെ ചെയ്യും. നമുക്കു് ഒരു സൗകര്യമുണ്ടു്. ഭാരതീയഭാഷകളിൽക്കൂടെ വിദ്യാഭാസം സിദ്ധിച്ചവർക്കു് കോളേജുകളിൽ പ്രവേശിക്കാൻ നിവൃത്തിയില്ല. അവർക്കു് ഈ പദ്ധതി ആകർഷകമായിത്തോന്നാൻ സാദ്ധ്യതയുണ്ടു്.

## 68

സ്കൗട്ടിങ്ങിൻെറ ഉദ്ദേശം ശരീരത്തിൻെറ പരിശീലനം മാത്രമല്ല, തലച്ചോറിൻേറയും ഹൃദയത്തിൻേറയും പരിശീലനംകൂടിയായിരിക്കണം. ബാഹ്യാംശത്തിൽമാത്രം ഒതുങ്ങിനിന്നു് ആഭ്യന്തരാംശത്തെ അവഗണിച്ചാൽ ദയനീയമായ ഒരു പ്രകടനമാവും, അതു്.

ഇവിടെ സമ്മേളിച്ചിരിക്കുന്ന അദ്ധ്യാപകവിദ്യാർത്ഥികളോടൊരു വാക്കു്. ഒന്നാമത്തെ സംഘമെന്ന നിലയിൽ, ഒരു ഭാരിച്ച ഉത്തരവാദിത്വമാണു് അവർക്കുള്ളതു്. അവർ മാത്രമല്ല, പ്രത്യുത, അവർ പ്രായോഗികമാക്കാൻ പുറപ്പെട്ടിരിക്കുന്ന വിദ്യാഭ്യാസപദ്ധതികൂടിയാണു് പരീക്ഷണത്തിനു വിധേയമാകാൻ പോകുന്നതു്. അതുകൊണ്ടു തങ്ങൾ പറയുകയോ പ്രവർത്തിക്കുകയോ ചെയ്യുന്ന ഓരോ ചെറിയ കാര്യത്തിലും അവർ കൃത്യനിഷ്ഠയും സൂക്ഷ്മതയും പാലിക്കേണ്ടിയിരിക്കുന്നു. തങ്ങൾ ഉച്ചരിക്കുന്ന ഓരോ വാക്കും അവർ തൂക്കിനോക്കണം; അനാവശ്യമായി ഒരു വാക്കുപോലും പറയാതിരിക്കാനും ശ്രദ്ധിക്കണം. അവർ തുടങ്ങാൻപോകുന്ന പദ്ധതി—ഒരു കൈവേലയിലൂടെ മുഴുവൻ വിദ്യാഭ്യാസം നല്കുകയെന്ന പദ്ധതി—പുതുതും ഇതുവരെ ആരും പരീക്ഷിച്ചുനോക്കാത്തതുമാണു്. തങ്ങളുടെ എല്ലാ പ്രവൃത്തികളിലും ബുദ്ധിശക്തി ഇടവിടാതെ പ്രയോഗിക്കുന്നതിൻെറ പ്രതിഫലം വിജയമായിരിക്കും. വാക്കിലോ, ചിന്തയിലോ, പ്രവൃത്തിയിലോ ആത്മാർത്ഥതയില്ലാതിരിക്കുക എന്നതിനേക്കാൾ അതിനു വിനാശകരമായി മറ്റൊന്നുമുണ്ടാവില്ല.

## 69

ചോദ്യം: അദ്ധ്യാപകവിദ്യാർത്ഥികളെ പരിശീലിപ്പിക്കുമ്പോൾ, ആദ്യമായി ഒരു കൈത്തൊഴിൽ പ്രത്യേകം പഠിപ്പിക്കുകയും, പിന്നീടു് ആ തൊഴിലിലൂടെ അദ്ധ്യാപനം നിർവ്വഹിക്കുന്ന രീതിയുടെ ഭദ്രമായ ഒരു വിശദീകരണം അവർക്കു നല്കുകയുമല്ലേ അധികം നല്ലതു്? ഇപ്പോൾ, തങ്ങൾ 7 വയസ്സുള്ള കുട്ടി

68. Harijan, 31-12-1938, p. 412
69. Harijan, 14-3-1939, (Basic Education, p. 75)

കളാണെന്നു സ്വയം സങ്കല്പിക്കാനും, എല്ലാകാര്യങ്ങളും ഒരു തൊഴിലിലൂടെ വീണ്ടും പഠിക്കാനും അവരെ ഉപദേശിക്കുകയാണു് ചെയ്യുന്നതു്. ഈ വഴിക്കു് ഈ പുതിയരീതി പഠിപ്പു പ്രാപ്തനായ ഒരദ്ധ്യാപകനാകാൻ അവക്കു വളരെ കൊല്ലങ്ങൾ വേണ്ടിവരും.

ഉത്തരം: ഇല്ല, അതിനു് അവക്കു വളരെ വർഷങ്ങൾ വേണ്ടിവരികയില്ല. ഒരു അദ്ധ്യാപകനു്, അയാൾ എന്റെ അടുത്തു വരുമ്പോൾത്തന്നെ, കണക്കിലും ചരിത്രത്തിലും മററു വിഷയങ്ങളിലും സാമാന്യമായ ജ്ഞാനമുണ്ടെന്നു കരുതുക. ഞാൻ അയാളെ കാർഡ്ബോർഡു പെട്ടികൾ ഉണ്ടാക്കാനോ നൂൽനൂൽക്കാനോ പഠിപ്പിക്കുന്നു. അയാൾ ആ പ്രവൃത്തിചെയ്യുമ്പോൾ, ആ പ്രത്യേകതൊഴിലിലൂടെ അയാൾക്കെങ്ങനെ ഗണിതശാസ്ത്രം, ചരിത്രം, ഭൂമിശാസ്ത്രം എന്നിവയുടെ പരിജ്ഞാനം കൈവരുത്താമായിരുന്നു എന്നു ഞാൻ കാണിച്ചുകൊടുക്കുന്നു. അങ്ങിനെ കൈത്തൊഴിലുമായി തന്റെ അറിവു സംയോജിക്കുന്നതെങ്ങനെയെന്നു് അയാൾ പഠിക്കുന്നു. അങ്ങനെ ചെയ്യാൻ അയാൾക്കധികം സമയം വേണ്ടിവരരുതു്. മറെറാരു ഉദാഹരണം എടുക്കുക. ഞാൻ 7 വയസ്സായ എന്റെ മകനേയുമെടുത്തു് അടിസ്ഥാനവിദ്യാലയത്തിലേക്കുപോകുന്നുവെന്നു കരുതുക. ഞങ്ങൾ രണ്ടാളും നൂല്ക്കാൻ പഠിക്കുന്നു; എനിക്കു് എന്റെ പഴയ അറിവു മുഴവൻ, നൂൽനൂൽപ്പുമായി ബന്ധപ്പെട്ടരീതിയിൽ കിട്ടുകയും ചെയ്യുന്നു. ബാലനു് അതുമുഴവൻ പുതുതാണു്. 70 വയസ്സായ അച്ഛനാണെങ്കിൽ അതു മുഴവൻ ആവർത്തനമാണു്; പക്ഷേ, അയാൾക്കു പഴയ അറിവു് പുതിയ ചട്ടക്കൂട്ടിൽ ലഭിക്കുന്നതായി അനുഭവപ്പെടും. ഈ പ്രക്രിയയ്ക്കു് അയാൾ ഏതാനും ആഴ്ചയിലധികം എടുക്കരുതു്. അങ്ങനെ, അദ്ധ്യാപകൻ 8 വയസ്സായ ബാലന്റെ ഗ്രഹണശക്തിയും പഠിക്കാനുള്ള മോഹവും വളർത്തിക്കൊണ്ടുവന്നില്ലെങ്കിൽ, അവൻ യാന്ത്രികമായരീതിയിൽമാത്രം നൂൽനൂൽക്കുന്ന ഒരാളായിത്തീരുന്നതോടെ എല്ലാം അവസാനിക്കും; ഇതു് അവനെ പുതിയ സമ്പ്രദായത്തിനു് അനുയോജ്യനാക്കുകയില്ല.

## 70

അദ്ധ്യാപകന്മാർ സ്വന്തം പ്രവൃത്തി ചെയ്യുന്നുണ്ടെന്നു്വെയ്ക്കുക; എനിക്കു പിന്നെ വിദ്യാർത്ഥികളോടു് അധികമൊന്നും പറയാനില്ല. പാവപ്പെട്ട വിദ്യാർത്ഥികൾ നിലവിലുള്ള അന്തരീക്ഷത്തിന്റെ പ്രതിഫലനങ്ങൾ മാത്രമാണു്. അവർ ഉത്സാഹികളും, സത്യസന്ധരും, പരിശുദ്ധഹൃദയരുമല്ലെങ്കിൽ, അതവരുടെ കുററമല്ല;

70. To the Students, p. 48 (15-11-1920-ൽ ചെയ്ത ഒരു പ്രസംഗത്തിൽനിന്നു്.)

അവരുടെ അച്ഛനമ്മമാരുടേയും അദ്ധ്യാപകന്മാരുടേയും ഭരണകർത്താക്കളുടേയും കുററമാണു്. പക്ഷേ, ഭരണകർത്താക്കളെ എന്തിനു കുററപ്പെടുത്തുന്നു? 'യഥാ രാജാ തഥാ പ്രജാ' എന്ന ചൊല്ലു് ശരിയാണെങ്കിൽ, 'യഥാ പ്രജാ തഥാ രാജാ' എന്നതും ശരിയാണു്. നമ്മുടെ ദേശീയസ്വഭാവത്തിലുള്ള കുറവുകൾ നികത്താൻ അച്ഛനമ്മമാരും അദ്ധ്യാപകരുമായ നമ്മൾതന്നെ ഉണർന്നുദ്യമിക്കുക.

## 71

ഞാൻ എപ്പോഴും അവരുമായി (വിദ്യാർത്ഥികൾ) അടുത്ത സമ്പർക്കം പുലർത്തിയിട്ടുണ്ടു്. അവർക്കെന്നേയും എനിക്കവരേയും അറിയാം. അവരെനിക്കു് സേവനമരുളിയിട്ടുണ്ടു്. പല മുൻകലാശാലാവിദ്യാർത്ഥികളും എൻെറ ആദരണീയരായ സഹപ്രവർത്തകരാണു്. അവരാണു് ഭാവിയുടെ ആശാകേന്ദ്രങ്ങളെന്നു് എനിക്കറിയാം. നിസ്സഹകരണത്തിൻെറ ഉത്സാഹത്തള്ളിച്ചയിൽ അവരെ വിദ്യാലയവും കലാശാലയും വിട്ടുപോരാൻ ക്ഷണിച്ചിരുന്നു. കോൺഗ്രസ്സിൻെറ ആഹ്വാനം ചെവിക്കൊണ്ടു ചില അദ്ധ്യാപകരും വിദ്യാർത്ഥികളും നിശ്ചയദാർഢ്യത്തോടെനിന്നു്, നാടിനും തങ്ങൾക്കും വലിയനേട്ടങ്ങളുണ്ടാക്കിയിട്ടുണ്ടു്. അന്നത്തെ ആഹ്വാനം ആവർത്തിക്കപ്പെടുകയുണ്ടായില്ല; കാരണം അതിനുള്ള അന്തരീക്ഷം പിന്നീടുണ്ടായിട്ടില്ല. എന്നാൽ ഇന്നു് നിലവിലുള്ള വിദ്യാഭ്യാസം കപടവും അസ്വാഭാവികവുമാണെങ്കിലും നാട്ടിലെ യുവാക്കളെ സംബന്ധിച്ചിടത്തോളം അതിലുള്ള കമ്പം വളരെയധികമാണെന്നാണു് അനുഭവം എന്നെ പഠിപ്പിച്ചിട്ടുള്ളതു്. കലാശാലാവിദ്യാഭ്യാസം ഒരു ജീവിതവൃത്തിയുണ്ടാക്കിത്തരുന്നു. ആ വിമോഹനവൃത്തിയിലേക്കു്പ്രവേശിക്കാനുള്ള അനുവാദപത്രമാണതു്. സാധാരണമാർഗ്ഗത്തിലൂടെ പോകുന്നതുകൊണ്ടല്ലാതെ, മററൊരുവിധത്തിലും അറിവിനായുള്ള ക്ഷന്തവ്യമായ വിശപ്പു് ശമിപ്പിക്കാൻ സാദ്ധ്യമല്ല. മാതൃഭാഷയുടെ സ്ഥാനം പിടിച്ചുപററുന്ന ഒരു തനിവിദേശഭാഷയിൽ അറിവുണ്ടാക്കുന്നതിനു വിലപ്പെട്ട വർഷങ്ങൾ ദുർവ്യയം ചെയ്യുന്നതിനവർക്കു വൈമനസ്യമില്ല. അതിലടങ്ങിയ പാപം അവക്കു് ബോദ്ധ്യപ്പെടുന്നില്ല. നാടൻഭാഷകൾ ആധുനികചിന്തയുടേയും ആധുനികശാസ്ത്രത്തിൻേറയും മണ്ഡലങ്ങളിലേയ്ക്കു് പ്രവേശം നേടുന്നതിനു് തീരെ പ്രയോജനപ്പെടാത്തവയാണെന്നു് അവരും അവരുടെ അദ്ധ്യാപകരും ഉറപ്പിച്ചുകഴിഞ്ഞിരിക്കുന്നു. ഞാനത്ഭുതപ്പെടുകയാണു്, ജപ്പാൻകാരെങ്ങനെകഴിച്ചുകൂട്ടുന്നുവെന്നു്, എന്തുകൊണ്ടെന്നാൽ, അവരുടെ വിദ്യാഭ്യാസം മുഴുവൻ ജപ്പാനീസ്ഭാഷയിലൂടെയാണു നല്കപ്പെടുന്നതെന്നാണു് ഞാൻ മനസ്സിലാ

71. To the Students, 13-11-1945. pp. VII-IX

ക്കിയിട്ടുള്ളതു്. ചൈനയിലെ ജനറലിസ്സിമോവിനു് ഇംഗ്ലീഷ റിയുമെങ്കിൽത്തന്നെ വളരെക്കുറച്ചുമാത്രമേ അറിയുകയുള്ളു. എന്നാൽ, വിദ്യാൎത്ഥികരം ഈ നിലയിലാണെങ്കിലും, ഈ ചെറുപ്പക്കാരായ സ്ത്രീപുരുഷന്മാരിൽനിന്നാണു് നാടിന്റെ ഭാവിനേതാക്കരം ഉയൎന്നു വരേണ്ടതു്. നിർഭാഗ്യവശാൽ വിവിധതരത്തിലുള്ള സ്വാധീനശക്തികളിൽ ഓരോന്നും അവരുടെമേൽ പ്രവർത്തിക്കുന്നുണ്ടു്. അഹിംസ അവരെ അധികമൊന്നും ആകർഷിക്കുന്നില്ല. ഒരടിക്കൊരടി, അല്ലെങ്കിൽ ഒന്നിനു രണ്ടു്, എന്നതു് എളുപ്പം മനസ്സിലാക്കാവുന്ന ഒരു നിർദ്ദേശമാണു്. അതു്, നൈമിഷികമെങ്കിലും, ത്വരിതഫലംചെയ്യുന്നതായി തോന്നിക്കുന്നു. മൃഗങ്ങളിലായാലും മനുഷ്യരിലായാലും യുദ്ധകാലത്തു് നാം കാണുന്നതുപോലെ, മൃഗീയശക്തിയുടെ അനന്തമായ പരീക്ഷണമാണു് അതു്. അഹിംസ ശരിയായി അറിയുകയെന്നാൽ, ക്ഷമാപൂർവ്വമായ ഗവേഷണവും കൂടുതൽ ക്ഷമാപൂർവ്വവും വിഷമവുമായ പരിശീലനവും എന്നാണൎത്ഥം. എന്റെ മാൎഗ്ഗം കർഷകരേയും തൊഴിലാളികളേയും സംബന്ധിക്കുന്നതായിത്തീർന്നതിനു് നിദാനമായ കാരണങ്ങരംമൂലം, ഞാൻ വിദ്യാൎത്ഥികളെ വശത്താക്കുവാൻവേണ്ടി മത്സരിക്കുന്നവരുടെ പട്ടികയിൽ ചേർന്നിട്ടില്ല. പക്ഷേ, വിശാലമായ അൎത്ഥത്തിൽ, ഞാൻതന്നെ അവരുടെ ഒരു സഹവിദ്യാർത്ഥിയാണു് എന്റെ സർവ്വകലാശാല അവരുടേതിൽനിന്നു് വ്യത്യസ്തമാണു്. അതിലേക്കു് വരാനും, എന്റെ അന്വേഷണത്തിൽ പങ്കുകൊള്ളാനും അവരെ ഞാൻ എപ്പോഴും ക്ഷണിച്ചിട്ടുണ്ടു്. ഇവയാണു് വ്യവസ്ഥകരം:

1. വിദ്യാൎത്ഥികരം കക്ഷിരാഷ്ട്രീയത്തിൽ പങ്കെടുക്കരുതു്. അവർ വിദ്യാൎത്ഥികളാണു്, അന്വേഷകരാണു്, രാഷ്ട്രീയപ്രവൎത്തകരല്ല.

2. അവർ രാഷ്ട്രീയപ്പണിമുടക്കങ്ങളിലേർപ്പെടരുതു്. അവൎക്കു ഇഷ്ടപ്പെട്ട ചില ധീരാത്മാക്കളുണ്ടായിരിക്കണം. എന്നാൽ, അവരോടുള്ള ഭക്തി പ്രകടിപ്പിക്കുന്നതു് അവരിലെ ഏററവും നല്ല അംശങ്ങരം പകർത്തിക്കൊണ്ടായിരിക്കണം. അവരെ തടവിലാക്കിയാലും, അവർ മരിച്ചാലും, അവരെ തൂക്കിലിടുകതന്നെ ചെയ്താലും പഠിപ്പുമുടക്കം തുടങ്ങിക്കൊണ്ടല്ല അതു പ്രകടിപ്പിക്കേണ്ടതു്. അവരുടെ വ്യസനം അസഹ്യമാവുകയും, അതു് എല്ലാ വിദ്യാൎത്ഥികരംക്കും തുല്യനിലയിൽ അനുഭവപ്പെടുകയും ചെയ്താൽ, അവരുടെ പ്രിൻസിപ്പാരംമാരുടെ അനുവാദത്തോടെ അത്തരം സന്ദർഭങ്ങളിൽ സ്കൂളുകളും കലാശാലകളും അടയ്ക്കാം. പ്രിൻസിപ്പാരംമാർ തങ്ങളുടെ സങ്കടം കേട്ടില്ലെങ്കിൽ ഉചിതമായ രീതിയിൽ ആ സ്ഥാപനങ്ങരം ഉപേക്ഷിച്ചുപോരാൻ വിദ്യാൎത്ഥികരംക്കു സ്വാതന്ത്ര്യമുണ്ടു്. മാനേജർമാർ പശ്ചാത്തപിച്ചു് വിദ്യാൎത്ഥികളെ തിരിച്ചുവിളിക്കുന്നതുവരേക്കായിരിക്കണം ഈ ബഹിഷ്കരണം. പ്രതികൂലാഭിപ്രാ

[illegible]യോ അധികൃതരുടേയോ മേൽ യാതൊരുകാരണവശാലും അവർ സമ്മർദ്ദം ചെലുത്തരുത്. തങ്ങൾ, സ്വന്തം പെരുമാററത്തിൽ ഐകമത്യവും അന്തസ്സും പുലർത്തുകയാണെങ്കിൽ തീർച്ചയായും വിജയിക്കുമെന്ന ആത്മവിശ്വാസം അവർക്കുണ്ടാവണം.

3. അവരെല്ലാം ശാസ്ത്രീയരീതിയിൽ യജ്ഞമെന്നനിലയിലുള്ള നൂൽനൂല്പിലേർപ്പെടണം. അവരുടെ പണിയായുധങ്ങൾ എല്ലാപ്പോഴും ശുചിയായും, വൃത്തിയായും, നല്ല ചിട്ടയിലും നിലയിലും വെയ്ക്കണം. കഴിയുമെങ്കിൽ, അവർ അവ സ്വന്തമായി ഉണ്ടാക്കാൻതന്നെ പഠിക്കണം. അവരുണ്ടാക്കുന്ന നൂൽ സ്വാഭാവികമായും ഏററവും മേത്തരമായിരിക്കും. നൂൽനൂല്പിനേക്കുറിച്ച്, അതിന്റെ സാമ്പത്തികവും സാമൂഹ്യവും ധാർമ്മികവും രാഷ്ട്രീയവുമായ പ്രാധാന്യങ്ങൾ വിവരിച്ചുകൊണ്ട്, തയ്യാറാക്കിയിട്ടുള്ള സാഹിത്യങ്ങൾ അവർ പഠിക്കും.

4. അവർ സ്ഥിരമായി ഖാദിയും നാടൻ ഉൽപ്പന്നങ്ങളും മാത്രം ഉപയോഗിക്കുന്നവരാവും. വൈദേശികമോ യന്ത്രോല്പാദിതമോ ആയ അത്തരം വസ്തുക്കളൊന്നും അവർ ഉപയോഗിക്കുകയില്ല.

5. അവർ വന്ദേമാതരമോ ദേശീയപതാകയോ അന്യരുടെ മേൽ അടിച്ചേൽപ്പിക്കുകയില്ല. അവർ സ്വന്തം വസ്ത്രങ്ങളിൽ ദേശീയപതാകയുടെ അടയാളമുള്ള കുടുക്കുകൾ ഉപയോഗിക്കും; പക്ഷേ, മററുള്ളവർ അങ്ങനെ ചെയ്യണമെന്ന നിർബ്ബന്ധിക്കുകയില്ല.

6. ത്രിവർണ്ണപതാകയുടെ സന്ദേശം സ്വന്തം വ്യക്തിജീവിതത്തിൽ അവർ അനുശാസിക്കും; അവർ ഹൃദയത്തിൽ സാമുദായികചിന്തയോ അസ്പൃശ്യതാബോധമോ വെച്ചുപുലർത്തുകയില്ല. മററു മതക്കാരായ വിദ്യാർത്ഥികളും ഹരിജനങ്ങളുമായി, തങ്ങളുടെ സ്വന്തം ബന്ധുക്കളുമായിട്ടെന്നപോലെ, അവർ യഥാർത്ഥ സൗഹാർദ്ദബന്ധം സ്ഥാപിക്കും.

7. പരുക്കേററ അയൽപക്കക്കാർക്ക് പ്രഥമചികിത്സചെയ്യുകയും അയൽ ഗ്രാമങ്ങളിൽപ്പോയി തോട്ടിപ്പണിയും ശുചീകരണവും നടത്തുകയും, ഗ്രാമത്തിലെ കുട്ടികൾക്കും മുതിർന്നവർക്കും വിദ്യാഭ്യാസം നല്കുകയും ചെയ്യുകയെന്നത് അവരൊരു പതിവാക്കും.

8. ദേശീയഭാഷയായ ഹിന്ദുസ്ഥാനി അതിന്റെ രണ്ടുവേഷത്തിലും, അതായത്, രണ്ടു ഭാഷാരീതിയിലും, രണ്ടു ലിപിയിലും, പഠിക്കും. അങ്ങനെ അവർക്ക് ഹിന്ദിയോ ഉർദുവോ സംസാരിച്ചാലും നാഗരിയിലോ ഉർദുലിപിയിലോ എഴുതിയാലും എല്ലാം തികച്ചും പരിചിതമായിരിക്കും.

9. തങ്ങൾ പുതുതായി പഠിക്കുന്നതെന്തും അവർ മാതൃഭാഷയിലേക്കു തർജ്ജിമചെയ്യും; ചുററുപാടുമുള്ള ഗ്രാമങ്ങളിലേക്കു് ആഴ്ചയിലൊരിക്കൽ പോകുമ്പോൾ; അതു് അന്യർക്കു പകർന്നുകൊടുക്കുകയും ചെയ്യും.

10. അവർ ഒന്നും രഹസ്യമായി ചെയ്യുകയില്ല; അവർ എല്ലാ ഇടപാടുകളും തുറന്ന പരസ്യമായാണു ചെയ്യുക; അവർ ആത്മനിയന്ത്രണത്തിലടിയുറച്ച ഒരു പരിശുദ്ധജീവിതം നയിക്കും: അവർ ഭയം വലിച്ചെറിയുകയും ദുർബ്ബലരായ സഹപാഠികളെ സംരക്ഷിക്കാൻ എന്നും സന്നദ്ധരായിരിക്കുകയും ചെയ്യും: സ്വന്തം ജീവൻ പണയംവെച്ചുപോലും അഹിംസാത്മകമായ നടപടിക്രമംവഴി കലാപങ്ങൾ ഒതുക്കാൻ അവർ എപ്പോഴും സന്നദ്ധരായിരിക്കും. സമരത്തിൻെറ ചൂടുപിടിച്ച അവസാനഘട്ടത്തിൽ അവർ വിദ്യാലയങ്ങൾ ഉപേക്ഷിക്കുകയും, ആവശ്യം വരികയാണെങ്കിൽ, രാജ്യത്തിൻെറ സ്വാതന്ത്ര്യത്തിനുവേണ്ടി ആത്മബലികഴിക്കുകയും ചെയ്യും.

11. അവർ സഹപാഠിനികളോടുള്ള പെരുമാററത്തിൽ തികച്ച ദീക്ഷയോടുകൂടി മര്യാദപാലിക്കുന്നവരും ധൈര്യശാലികളുമായിരിക്കും.

ഞാൻ അവർക്കായി ഇവിടെ നിർദ്ദേശിച്ച പരിപാടി നടപ്പാക്കുന്നതിനു വിദ്യാർത്ഥികൾ കുറച്ചുസമയം നീക്കിവയ്ക്കണം. അവർ അലസമായി വളരെ സമയം കളയുന്നുണ്ടെന്നു് എനിക്കറിയാം. സമയവ്യയം കർശനമായി നിയന്ത്രിച്ചാൽ അവർക്കു വളരെ വളരെ മണിക്കൂറുകൾ ലാഭിക്കാൻ കഴിയും. എന്നാൽ, ഒരു വിദ്യാർത്ഥിയുടെമേലും അനർഹമായ ഭാരം ചുമത്താൻ ഞാനുദ്ദേശിക്കുന്നില്ല. അതുകൊണ്ടു രാജ്യഭക്തരായ വിദ്യാർത്ഥികളോടു് ഒരു കൊല്ലം നഷ്ടപ്പെടുത്താൻ ഞാൻ പറയും— ഒററയടിക്കല്ല, മുഴുവൻ പഠനകാലത്തിൽനിന്നു പലപ്പോഴായി ഒരുകൊല്ലം തികച്ചാൽമതി. അങ്ങനെ വിനിയോഗിക്കപ്പെടുന്ന ആ ഒരു കൊല്ലം സമയദുർവ്യയമല്ലെന്നു് അവർക്കു മനസ്സിലാകും. ആ പരിശ്രമം അവരുടെ മാനസികവും ധാർമ്മികവും ശാരീരികവുമായസിദ്ധികൾ വർദ്ധിപ്പിക്കും. അങ്ങനെ പഠിക്കുമ്പോൾത്തന്നെ അവർ സ്വാതന്ത്ര്യപ്രസ്ഥാനത്തിനു സാരവത്തായ ഒരു സംഭാവന നല്കിയിരിക്കും.

## 72

വിദ്യാർത്ഥികളായ നിങ്ങൾ, അദ്ധ്യാപകരുടെ ഒരു പുതിയ തലമുറ പൊട്ടിക്കിളിർത്തുയരാനുള്ള ശാഖകളാണു്. നിങ്ങൾ എന്നി

---

72. To the Students, p. 49 (15-11-1920-ൽ അഹമ്മദാബാദിലെ ഗുജറാത്തി വിദ്യാപീഠത്തിൻെറ ഉദ്ഘാടനാവസരത്തിൽ ചെയ്ത പ്രസംഗത്തിൻെറ സംഗ്രഹത്തിൽനിന്നു്.)

[illegible]ന്നപോലെയുള്ള വിശ്വാസം, ദയവായി നിങ്ങളുടെ അദ്ധ്യാപകരിലും നിക്ഷേപിക്കുക. എന്നാൽ ശരിയായ മനോഭാവം അവരിലില്ലെന്നു കണ്ടാൽ പ്രഹ്ലാദൻ അച്ഛനെ ഉപേക്ഷിച്ചപോലെ, നിങ്ങൾ അവരെ ഉപേക്ഷിച്ച്, അവരെക്കൂടാതെതന്നെ മുമ്പോട്ടു പോവുക.

## 73

ചോദ്യം: മട്രിക്കുലേഷൻ ജയിച്ച ഒരു വിദ്യാർത്ഥിക്ക്, വേണമെങ്കിൽ കലാശാലയിൽ ചേരാം. അടിസ്ഥാനവിദ്യാഭ്യാസത്തിന്റെ പാഠ്യക്രമമനുസരിച്ച വിദ്യാഭ്യാസംചെയ്ത ഒരു കുട്ടിക്കും അതു സാദ്ധ്യമാണോ?

ഉത്തരം: മട്രിക്കുലേഷൻ ജയിച്ച കുട്ടിയേയും അടിസ്ഥാന വിദ്യാഭ്യാസം സിദ്ധിച്ചകുട്ടിയേയും തമ്മിൽ താരതമ്യപ്പെടുത്തുമ്പോൾ, രണ്ടാമത്തവൻ, അവന്റെ കഴിവുകൾ കൂടുതൽ വികസിതമായിട്ടുണ്ടെന്ന കാരണത്താൽ, കൂടുതൽ മിടുക്കനായിരിക്കും. മട്രിക്കുലേഷൻ ജയിച്ചവൎക്കു പലപ്പോഴും തോന്നുന്നതുപോലെ, അവൎക്കു കോളേജിൽ പോകുമ്പോൾ ഒരുതരം നിസ്സഹായത തോന്നുകയില്ല.

## 8. ഭാഷകളുടെ പ്രശ്നം

*എ. ഏതെല്ലാം ഭാഷകൾ ഹിന്ദുക്കൾ അറിയണം*

## 74

വിഷമം പിടിച്ച ഇംഗ്ലീഷുഭാഷ സ്വാധീനിക്കാനുള്ള പരിശ്രമത്തിൽ നമ്മുടെ മസ്തിഷ്ക്കങ്ങൾക്കു ക്ഷീണം ബാധിച്ചില്ലെങ്കിൽ, സംസ്ഥാനഭാഷകൾ പഠിക്കുകയെന്നതു് ഒരെളുപ്പപ്പണിയോ വിനോദമോ ആയി നമുക്കു തോന്നും.

## 75

ഒരു പൊതുഭാഷയില്ലാതെ ഒരു രാഷ്ട്രത്തിനും നിലവിൽ വരാൻ കഴിയുകയില്ല. ഹിന്ദു, ഹിന്ദുസ്ഥാനി, ഉർദ്ദു എന്നിവതമ്മിലുള്ള അഭിപ്രായവ്യത്യാസങ്ങളേക്കുറിച്ചാലോചിച്ച മനസ്സു പുണ്ണാക്കാതെ ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും മനസ്സിലാക്കാവുന്ന രാഷ്ട്രഭാഷ ഓരോ ഗ്രാമീണ പ്രവൎത്തകനും അറിഞ്ഞിരിക്കണം.

ഇംഗ്ലീഷിനോടുള്ള കമ്പം നമ്മെ സംസ്ഥാനഭാഷകളോടു് ആദരവില്ലാത്തവരാക്കിയിരിക്കുന്നു. ഈ അനാദരത്തിനുള്ള ഒരു പ്രായ

---

73. Harijan, 4-3-1939, p. 39
74. Harijan, 1-3-1942 (Thoughts on National Language, p. 105)
75. Harijan, 18-8-1940, p. 253

ച്ചിത്തമെന്നനിലയ്ക്കു ഗ്രാമീണപ്രവർത്തകൻ നാട്ടിൻപുറത്തുകാരിൽ സ്വന്തം ഭാഷയോടു മമതയുണ്ടാക്കാനുള്ള പരിശീലനം അവക്കു നൽകണം. അയാൾക്കു് ഇന്ത്യയിലെ എല്ലാ ഭാഷകളോടും തുല്യബഹുമാനമുണ്ടാവും; താൻ പ്രവർത്തിക്കുന്ന ദേശത്തെ ഭാഷ അയാൾ പഠിക്കുകയും അങ്ങനെ അവിടത്തെ ഗ്രാമീണരിൽ അവരുടെ സ്വന്തം ഭാഷയോടു് ആദരം ആവേശിപ്പിക്കയും ചെയ്യും.

## 76

ഇന്ത്യയിൽ ഇന്നു് ഹിന്ദുക്കളും മുസ്ളീങ്ങളും പാഴ്സികളും എല്ലാം 'നമ്മുടെ നാടി'നെപ്പററി പറയുന്നുണ്ടു്. ഈ സന്ദർഭത്തിൽ നാമിതു രാഷ്ട്രീയമായ കാഴ്ചപ്പാടിലൂടെയല്ല നോക്കുന്നതു്. ഭാഷയുടെ ദൃഷ്ടിവെച്ചു നോക്കുകയാണെങ്കിൽ, നമ്മുടെരാജ്യം നമ്മുടേതാണെന്നു പറയുന്നതിനുമുമ്പു് നമ്മുടെ മനസ്സിൽ സ്വന്തം ഭാഷകളോടു് സ്നേഹബഹുമാനങ്ങളുണ്ടാവണം.

ഇന്ത്യയിലുടനീളം ജനങ്ങൾ അവരുടെ ഭാഷകളുടെ കാര്യത്തിൽ അൽപ്പം ശ്രദ്ധപതിക്കാൻ തുടങ്ങിയിട്ടുണ്ടെന്നു തോന്നുന്നു. ഇതു് പ്രോത്സാഹകമായ ഒരു സൂചനയാണു്. എല്ലാ ഭാരതീയക്കും അന്യോന്യം ഒരു പൊതുഭാഷയിലൂടെ ആശയാവിഷ്ക്കരണം സാധിക്കുവാൻ എന്തെങ്കിലും ചെയ്യണമെന്നുള്ള അഭിപ്രായങ്ങൾ ചിലപ്പോൾ കേൾക്കാറുണ്ടു്. ഇതു ഭാഷയിൽ സാധിക്കേണ്ട ഒരു കാര്യമാണു്. ഈ ഭാഷ ഭാരതത്തിലുണ്ടായതാവണമെന്ന കാര്യത്തിൽ എല്ലാവരും യോജിക്കുന്നു. പക്ഷേ, ഈ കാൽവയ്പ്പു് ഭാവിയിലേക്കുള്ളതാണു്. നമ്മൾ ഇന്ത്യാക്കാരായി ജനിച്ചതിൽ അഭിമാനംകൊള്ളാൻ ആരംഭിക്കണം; അതുപോലെ ഗുജറാത്തികളായി ജനിച്ചതിലും നാം അഭിമാനംകൊള്ളണം. അത്തരം ബോധങ്ങളില്ലെങ്കിൽ, നാം ഇവിടെയുമല്ല അവിടെയുമല്ല എന്ന നിലയിലാവും.

ഒരു സംസ്ഥാനത്തിലെ ജനങ്ങൾ മററു സംസ്ഥാനങ്ങളിലെ ഭാഷകൾ പഠിക്കുകയും ആവശ്യമാണു്. ഉദാഹരണത്തിനു് ഒരു ഗുജറാത്തിക്കു് ബംഗാളി, മറാഠി, തമിഴ്, ഹിന്ദി എന്നിവ പഠിക്കാൻ പ്രയാസമില്ല. ഇംഗ്ലീഷു പഠിക്കുന്നതിൽ പകുതി അദ്ധ്വാനം ഭാരതീയഭാഷകൾ പഠിക്കാൻവേണ്ടി ചെയ്താൽ നാട്ടി

---

76. Thoughts on National Language, pp. 190—193 (രണ്ടാമത്തെ ദക്ഷിണാഫ്രിക്കൻ ഡലിഗേഷൻ അംഗമെന്ന നിലയിൽ, ഏതാനും ബ്രിട്ടീഷ് പാർലമെണ്ടംഗങ്ങളെ തിരക്കിട്ടുകണ്ടു് സംസാരിക്കുന്നതിന്നിടയ്ക്കു്, 1909-ൽ ലണ്ടനിൽ വെച്ചു് ഗാന്ധ്ജി എഴുതിയതാണ് ഈ ലേഖനം).

ഭോഗ പുതിയ അന്തരീക്ഷം സംസൃഷ്ടമാവുകയും വലിയ തോതിലുള്ള പുരോഗതി സാധിതമാവുകയും ചെയ്യും.

ഭാരതീയരുടെ വിദ്യാഭ്യാസത്തെപ്പററി മെക്കോളേപ്രഭു പ്രകടിപ്പിച്ച അഭിപ്രായങ്ങളിൽ എനിക്കു കമ്പം തോന്നിയ കാലമുണ്ടായിരുന്നു. മററു ചിലർക്ക് ഇന്നും ഏറെക്കുറെ അതുപോലെ തോന്നാറുണ്ട്. ഇന്ന് എന്തായാലും എനിക്ക് ആ വിഷയത്തെക്കുറിച്ച് തികച്ചും ഭിന്നരീതിയിലാണു തോന്നുന്നത്; മററുള്ളവർക്കും അത്തരത്തിൽ ബോദ്ധ്യംവരണമെന്ന് എനിക്ക് ആഗ്രഹമുണ്ട്. പക്ഷേ, അതിനേക്കുറിച്ചു സവിസ്തരം ചർച്ച ചെയ്യാനുള്ള അവസരം ഇതല്ല.

എൻെറ ആശയങ്ങൾ ശരിയാണെങ്കിൽ, നമുക്കു ഗുജറാത്തിയെക്കുറിച്ചുള്ള പ്രശ്നങ്ങൾ പ്രത്യേകം പരിഗണിക്കാമെന്നതു വാസ്തവമാണ്. ഗുജറാത്തികൾ അന്യോന്യം സംസാരിക്കുന്നതിനുപാധിയായി ഇംഗ്ലീഷുപയോഗിക്കുന്നു എന്നതു് ഒരു അസുഖകരമായ വസ്തുതയാണ്. നമ്മൾ ഇംഗ്ലീഷിനോടുള്ള പ്രേമംമൂലം മാതൃഭാഷയെ ദരിദ്രയാക്കിയിരിക്കുന്നു. മാതൃഭാഷയെ അപമാനിക്കുന്നതുവഴി നാം നമ്മെത്തന്നെ തരംതാഴ്ത്തുന്നു.

എനിക്കുതന്നെ, ഗുജറാത്തിയേക്കാൾ സ്വാധീനത്തിൽ എൻെറ ചിന്തകളാവിഷ്കരിക്കാൻ ഇംഗ്ലീഷിലാണു് കഴിയുകയെന്നു കാണുമ്പോൾ ഞാൻ വിറച്ചുപോകുന്നു. മാതൃഭാഷയെ അപമാനിക്കുന്നവർക്ക് രാജ്യത്തിനെന്തെങ്കിലും ഗുണം ചെയ്യാൻ കഴിയുമോ? ഗുജറാത്തിലെ ജനങ്ങൾ മാതൃഭാഷ മറെറന്തെങ്കിലും ഭാഷയ്ക്കുവേണ്ടി പരിത്യജിക്കണമെന്നതു് ചിന്തിക്കാൻകൂടി വയ്യ. അതങ്ങനെയാണെങ്കിൽ, സ്വന്തം ഭാഷ ഉപേക്ഷിക്കുന്നവർ രാജ്യദ്രോഹികളും ജനദ്രോഹികളുമാണെന്നു പറയുന്നതിൽ യാതൊരതിശയോക്തിയുമില്ല.

ഒരു ജനതയുടെ സ്വഭാവം അവരുടെ ഭാഷയിൽനിന്നു് സ്പഷ്ടമാകും. അതാണു് ഗുജറാത്തി, ബംഗാളി, ഉർദു, മറാഠി എന്നിവയ്ക്കായുള്ള സംഘടനകൾ വെവ്വേറെ ഉണ്ടാവാൻ കാരണം. അതു് ഒരു നല്ല ഭാവിയുടെ ലക്ഷണമാണ്. വിദേശങ്ങളിൽ പോകുന്ന ഭാരതീയർ വളരെയധികം സൂക്ഷിക്കണം. അവർ സ്വന്തം ഭാഷ മറക്കുകയെന്ന മഹാപാപം ചെയ്യാതിരിക്കുക തങ്ങളുടെ ഉത്തരവാദിത്വംകൂടിയാണെന്നു മനസ്സിലാക്കണം.

നല്ലപോലെ ഇംഗ്ലീഷറിയുന്ന ചിലർ തങ്ങൾക്കു് ഗുജറാത്തിയേക്കാളധികം അറിയുക ഇംഗ്ലീഷാണെന്നു പറയുന്നതു കേട്ടിട്ടുണ്ട്. ഇതു നമ്മെ സംബന്ധിച്ചിടത്തോളം ലജ്ജാകരമായ ഒരു കാര്യമാണ്. വാസ്തവത്തിൽ, ഇംഗ്ലീഷ് സംസാരിക്കുകയും എഴുതു

കയും ചെയ്യുന്ന നമ്മറം എഴുതുന്നതോ പറയുന്നതോ ശരിയായിട്ടല്ല; അങ്ങനെ വരുന്നതു് സ്വാഭാവികവുമാണു്.

ചില ആശയങ്ങറം ഇംഗ്ലീഷിൽ കൂടുതൽ വ്യക്തമായി നമുക്കാവിഷ്കരിക്കാൻ കഴിയുമെന്നതു വാസ്തവമാണു്. പക്ഷേ, അതും ലജ്ജാവഹമായ ഒരു വസ്തുതയാണു്. ഇംഗ്ലീഷ്വ്യാകരണവും ശൈലിയും നമുക്കു് നല്ലപോലെ അറിയാമെന്നു പറയുക വയ്യ. ഏതൊരിന്ത്യാക്കാരനും ഗുജറാത്തിയിലെ വ്യാകരണവും ശൈലീവിശേഷങ്ങളും പഠിക്കാം; ക്രിയയുടെ കാലമൊന്നും ഒരിക്കലും അയാറംക്കു പിഴയ്ക്കുകയില്ല; എന്നാൽ ഇംഗ്ലീഷെഴുതുന്നതിൽ വരുത്തുന്ന പ്രമാദങ്ങറംക്കു് അവസാനമില്ല. ശൈലികറം തെററി പ്രയോഗിക്കുക, പ്രത്യേകിച്ചും സർവ്വസാധാരണമാണു്. ഗുജറാത്തി ഉച്ചരിക്കുന്നതിൽ തെററുപററാം; പക്ഷേ, ആ ഭാഷ അറിയില്ലെന്നു് അതിനത്ഥമില്ല. ഉച്ചാരണത്തെററു് എളുപ്പം തിരുത്താം.

ഇംഗ്ലീഷ് പഠിക്കാനാഗ്രഹിക്കുന്ന വിദ്യാർത്ഥികറം ആ ഭാഷയിൽ തുടർച്ചയായി സംസാരിക്കണമെന്നു പറഞ്ഞു കേറംക്കാറുണ്ടു്. ഇതു വെറുമൊരു ഭ്രമമല്ലെ? ഗുജറാത്തികറം ഒന്നിച്ചുചേരുമ്പോറം, സ്വന്തം ഭാഷയാണു സംസാരിക്കുന്നതെങ്കിൽ, അവക്കു് ഇംഗ്ലീഷ് പരിജ്ഞാനം കഷ്ടിയാണു് എന്നു് അതിനർത്ഥമില്ല. മറിച്ചു്, ഇംഗ്ലീഷുകാർ മാത്രം ആ ഭാഷ സംസാരിക്കുന്നതു നാം കേറംക്കുകയാണെങ്കിൽ, ഉച്ചാരണത്തെററു മനസ്സിലാക്കാൻ തക്കവണ്ണം നമ്മുടെ കാതുകറംക്കു് അല്പം കേട്ടുപരിചയം സിദ്ധിക്കും.

ശീമയ്ക്കു പോകുന്ന ഗുജറാത്തികറംക്കു് അവിടെവെച്ചു് ഗുജറാത്തിപുസ്തകങ്ങറം വായിക്കാൻ നേരം കിട്ടുക സാദ്ധ്യമല്ലാത്ത കാര്യമല്ല. സ്വന്തം രാജ്യത്തെ സേവിക്കുകയും, പൊതുപ്രവത്തനത്തിലേർപ്പെടുകയും ചെയ്യേണ്ടവക്കു് മാതൃഭാഷയ്ക്കുവേണ്ടി നീക്കിവെക്കാനല്പം സമയം ഉണ്ടാവുകതന്നെ വേണം. മാതൃഭാഷയെ അവഗണിച്ചേ ഇംഗ്ലീഷു പഠിക്കാനാവൂ എങ്കിൽ, ആളുകറം ഇംഗ്ലീഷു പഠിക്കാതിരിക്കുകയാവും രാജ്യത്തിൻെറ താല്പര്യത്തിനു യോജിച്ചതു്. കൂടാതെ, ഗുജറാത്തി ഒരു സാധാരണ ഭാഷയല്ല. ഹിന്ദുക്കളും മുഹമ്മദീയരും പാഴ്സികളും സംസാരിക്കുന്ന ഈ ഭാഷയിൽ നരസിംഹമേഹ്ത്ത, ആഖാ ഭഗത്, ദയരാം എന്നീ കവികറം മനോഹരഗാനങ്ങറം രചിച്ചിട്ടുണ്ടു്. അതിനാൽ, ഇതിനു് വളർച്ചയ്ക്കു് ധാരാളം സാദ്ധ്യതകളുണ്ടു്. ഒരേ ആശയം തന്നെ മൂന്നു വ്യത്യസ്തരീതിയിൽ ആവിഷ്കരിക്കാം. പാഴ്സികറംക്കു ദൈവം ''ഖുദയും' ഹിന്ദുക്കറംക്കു് 'ഈശ്വരനും' മുസ്ലീങ്ങറംക്കു് 'അള്ളാ'വുമാണു്, എന്നാൽ ഇംഗ്ലീഷിൽ പറയുമ്പോറം നമുക്കു് ഒരു വാക്കേയുള്ളു.

മുസ്ലീങ്ങളുടെ ഗുജറാത്തിയിൽ അറബിഭാഷയുടേയും ഷേയ്ക്സ്പിയറുടെ പേഴ്സ്യൻഭാഷയുടേയും സ്വാധീനശക്തി കാണാം. പാഴ്സികളുടെ ഗുജറാത്തിയിൽ സാരാതുഷ്ട്രയുടേയും ഹിന്ദുക്കളുടെ ഗുജറാത്തിയിൽ സംസ്കൃതത്തിന്റേയും അതിപ്രസരം കാണാം. ഭാരതീയഭാഷകളിലെല്ലാം ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ വ്യത്യാസങ്ങളുണ്ട്: പക്ഷേ, പാഴ്സികൾ ഗുജറാത്തിക്ക് ദൈവദത്തരായിരുന്നു. അവരുടെ പരിശ്രമശീലത്തിൽനിന്ന് ഗുജറാത്തിക്ക വമ്പിച്ച നേട്ടങ്ങളുണ്ടാക്കാം. പല ഗുജറാത്തി ദിനപ്പത്രങ്ങളും പാഴ്സികളുടെ കൈവശമാണ്; ഭാഷയുടെ ഭാവി സുരക്ഷിതമാക്കാനുള്ള കഴിവ് അവൎക്കുണ്ട്. ഗുജറാത്തി അവരുടെ മാതൃഭാഷയാണ്. അതവർക്ക് ഉപേക്ഷിക്കാൻ വയ്യ. അതുകൊണ്ട് അവരതിനെ നശിപ്പിക്കാതിരിക്കേണ്ടതാവശ്യമാണ്. പാഴ്സി എഴുത്തുകാർക്ക് സുന്ദരാശയങ്ങൾ ലളിതഭാഷയിൽ ആവിഷ്കരിക്കാൻ കഴിയും. പക്ഷേ, അവർ ഉച്ചാരണത്തിന്റേയും ശരിയായ അക്ഷരവിന്യാസത്തിന്റേയും ശത്രുക്കൾതന്നെയാണ്.

ഹിന്ദുക്കളും മുഹമ്മദീയരും പാഴ്സികളും ഭിന്നിച്ചു നിൽക്കുന്നതു് ചിന്തനീയമായ ഒരു പ്രശ്നമാണ്. മുസ്ലീങ്ങൾക്ക് അധികം വിദ്യാഭ്യാസം സിദ്ധിച്ചിട്ടില്ല; തന്മൂലം ഗുജറാത്തിഭാഷയുടെമേൽ അവരുടെ സ്വാധീനശക്തി അധികം കാണുന്നില്ല. ഹിന്ദുക്കളും പാഴ്സികളും മുസ്ലീങ്ങളുടെ വിദ്യാഭ്യാസാഭിവൃദ്ധിയിൽ സഹായിക്കേണ്ടതായിട്ടുണ്ട്. അങ്ങനെ ഗുജറാത്തിക്ക വലിയ പിൻബലം സിദ്ധിക്കും.

രാജ്കോട്ടിൽ താമസിയാതെ ചേരാൻപോകുന്ന സമ്മേളനത്തിന്റെ ഭാരവാഹികളോട് എനിക്ക് വിനീതമായി അഭ്യർത്ഥിക്കാനുള്ളതു്, ഗുജറാത്തി സംസാരിക്കുന്ന ഹിന്ദുക്കളുടേയും മുസ്ലീങ്ങളുടേയും പാഴ്സികളുടേയും പ്രതിനിധികളടങ്ങുന്ന ഒരു സ്ഥിരമായ കമ്മിററി ഉണ്ടാക്കണമെന്നാണ്. ഈ കമ്മിററി ഗുജറാത്തി സംസാരിക്കുന്ന മൂന്നു സമുദായക്കാരും രചിക്കുന്ന സാഹിത്യകൃതികളുടെമേൽ നിയന്ത്രണം ചെലുത്തുകയും അവൎക്ക വേണ്ട ഉപദേശം നൽകുകയും വേണം. ചിന്തിച്ചെഴുതുന്ന എഴുത്തുകാരുടെ കൃതികൾ ഈ കമ്മിററി ഭാഷാപരമായ ദൃഷ്ടിവെച്ചു പ്രതിഫലംകൂടാതെ വായിച്ചുനോക്കണം.

മാത്രമല്ല, വിദേശത്തുപോകുന്ന ഇന്ത്യക്കാരോട് ഇംഗ്ലീഷുകാരുടെ മാതൃക സ്വീകരിച്ച് അവിടെ സ്വന്തം മാതൃഭാഷ സംസാരിക്കണമെന്നും ഞാൻ പറയും. ഇതു് ഇന്ത്യയുടെ വളർച്ചയെ സഹായിക്കുന്ന ഒരു പ്രവൃത്തിയാണ്, ഈ കാര്യത്തിൽ അത്ര വളരെ പ്രയാസമുള്ളതായി ഒന്നുമില്ല.

## 77

എന്റെ അഖിലഭാരതഭാഷാസങ്കല്പത്തിൽ മഹത്തായ സംസ്ഥാനഭാഷകളുടെ സ്ഥാനഭ്രംശം ഉദ്ദേശിച്ചിട്ടില്ല. സംസ്ഥാനഭാഷകൾക്കു പുറമേ അറിയേണ്ടുന്ന ഒരു ഭാഷയായേ ഞാൻ അഖിലഭാരതഭാഷയെ ഉദ്ദേശിച്ചിട്ടുള്ളു. ജനപ്രയുതങ്ങൾ ആ അഖിലഭാരതഭാഷ എന്നെങ്കിലും പഠിക്കുമെന്നും ഞാൻ പ്രതീക്ഷിക്കുന്നില്ല. രാഷ്ട്രീയോൽബുദ്ധതയുള്ളവരും സംസ്ഥാനാന്തരീയബന്ധങ്ങളുള്ളവരുമേ അതു പഠിക്കുകയുള്ളു. ഒരു ലേഖകൻ വാസ്തവത്തിൽ നിർദ്ദേശിക്കുകതന്നെ ചെയ്തു, ഒരഖിലേന്ത്യാഭാഷയ്ക്കു പകരം ഞാൻ അയൽസ്സംസ്ഥാനങ്ങളിലെ ഭാഷകൾ പഠിക്കാനാണ് ആവശ്യപ്പെടേണ്ടതെന്ന്. അങ്ങനെ അയാൾ പറയുന്നു: ഒരു ആസ്സാംകാരന് ഹിന്ദിയോ ഉർദുവോ, അഥവാ അങ്ങ് ഇപ്പോൾ പറയുന്നതനുസരിച്ച് ഹിന്ദിയും ഉറുദുവും പഠിക്കുന്നതിനേക്കാൾ ഉപയോഗം ബംഗാളി പഠിക്കുന്നതുകൊണ്ടാവും. നമുക്ക് ഇംഗ്ലീഷ് ഒരു ദ്വിതീയഭാഷയെന്ന നിലയ്ക്കല്ലാതെ എല്ലാ ഉന്നതവിദ്യാഭ്യാസവും സിദ്ധിക്കാനുള്ള ഉപാധിയെന്ന നിലയ്ക്കു പഠിക്കുകയെന്ന ദുർവ്വഹഭാരമില്ലായിരുന്നുവെങ്കിൽ, അയൽസംസ്ഥാനക്കാരുടെ ഭാഷയും അഖിലേന്ത്യാ വിനിമയത്തിന്ന് ഭാരതഭാഷയും പഠിക്കുകയെന്നതു് കുട്ടിക്കളിപോലെ എളുപ്പമാവും. ഒരു ബാലനോ ബാലികയ്ക്കോ ഇന്ത്യയിലെ അരഡസൻ ഭാഷകളെങ്കിലും അറിയില്ലെങ്കിൽ, അവനോ അവൾക്കോ സംസ്കാരം പോരാ എന്നാണെനിക്കു തോന്നുന്നതു്. ഇംഗ്ലീഷറിയുന്ന ഇന്ത്യക്കാർ സ്വന്തം മാതൃഭാഷയടക്കം മറ്റെന്തെങ്കിലും ഭാഷ പഠിക്കുകയെന്നു ചിന്തിക്കുമ്പോൾ പേടിച്ചു വിറച്ചുപോകുന്നതു് തീർച്ചയായും ബുദ്ധിപരമായ ദാസ്യത്തിന്റെ ലക്ഷണമാണ്. എതിർപ്പുകാരിൽ ഭൂരിഭാഗവും ഇംഗ്ലീഷ് പഠിച്ച ഇന്ത്യക്കാരാണ്. ആശ്രമത്തിലെ അന്തേവാസികൾക്ക് ഹിന്ദിക്കു പുറമെ ഉർദുകൂടി പഠിക്കാൻ ഒരു വിഷമവും ഉള്ളതായി എന്റെ ദൃഷ്ടിയിൽ പെട്ടിട്ടില്ല. ദക്ഷിണാഫ്രിക്കയിലെ തമിഴ്തൊഴിലാളികൾക്ക് തെലുങ്കും തെലുങ്കക്കു തമിഴും സംസാരിക്കാൻ കഴിഞ്ഞിരുന്നുവെന്ന് എനിക്ക് അറിയാം. പുറമെ, ഹിന്ദിയിൽ പ്രായോഗികപരിജ്ഞാനവും അവർക്കുണ്ടായിരുന്നു. ഹിന്ദി പഠിക്കണമെന്ന് അവരോടാരും പറഞ്ഞിട്ടില്ല. എങ്ങനെയോ സഹജവാസനകൊണ്ടു് ഹിന്ദി അറിയണമെന്ന് അവർക്കു തോന്നി. അവർ, തീർച്ചയായും, പണ്ഡിതന്മാരും, മറ്റുമല്ലായിരുന്നു; പക്ഷേ, പരസ്പരം ആശയവിനിമയത്തിന്ന് ആവശ്യമായതു് അവർ പഠിച്ചു. അവർ അയൽപക്കക്കാരുടെ ഭാഷയായ സുലുവും പഠിച്ചു. അങ്ങനെ ചെയ്തില്ലെ

---

77. Harijan, 17-5-1942 (Thoughts on National Language, P. 111)

കിൽ, അവർക്കു് അവരുടെ തൊഴിൽ നടത്തിക്കൊണ്ടുപോവാനാവില്ല. അങ്ങനെ മിക്ക ഭാരതീയർക്കും സ്വന്തം മാതൃഭാഷയ്ക്കു പുറമെ രണ്ടിതര ഭാരതീയഭാഷകളും, സ്വല്പവും, അല്പാല്പം ഇംഗ്ലീഷും അറിയാമായിരുന്നു. അവരിൽ പലർക്കും ഒരു ഭാഷയും എഴുതാനറിഞ്ഞിരുന്നില്ലെന്നു പറയേണ്ടതില്ല. മിക്കവർക്കും സ്വന്തം മാതൃഭാഷതന്നെ വ്യാകരണത്തെറ്റോടെ മാത്രമേ എഴുതാൻ വശമായിരുന്നുള്ളൂ. ഇതിന്റെ സന്മാർഗ്ഗപാഠം സ്വയം വ്യക്തമാണു്.

## 78

...രാഷ്ട്രഭാഷയെക്കുറിച്ചുള്ള എന്റെ നിർവ്വചനത്തിൽ, ഹിന്ദി ഉർദു ഭാഷകളുടേയും നാഗരി ഉർദുലിപികളുടേയും പരിജ്ഞാനം ഉൾപ്പെടുന്നു. ഹിന്ദിയും ഉർദുവും തമ്മിൽ എന്തെങ്കിലും ഒരു സമന്വയം ഉണ്ടാവണമെങ്കിൽ, ഇതുമാത്രമേ അതിനു വഴിയുള്ളു. എന്റെ ഈ നിർദ്ദേശം സമ്മേളനത്തിൽ സ്വാഗതാർഹമാകുമോ എന്ന കാര്യത്തിലെനിക്കു് ഭയാശങ്കകളുണ്ടു്; അതുകൊണ്ടു് എന്റെ രാജി സ്വീകരിക്കണമെന്നു് ഞാൻ അപേക്ഷിക്കുന്നു. താരതമ്യേന ദുഷ്കരകൃത്യമായ ഹിന്ദുസ്ഥാനിയുടെ പ്രചരണത്തിലൂടെ ഞാൻ ഹിന്ദിയേയും ഉർദുവേയും സേവിക്കുകയാവും ചെയ്ക.

## 79

ചോദ്യം: പാറ്റ്നാ സർവ്വകലാശാല സംസ്കൃതപഠനത്തെ പ്രായോഗികാർത്ഥത്തിൽ വിലക്കിനിർത്തിയിരിക്കുന്നുവെന്നു് അങ്ങേക്കു് അറിയാമോ? ഈ നടപടി അങ്ങു് അംഗീകരിക്കുന്നുണ്ടോ? ഇല്ലെങ്കിൽ, ഹരിജനിൽ സ്വന്തം അഭിപ്രായമൊന്നു വ്യക്തമാക്കുമോ?

ഉത്തരം: പാറ്റ്നാ സർവ്വകലാശാല ചെയ്തതെന്തെന്നു് എനിക്കറിവില്ല. എന്നാൽ സംസ്കൃതപഠനം ദയനീയമാംവണ്ണം അവഗണിക്കപ്പെട്ടിരിക്കുന്നു എന്ന നിങ്ങളുടെ അഭിപ്രായത്തോടു ഞാൻ തികച്ചും യോജിക്കുന്നു. പ്രാചീനഭാഷകൾ പഠിക്കണമെന്നു വിശ്വസിച്ച ഒരു തലമുറയിൽപ്പെട്ട ആളാണു് ഞാൻ. അത്തരം പഠനം സമയത്തിന്റേയും അദ്ധ്വാനത്തിന്റേയും പാഴ്ച്ചെലവാണെന്നു വിശ്വസിക്കുന്നവനല്ല ഞാൻ. അതു് നവീനഭാഷകൾ പഠിക്കുന്നതിനു സഹായമാവുമെന്നും ഞാൻ വിശ്വസിക്കുന്നു. ഇന്ത്യയെ സംബന്ധിച്ചിടത്തോളം, മററു് ഏതു പ്രാചീനഭാഷയെക്കാളും സംസ്കൃതത്തിന്റെ കാര്യത്തിൽ ഇതു കൂടുതൽ പരമാർത്ഥമാണു്. എല്ലാ ദേശീയവാദിയും സംസ്കൃതം പഠിക്കണം. കാരണം, അതു് സംസ്ഥാ

78 Thoughts on National Language, 15-7-1945, p. 141
79 Harijan, 23-3-1940, p. 50

നഭാഷകളുടെ പഠനത്തെ മററുപ്രകാരം സാധിക്കുന്നതിനേക്കാൾ എളുപ്പമാക്കുന്നു. നമ്മുടെ പ്രപിതാമഹന്മാർ ചിന്തിക്കുകയും എഴുതുകയും ചെയ്തതു് ആ ഭാഷയിലാണു്. ഹിന്ദുക്കൾക്കിടയ്ക്കു് ഒരു ബാലികയോ ബാലനോ ഉണ്ടാവരുതു്, സംസ്കൃതത്തിന്റെ അടിസ്ഥാനരൂപങ്ങളറിയാത്തവരായി. സ്വന്തം മതത്തിന്റെ സാരാംശം അതിലൂടെ അവനു നുകരാൻ കഴിയും. ഗായത്രി വിവർത്തനക്ഷമമല്ല. അതിന്റേതായ ഒരു പ്രത്യേകാർത്ഥമുള്ള ആ മൂലമന്ത്രത്തിന്റെ സംഗീതം ഒരു വിവർത്തനത്തിലൂടെ പകർന്നുകൊടുക്കാൻ സാദ്ധ്യമല്ല. ഗായത്രി ഞാൻ പറഞ്ഞ കാര്യത്തിനു് ഒരു ഉദാഹരണമെന്നു ചൊല്ലാൽ മതി.

80

''ദക്ഷിണാഫ്രിക്കയിൽ ജനിച്ചവരായ ഞങ്ങൾ അധിവാസത്തിനു തിരഞ്ഞെടുത്ത ഈ രാജ്യത്തു് ഭാരതീയസംസ്കാരം പരിരക്ഷിക്കാനെന്തു ചെയ്യണം?'' അവർ പിന്നീടു ഗാന്ധിജിയോടു ചോദിച്ചു: ''ഇംഗ്ലീഷിനു പുറമേ മറെറന്തു ഭാഷകൾ ഞങ്ങൾ പഠിക്കണമെന്നാണു് അങ്ങു് പറയുന്നതു്?''

ഇംഗ്ലീഷിനു് ഒന്നാംസ്ഥാനം കൊടുത്തതിനു് അവരെ കുററപ്പെടുത്തിക്കൊണ്ടു് ഗാന്ധിജി മറുപടി പറഞ്ഞു. പകരം തെരുവിലെ സാധാരണക്കാരൻ സംസാരിക്കുന്നതും സംസ്കൃതം—പേഴ്സ്യൻ—അറബിവാക്കുകളടങ്ങുന്നതുമായ ഹിന്ദുസ്ഥാനി പഠിക്കാനദ്ദേഹം അവരെ ഉപദേശിച്ചു. ''ഹിന്ദുക്കൾ സംസ്കൃതപഠനത്തിലോ മുസ്ലീങ്ങൾ അറബിപഠിക്കുന്നതിലോ ഉപേക്ഷകാണിക്കാൻ ഒരുങ്ങുകയില്ല; തങ്ങളുടെ മൂലഭാഷയിലുള്ള മതഗ്രന്ഥങ്ങളിലേക്കു കടന്നുചെല്ലാൻ ഈ ഭാഷകൾ പഠിക്കാതെ നിവൃത്തിയില്ലെന്നതുകൊണ്ടു മാത്രമല്ല അതു്, ഈ രണ്ടു ഭാഷകളിലാണു് ലോകത്തിൽ എല്ലാകാലത്തും എഴുതപ്പെട്ട കവിതകളിൽ ഏററവും മനോഹരമായവ ഉള്ളതെന്ന കാരണംകൊണ്ടുകൂടിയാണു്.'' ''എല്ലാററിനുമുപരി,'' അദ്ദേഹം ഉപസംഹരിച്ചു. ''ഭാരതീയസംസ്കാരത്തിന്റെ വ്യക്തിമുദ്രയായ ലാളിത്യവും ആത്മീയതയും നിങ്ങൾ സ്വാഭിമാനം നിലനിർത്തണം.''

ബി. മാതൃഭാഷ അദ്ധ്യയനഭാഷയാക്കുന്ന കാര്യം

81

മാതൃഭാഷ അദ്ധ്യയനഭാഷയാക്കണമെന്നു നമുക്കാഗ്രഹമുണ്ടെങ്കിൽ, അതു നടപ്പിലാക്കാൻ എടുക്കേണ്ട നടപടികളെന്തെന്നു നാം

80 Harijan, 18-2-1939, p. 13

81 Thoughts on National Language, pp. 129—130 (ഇതു് 1917-ൽ എഴുതിയതാണെന്നു തോന്നുന്നു.)

ചിന്തിക്കണം. എനിക്കിപ്പോൾ തോന്നുന്നതു്, മുൻകൂട്ടിയാലോചിക്കാതെ, ഞാൻ നിങ്ങളോടു പറയുകയാണു്.

ഇംഗ്ലീഷറിയുന്ന ഗുജറാത്തികൾ അന്യോന്യമുള്ള ഇടപാടിൽ ബോധപൂർവ്വമായോ അബോധപൂർവ്വമായോ ഇംഗ്ലീഷ് ഉപയോഗിക്കരുതു്.

ഇംഗ്ലീഷും ഗുജറാത്തിയും നല്ലവണ്ണം അറിയാവുന്നവർ ആംഗലഭാഷയിലെ നല്ല ഗ്രന്ഥങ്ങളും ചിന്തകളും ഗുജറാത്തിയിലാക്കി ജനങ്ങളുടെ മുമ്പിൽ സമർപ്പിക്കണം.

വിദ്യാഭ്യാസസ്ഥാപനങ്ങൾ സ്വന്തമായി പാഠപുസ്തകങ്ങൾ തയ്യാറാക്കണം. നമ്മിൽ പണക്കാരായവർ ഗുജറാത്തി അദ്ധ്യയനഭാഷയായുള്ള വളരെയധികം വിദ്യാലയങ്ങൾ പല സ്ഥലങ്ങളിലുമായി സ്ഥാപിക്കണം.

മുകളിൽ പറഞ്ഞ കാര്യങ്ങളോടൊപ്പംതന്നെ, സമ്മേളനങ്ങളും വിദ്യാഭ്യാസസ്ഥാപനങ്ങളും [എല്ലാ] വിദ്യാഭ്യാസവും മാതൃഭാഷയിൽക്കൂടി മാത്രമായിരിക്കണമെന്നു് ഗവർമ്മെൻറിനെ നിർബ്ബന്ധിക്കുകയും വേണം. കോടതികളുടേയും നിയമസഭകളുടേയും നടപടികൾ മുഴുവനും ഗുജറാത്തിയിലാക്കണം. ജനങ്ങളുമായി ബന്ധമുള്ള എല്ലാ പ്രവൎത്തനങ്ങളും ഈ ഭാഷയിലൂടെ മാത്രമായിരിക്കണം നടത്തുന്നതു്. ഇപ്പോൾ ഇംഗ്ലീഷറിയുന്നവൎക്കേ നല്ല ഉദ്യോഗം കിട്ടാൻ നിവൃത്തിയുള്ളൂ. ഈ സമ്പ്രദായം മാററണം; ഇംഗ്ലീഷ്ഭാഷാജ്ഞാനത്തെ ആസ്പദമാക്കി യാതൊരു വിവേചനവും കാണിക്കാതെ, കഴിവു നോക്കി ഔദ്യോഗികസ്ഥാനങ്ങളിലേക്കു് സ്ഥാനാൎത്ഥികളെ നിയമിക്കുകയും വേണം. സക്കാർജോലിക്കുള്ള സ്ഥാനാൎത്ഥികൾക്കു് ആവശ്യമായ എല്ലാ അറിവും ഗുജറാത്തിലൂടെ നൽകാനുള്ള വിദ്യാലയങ്ങൾ സ്ഥാപിക്കണമെന്നു് ഗവർമ്മെൻറിലേക്കു നിവേദനങ്ങൾ സമർപ്പിക്കണം.

മുകളിൽ സൂചിപ്പിച്ച പദ്ധതിക്കു് ഒരു വൈഷമ്യമുള്ളതായി തോന്നാം: സംസ്ഥാനനിയമസഭയിൽ, ഗുജറാത്തികൾക്കു പുറമേ, മറാഠികളും സിന്ധികളും ഒരുപക്ഷേ, കർണ്ണാടകക്കാരുമായ അംഗങ്ങളുണ്ടു് എന്നു പറയാം. തീർച്ചയായും ഇതൊരു വലിയ വൈഷമ്യമാണു്; പക്ഷേ, അപരിഹരണീയമായ ഒന്നല്ല. തെലുങ്കു സംസാരിക്കുന്നവർ ഈ പ്രശ്നം ഉന്നയിച്ചിട്ടുണ്ടു്. ഒരു കാലത്തു് ഇന്നത്തെ സംസ്ഥാനങ്ങൾ പുനർവിഭജിക്കേണ്ടിവരുമെന്നു തീർച്ചയാണെങ്കിലും, അതു സംഭവിക്കാതിരിക്കുന്നകാലത്തോളം ഏതംഗത്തിനും ഹിന്ദിയിലോ സ്വന്തം മാതൃഭാഷയിലോ ഇഷ്ടംപോലെ സംസാരിക്കാം. ഈ നിർദ്ദേശം ഇപ്പോൾ അല്പം പരിഹാസ്യമായിത്തോന്നുന്നുണ്ടെങ്കിൽ, എനിക്കു നിങ്ങ

ളോട്ട മാപ്പപേക്ഷിക്കാനും മിക്ക നല്ല നിർദ്ദേശങ്ങളും ആദ്യം പരിഹാസ്യമായി തോന്നാറുണ്ടെന്നു പറയാനും മാത്രമേ കഴിയൂ. നാടിന്റെ അഭിവൃദ്ധി, അദ്ധ്യയനോപാധിയെക്കുറിച്ചുള്ള ശരിയായ തീരുമാനത്തെ ആശ്രയിച്ചിരിക്കുന്നു എന്നാണെന്റെ ദൃഢമായവിശ്വാസം. അതുകൊണ്ടു് നാടിന്റെ ഭാവിയെസംബന്ധിച്ചിടത്തോളം, ദൂരവ്യാപകമായ ഫലങ്ങൾ നിറഞ്ഞതാണു് എന്റെ നിർദ്ദേശമെന്നു ഞാൻ കാണുന്നു. മാതൃഭാഷയ്ക്കു് അതിന്റെ മുഴുവൻ വിലയും കിട്ടുകയും, അതു സംസ്ഥാനഭാഷയായി അംഗീകരിക്കപ്പെടുകയും ചെയ്യുമ്പോൾ, നാം സ്വപ്നംകാണുകപോലും ചെയ്തിട്ടില്ലാത്ത വമ്പിച്ച ശക്തികൾ അതിനുണ്ടെന്നു് നാം കണ്ടെത്തും.

## 82

....ഇംഗ്ലീഷിനോടുള്ള കമ്പം നമ്മെ വിട്ടിട്ടില്ല. അതു പോകുന്നതുവരെ, നമ്മുടെ സ്വന്തം ഭാഷകൾ പാപ്പരായിത്തന്നെയിരിക്കും. എല്ലായിടത്തുമുള്ള ജനകീയഭരണകൂടങ്ങൾ രാഷ്ട്രഭാഷയിലോ സംസ്ഥാനഭാഷകളിലോ തങ്ങളുടെ ജോലികൾ നിർവ്വഹിച്ചെങ്കിൽ എത്ര നന്നായിരുന്നു! എന്നാൽ, ഇതു സാധിക്കാൻ അവർക്ക് സ്വന്തം ആഫീസുകളിൽ ഭാഷാവിദഗ്ദ്ധന്മാർ വേണം; പൊതുജനങ്ങളെ അവരുടെ സംസ്ഥാനഭാഷകളിലോ രാഷ്ട്രഭാഷയിലോ എഴുതാൻ പ്രോത്സാഹിപ്പിക്കുകയും ചെയ്യണം. നാം സ്വന്തം മാതൃഭാഷകൾ സ്വീകരിക്കുന്നതുകൊണ്ടു് വളരെച്ചിലവു കുറയുമെന്നുമാത്രമല്ല, പൊതുജനങ്ങൾക്കു് കാര്യം വളരെ എളുപ്പമാവുകയും ചെയ്യും.

## 83

....ഈ അത്യാവശ്യമായ മാററം വരുത്തുന്നതിൽ നേരിടുന്ന ഓരോ ദിവസത്തെ താമസവും രാഷ്ട്രത്തിനു് തത്തുല്യമായ സാംസ്കാരികനഷ്ടമാണു്. സമ്പന്നങ്ങളായ സാംസ്ഥാനികഭാഷകൾകൊണ്ടു് അനുഗൃഹീതയാണു് ഭാരതം; അവയെ പുനരുദ്ധരിക്കുകയാണു് പ്രഥമവും പ്രധാനവുമായി ചെയ്യേണ്ട കാര്യം. നമ്മുടെ കോടതികളിലും നമ്മുടെ വിദ്യാലയങ്ങളിലും, സക്കാർ കച്ചേരികളിലുംകൂടി ഈ മാററം നടപ്പാക്കുന്നതിനു് കുറച്ചുസമയം, ഒരുപക്ഷേ, ഏതാനും കൊല്ലം വേണ്ടിവരുമെന്നു് പറയുന്നതു് ബുദ്ധിമാന്ദ്യത്തിൽ കുറഞ്ഞ ഒന്നുമല്ല. ഭാഷാടിസ്ഥാനത്തിൽ സംസ്ഥാനപുനർവിഭജനം നടക്കുന്നതുവരെ, ബോംബേയും മദിരാശിയുംപോലുള്ള ബഹുഭാഷാസംസ്ഥാനങ്ങളിൽ അല്പം ബുദ്ധിമുട്ടുണ്ടാകുമെന്ന കാര്യത്തിൽ സംശയമില്ല. ആ സംസ്ഥാനത്തിലെ

---

82. Harijan, 15-9-1946 (Thoughts on National Language, p. 165)
83. Harijan, 21-9-1947, (Thoughts on National Language,P. 171)

ജനങ്ങൾക്ക് തങ്ങൾ സ്വകീയമായതിൽത്തന്നെ എത്തിച്ചേ ന്നിരിക്കണമെന്ന ബോദ്ധ്യമുണ്ടാക്കാൻ ഒരു മാർഗ്ഗം അവിടങ്ങ ളിലെ സംസ്ഥാനഗവർമ്മെൻറുകൾക്കുതന്നെ കണ്ടെത്താൻകഴിയും. നാഗരിയിൽ എഴുതിയ ഹിന്ദുസ്ഥാനിയോ ഉർദുവിലെഴുതിയ ഹിന്ദുസ്ഥാനിയോ വെറും നാഗരിയിലെഴുതിയ ഹിന്ദിയോ സം സ്ഥാനാന്തരീയവിനിമയത്തിനുപയോഗിക്കേണ്ട ഭാഷ, എന്ന പ്ര ശ്നം കേന്ദ്രം പരിഹരിക്കുന്നതും, സംസ്ഥാനങ്ങൾ കാത്തുനിൽക്കേ ണ്ടതുമില്ല. നാമാഗ്രഹിക്കുന്ന പരിഷ്കാരം വരുത്തുന്നതിൽ ഈ പ്ര ശ്നം അവരെ വിളംബപ്പെടുത്തേണ്ട ആവശ്യമില്ല. തികച്ചും അനാവശ്യമായ ഒരു വിവാദമാണതു്. ഇതു് ഇന്ത്യയെ ശാശ്വ തമായി അവമാനത്തിലാഴ്ത്തിക്കൊണ്ടു്, ഇംഗ്ലീഷിനു കടന്നുവ രാൻ ഉപകരിച്ചേക്കാവുന്ന കവാടമായിത്തീരാൻ ഇടയുണ്ടു്. ആദ്യ ത്തെപടി, അതായതു് എല്ലാഗവമ്മെൻറു വകുപ്പുകളിലും സംസ്ഥാ നഭാഷയുടെ പുനരുദ്ധാരണം, ഉടനെ ഉടനെ നടക്കുകയാണെങ്കിൽ, സംസ്ഥാനാന്തരീയ ഭാഷയുടെ പുനരുദ്ധാരണം ഉടനെയുണ്ടായി ക്കൊള്ളും. സംസ്ഥാനങ്ങൾക്കു് കേന്ദ്രവുമായി ഇടപാടുകൾ വേ ണ്ടിവരും. ഏതെങ്കിലും കക്ഷിയേയോ വിഭാഗത്തേയോ ക്ലേശി പ്പിക്കാതെതന്നെ എളുപ്പത്തിൽ ഇന്ത്യയുടെ മുഴുവൻ പൊതുഭാഷയാ കാൻ സാദ്ധ്യതയുള്ള ഒരു ഭാഷ പഠിക്കാൻപോലും തയാറില്ലാത്ത വിധം അലസരായ ഒരുപിടി ഭാരതീയർക്കുവേണ്ടി രാഷ്ട്രത്തെ സാംസ്കാരികമായി പീഡിപ്പിച്ചുകൂടെന്നു് വേഗം മനസ്സിലാ ക്കാൻ വേണ്ടത്ര ബുദ്ധി കേന്ദ്രത്തിനുണ്ടെങ്കിൽ, കേന്ദ്രവുമായി ഇം ഗ്ലീഷുഭാഷയിലൂടെ ഇടപെടാൻ സംസ്ഥാനങ്ങൾ ധൈര്യപ്പെടുക യില്ല. ഇംഗ്ലീഷുകാരനായ അപഹർത്താവിന്റെ രാഷ്ട്രീയഭര ണത്തെ നാം വിജയപൂർവ്വം ബഹിഷ്കരിച്ചതുപോലെ, ഒരു സാംസ്കാരിക അപഹർത്താവെന്ന നിലയിൽ ഇംഗ്ലീഷ്ഭാഷയേ യും നാം ബഹിഷ്കരിക്കണമെന്നാണു് എന്റെ വാദം. സമ്പ ന്നമായ ആംഗലഭാഷ വാണിജ്യത്തിനും നയതന്ത്രത്തിനുമുള്ള അ ന്താരാഷ്ട്രീയഭാഷയെന്ന അതിന്റെ സ്വാഭാവികപദവി എന്നും നിലനിർത്തുന്നതാണു്.

## 84

സംസ്ഥാനഭാഷകൾ അവയുടെ പൂർണ്ണമായ ഔന്നത്യത്തി ലേക്കു വളരണമെങ്കിൽ, ഭാഷയുടെ അടിസ്ഥാനത്തിലുള്ള സം സ്ഥാനപുനർവിഭജനം ആവശ്യമാണു്. ഹിന്ദുസ്ഥാനി ഭാരത ത്തിന്റെ രാഷ്ട്രഭാഷയാകേണ്ടതാണു്; എന്നാൽ അതിനു് സം സ്ഥാനഭാഷകളുടെ സ്ഥാനം വഹിക്കാൻ സാദ്ധ്യമല്ല. സംസ്ഥാ നങ്ങളിലെ അദ്ധ്യയനഭാഷയാകാൻ അതിനുകഴിയില്ല; ഇംഗ്ളീ

84. Delhi Diary, 25-1-1948, P. 379

ഷിനു് അത്രയും കഴിയില്ല. അതിന്റെ കർത്തവ്യം ഇന്ത്യയുമായി സംസ്ഥാനങ്ങൾക്കുള്ള ജൈവബന്ധം മനസ്സിലാക്കാൻ അവയെ സഹായിക്കുക മാത്രമാണു്. ബാഹ്യലോകം നമ്മെ ഗുജറാത്തികളായോ മറാഠികളായോ തമിഴരായോ അറിയുന്നില്ല, ഭാരതീയരായേ അറിയുന്നുള്ളു. അതുകൊണ്ടു് നാം നിശ്ചയദാർഢ്യത്തോടെ, എല്ലാ ഛിദ്രവാസനകളും അവസാനിപ്പിച്ചിട്ടു് ഇന്ത്യക്കാരെന്ന നിലയിൽ ചിന്തിക്കുകയും പെരുമാറുകയുംവേണം. ഈ പ്രമുഖ പരിഗണനയ്ക്കു് വിധേയമായി സംസ്ഥാനങ്ങളുടെ ഭാഷാപരമായ പുനർവിഭജനം വിദ്യാഭ്യാസത്തിനും വ്യാപാരത്തിനും ഒരു ഗതിവേഗം നൽകുകതന്നെ ചെയ്യും.

ബി. രാഷ്ട്രഭാഷാപ്രശ്നം

## 85

ചോദ്യം: രാഷ്ട്രഭാഷയുടെ ആവശ്യം എവിടെയാണു്? മാതൃഭാഷയും ഒരു അന്താരാഷ്ട്രീയഭാഷയും പോരേ? അങ്ങനെയാണെങ്കിൽ, രണ്ടിനും റോമാലിപി ഉപയോഗിച്ചാലെന്താണു്?

ഉത്തരം: നിങ്ങളുടെ ചോദ്യം എന്നെ ആശ്ചര്യപ്പെടുത്തുന്നു. ഇംഗ്ലീഷ് അന്താരാഷ്ട്രീയഭാഷയാണു്; സംശയമില്ല. പക്ഷേ, അതിനെന്നെങ്കിലും നമ്മുടെ രാഷ്ട്രഭാഷയാവാൻ കഴിയുമോ? രാഷ്ട്രഭാഷ ഇന്ത്യയിലെ ജനലക്ഷങ്ങളുടെ പൊതുസ്വത്താവണം. അവർക്കെങ്ങനെ ആംഗലഭാഷ പഠിക്കുന്നതിന്റെ ഭാരം താങ്ങാനാവും? ഹിന്ദുസ്ഥാനിയാണു് സ്വാഭാവികമായും രാഷ്ട്രഭാഷ; കാരണം, ഇന്നുതന്നെ അതു് 21 കോടി ജനങ്ങൾക്കു മനസ്സിലാകും. ജനസംഖ്യയിൽ ബാക്കിയുള്ളവർക്കും അതെളുപ്പത്തിൽ മനസ്സിലാക്കാം. പക്ഷേ, ആംഗലഭാഷ വെറും ഒരു പിടി—കൂടിവന്നാൽ ഒരു ലക്ഷം—ആളുടെ മാതൃഭാഷയാണെന്നു പറയാം. ഇന്ത്യ ഒരു രാഷ്ട്രമാണെങ്കിൽ, അതിനൊരു രാഷ്ട്രഭാഷയും വേണം. റോമൻലിപിയോടുകൂടിയ ഇംഗ്ലീഷ് അന്താരാഷ്ട്രീയഭാഷയായിത്തന്നെ തുടരും; അതു് ഉചിതവുമാണു്. എന്നാൽ ഒരുകാലത്തും റോമൻലിപി രാഷ്ട്രഭാഷയുടെ ലിപിയാവാൻ വയ്യ.

## 86

....സംസ്ഥാനഗവൺമെന്റുകളുടേയും, നിയമസഭകളുടേയും, കോടതികളുടേയും ഔദ്യോഗികഭാഷ, ഒരു നിശ്ചിതകാലത്തിനു

85. Harijan, 26-4-1942 (Thoughts on National Language, P. 109)

86. Young India, 26-12-1924 (Thoughts on National Language, P. 22)

ള്ളിൽ, ആ സംസ്ഥാനത്തിലെ നാട്ടുഭാഷയാവുക; അവസാനത്തെ അപ്പീൽക്കോടതിയായ പ്രീവികൗൺസിലിലേതു് ഹിന്ദുസ്ഥാനിയാവുക; ലിപി ദേവനാഗരിയോ പേർഷ്യനോ ആവുക; കേന്ദ്രഗവൺമെൻറിൻെറയും കേന്ദ്രനിയമനിർമ്മാണസഭയുടേയും ഭാഷയും ഹിന്ദുസ്ഥാനിയാവുക; അന്താരാഷ്ട്രീയ നയതന്ത്രബന്ധത്തിൻെറ ഭാഷ ഇംഗ്ളീഷ് ആവുക....

എൻെറ ഉദ്ദേശപ്രകാരമുള്ള സ്വരാജിൻെറ ചില ആവശ്യങ്ങളെ മുകളിൽ കൊടുത്തിട്ടുള്ള ചിത്രത്തിൽ അമിതമായ ചിന്താവ്യാപാരമാണുള്ളതെന്നു നിങ്ങൾക്കു തോന്നാമെങ്കിലും, നിങ്ങൾ അതിനെ പരിഹസിക്കുകയില്ലെന്നു ഞാൻ വിശ്വസിക്കുന്നു. ഞാൻ പറഞ്ഞ കാര്യങ്ങൾ കയ്യേൽക്കുവാനോ, സ്വീകരിക്കുവാനോ, ചെയ്യുവാനോ ഇന്നു നമുക്കു ശക്തിയുണ്ടാവുകയില്ലായിരിക്കാം. നമുക്കു് ഇച്ഛാശക്തിയുണ്ടോ? നമുക്കു് ആ ആശയെങ്കിലും വളർത്തിക്കൊണ്ടുവരുക.

## 87

നമ്മുടെ കൃഷ്ണസ്വാമി കുറച്ചുമുമ്പു് തൻെറ പ്രസംഗത്തിൽ കല്പിച്ചുകൂട്ടി കുറെ ഇംഗ്ളീഷ്‌വാക്കുകൾ പ്രയോഗിച്ചപ്പോൾ, നിങ്ങളെല്ലാവരും ചിരിച്ചു. അദ്ദേഹത്തിനു് ഹിന്ദുസ്ഥാനി അറിയാത്തതുകൊണ്ടല്ല. 'പ്രാക്ടീസ്', 'ഹാബിററ്' മുതലായവയേപ്പോലുള്ള വാക്കുകളുപയോഗിച്ചു്, നാം സ്വന്തം ഭാഷയിൽ എത്ര പാപ്പരാണെന്നു കാണിക്കുകയാണദ്ദേഹം ചെയ്തതു്. നമ്മുടെ ഭാഷയിൽ ഇംഗ്ളീഷ്‌വാക്കുകൾ തിരുകിക്കയററുന്ന ഈ സമ്പ്രദായം ഞാൻ തീർച്ചയായും പ്രോത്സാഹിപ്പിക്കുകയില്ല. ഇംഗ്ളീഷ് ഭാഷ നമ്മെ, പ്രത്യേകിച്ചും ദക്ഷിണേന്ത്യക്കാരെ, എത്രയധികം അടിമപ്പെടുത്തിയിട്ടുണ്ടെന്നതിനേക്കുറിച്ചെനിക്കു് കുറെ സംസാരിക്കാൻ കഴിയും. എന്നാൽ ഞാനതിനല്ല ഇവിടെ വന്നിട്ടുള്ളതു്—തെക്കേ ഇന്ത്യയിലും മദിരാശിയിലും ജനങ്ങൾ ഇംഗ്ലീഷിൽ സംസാരിക്കൽ ഒരു നിയമമാക്കിയിരിക്കുന്നുവെന്നു് എനിക്കു ശങ്കയുണ്ടെങ്കിലും. ഈ നിയമം അനുസരിച്ചവരും അനുസരിക്കുന്നവരുമായ അനേകമാളുകളുടെ പേർ എനിക്കു പറയാൻ കഴിയും. അവർ സ്വയം നിസ്സഹായരാക്കപ്പെട്ടിരിക്കയാണു്. ആരെങ്കിലും എൻെറ നിസ്സഹായതമൂലം എന്നെ അടിമപ്പെടുത്തുകയാണെങ്കിൽ, ഒരു സന്ദർഭം വന്നാൽ ഉടനെ ഞാൻ ആ അടിമത്തം വലിച്ചെറിയാൻ ശ്രമിക്കണം. ബന്ധനശൃംഖല കാഞ്ചനനിർമ്മിതമാണെന്നതുകൊണ്ടു്, വിലപ്പെട്ട എന്തോ ആണെന്ന

---

87. Thoughts on National Language, P. 142 (25-11-1946-ൽ ദക്ഷിണഭാരത ഹിന്ദിപ്രചാരസഭയുടെ രജതജൂബിലി മദ്രാസിൽവെച്ചു് ആഘോഷിച്ച അവസരത്തിൽ ചെയ്ത പ്രസംഗത്തിൽനിന്നു്.)

മട്ടിൽ, അതിനെ മുറുകെപ്പിടിക്കുകയാണെങ്കിൽ, ഞാൻ നിശ്ചയമായും ഒരു ഭ്രാന്തനായിരിക്കും.

## 88

....,സംസ്ഥാനഭാഷയ്ക്കു്, അഥവാ ഭാഷകൾക്കു്, പുറമെ—അവയ്ക്കു പകരമല്ല—സംസ്ഥാനങ്ങൾ തമ്മിലുള്ള സമ്പർക്കത്തിനു് ഇന്ത്യയ്ക്കു മുഴുവനുമായി ഒരു പൊതുഭാഷയും വേണം. അതു് ഹിന്ദി—ഹിന്ദുസ്ഥാനിയാവാനേ സാധിക്കൂ. ബഹുജനങ്ങളെ തങ്ങളുടെ മനസ്സിൽനിന്നു് തീരെ പുറംതള്ളുന്ന ചിലർ ഇംഗ്ളീഷിനെ ഹിന്ദിക്കു പകരമായിട്ടു മാത്രമല്ല, സ്വീകാര്യമായ ഒരേ ഒരു ആശയവിനിമയോപാധിയെന്ന നിലയ്ക്കും പരിഗണിക്കും. വിദേശാധിപത്യത്തിന്റെ മാന്ത്രികസ്വാധീനമില്ലായിരുന്നെങ്കിൽ, ഈ അഭിപ്രായം അചിന്ത്യംതന്നെയാകുമായിരുന്നു. ദേശീയകാര്യങ്ങളിൽ അധികമധികം പങ്കെടുത്തുവരേണ്ടുന്ന ദക്ഷിണേന്ത്യയിലെ ബഹുജനങ്ങൾക്കു് ഏതായിരിക്കും അധികം എളുപ്പം—തങ്ങളുടെ ഭാഷകളിലുള്ള അനേകം പദങ്ങൾ ഉൾപ്പെടുന്നതും, പ്രായോഗികമായി ഉത്തരഭാരതം മുഴുവനും തങ്ങൾക്കു് ഉടനെതന്നെ അഭിഗമ്യമാക്കിത്തരുന്നതുമായ ഹിന്ദിപഠിക്കലാണൊ, അതോ, ഏതാനും ചിലർ മാത്രം സംസാരിക്കുന്നതും തികച്ചും വിദേശീയവുമായ ഇംഗ്ളീഷ് പഠിക്കുന്നതാണൊ? ഈ തെരഞ്ഞെടുപ്പിനടിസ്ഥാനം സ്വരാജിനേക്കുറിച്ചുള്ള ഒരാളുടെ സങ്കല്പമാണു്. സ്വരാജ്യം ഇംഗ്ളീഷറിയുന്ന ഇന്ത്യക്കാരുടേതും അവക്കുമാത്രം വേണ്ടിയുള്ളതും ആകാനാണു് പോകുന്നതെങ്കിൽ, ഇംഗ്ളീഷാണു് നിസ്സംശയമായും പൊതുഭാഷ. അതു പട്ടിണികിടക്കുന്നവരുടേയും നിരക്ഷരരായ സ്ത്രീകളുടേയും മർദ്ദിതരായ അയിത്തക്കാരുടേയുമാണെങ്കിൽ, അവക്കുവേണ്ടിയുള്ളതാണെങ്കിൽ, നടപ്പിലാക്കാൻ സാദ്ധ്യതയുള്ള ഒരേ ഒരു പൊതുഭാഷ ഹിന്ദിയാണു്.

## 89

ഇന്ത്യ ഒരുകാലത്തു് ഇംഗ്ളീഷ് സംസാരിക്കുന്ന ഒരു രാജ്യമാവും എന്ന രാജാറാം മോഹൻ റായിയുടെ പ്രവചനത്തിനു് വളരെ അനുകൂലമായ ഗ്രഹസ്ഥിതി ഇന്നില്ല. ആ മഹാനായ പരിഷ്കർത്താവിന്റെ ആത്മാവു്, ഏതായാലും, ഇന്നും ചിലരെ ആവേശിക്കുന്നുണ്ടു്. നമ്മുടെയിടയിലെ പല പ്രമുഖവ്യക്തികളും ഇംഗ്ളീഷ്തന്നെയാണു് ഇന്ത്യയുടെ ദേശീയഭാഷയാകേണ്ടതെന്നു്

---

88. Young India, 18-6-1931 (Thoughts on National Language, P. 31)

89. Young India, 21-4-1920 (Thoughts on National Language, P. 18)

ആലോചനകൂടാതെ, സാമാന്യമായി പറയാറുണ്ടു്. ഒരു കോടതി ഭാഷയെന്ന നിലയിൽ ഇംഗ്ലീഷിനുള്ള പദവിക്കു് അവർ അനഹമായ പ്രാധാന്യം നൽകുകയാണു്. ഇംഗ്ലീഷിന്റെ ഇന്നത്തെ പദവി നമുക്കു് അഭിമാനകരമല്ലെന്നും, ഒരു യഥാർത്ഥ ജനാധിപത്യബോധം വളർത്താനതു സഹായകമല്ലെന്നും ഉള്ളതു് അവർ കാണുന്നില്ല. ജനകോടികൾ ഏതാനും ശതം ഉദ്യോഗസ്ഥന്മാരുടെ സൗകര്യത്തിനുവേണ്ടി ഒരു വിദേശഭാഷ പഠിക്കണമെന്നു പറയുന്നതു് അസംബന്ധത്തിന്റെ അങ്ങേ അററമാണു്. രാജ്യത്തെ കേന്ദ്രീകരണം ശക്തിപ്പെടുത്താൻ ഒരു പൊതുദേശീയഭാഷ ആവശ്യമാണെന്നു തെളിയിക്കാൻ പലപ്പോഴും നമ്മുടെ ഭൂതകാലചരിത്രത്തിൽനിന്നു് ഒരുദാഹരണം എടുത്തു പറയാറുണ്ടു്. ആരും ഒരു പൊതുഭാഷയുടെ ആവശ്യത്തെപ്പററി തർക്കിക്കുന്നില്ല. പക്ഷേ, അതു് ഇംഗ്ലീഷാവാൻ വയ്യ. ഉദ്യോഗസ്ഥന്മാർ നാട്ടുഭാഷകളെ അംഗീകരിക്കേണ്ടതുണ്ടു്. ഇംഗ്ലീഷ്വാദികളെ ആകർഷിക്കുന്ന രണ്ടാമത്തെ പരിഗണന ബ്രിട്ടീഷ് സാമ്രാജ്യത്തിൽ ഇന്ത്യയ്ക്കുള്ള സ്ഥാനമാണു്. തുറന്നഭാഷയിൽ പറഞ്ഞാൽ, ഈ വാദത്തിനർത്ഥം, ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ 12 കോടിയിലധികം ജനങ്ങൾ അധിവസിക്കാത്ത ഇതരഭാഗങ്ങൾക്കുവേണ്ടി, 31 കോടി ഭാരതീയരോടു് അവരുടെ പൊതുഭാഷയായി ഇംഗ്ലീഷിനെ അംഗീകരിക്കാൻ ആവശ്യപ്പെടുക എന്നാണു്.

ഈ പ്രശ്നം പഠിക്കുന്ന ഓരോ വിദ്യാർത്ഥിയും, പരിഗണിക്കേണ്ട ഒന്നാമത്തെ കാര്യം, ഒന്നര നൂററാണ്ടുകാലത്തെ ബ്രിട്ടീഷ്ഭരണത്തിനുശേഷവും ഇന്ത്യയുടെ പൊതു ദേശീയഭാഷയെന്ന നില ഇംഗ്ലീഷിനു നേടാൻ കഴിഞ്ഞിട്ടില്ല എന്നതാണു്. നമ്മുടെ നഗരങ്ങളിൽ ഒരുതരം മുറിഇംഗ്ലീഷ് ഈ കാര്യത്തിൽ വിജയം വരിച്ചിട്ടുള്ളതായി തോന്നുന്നുണ്ടു്; സംശയമില്ല. എന്നാൽ, ബോംബെ, കൽക്കത്ത തുടങ്ങിയ നഗരങ്ങളിൽവെച്ചു് നമ്മുടെ ദേശീയപ്രശ്നങ്ങൾ പഠിക്കുന്നതായി നടിക്കുന്നവരെ അമ്പരിപ്പിക്കാൻമാത്രമേ ഈ വസ്തുതയ്ക്കു കഴിയുകയുള്ളു. എങ്ങനെയൊക്കെയായാലും, അവിടുത്തെ ജനസംഖ്യ എത്രയുണ്ടു്? അതു് ഇന്ത്യയിലെ ആകെ ജനസംഖ്യയുടെ 2.2% മാത്രമേ ആകുന്നുള്ളു. ഇംഗ്ലീഷ്വാദികൾ അവഗണിക്കുന്ന രണ്ടാമത്തെ വസ്തുത, നമ്മുടെ നാട്ടുഭാഷകൾ ഒട്ടുമുക്കാലും പരസ്പരബന്ധമുള്ളവയാണെന്നും, തൽഫലമായി, മദിരാശി സംസ്ഥാനമൊഴിച്ചുള്ള എല്ലാ സംസ്ഥാനങ്ങൾക്കും ഹിന്ദി ഒരു പൊതു ദേശീയഭാഷയെന്ന നിലയിൽ അനുയോജ്യമാണെന്നും ഉള്ളതാണു്. ഹിന്ദിക്കനുകൂലമായ ഈ സൗകര്യവും നമ്മുടെ ഇന്നത്തെ ദേശീയോൽബുദ്ധതയുംവെച്ചു നോക്കുമ്പോൾ, എങ്ങനെയാണു് രാഷ്ട്രഭാഷയെന്ന നിലയിൽ ഇംഗ്ലീഷ് അംഗീകരിക്കുക?

## 90

ഇംഗ്ലീഷ് അന്താരാഷ്ട്രീയവാണിജ്യത്തിന്റെ ഭാഷയാണ്; അതു നയതന്ത്രത്തിന്റെ ഭാഷയാണ്; അതിൽ സമ്പന്നമായ അനേകം സാഹിത്യനിധികളുണ്ട്; അതു പാശ്ചാത്യചിന്തയേയും സംസ്കാരത്തേയും നമുക്കു പരിചയപ്പെടുത്തിത്തരുന്നു. അതു കൊണ്ട്, നമ്മിൽ അല്പം ചിലർക്ക് ഇംഗ്ലീഷ്പരിജ്ഞാനം ആവശ്യമാണ്. അവർക്കു ദേശീയവാണിജ്യം, അന്താരാഷ്ട്രീയനയതന്ത്രം എന്നീ വകുപ്പുകൾ നടത്തിക്കൊണ്ടുപോകാം; പാശ്ചാത്യസാഹിത്യം, ചിന്താശാസ്ത്രം എന്നിവയുടെ ഉത്തമമായ അംശങ്ങൾ രാഷ്ട്രത്തിനു പ്രദാനംചെയ്യാനുള്ള പ്രവൎത്തനവും അവർക്കു നടത്താം. അതായിരിക്കും ഇംഗ്ലീഷിന്റെ ന്യായമായ ഉപയോഗം; ഇന്നാകട്ടെ, ഇംഗ്ളീഷ് നമ്മുടെ ഹൃദയത്തിലെ ഏററവും പ്രിയപ്പെട്ട ഭാഗം അപഹരിക്കുകയും നമ്മുടെ മാതൃഭാഷകളെ സിംഹാസനഭ്രഷ്ടമാക്കുകയും ചെയ്തിരിക്കുന്നു. നമുക്കു ഇംഗ്ലീഷ്കാരുമായുള്ള അസമബന്ധംകൊണ്ടു വന്നുചേൎന്ന അസ്വാഭാവികസ്ഥാനമാണതു്. ഇംഗ്ളീഷറിയാതെതന്നെ ഇന്ത്യക്കാരന്റെ മനസ്സിനു് ഉന്നതമായ വളർച്ച കൈവരുത്താറാകണം. ഇംഗ്ളീഷറിയാതെ ഏററവും നല്ല സമൂഹത്തിലേക്കു പ്രവേശം ലഭിക്കുക അസാദ്ധ്യമാണെന്നു കരുതാൻ നമ്മുടെ ബാലികാബാലന്മാരെ പ്രോത്സാഹിപ്പിക്കുന്നതു ഭാരതീയപുരുഷവൎഗ്ഗത്തോടു്, വിശേഷിച്ചു സ്ത്രീവൎഗ്ഗത്തോടു്, ചെയ്യുന്ന ഹിംസയാണ്. അതു് അസഹ്യമാംവണ്ണം അവമാനകരമായൊരു ചിന്തയാണ്. ഇംഗ്ളീഷ്ഭ്രമത്തിൽനിന്നു വിടുതി ലഭിക്കുകയെന്നതു് സ്വരാജ്യത്തിന്റെ അവശ്യഘടകങ്ങളിലൊന്നാണ്.

## 91

ഇംഗ്ലീഷും ഹിന്ദിയും തമ്മിലുള്ള ഈ മത്സരം അവസാനമില്ലാത്ത മത്സരമാണെന്നെനിക്കറിയാം. വിദ്യാൎത്ഥിസദസ്സുകളെ അഭിസംബോധന ചെയ്തിട്ടുള്ളപ്പോഴെല്ലാം, ഇംഗ്ലീഷിൽ പറയണമെന്ന ആവശ്യം കേട്ടു ഞാൻ ആശ്ചര്യപ്പെട്ടിട്ടുണ്ട്. നിങ്ങൾക്കറിയാം, അഥവാ നിങ്ങൾ അറിയണം, ഞാൻ ഒരു ഇംഗ്ലീഷ് ഭാഷാസ്നേഹിയാണെന്നു്. പക്ഷേ, തങ്ങളുടെ ഭാഗധേയം ജനകോടികളുമായി പങ്കിടുകയും അവരെ സേവിക്കുകയും ചെയ്യേണ്ട ഭാരതത്തിലെ വിദ്യാൎത്ഥികൾ, ഇംഗ്ലീഷിനു നല്കുന്നതിലധികം ശ്രദ്ധ ഹിന്ദിക്കു് നല്കുകയാണെങ്കിൽ. തങ്ങളുടെ കർത്തവ്യനിർവ്വഹണത്തിനു കൂടുതൽ യോഗ്യരായിത്തീരുമെന്നു് ഞാൻ വിശ്വസിക്കുന്നു. നിങ്ങൾ ആംഗലഭാഷ പഠിക്കരുതെന്നു ഞാൻ പറയുന്നില്ല; നിശ്ചയമായും പഠി

---

90. Young India, 2-2-1921 (Towards New Education, pp. 64—65)

91. Harijan. 17-11-1933 (Towards New Education, p. 65)

ള്ള. പക്ഷേ, എനിക്ക കാണാവുന്നിടത്തോളം, അതു് ഇന്ത്യയിലെ ദശലക്ഷക്കണക്കായ ഗൃഹങ്ങളിലെ ഭാഷയാവാൻ സാദ്ധ്യമല്ല. അതു് ആയിരങ്ങളിലോ, പതിനായിരങ്ങളിലോ ഒതുങ്ങിനില്ക്കും; പക്ഷേ, ദശലക്ഷക്കണക്കിന്ന ഭവനങ്ങളിലെത്തുകയില്ല.

## 92

എന്റെ നിർദ്ദേശപ്രകാരം കാക്കാസാഹേബ് കലേൽക്കർ ഈയിടെ ദക്ഷിണേന്ത്യയിലേക്കു്, അവിടത്തെ നമ്മുടെ ഹിന്ദി പ്രചാരണപ്രവർത്തനത്തിന്റെ പുരോഗതിയെക്കുറിച്ചൊരു സർവ്വേ നടത്താനും, പണ്ഡിററു് ഹരിഹരശർമ്മയെ സഹായിക്കാനുമായി, പോയിരുന്നു എന്നു് നിങ്ങൾ അറിഞ്ഞിരിക്കും. അദ്ദേഹം തമിഴ്നാട്, മലബാർ, തിരുവിതാംകൂർ, മൈസൂർ, ആന്ധ്രാ, ഒറീസ്സ എന്നീ സ്ഥലങ്ങൾ സന്ദർശിച്ചു. ഈ പ്രവർത്തനത്തിൽ തല്പരരായ വ്യക്തികളെ അദ്ദേഹം സന്ദർശിച്ചു; കുറച്ചു പണവും പിരിക്കുകയുണ്ടായി. തന്റെ പര്യടനത്തിനിടയിൽ കാക്കാസാഹേബ് ഒരു കാര്യം സൂക്ഷിച്ചു മനസ്സിലാക്കി: നമ്മൾ എല്ലാ പ്രാദേശികഭാഷകളേയും നശിപ്പിച്ചു് നാടിനൊട്ടാകെയുള്ള ഏകഭാഷയായി ഹിന്ദിയെ സ്ഥാപിക്കാനുദ്ദേശിക്കുന്നു എന്ന ചിലക്കൊരു ധാരണയുണ്ടായിട്ടുണ്ടു്. ചിലയിടങ്ങളിൽ, നമ്മുടെ ലക്ഷ്യത്തെപ്പററിയുള്ള ഈ തെററിദ്ധാരണ, ഹിന്ദിപ്രചരണത്തിനുള്ള നമ്മുടെ സംരംഭങ്ങളെ അവർ എതിർക്കുവാൻകൂടി ഇടയാക്കിയിട്ടുണ്ടു്. ഈ വിഷയത്തിൽ നമ്മുടെ നയം നമ്മൾ സുവ്യക്തമാക്കണമെന്നും, ശരിയായ സംശയങ്ങൾ എല്ലാം പരിഹരിക്കണമെന്നും ഞാൻ കരുതുന്നു. എന്തുതന്നെയായാലും, ഒരു നിലയ്ക്കും നമ്മൾ സംസ്ഥാനഭാഷകളെ ദ്രോഹിക്കാൻ ഉദ്ദേശിച്ചിട്ടില്ലെന്നും, അടിച്ചമർത്തുകയോ നശിപ്പിക്കുകയോ ചെയ്യുന്ന പ്രശ്നമേയില്ലെന്നും ഞാൻ എല്ലായ്പ്പോഴും പറഞ്ഞിട്ടുണ്ടു്. സംസ്ഥാനാന്തരീയ വിനിമയത്തിനുള്ള ഒരു പൊതുഭാഷയെന്ന നിലയ്ക്കു് എല്ലാവരും ഹിന്ദി പഠിക്കണമെന്നേ നാം ആവശ്യപ്പെടുന്നുള്ളു. നമുക്കു് ഹിന്ദിയോടു് എന്തെങ്കിലും അനർഹമായ പക്ഷപാതമുണ്ടെന്നു് ഇതിനർത്ഥമില്ല. ഹിന്ദിയെ നാം നമ്മുടെ രാഷ്ട്രഭാഷയായി കരുതുന്നു. ആ നിലയ്ക്കു് അംഗീകരിക്കപ്പെടാൻ അതു് അർഹമാണു്. ഭൂരിപക്ഷം ജനങ്ങൾ സംസാരിക്കുന്നതും എളുപ്പം പഠിക്കാവുന്നതുമായ ഭാഷയ്ക്കേ രാഷ്ട്രഭാഷയാവാൻ പററൂ. 1910 മുതൽ ഈ സമ്മേളനം ആവർത്തിച്ചാവർത്തിച്ചു പ്രഖ്യാപിച്ചിട്ടുണ്ടു്, നമ്മുടെ അനേകം ഭാഷകളിൽ ഹിന്ദിയ്ക്കുമാത്രമേ ഈ വ്യവസ്ഥകൾ നിറവേററാൻ

92. Thoughts on National Language, pp 39--40 (1935-ൽ ഇൻഡോറിൽ ചേർന്ന ഹിന്ദി സാഹിത്യസമ്മേളനത്തിന്റെ 24-ാം വാർഷികത്തിൽ ഗാന്ധിജി ചെയ്ത പ്രസംഗത്തിൽ നിന്നു്.)

കഴിയൂ എന്നു്. നമുക്കറിയാവുന്നിടത്തോളം, ഈ അഭിപ്രായത്തി ന്ന ശ്രദ്ധേയമായ ഒരെതിർപ്പും നേരിട്ടിട്ടില്ല. കാക്കാസാഹേബ് ചില ആളുകാംക്കിടയിൽ മറെറാരു തെററിദ്ധാരണയുണ്ടെന്നും ക ണ്ടു. അവർ വിചാരിക്കുന്നു, നമ്മാം ഹിന്ദിക്കു് ഇംഗ്ലീഷിൻെറ സ്ഥാനം നല്കാൻ ആഗ്രഹിക്കുന്നുവെന്നു്. ഇംഗ്ലീഷിനുമാത്രമേ നമ്മുടെ രാഷ്ട്രഭാഷയാവാൻ കഴിയുകയുള്ള എന്നും, അതങ്ങിനെ യായിക്കഴിഞ്ഞിരിക്കുന്നു എന്നുംകൂടി ചിലർ വിശ്വസിക്കുന്നു.

ഹിന്ദി ഇംഗ്ലീഷിൻെറസ്ഥാനം ഏറെറടുക്കുകയാണെങ്കിൽ, ഞാൻ ഏതായാലും സന്തോഷിക്കും. എന്നാൽ, ഇംഗ്ലീഷ്ഭാഷ യുടെ പ്രാധാന്യം നമുക്കു നന്നായറിയാം. ആധുനികവിജ്ഞാനം സമ്പാദിക്കുന്നതിനും, ആധുനികസാഹിത്യം പഠിക്കുന്നതിനും, ലോകത്തെക്കുറിച്ചു് അറിവുണ്ടാക്കുന്നതിനും, ഇന്നത്തെ ഭരണാധി കാരികളുമായി ഇടപെടുന്നതിനും അത്തരത്തിലുള്ള മററുകാര്യങ്ങാം ചെയ്യുന്നതിനും ഇംഗ്ലീഷ് ഭാഷാപരിജ്ഞാനം നമുക്കാവശ്യമാ ണു്. ഇന്നത്തെ നിലയ്ക്കു്, ഇഷ്ടമില്ലെങ്കിലും, നമ്മാം ഇംഗ്ലീഷ് പഠിച്ചേ തീരൂ. ഇംഗ്ലീഷ് ഒരു അന്താരാഷ്ട്രീയഭാഷയാണു്.

എന്നാൽ, ഇംഗ്ലീഷിനൊരിക്കലും നമ്മുടെ ദേശീയഭാഷയാ കാൻ സാദ്ധ്യമല്ല. ഇന്നു് അതു് അരങ്ങടക്കി ഭരിക്കുന്നതുപോലെ തോന്നുന്നുവെന്നതു ശരിയാണു്. നമ്മുടെമേൽ അതിനുള്ള പിടി കുതറിമാററാൻ നാം എത്ര ശ്രമിച്ചിട്ടും നമ്മുടെ ദേശീയകാര്യങ്ങ ളുടെ നടത്തിപ്പിൽ അതു ഒരു വലിയസ്ഥാനം വഹിച്ചുകൊണ്ടേ യിരിക്കുന്നു. എന്നാൽ ഇതു് ഇംഗ്ലീഷ് നമ്മുടെ രാഷ്ട്രഭാഷയാകാൻ പോകുന്നു എന്ന ഭ്രമത്തിലേക്കു നമ്മെ നയിക്കരുതു്. ഏതു സം സ്ഥാനത്തിലും നമുക്കുള്ള അനുഭവത്തിൽനിന്നുതന്നെ ഇതിനുവേണ്ട തെളിവു് നമുക്കു് എളുപ്പം കണ്ടെത്താം. ഇംഗ്ലീഷിൻെറ സ്വാധീ നശക്തി ഏററവും കൂടുതലുള്ള ബങ്കാളോ ദക്ഷിണഭാരതമോ ഉദാഹ രണമായെടുക്കാം. ഈ പ്രദേശങ്ങളിൽ ജനങ്ങളെക്കൊണ്ടെന്തെങ്കി ലും ചെയ്യിക്കണമെങ്കിൽ, നമുക്കു് ഇംഗ്ലീഷ് വഴിക്കതു സാദ്ധ്യ മല്ല; ഇന്നത്തെ നിലയ്ക്കു് ഹിന്ദിവഴിക്കും അതു സാദ്ധ്യമല്ലായിരി ക്കും. ഹിന്ദിയിലെ ഏതാനും വാക്കുകളുടെ സഹായംകൊണ്ടു് ഒരു തിത്തിവരെ ആശയാവിഷ്കരണം ചെയ്യുന്നതിൽ നാം വിജയി ച്ചുവെന്നുവരാം: പക്ഷേ, ഇംഗ്ലീഷിലൂടെ ഇത്രയും സാദ്ധ്യമല്ല. ഇതു വരെ ഒരു ഭാഷയ്ക്കും രാഷ്ട്രഭാഷയെന്ന സ്ഥാനം സുസ്ഥാപിതമാക്കാൻ കഴിഞ്ഞിട്ടില്ലെന്നു സമ്മതിക്കാം; സംശയമില്ല. ഇംഗ്ലീഷ് ഔദ്യോ ഗികഭാഷയാണു്. ഇന്നത്തെ ചുററുപാടിൽ അതു ദേശീയവുമാണു്. എന്നാൽ, ഇതിനപ്പുറം പോകാൻ അതിനു തികച്ചും അസാദ്ധ്യമാ ണെന്നു് ഞാൻ കരുതുന്നു. ഇന്ത്യയെ ഒരൊററ രാഷ്ട്രമാക്കണമെന്നു നമുക്കുദ്ദേശമുണ്ടെങ്കിൽ—നാം അതിൽ വിശ്വസിക്കുന്നുണ്ടെങ്കിലും ഇല്ലെങ്കിലും—ഹിന്ദിക്കു മാത്രമേ രാഷ്ട്രഭാഷയാകാൻ കഴിയൂ; കാര

ണം ലളിതമാണ്: ഹിന്ദിക്കുള്ള സൗകര്യങ്ങൾ ഉണ്ടാവാൻ മററൊരു ഭാഷയ്ക്കും ആഗ്രഹിക്കുകതന്നെ സാദ്ധ്യമല്ല. അല്പസ്വല്പം വ്യത്യാസങ്ങളോടെ, ഹിന്ദി—ഹിന്ദുസ്ഥാനിയാണ് ഹിന്ദുക്കളും മുഹമ്മദീയരുമായ 22 കോടിയോളം ജനങ്ങൾ സംസാരിക്കുന്ന ഭാഷ. അതുകൊണ്ടു് ഏററവും ഉചിതമായ കാര്യവും ഇന്നത്തെ പരിതഃസ്ഥിതിയിൽ സാദ്ധ്യമായ ഒരേ ഒരു കാര്യവും ഇതാണ്—സംസ്ഥാനങ്ങളിൽ അതാതു സംസ്ഥാനത്തിലെ ഭാഷ ഉപയോഗിക്കുക; ഇന്ത്യയ്ക്കു പൊതുവേയുള്ള കാര്യങ്ങളിൽ ഹിന്ദിയുപയോഗിക്കുക; അന്താരാഷ്ട്രീയാവശ്യങ്ങൾക്ക് ഇംഗ്ലീഷുപയോഗിക്കുക. ഹിന്ദി സംസാരിക്കുന്ന ജനങ്ങൾ കോടിക്കണക്കാണെന്നു് എണ്ണിപ്പറയാം; അതേസമയം ഇംഗ്ലീഷ് സംസാരിക്കുന്ന ജനങ്ങളുടെ സംഖ്യ ഒരിക്കലും ഏതാനും ലക്ഷത്തിലധികമാക്കാൻ സാധിക്കില്ല. അങ്ങനെ ചെയ്യാനുള്ള പരിശ്രമംതന്നെ ജനങ്ങളോടു ചെയ്യുന്ന അന്യായമാണ്.

## 93

നിങ്ങളുടെ ചക്രവാളം വടക്കു ശ്രീനഗർ വരേയും, തെക്കു കന്യാകുമാരി വരേയും, പടിഞ്ഞാറു കറാച്ചിവരേയും, കിഴക്കു ദിബ്രുഗാർ വരേയും വ്യാപിക്കുന്നുണ്ടെങ്കിൽ—നിശ്ചയമായും അങ്ങനെയാണ് വേണ്ടതു്—അതിനുവേണ്ടി ഹിന്ദി പഠിക്കുകയല്ലാതെ ഒന്നും ചെയ്യാനില്ല. ഞാൻ നിങ്ങൾക്കു കാണിച്ചുതന്നിട്ടുണ്ട്, ഇംഗ്ലീഷ് നമ്മുടെ രാഷ്ട്രഭാഷയാകാൻ സാദ്ധ്യമല്ലെന്നു്. എനിക്കു് ഇംഗ്ലീഷിനെതിരായി യാതൊരു പക്ഷപാതവുമില്ല. ഏതാനും പണ്ഡിതന്മാർക്ക് ഇംഗ്ലീഷ് പരിജ്ഞാനം ആവശ്യമാണ്. അന്താരാഷ്ട്രീയ ബന്ധങ്ങൾക്കും, പാശ്ചാത്യശാസ്ത്രങ്ങൾ അറിയുന്നതിനും അതാവശ്യമാണ്. പക്ഷേ, ഇംഗ്ലീഷിനു വഹിക്കാൻ വയ്യാത്ത ഒരു സ്ഥാനം അതിനു കൊടുക്കാനുള്ള പരിശ്രമം കാണുമ്പോൾ എനിക്കു വേദന തോന്നുന്നു. ആ പരിശ്രമം, എനിക്കു സംശയമില്ല, പരാജയപ്പെടുകതന്നെ ചെയ്യും. അതാതിന്റെ സ്ഥാനത്തേ എന്തും ഉചിതമായിത്തോന്നൂ.

## 94

നമുക്കിപ്പോൾ രാഷ്ട്രഭാഷാപ്രശ്നത്തേക്കുറിച്ചു ചിന്തിക്കുക. ഇംഗ്ലീഷ് നമ്മുടെ രാഷ്ട്രഭാഷയാകണമെങ്കിൽ, പള്ളിക്കൂടങ്ങളിൽ അതു നിർബ്ബന്ധിതവിഷയമാക്കണം.

എന്നാൽ, ഇംഗ്ലീഷിനു നമ്മുടെ രാഷ്ട്രഭാഷയാവാൻ കഴിയുമോ എന്നു് ആദ്യമായി ചിന്തിക്കുക. നല്ല ദേശഭക്തന്മാരായ നമ്മുടെ

93 Harijan, 27-6-1936 (Thoughts on National Language, p. 51)

94 Thoughts on National Language. pp- 3—7 (1917 ഒക്ടോബർ 20-ാം തീയതി ബ്രോച്ചിൽ ചേർന്ന രണ്ടാം ഗുജറാത്ത് വിദ്യാഭ്യാസ സമ്മേളനത്തിൽ ഗാന്ധിജി ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽനിന്ന്.)

ചില പണ്ഡിതന്മാർ, ആ ചോദ്യം ഉന്നയിക്കുന്നതുതന്നെ അജ്ഞതയുടെ ലക്ഷണമാണെന്നു വാദിക്കുന്നു, അവരുടെ അഭിപ്രായത്തിൽ അതിനു് ഇപ്പോഴത്തന്നെ ആ സ്ഥാനമുണ്ടു്. ബഹുമാനപ്പെട്ട വൈസ്രോയി, ഈയിടത്തെ അദ്ദേഹത്തിൻെറ പ്രസംഗത്തിൽ, അതിനു് ഈ സ്ഥാനം കൈവരുമെന്നു് ആഗ്രഹം പ്രകടിപ്പിക്കുകമാത്രമേ ചെയ്തിട്ടുള്ളു. ഈ വിഷയത്തെക്കുറിച്ചുള്ള അദ്ദേഹത്തിൻെറ ഉത്സാഹപ്രകർഷം, ഇംഗ്ലീഷ് ഇപ്പോഴത്തന്നെ ഇന്ത്യയുടെ രാഷ്ട്രഭാഷയായിക്കഴിഞ്ഞിരിക്കുന്നുവെന്നും, ഇനി അതിനേപ്പററി ചോദ്യമേ ഉണ്ടാവാൻ അവകാശമില്ലെന്നുംവരെ അദ്ദേഹത്തെക്കൊണ്ടു പറയിക്കുന്നില്ല. ഇംഗ്ലീഷ് നമ്മുടെ രാജ്യത്തു് അനുദിനം പ്രചരിക്കുമെന്നും, അതു നമ്മുടെ ഭവനങ്ങളക്കകത്തു പ്രവേശിച്ചു്, അവസാനം രാഷ്ട്രഭാഷയുടെ ഉന്നതപദവി പ്രാപിക്കുമെന്നും അദ്ദേഹം വിശ്വസിക്കുന്നുണ്ടു്. ഒരു ബാഹ്യപരിഗണനയിൽ ഈ അഭിപ്രായം ശരിയാണെന്നു തോന്നാം. നമ്മുടെ സമൂഹത്തിലെ അഭ്യസ്തവിദ്യരെ വീക്ഷിക്കുമ്പോഠം, ഇംഗ്ലീഷിൻെറ അഭാവത്തിൽ നമ്മുടെ എല്ലാ പ്രവൎത്തനങ്ങളും നിലച്ചുപോകുമെന്ന തോന്നൽ ഒരാഠംക്കു് ഉണ്ടാവാനിടയുണ്ടു്. പക്ഷേ, കൂടുതൽ അഗാധമായി ചിന്തിക്കുമ്പോഠം, ഇംഗ്ലീഷിനു് നമ്മുടെ രാഷ്ട്രഭാഷയാവാൻ കഴികയില്ലെന്നും, കഴിയരുതെന്നും നമുക്കു മനസ്സിലാവും.

ഒരു രാഷ്ട്രഭാഷയുടെ അവശ്യസ്വഭാവങ്ങളെന്തെല്ലാമെന്നു നോക്കാം:

1. ഗവർമ്മെണ്ടുദ്യോഗസ്ഥന്മാക്കു പഠിക്കാൻ അതെളുപ്പമാകണം.

2. ഇന്ത്യയിലുടനീളം മതപരവും, സാമ്പത്തികവും, രാഷ്ട്രീയവുമായ ആശയവിനിമയത്തിനുള്ള ഉപാധിയാവാൻ അതിനു കഴിവുണ്ടാകണം.

3. അതു് ഇന്ത്യയിൽ വസിക്കുന്നവരിൽ ഭൂരിപക്ഷംപേരുടെ ഭാഷയാവണം.

4. രാജ്യത്തുള്ളവക്കു മുഴുവനും പഠിക്കാൻ എളുപ്പമുള്ളതാകണം അതു്.

5. ഈ ഭാഷ തിരഞ്ഞെടുക്കുന്നതിൽ താല്ക്കാലികമോ ക്ഷണികമോ ആയ താല്പര്യങ്ങഠം കണക്കിലെടുക്കരുതു്.

ഇംഗ്ലീഷ് ഈ ആവശ്യങ്ങളിലൊന്നുപോലും നിറവേററുന്നില്ല.

ഇവയിൽ ആദ്യം പറഞ്ഞതു് ഒടുക്കം വയ്ക്കേണ്ടതാണു്. പക്ഷേ, ഇംഗ്ലീഷ് ഈ ആവശ്യം നിറവേററിയിട്ടുണ്ടു് എന്നൊരു തോന്നൽ ഉള്ളതുകൊണ്ടു്, ഞാനിതിനു് കല്പിച്ചുകൂട്ടി ഒന്നാംസ്ഥാനം നല്കുകയാണുണ്ടായതു്. ഏതായാലും, നല്ലപോലെ സൂക്ഷിച്ചുപരിശോധിച്ചാലറിയാം, ഈ ഘട്ടത്തിൽപ്പോലും ഉദ്യോഗസ്ഥന്മാക്കു പഠിക്കാനോ കൈകാര്യം ചെയ്യാനോ എളുപ്പമുള്ള ഭാഷയല്ല ഇംഗ്ലീ

ഷെന്നു്. നമ്മുടെ ഭരണത്തിന്നു പ്രമാണമായ ഭരണഘടനയിൽ വിഭാവനചെയ്യുന്നതു്, ഇംഗ്ലീഷുദ്യോഗസ്ഥന്മാരുടെ എണ്ണം ക്രമേണ കുറഞ്ഞുവരുമെന്നും അങ്ങനെ അവസാനം ഇംഗ്ളീഷുകാരായി ഒരു വൈസ്രോയിയും അല്പം ഉദ്യോഗസ്ഥന്മാരും മാത്രമേ ഇവിടെ ഉണ്ടായിരിക്കുകയുള്ളവെന്നുമാണു്. സർക്കാർസർവ്വീസുകളിലുള്ള ഉദ്യോഗസ്ഥന്മാരിൽ ഭൂരിപക്ഷം ഇന്നുതന്നെ ഇന്ത്യക്കാരാണു്; കാലക്രമേണ അവരുടെ എണ്ണം കൂടുകയും ചെയ്യും. അതാരും നിഷേധിക്കുകയില്ലെന്നു ഞാൻ വിചാരിക്കുന്നു. അവക്കു് ഇംഗ്ളീഷ് മറേറതു ഭാഷയേക്കാളും പ്രയാസമുള്ളതാണു്.

രണ്ടാമത്തെ ആവശ്യത്തെപ്പററിയാണെങ്കിൽ, നാട്ടിലെല്ലായിടത്തും ജനങ്ങൾ ഇംഗ്ളീഷു സംസാരിക്കാൻ തുടങ്ങുന്നില്ലെങ്കിൽ, ഇംഗ്ളീഷിലൂടെയുള്ള മതപരമായ സമ്പക്കങ്ങൾ അസാദ്ധ്യമാണു്. ബഹുജനങ്ങളുടെ ഇടയിൽ ഇംഗ്ളീഷ് അത്രത്തോളം വ്യാപിക്കുകയെന്നതു വ്യക്തമായും അസാദ്ധ്യംതന്നെയാണു്.

മൂന്നാമത്തെ ആവശ്യം ഇംഗ്ളീഷിനു നിറവേററാനാവുകയില്ലെന്നു വ്യക്തമാണു്. കാരണം, ഇന്ത്യയിൽ ഭൂരിപക്ഷമാളുകളും ആ ഭാഷ സംസാരിക്കുന്നില്ല.

നാലാമത്തെ ആവശ്യവും ഇംഗ്ളീഷുകൊണ്ടു സാധിക്കുകയില്ല; കാരണം ഇന്ത്യക്കാർക്കു മുഴവൻ പഠിക്കാൻ അത്ര എളുപ്പമായ ഭാഷയല്ല ആംഗലഭാഷ.

അഞ്ചാമത്തെ സംഗതിയേക്കുറിച്ചാണെങ്കിൽ, ഇന്നു് ഇംഗ്ലീഷിനുള്ളതായിക്കാണുന്ന പദവി താൽക്കാലികമാണു്. ഇന്ത്യയിൽ ദേശീയാവശ്യങ്ങൾക്കു് ഇംഗ്ളീഷുകൊണ്ടു പ്രയോജനമുണ്ടെങ്കിൽത്തന്നെ, അധികമൊന്നുമില്ല. സാമ്രാജ്യപരമായ കാര്യങ്ങൾക്കു് അതു തീർച്ചയായും വേണ്ടിവരും. സാമ്രാജ്യത്തിനകത്തുള്ള വിവിധരാജ്യങ്ങൾക്കിടക്കു് അതുനയതന്ത്രഭാഷയായി നിലനില്ക്കും. പക്ഷേ, അതു വേറെ കാര്യം. അതിനു് ഇംഗ്ളീഷ് ആവശ്യമാണു്. നാം ഇംഗ്ളീഷിനെ വെറുക്കുന്നില്ല; നമ്മുടെ ആവശ്യം അതിനെ അതിൻെറ ശരിയായ പരിധിക്കു് അപ്പുറം പോകാൻ അനുവദിക്കാതിരിക്കുകമാത്രമാണു്. ഇംഗ്ളീഷ്സാമ്രാജ്യത്തിൻെറ ഭാഷയായി നിലനില്ക്കുമെന്നതുകൊണ്ടു്, അതു പഠിക്കാൻ നാം നമ്മുടെ മാളവീയജിമാരേയും ശാസ്ത്രിമാരേയും ബാനർജിമാരേയും നിബ്ബന്ധിക്കുകയും, തങ്ങൾ ചെല്ലുന്നിടത്തെല്ലാം അവർ നമ്മുടെ നാട്ടിൻെറ കീത്തി വളത്തുമെന്നു പ്രതീക്ഷിക്കുകയും ചെയ്യും. എന്നാൽ, ഇംഗ്ളീഷിനു നമ്മുടെ രാഷ്ട്രഭാഷയാവാൻ സാധിക്കില്ല, അതിനു് ആ സ്ഥാനം നൽകുന്നതു് ഈ രാജ്യത്തു് ഒരു കൃത്രിമസഹായഭാഷ നടപ്പാക്കുന്നതുപോലെയാണു്. ഇംഗ്ളീഷിനു നമ്മുടെ രാഷ്ട്രഭാഷയാവാൻ പററുമെന്നു വിചാരിക്കുന്നതു

നമ്മുടെ ദൗർബ്ബല്യത്തിൻെറ ലക്ഷണമാണു്; അജ്ഞതയുടെ നിദർശനമാണു്.

അപ്പോഠം, ഈ അഞ്ചാവശ്യങ്ങളും നിറവേററുന്ന ഭാഷയേതാണു്? അതു ഹിന്ദിയാണെന്നു നമുക്കു സമ്മതിക്കേണ്ടിവരും.

ഉത്തരേന്ത്യയിലെ ഹിന്ദുക്കളും മുസ്ളീങ്ങളും സംസാരിക്കുന്നതും ദേവനാഗരിയിലോ, ഉർദ്ദുവിലോ എഴുതുന്നതുമായ ആ ഭാഷയെയാണു ഞാൻ ഹിന്ദിയെന്നു പറയുന്നതു്. ഈ നിർവ്വചനത്തിന്നെതിരെ ചില പ്രതിഷേധങ്ങഠം ഉണ്ടായിട്ടുണ്ടു്.

ഹിന്ദിയും ഉർദ്ദുവും വ്യത്യസ്തഭാഷകളാണെന്നു വാദിക്കപ്പെടുന്നു. പക്ഷേ, ഇതു തെററാണു്. ഉത്തരഭാരതത്തിൽ ഹിന്ദുക്കളും മുസ്ളീങ്ങളും സംസാരിക്കുന്നതു് ഒരേ ഭാഷയാണു്. വ്യത്യാസം, അഭ്യസ്തവിദ്യരായ വിഭാഗങ്ങഠം സൃഷ്ടിച്ചതാണു്. അഭ്യസ്തവിദ്യരായ ഹിന്ദുക്കഠം തങ്ങളുടെ ഹിന്ദി സംസ്കൃതബഹുലമാക്കുന്നു; തൽഫലമായി മുസ്ളീങ്ങഠംക്കതു മനസ്സിലാക്കാൻ പ്രയാസം നേരിടുന്നു. അതുപോലെതന്നെ ലക്നൗവിലെ മുസ്ളീങ്ങഠം ഉർദ്ദുവിൽ പേഴ്സ്യൻഭാഷ കലർത്തി പ്രയോഗിക്കുകയും, അങ്ങനെ അതിനെ ഹിന്ദുക്കഠംക്കു ദുർഗ്രഹമാക്കിത്തീർക്കുകയും ചെയ്യുന്നു. ബഹുജനങ്ങഠംക്കു് ഈ രണ്ടു ഭാഷകളോടും അന്യത്വം തോന്നും; അവർക്കവകൊണ്ടു് ഉപയോഗവുമില്ല. ഞാൻ ഉത്തരേന്ത്യയിൽ താമസിച്ചു് ഹിന്ദുക്കളും മുഹമ്മദീയരുമായി സ്വാതന്ത്ര്യത്തോടെ ഇടപഴകിയിട്ടുണ്ടു്. എൻെറ ഹിന്ദിഭാഷാജ്ഞാനം പരിമിതമാണെങ്കിലും ആ ഭാഷയിലൂടെ അവരുമായി ആശയവിനിമയം ചെയ്യാൻ എനിക്കു യാതൊരു വിഷമവുമുണ്ടായിട്ടില്ല. അതുകൊണ്ടു് ഹിന്ദിയെന്നു വിളിച്ചാലും ഉർദ്ദുവെന്നു വിളിച്ചാലും, ഉത്തരേന്ത്യയിലെ ജനങ്ങഠം സംസാരിക്കുന്ന ഭാഷ ഒന്നുതന്നെ. ഉർദ്ദുലിപിയിലെഴുതിയാൽ നിങ്ങഠംക്കതിനെ ഉർദ്ദുവെന്നു വിളിക്കാം. അതുതന്നെ നാഗരിയിലെഴുതു; എന്നാൽ ഹിന്ദിയായി.

ഇനിയുള്ള ചോദ്യം ലിപിയേസംബന്ധിച്ചാണു്. ഇന്നത്തെ നിലയ്ക്കു് മുസ്ളീങ്ങഠം തീർച്ചയായും ഉർദ്ദുലിപി ഉപയോഗിക്കുകയും, ഹിന്ദുക്കഠം മിക്കവാറും ദേവനാഗരിയിൽ എഴുതുകയും ചെയ്യും. 'മിക്കവാറു'മെന്നു ഞാൻ പറഞ്ഞതിനു കാരണമുണ്ടു്; ആയിരക്കണക്കിനു ഹിന്ദുക്കഠം ഇന്നുതന്നെ ഉർദ്ദുലിപിയാണു് എഴുതുന്നതു്; ചിലർക്കു നാഗരിലിപി അറിയുകതന്നെയില്ല. അവസാനം ഹിന്ദുക്കളും, മുസ്ളീങ്ങളും തമ്മിലുള്ള പരസ്പര സംശയങ്ങഠം തീരെ ഇല്ലാതാകുമ്പോഠം, ഇരുകൂട്ടർക്കും പരസ്പരം സംശയത്തിനുള്ള കാരണങ്ങഠം നീക്കംചെയ്യപ്പെടുമ്പോഠം, അധികം പ്രാബല്യമുള്ള ലിപി അധികമാളുകഠം ഉപയോഗിക്കും; അങ്ങനെ അതു ദേശീയലിപിയായിത്തീരുകയും ചെയ്യും. ഇടക്കാലത്തു്

ഉർദുലിപിയിൽ ഹർജികളെഴുതാനുദ്ദേശിക്കുന്ന ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും അതിനുള്ള സ്വാതന്ത്ര്യം വേണം; അവ എല്ലാ ഗവമ്മെണ്ടാപ്പീസുകളിലും സ്വീകരിക്കപ്പെടുകയും ചെയ്യണം.

ഈ അഞ്ചാവശ്യങ്ങൽ നിറവേററുന്നതിൽ ഹിന്ദിയോടു മത്സരിക്കിൻ വേറെ ഒരു ഭാഷയ്ക്കും സാദ്ധ്യമല്ല. ഹിന്ദി കഴിഞ്ഞാൽ വരുന്നതു ബംഗാളിയാണ്. എന്നാൽ, ബംഗാളികൾതന്നെ ബംഗാളിനു പുറത്തുകടന്നാൽ ഉപയോഗിക്കുന്നതു ഹിന്ദിയാണ്. ഹിന്ദിസംസാരിക്കുന്നവൻ എവിടെപ്പോയാലും ഹിന്ദി സംസാരിക്കുന്നു; ഇതിൽ ആക്കും ആശ്ചര്യമില്ല. ഹിന്ദി സംസാരിക്കുന്ന ഹിന്ദുമതപ്രാസംഗികന്മാരും, ഉർദു സംസാരിക്കുന്ന മൗലവിമാരും ഇന്ത്യയിലുടനീളം മതപ്രസംഗങ്ങൾ ചെയ്യുന്നതു ഹിന്ദിയിലും ഉർദുവിലുമാണ്; നിരക്ഷരരായ സാധാരണജനങ്ങൾപോലും അവർ പറയുന്നതു മനസ്സിലാക്കുന്നു. അക്ഷരാഭ്യാസമില്ലാത്ത ഗുജറാത്തിപോലും, വടക്കോട്ടു പോകുമ്പോൾ, ഏതാനം ഹിന്ദിവാക്കുകൾ സംസാരിക്കാൻ ശ്രമിക്കുന്നു. എന്നാൽ, ബോംബെയിലെ സേട്ടുവിന്റെ പടിവാതിൽകാവൽക്കാരനായ വടക്കൻഭയ്യേ ഗുജറാത്തിയിൽ സംസാരിക്കാൻ കൂട്ടാക്കാറില്ല; അയാളുടെ മുതലാളിയായ സേട്ടുവാണ് അയാളോടു മുറിഹിന്ദിയിൽ സംസാരിക്കാൻ നിർബ്ബന്ധനാകുന്നതു്. വിദൂരദക്ഷിണസംസ്ഥാനങ്ങളിൽപ്പോലും ഹിന്ദി സംസാരിക്കുന്നതു ഞാൻ കേട്ടിട്ടുണ്ട്. മദിരാശിയിൽ ഒരാൾക്ക് ഇംഗ്ളീഷില്ലാതെ കഴിച്ചുകൂട്ടാൻ വയ്യെന്നു പറയുന്നതു ശരിയല്ല. ഞാനവിടെ എന്റെ എല്ലാ പ്രവത്തനങ്ങൾക്കും ഹിന്ദി വിജയപൂർവ്വം ഉപയോഗിച്ചിട്ടുണ്ട്. വണ്ടികളിൽവച്ചു മദിരാശിക്കാരായ വഴിയാത്രക്കാർ മററു യാത്രക്കാരോടു ഹിന്ദിയിൽ സംസാരിക്കുന്നതു ഞാൻ കേട്ടിട്ടുണ്ട്. അതിനുംപുറമെ, മദിരാശിയിലെ മുഹമ്മദീയക്ക് ഹിന്ദിഭാഷ നല്ലപോലെ ഉപയോഗിക്കാൻ വശമാണ്. ഇന്ത്യയിലുടനീളം മുസ്ളീങ്ങൾ ഉർദു സംസാരിക്കുന്നവരാണെന്നും, അവരെ എല്ലാ സംസ്ഥാനങ്ങളിലും ധാരാളം കാണാമെന്നും പ്രത്യേകം മനസ്സിലാക്കേണ്ടതുണ്ട്.

അങ്ങനെ ഹിന്ദി ഇന്ത്യയിലെ രാഷ്ട്രഭാഷയെന്നനിലയിൽ ഇന്നുതന്നെ സ്വയം സ്ഥാപിതമായിക്കഴിഞ്ഞിരിക്കുന്നു. നാമതു് ആ നിലയിൽ വളരെക്കാലമായി ഉപയോഗിച്ചുവരുന്നുണ്ട്. ഉർദുവിന്റെ ഉത്ഭവംതന്നെ ഈ വസ്തുതമൂലമാണ്.

മുസ്ളീംരാജാക്കന്മാക്ക് പേഴ്സ്യനോ അറബിക്കോ ദേശീയഭാഷയാക്കാൻ കഴിഞ്ഞിട്ടില്ല. അവർ ഹിന്ദീവ്യാകരണം സ്വീകരിച്ചു. അവർ തങ്ങളുടെ ഭാഷയിൽ കൂടുതൽ പേഴ്സ്യൻവാക്കുപയോഗിക്കുകയും, എഴുതാൻ ഉർദുലിപി ഉപയോഗിക്കുകയും ചെയ്തുവെന്നേയുള്ളു. എന്നാൽ, അവക്ക് ഒരു വൈദേശികഭാഷയിലൂടെ പൊതുജനങ്ങളുമായുള്ള ഇടപാടുകൾ നടത്താൻ കഴി

ഞ്ഞില്ല. ഇംഗ്ലീഷ്ഭരണകർത്താക്കളെ സംബന്ധിച്ചും ഇതുതന്നെയാണ കാര്യം. പട്ടാളത്തിലെ 'ശിപായി'കളുമായി അവർ ഇടപെടുന്നതെങ്ങനെയെന്നതിനെക്കുറിച്ച് അല്പം വിവരമുള്ളവർക്കറിയാം, അവർ അതിലേക്കായി ഹിന്ദിയിൽ അഥവാ ഉർദുവിൽ വാക്കുകഠം സ്വന്തമായി ഉണ്ടാക്കിയിരിക്കുകയാണെന്ന്

അങ്ങനെ, ഹിന്ദിക്കേ രാഷ്ട്രഭാഷയാവാൻ കഴിയൂ എന്ന നാം കാണുന്നു. മദിരാശിയിലെ അഭ്യസ്തവിദ്യരായ വിഭാഗങ്ങഠംക്ക് അതല്പം വിഷമമുണ്ടാക്കുന്നുണ്ടെന്ന കാര്യത്തിൽ സംശയമില്ല. എന്നാൽ മഹാരാഷ്ട്രക്കാർക്കും, ഗുജറാത്തികഠംക്കും, സിന്ധികഠംക്കും, ബംഗാളികഠംക്കും അതു വളരെ എളുപ്പമാകണം. ദേശീയാവശ്യങ്ങഠംക്കുപയോഗിക്കാൻതക്ക സ്വാധീനം അവക്ക് ഏതാനുംമാസംകൊണ്ടു് ആ ഭാഷയിൽ നേടാൻകഴിയും. തമിഴക്ക് അതത്ര എളുപ്പമല്ല. തമിഴും തെന്നിന്ത്യയിലെ ഇതര ഭാഷകളും ദ്രാവിഡവർഗ്ഗത്തിൽപ്പെടുന്നു. അവയുടെ ഘടനയും, വ്യാകരണവ്യവസ്ഥയും സംസ്കൃതത്തിൽനിന്നു വിഭിന്നമാണ്. ഈ രണ്ടു ഭാഷാഗോത്രങ്ങഠംക്കും പൊതുവായുള്ള ഏക സ്വത്ത് അവയിലെ സംസ്കൃതപദങ്ങളാണ്. പക്ഷേ, ബുദ്ധിമുട്ട് ഇന്നത്തെ അഭ്യസ്തവിദ്യരായ വിഭാഗങ്ങളെസ്സംബന്ധിച്ചു മാത്രമാണ്.

...ഹിന്ദി പഠിക്കാൻ അവരോട്, അവരുടെ ദേശാഭിമാനപരമായ മനോഭാവത്തെ മുൻനിർത്തി, അപേക്ഷിക്കുവാനും, അവർ അതിനുവേണ്ടി പ്രത്യേക പരിശ്രമം ചെയ്യുമെന്നു പ്രതീക്ഷിക്കാനും നമുക്കവകാശമുണ്ടു്. ഹിന്ദിക്ക് അതിനർഹതയുള്ള സ്ഥാനം കിട്ടുകയാണെങ്കിൽ, അപ്പോഠം മദ്രാസിലെ ഓരോ വിദ്യാലയത്തിലും ഹിന്ദി പഠിപ്പിച്ചുതുടങ്ങും; അങ്ങനെ മദ്രാസിനു് ഇതര സംസ്ഥാനങ്ങളുമായി ബന്ധപ്പെട്ടുപോകാൻ കഴിയുന്ന ഒരു നിലയും വരും. ഇംഗ്ലീഷ് ബഹുജനങ്ങളിലേക്കെത്തുന്നതിൽ പരാജയപ്പെട്ടിരിക്കുന്നു. പക്ഷേ, ഹിന്ദിക്ക് അതു സാധിക്കാൻ അൽപ്പംപോലും താമസംനേരിടുകയില്ല. തെലുങ്കന്മാർ ഈ വഴിക്ക് ഇപ്പോഠംത്തന്നെ നീങ്ങിത്തുടങ്ങിയിരിക്കുന്നു. ഏതു ഭാഷയാണ് നമ്മുടെ രാഷ്ട്രഭാഷയാവാൻ ഏററവും അർഹം എന്ന പ്രശ്നത്തിന്മേൽ ഈ സമ്മേളനത്തിനു് ഒരു തീരുമാനമുണ്ടാക്കാൻ കഴിയുമെങ്കിൽ, പിന്നെ നമുക്ക് അതു സാധിക്കാനുള്ള മാർഗ്ഗങ്ങളും ഉപായങ്ങളും ആലോചിക്കാവുന്നതാണ്. പൊതുവേ പറഞ്ഞാൽ, മാതൃഭാഷയുടെ ഉദ്ധാരണത്തിനു നിർദ്ദേശിക്കപ്പെട്ട ഉപാധികഠം, ഏതായാലും, അനുയോജ്യമായ ഭേദഗതികളോടെ, രാഷ്ട്രഭാഷയുടെ കാര്യത്തിലും പ്രയോഗിക്കാം. ഗുജറാത്തി അദ്ധ്യയനഭാഷയാക്കാനുള്ള ഉത്തരവാദിത്വം മുഖ്യമായി നമ്മഠംതന്നെ വഹിക്കേണ്ടിവരും; എന്നാൽ, രാഷ്ട്രഭാഷ പ്രചരിപ്പിക്കാനുള്ള പരിശ്രമത്തിൽ രാജ്യം മുഴുവൻ അതിൻെറ പങ്കു വഹിക്കണം.

95

ഭാഷ നമ്മുടെ അമ്മയേപ്പോലെയാണ്. പക്ഷേ, നമുക്ക് അമ്മയോടുള്ള ആ സ്നേഹം ഭാഷയോടില്ല.

വിദേശഭാഷയിലൂടെ നമുക്കാവശ്യമായ സ്വാതന്ത്ര്യം ലഭിക്കുകയില്ല; കാരണം, നമുക്കതു് ഫലപ്രദമായ രീതിയിൽ പ്രയോഗിക്കാൻ കഴികയില്ലെന്നതുതന്നെ....

....അഭ്യസ്തവിദ്യരായ വിഭാഗക്കാർ, പണ്ഡിററു് മാളവ്യജി അദ്ദേഹത്തിൻെറ കത്തിൽ സൂചിപ്പിച്ചപോലെ, ദൗർഭാഗ്യവശാൽ ഇംഗ്ലീഷിൻെറ മായാവലയത്തിലകപ്പെട്ടു് സ്വന്തം മാതൃഭാഷയോടു് ഒരുതരം അരുചിതന്നെ പ്രദർശിപ്പിക്കാൻ തുടങ്ങിയിരിക്കുന്നു. ആദ്യത്തേതിൽനിന്നുകിട്ടുന്ന പാലു് വെള്ളംകൂട്ടിയതും വിഷംകലക്കിയതുമാണെങ്കിൽ, രണ്ടാമത്തേതിൽനിന്നു കിട്ടുന്ന പാൽ പരിശുദ്ധമാണു്. ഈ ശുദ്ധമായ പാലില്ലാതെ എന്തെങ്കിലും പുരോഗതി സാദ്ധ്യമല്ല. പക്ഷേ, ഒരന്ധനു് കണ്ണുകാണാൻ കഴിയില്ല; അടിമയ്ക്കു് അടിമച്ചങ്ങല പൊട്ടിച്ചെറിയാൻ അറിയുകയുമില്ല. നമ്മൾ കഴിഞ്ഞ അമ്പതുകൊല്ലമായി ഇംഗ്ലീഷിൻെറ മായാവലയത്തിൽ അകപ്പെട്ടു കഴിയുകയായിരുന്നു. അതിൻെറ ഫലമായി ജനങ്ങൾ അജ്ഞതയിലാണ്ടുകിടക്കുകയാണു്.

... ഒരു പ്രത്യേക സാഹിത്യത്തിൻെറ പരിധി ആ ഭാഷ സംസാരിക്കുന്ന പ്രദേശത്തിൻെറ അടിസ്ഥാനത്തിലേ കണക്കാക്കാനാവൂ. ഹിന്ദീഭാഷാപ്രദേശം ഭാരതത്തിൻെറ ഉത്തരഭാഗത്തൊതുങ്ങിനില്ക്കുകയാണെങ്കിൽ, ആ സാഹിത്യത്തിൻെറ വ്യാപ്തിയും പരിമിതമാവുകതന്നെ ചെയ്യും. എന്നാൽ, അതൊരു രാഷ്ട്രഭാഷയാവുകയാണെങ്കിൽ, അതിലെ സാഹിത്യത്തിൻെറ വിസ്തൃതി ഈ രാജ്യംപോലെതന്നെ വിസ്തൃതമാവും. ഒരു ഭാഷ, അതു സംസാരിക്കുന്ന ജനങ്ങളെപ്പോലെതന്നെയാണു്. കിഴക്കുനിന്നും പടിഞ്ഞാറുനിന്നും വടക്കുനിന്നും തെക്കുനിന്നും വരുന്ന ഉൽകൃഷ്ടാത്മാക്കൾ ഈ ഭാഷാസാഗരത്തിൽ ഒന്നു മുങ്ങണമെന്നു നാം ആഗ്രഹിക്കുന്നുണ്ടെങ്കിൽ, ആദ്യം ആ സാഗരം വേണ്ടത്ര പ്രാധാന്യം നേടണമെന്നു വ്യക്തമാണല്ലോ. അതുകൊണ്ടു് ഒരു ദേശീയസാഹിത്യം വളർത്തിക്കൊണ്ടുവരികയെന്ന കാഴ്ചപ്പാടിൽനിന്നാണു് ഹിന്ദിയുടെ പ്രാധാന്യത്തെക്കുറിച്ചു ചിന്തിക്കേണ്ടതു്.

ഹിന്ദീഭാഷയുടെ നിർവ്വചനത്തെക്കുറിച്ചും കുറച്ചാലോചിക്കേണ്ടതുണ്ടു്, വടക്കു് ഹിന്ദുക്കളും മുസ്ലീങ്ങളും സംസാരിക്കുന്നതും ദേവ

95. Thoughts on National Language. pp. 8—11 (1918-ൽ ഇൻഡോറിൽ ചേർന്ന ഹിന്ദി സാഹിത്യസമ്മേളനത്തിൻെറ 8-ാം വാർഷികത്തിൽ ചെയ്ത പ്രസംഗത്തിൽ നിന്നു്.)

നാഗരിയിലും പേഴ്സ്യനിലും എഴുതുന്നതുമായ ഭാഷയാണ് ഹിന്ദിയെന്നു് ഞാൻ പലപ്പോഴും പറഞ്ഞിട്ടുണ്ടു്. ഈ ഹിന്ദി അത്യധികം സംസ്കൃതബഹുലമോ അത്യധികം പേർസ്യൻഭാഷകലർന്നതോ അല്ല. ഗ്രാമീണഹിന്ദിയിൽ ഞാൻ കണ്ട മാധുര്യം ലക്നൗവിലെ മുസ്ളീങ്ങളുടേയോ പ്രയാഗയിലെ ഹിന്ദുപണ്ഡിതന്മാരുടേയോ ഭാഷയിൽ കാണുന്നില്ല. ബഹുജനങ്ങൾക്കെളുപ്പം മനസ്സിലാകുന്ന ഭാഷയാണു് ഏററവും നല്ലതു്. എല്ലാവൎക്കും ഗ്രാമീണഹിന്ദി എളുപ്പം മനസ്സിലാകും. ഭാഷയാകുന്ന നദിയുടെ ഉത്ഭവസ്ഥാനം ജനങ്ങളാകുന്ന ഹിമാലയമാണു്, അതെന്നും അങ്ങനെയായിരിക്കുകയും ചെയ്യും. ഹിമാലയത്തിൽനിന്നുത്ഭവിക്കുന്ന ഗംഗ എന്നും ഒഴുകിക്കൊണ്ടിരിക്കും. അതുപോലെ സംസ്കൃതബഹുലവും പേഴ്സ്യൻ ഭാഷാബഹുലവുമായ ഹിന്ദി, ഒരു ചെറുകുന്നിൽനിന്നുത്ഭവിച്ച അരുവിപോലെ,വററി അപ്രത്യക്ഷമാകുമ്പോൾ, ഗ്രാമീണഹിന്ദി എന്നും പ്രവഹിച്ചുകൊണ്ടിരിക്കും.

ഹിന്ദുക്കളും മുസ്ളീങ്ങളും തമ്മിലുള്ള വേർതിരിപ്പു് അയഥാൎത്ഥമാണു്. ഹിന്ദിയും ഉർദുവും തമ്മിലുള്ള വേർതിരിവും അതുപോലെയാണു്. ഹിന്ദുക്കൾക്കു പേഴ്സ്യൻ വാക്കുകളും മുസ്ലീങ്ങൾക്കു് സംസ്കൃതപദങ്ങളും സംസാരഭാഷയിൽനിന്നു പുറംതള്ളേണ്ട കാര്യമില്ല. രണ്ടും തമ്മിലുള്ള സമഞ്ജസസമ്മേളനം ഗംഗയും യമുനയും തമ്മിലുള്ള സംഗമംപോലെ സുന്ദരമാവും, ആ പ്രവാഹം എന്നും നിലനില്ക്കും. നാം ഹിന്ദി—ഉർദുതർക്കത്തിൽ പ്രവേശിച്ച നമ്മുടെ കഴിവുകൾ നശിപ്പിക്കുകയും ശക്തികൾ കുറയ്ക്കുകയുമില്ലെന്നു ഞാനാശിക്കുന്നു. ലിപിയെസ്സംബന്ധിച്ചിടത്തോളം അല്പം വിഷമമുണ്ടെന്നതിൽ സംശയമില്ല. ഇന്നത്തെനിലയ്ക്കു്, ഹിന്ദുക്കൾ നാഗരിലിപിയുപയോഗിക്കും; മുസ്ളീങ്ങൾ അറബിലിപിയും പ്രോത്സാഹിപ്പിക്കും. രണ്ടു ലിപികൾക്കും, തന്മൂലം യഥാൎത്ഥമായ സ്ഥാനം നൽകേണ്ടിവരും. ഉദ്യോഗസ്ഥന്മാർ രണ്ടു ലിപികളും അറിഞ്ഞിരിക്കണം. ഇതിൽ വൈഷമ്യമൊന്നുമില്ല. അവസാനം അവയിൽവെച്ചു് എളുപ്പമായതു നിലനില്ക്കും. ഇന്ത്യയുടെ വിവിധ ഭാഗങ്ങൾ തമ്മിലുള്ള ഇടപാടുകൾക്കു് ഒരു പൊതുഭാഷ ഉണ്ടായിരിക്കണമെന്നുള്ളതിൽ സംശയമില്ല. ഹിന്ദി—ഉർദുതർക്കം നാം ഒരിക്കൽ മറന്നാൽ, ഇന്ത്യയിലുടനീളം മുസ്ളീങ്ങളുടെ രാഷ്ട്രഭാഷയാണു് ഉർദുവെന്നു് നമുക്കു ബോദ്ധ്യമാവും. ഇതു തെളിയിക്കുന്നതു്, മുഗൾകാലം മുതല്ക്കുതന്നെ ഹിന്ദി അഥവാ ഉർദുഭാരതത്തിന്റെ രാഷ്ട്രഭാഷയാവാൻ തുടങ്ങിയിരുന്നുവെന്നാണു്. ഇന്നും ഇക്കാര്യത്തിൽ ഹിന്ദിയെ കവച്ചുവെക്കാനൊരു ഭാഷയില്ല. ഹിന്ദി—ഉർദുതർക്കം ഉപേക്ഷിച്ചുകഴിഞ്ഞാൽ, രാഷ്ട്രഭാഷാപ്രശ്നത്തിന്റെ പരിഹാരം വളരെ എളുപ്പമായിത്തീരും. ഹിന്ദുക്കൾ കുറെ പേഴ്സ്യൻ വാക്കുകളും, മുസ്ളീങ്ങൾ കുറെ സംസ്കൃതവാക്കുകളും പഠി

ക്കേണ്ടിവരും. ഈ കൈമാറ്റം ഇസ്ലാമികഭാഷയെ ശക്തിപ്പെടുത്തുകയും സമ്പന്നമാക്കുകയും ചെയ്യും; ഹിന്ദുക്കളേയും മുഹമ്മദീയരേയും ഒന്നിച്ചുചേർക്കുവാനും അതു് വളരെ ഫലപ്രദമായ ഒരു മാർഗ്ഗമായിത്തീരും. ഹിന്ദി—ഉർദ്ദുതർക്കം നാം ഉന്നയിക്കരുതു്; വാസ്തവത്തിൽ ഇംഗ്ലീഷിനോടു് ഇന്നുള്ള കമ്പം അകററിക്കളയാൻ നാമത്യധികം അദ്ധ്വാനിക്കേണ്ടിയിരിക്കുന്നു. ലിപിയുടെകാര്യത്തിലും നാം മത്സരിക്കരുതു്.

എന്തുകൊണ്ടു് ഇംഗ്ലീഷിനു നമ്മുടെ രാഷ്ട്രഭാഷയാവാൻ സാദ്ധ്യമല്ല; ഇംഗ്ലീഷ് നമ്മുടെ ജനങ്ങളുടെമേൽ അടിച്ചേൽപ്പിച്ചതുകൊണ്ടു് എന്തു ദോഷമാണുണ്ടാവുക? ഇംഗ്ലീഷ് അദ്ധ്യയനഭാഷയായതുകൊണ്ടു നമ്മുടെ ജനങ്ങൾക്കെന്തെല്ലാം കഷ്ടപ്പാടുകളുണ്ടായി. എങ്ങനെ അവരുടെ വളർച്ച മുട്ടിപ്പോയി എന്നീകാര്യങ്ങൾ ബ്രോച്ചിലും ഭഗത്പൂരിലുംവെച്ചു് ചെയ്ത പ്രസംഗങ്ങളിൽ ഞാൻ വിവരിച്ചിട്ടുണ്ടു്. അതുകൊണ്ടു് ഞാനിവിടെ എൻെറ വാക്കുകൾതന്നെ ആവർത്തിക്കുന്നില്ല. സർ രവീന്ദ്രനാഥടാഗോർ, ശ്രീമതി ബസൻറ്, ലോകമാന്യതിലകൻ എന്നിവരും, മാന്യതയും ജനസ്വാധീനവുമുള്ള മററുവ്യക്തികളും ഈ പ്രശ്നത്തെക്കുറിച്ചു ഏതാദൃശമായ അഭിപ്രായംതന്നെയാണു പുലർത്തുന്നതെന്ന കാര്യത്തിൽ തർക്കമില്ല. നമ്മുടെ ഉദ്ദേശം സാധിക്കുന്നതിനു് തീർച്ചയായും വിഷമങ്ങളുണ്ടാവും; പക്ഷേ, അതു പരിഹരിക്കേണ്ടതു് ഈ സമിതിയുടെ ഭാരമാണു്. ലോകമന്യതിലകൻ തൻെറ കേസരി, മറാഠി എന്നീ പത്രങ്ങളിൽ ഒരു ഹിന്ദിവിഭാഗംകൂടി ആരംഭിച്ചുകൊണ്ടു്, ഈ വിഷയത്തേക്കുറിച്ചു്, വാക്കിൽമാത്രമല്ല പ്രവൃത്തിയിലും, സ്വന്തം അഭിപ്രായങ്ങൾ പ്രകടിപ്പിച്ചിട്ടുണ്ടു്. ഈ പ്രശ്നത്തേക്കുറിച്ചു് ഭാരതരത്നം പണ്ഡിററ് മദനമോഹന മാളവ്യയുടെ അഭിപ്രായങ്ങൾ സുവിദിതങ്ങളാണു്. എങ്കിലും നിർഭാഗ്യവശാൽ നമ്മുടെ അറിവുള്ള നേതാക്കളിൽ ചിലർ അടുത്ത കുറച്ചു വർഷങ്ങൾ കഴിയുന്നതുവരെയെങ്കിലും ഇംഗ്ലീഷ് രാഷ്ട്രഭാഷയായി നിലനില്ക്കണമെന്ന അഭിപ്രായക്കാരാണു്. ഇംഗംളീഷിനോടുള്ള ഈ അയുക്തികമായ ആകർഷണം നമ്മുടെ ജനങ്ങൾക്കു വളരെയധികം ബുദ്ധിമുട്ടുണ്ടാക്കുന്നുണ്ടെന്നു മനസ്സിലാക്കാൻ നമ്മൾ ഈ നേതാക്കളോടു ബഹുമാനപുരസ്സരം അപേക്ഷിക്കണം; ജനങ്ങൾക്കു് ഇംഗ്ലീഷ്‌വിദ്യാഭ്യാസം സിദ്ധിച്ച നാട്ടുകാരുടെ വിജ്ഞാനത്തിൽനിന്നു വളരെയൊന്നും ഗുണം ലഭിക്കുന്നില്ല. ഇംഗ്ലീഷറിയുന്നവർക്കും സാധാരണ നാട്ടുകാർക്കുമിടയ്ക്കു് ആ ഭാഷമൂലം ഒരു വലിയവിടവുണ്ടായിട്ടുണ്ടു്.

ഞാൻ ഇംഗ്ലീഷ്ഭാഷയെ വെറുക്കുന്നില്ലെന്നു പറയേണ്ട ആവശ്യമില്ല. ഇംഗ്ലീഷ് സാഹിത്യത്തിൻെറ മഹാഭണ്ഡാരത്തിലുള്ള പല വിലപ്പെട്ട രത്നങ്ങളും എനിക്കുതന്നെ വളരെയധികം

ഉപയോഗപ്രദമായിട്ടുണ്ട്. ശാസ്ത്രത്തിന്റെയും മററും പരിജ്ഞാനം നമുക്ക് ഇംഗ്ളീഷിൽക്കൂടിത്തന്നെ നേടേണ്ടതുണ്ട്. അതുകൊണ്ട് ഇംഗ്ളീഷ് പരിജ്ഞാനം നമുക്ക് വളരെ ആവശ്യമാണ്. പക്ഷേ, അതിനു് സമർഹമായ സ്ഥാനം കൊടുക്കുന്നതൊരു കാര്യം; അതിനെ ബിംബംപോലെ ആരാധിക്കുന്നതു വേറെകാര്യം.

## 96

ദേശീയബോധം വളരുകയും രാഷ്ട്രീയവിജ്ഞാനത്തിനും വിദ്യാഭ്യാസത്തിനുമുള്ള ആർത്തി വർദ്ധിക്കുകയും ചെയ്യുന്നതോടെ ഇംഗ്ളീഷിൽ സംസാരിക്കുന്ന പ്രാസംഗികനു്, അയാൾ എത്ര പ്രാപ്തനോ ജനസ്വാധീനമുള്ളവനോ ആകട്ടെ, ജനകീയ സദസ്സിന്റെ ശ്രദ്ധയെ അടക്കിനിർത്താൻ കൂടുതൽക്കൂടുതൽ പ്രയാസമായി വരികയാണ്; അതങ്ങനെ വേണംതാനും. ഞാൻ, അതുകൊണ്ട് മദിരാശിസംസ്ഥാനത്തിലെ ജനങ്ങളെ പൊതുപ്രവർത്തകർ ഹിന്ദുസ്ഥാനി പഠിക്കേണ്ടതു് ദേശീയമായ ഒരാവശ്യമാണെന്നു് അംഗീകരിക്കണമെന്നു് ഉൽബോധിപ്പിക്കുകയാണ്. മദ്രാസിനു പുറത്തുള്ള ശ്രോതാക്കൾക്കു് ഹിന്ദുസ്ഥാനി ഏറെക്കുറെ പ്രയാസംകൂടാതെ മനസ്സിലാക്കാൻ കഴിയും. ദയാനന്ദസരസ്വതി അദ്ദേഹത്തിന്റെ ഹിന്ദുസ്ഥാനിയിലുള്ള വാഗ്വിലാസംകൊണ്ട് ഉത്തരേന്ത്യയ്ക്കു പുറത്തുള്ള സദസ്യരേക്കൂടി സ്തബ്ധചിത്തവൃത്തികളാക്കി; അതു വിഷമംകൂടാതെ സാധാരണക്കാർക്കുകൂടി മനസ്സിലാക്കാമായിരുന്നു. അതിനർത്ഥം മുപ്പത്തിയൊന്നരക്കോടി ജനസംഖ്യയിൽ മദിരാശി സംസ്ഥാനത്തിലെ മൂന്നുകോടി എൺപതുലക്ഷം ജനങ്ങൾക്കേ ഹിന്ദുസ്ഥാനി മനസ്സിലാക്കാൻ വിഷമമുള്ളു എന്നാണ്. ഞാൻ മുസ്ളീങ്ങളെ ഇതിൽനിന്നൊഴിവാക്കിയിരിക്കുന്നു; കാരണം മദിരാശിസംസ്ഥാനത്തിലെ മുഹമ്മദീയരിൽ ഭൂരിപക്ഷത്തിനും ഹിന്ദുസ്ഥാനി അറിയാമെന്നു് എല്ലാവർക്കും അറിയാവുന്നതാണ്. അതുകൊണ്ട് പ്രശ്നം ഇതാണ്: ആ സംസ്ഥാനത്തിലെ മൂന്നുകോടി എൺപതുലക്ഷം ജനങ്ങളുടെ കർത്തവ്യമെന്താണ്? അവർക്കുവേണ്ടി ഇന്ത്യമുഴുവൻ ഇംഗ്ളീഷ് പഠിക്കണമോ? അതോ, അവർ ഇരുപത്തേഴുകോടി എഴുപതുലക്ഷം ഭാരതീയർക്കുവേണ്ടി ഹിന്ദുസ്ഥാനി പഠിക്കണമോ? പരേതനായ ജസ്റ്റീസ് കൃഷ്ണസ്വാമി, ഒരിക്കലും തെററുപററാത്ത തന്റെ സഹജാവബോധം വെച്ച്, ഭാരതത്തിലെ വിവിധഭാഗങ്ങൾതമ്മിൽ ആശയവിനിമയത്തിനു് ഒരേയൊരു പ്രായോഗികോപാധി ഹിന്ദുസ്ഥാനിയാണെന്നു സമ്മതിക്കുകയുണ്ടായി. ഈ അഭിപ്രായത്തെ ആരും ഇന്നു ഗൗരവപൂർവ്വം വെല്ലുവിളിക്കുന്നതായി ഞാൻ കാണുന്നില്ല. ആയിരക്കണക്കിനാളുകൾക്കു് ഇംഗ്ളീഷ്

96. Young India, 21-1-1920 (Thoughts on National Language, p. 17)

ഇന്ത്യയുടെ പൊതുഭാഷയാക്കാൻ സാധ്യമല്ല; അങ്ങനെ സാധ്യമാണെങ്കിൽത്തന്നെ അതു് വളരെയധികം അനാശാസ്യമാകും; കാരണം ഇംഗ്ലീഷിൽക്കൂടി സിദ്ധിച്ച ഉന്നതസാങ്കേതികവിദ്യാഭ്യാസം ബഹുജനങ്ങളിലേക്കിറങ്ങിച്ചെല്ലുകയില്ല; ഏതെങ്കിലും നാട്ടുഭാഷയിലൂടെ ഉന്നതവർഗ്ഗത്തിനിടയ്ക്കു് അതു പ്രചരിക്കുകയാണെങ്കിൽ, അതു സാധ്യമാവുകയും ചെയ്യും. ഉദാഹരണത്തിനു് സർ ജെ.സി. ബോസിന്റെ ലേഖനങ്ങൾ ബംഗാളിയിൽനിന്നു ഗുജറാത്തിയിലാക്കുവാനാണു്, ഹക്സ്‌ലിയുടെ കൃതികൾ ഇംഗ്ലീഷിൽനിന്നു ഗുജറാത്തിയിലാക്കുവാനുള്ളതിനേക്കാൾ എളുപ്പം. മദ്രാസികൾ ഇന്ത്യയുടെ ബാക്കിഭാഗത്തുള്ളവർക്കുവേണ്ടി ഹിന്ദുസ്ഥാനി പഠിക്കണമെന്നു് അഭിപ്രായപ്പെടുമ്പോൾ, എന്താണു് ഉദ്ദേശിക്കുന്നതു്? ഇന്ത്യയ്ക്കു പുറത്തുപ്രവർത്തിക്കാനും, മദിരാശിസംസ്ഥാനത്തിനു പുറത്തുവെച്ചു കൂടുന്ന ദേശീയ സമ്മേളനങ്ങളിൽ പങ്കെടുക്കാനും ആഗ്രഹിക്കുന്ന മദിരാശിയിലെ പൊതുപ്രവർത്തകർ ദിവസത്തിൽ ഒരുമണിക്കൂർവീതം ഒരു കൊല്ലം ഹിന്ദുസ്ഥാനി പഠിക്കാൻ സമയം കാണണമെന്നുമാത്രം. അത്തരമൊരു പരിശ്രമം അനേകായിരം മദ്രാസികൾക്കു്, ഒരു കൊല്ലത്തെ പഠിപ്പിന്റെ അവസാനത്തിൽ, കോൺഗ്രസ്സ് സമ്മേളനനടപടികൾ സാമാന്യമായി മനസ്സിലാക്കാൻ തക്കവണ്ണമുള്ള ഹിന്ദുസ്ഥാനി പരിജ്ഞാനം ഉണ്ടാക്കിക്കൊടുക്കും. ഹിന്ദുസ്ഥാനി പഠിക്കാനാഗ്രഹിക്കുന്നവർക്കു സൗജന്യമായി ആ ഭാഷ പഠിപ്പിച്ചുകൊടുക്കുന്ന ഹിന്ദി പ്രചാരണഓഫീസുകൾ സംസ്ഥാനത്തിൽ പലയിടത്തുമുണ്ടു്.

## 97

ഉർദുവോ ഹിന്ദിയോ ഏതെങ്കിലും ഒന്നു മാത്രമേ ഉണ്ടാകാവൂ എന്ന സ്വപ്നം കാണുന്ന ചിലർ ഉണ്ടെന്നു് എനിക്കറിയാം. അതെന്നും ഒരു സ്വപ്നമായിത്തന്നെ അവശേഷിക്കുമെന്നും, അതൊരു അവിശുദ്ധ സ്വപ്നമാണെന്നും ഞാൻ കരുതുന്നു. ഇസ്ലാമിനു് അതിന്റേതായ ഒരു പ്രത്യേക സംസ്കാരമുണ്ടു്; അതുപോലെതന്നെ ഹിന്ദുമതത്തിനുമുണ്ടു് സ്വന്തമായൊന്നു്. ഭാവിഭാരതം രണ്ടിന്റേയും സമഞ്ജസവും സന്തോഷപ്രദവുമായ ഒരു സമന്വയമായിരിക്കും. ആ അനുഗൃഹീതദിനം സമാഗതമാകുമ്പോൾ, അവരുടെ പൊതുഭാഷ ഹിന്ദുസ്ഥാനിയായിരിക്കും. പക്ഷേ, ഉർദു അന്നും അറബി—പേഴ്സ്യൻ പദങ്ങളുടെ ബാഹുല്യത്തോടെ അഭിവൃദ്ധിപ്പെടും; ഹിന്ദി സമൃദ്ധമായ സംസ്കൃതപദസമ്പത്തോടെയും അഭിവൃത്തിപ്പെടും. തുളസീദാസിന്റേയും സൂർദാസിന്റേയും ഭാഷയ്ക്കു് മരിക്കാൻ സാധ്യമല്ല. അതുപോലെതന്നെ ശിബ്‌ലി എഴുതിയിരുന്ന ഭാഷയ്ക്കും മരിക്കാൻ സാധ്യമല്ല. പക്ഷേ, രണ്ടിലേയും

97. Harijan, 29-10-1938 (Thoughts on National Language, P. 85)

ഏറ്റവും നല്ല അംശങ്ങ ഹിന്ദുസ്ഥാനി ഭാഷയുമായി തികച്ചും ഇണങ്ങിപ്പോവും.

98

ഉർദു ''കൂടുതൽ വികാസം പ്രാപിച്ചതും, കൂടുതൽ സുന്ദരവും, കൂടുതൽ ആകർഷകവും, കൂടുതൽ ഒതുക്കമുള്ളതും, കൂടുതൽ ആശയാവിഷ്കരണസമർത്ഥവുമാണ്,'' എന്ന ലേഖകൻെറ അഭിപ്രായത്തോട് എനിക്കു യോജിക്കാൻ കഴിയുന്നില്ല. പ്രകൃത്യാ യാതൊരു ഭാഷയും ലേഖകൻ പറയുന്നതെല്ലാമല്ല. ഒരു ഭാഷ അതു സംസാരിക്കുന്നവരും എഴുതുന്നവരും അതിനെ എന്താക്കുന്നുവോ അതായിത്തീരുന്നു. ഇംഗ്ലീഷിനു് ഇംഗ്ലീഷുകാരുണ്ടാക്കിയതിൽനിന്നു് വ്യത്യസ്തമായി യാതൊരു മേന്മയുമില്ല. മററൊരുവിധം പറഞ്ഞാൽ, ഭാഷ ഒരു മനുഷ്യസൃഷ്ടിയാണ്; അതു് അതിൻെറ സ്രഷ്ടാക്കളുടെ നിറം സ്വീകരിക്കുകയും ചെയ്യുന്നു. ഓരോ ഭാഷയ്ക്കും അനന്തമായ വികസനത്തിനു സാദ്ധ്യതയുണ്ട്. ആധുനികബംഗാളി ബങ്കിംചന്ദ്രനും രവീന്ദ്രനാഥും അതിനെ എന്താക്കിയോ അതാണ്. അതുകൊണ്ട്, ഉർദു ഹിന്ദിയേക്കാ എല്ലാ നിലയ്ക്കും മികച്ചുനില്ക്കുന്നുവെങ്കിൽ, അതിനു കാരണം അതിൻെറ സ്രഷ്ടാക്കൾക്കു് ഹിന്ദിയുടെ സ്രഷ്ടാക്കളേക്കാ കൂടുതൽ കഴിവുണ്ട് എന്നതാണ്. എനിക്കു് യാതൊരഭിപ്രായവും നല്ലാൻ സാദ്ധ്യമല്ല; കാരണം ഞാൻ അവയിലൊരു ഭാഷയും ഒരു ഭാഷാശാസ്ത്രജ്ഞൻെറ ദൃഷ്ടിവെച്ചു പഠിച്ചിട്ടില്ല. എനിക്കു പൊതുപ്രവർത്തനത്തിനു വേണ്ടത്രയേ രണ്ടു ഭാഷയും അറിയാവൂ.

പക്ഷേ, ഉർദു ഹിന്ദിയിൽനിന്നു വ്യതിരിക്തമായ ഒരു ഭാഷയാണോ, ഉദാഹരണത്തിനു്, ബംഗാളി മറാഠിയിൽനിന്നെന്ന പോലെ? ഹിന്ദിയിൽനിന്നു നേരിട്ടു ജനിച്ചതും, പേഴ്സ്യൻലിപിയിൽ എഴുതപ്പെടുന്നതും, സംസ്കൃതത്തിനു പകരം പേഴ്സ്യനിൽനിന്നും അറബിഭാഷയിൽനിന്നും പുതിയ പദങ്ങ കടം വാങ്ങാനുള്ള പ്രവണതയോടുകൂടിയതുമായ ഒരു ഭാഷയല്ലേ ഉർദു? രണ്ടു സമുദായങ്ങളുംതമ്മിൽ വിയോജിപ്പുണ്ടായിരുന്നില്ലെങ്കിൽ, അത്തരമൊരു സംഭവം സ്വാഗതാർഹമാകുമായിരുന്നു. ഒരുകാലത്തു് വൈരാഗ്യങ്ങളെല്ലാം അവസാനിക്കുമ്പോ—ഒരിക്കൽ അവ അവസാനിക്കുകതന്നെ ചെയ്യും—നമ്മുടെ അനന്തരാവകാശിക നമ്മുടെ വഴക്കുകളെ പരിഹസിക്കുകയും, എല്ലാവക്കും പൊതുവായ ഹിന്ദുസ്ഥാനിഭാഷയേക്കുറിച്ചു് അഭിമാനംകൊള്ളുകയും ചെയ്യും. ആ ഭാഷയാകട്ടെ, അതെഴുതുകയും സംസാരിക്കുകയും ചെയ്യുന്ന അസംഖ്യം ആളുക അനേകം ഭാഷകളിൽനിന്നു് നിർല്ലോഭം കടം വാങ്ങിയ പദങ്ങളുടെ ഒരു മിശ്രിതവുമായിരിക്കും.

---

98. Harijan. 8-2-1942 (Thoughts on National Language, p. 102)

തൽക്കാലം, ഇതിന്നിടെ പരാമർശിച്ച എന്റെ 1—ാം തീയതിയിലെ ലേഖനത്തിൽ സൂചിപ്പിച്ചപ്രകാരം, ഒരു സംഘടന ഉണ്ടാകണമെന്ന് എനിക്കാഗ്രഹമുണ്ട്. അതിലെ അംഗങ്ങൾ രണ്ടു രൂപങ്ങളും രണ്ടു ലിപികളും പഠിക്കണമെന്നാണുദ്ദേശം. അതിനുവേണ്ടി പ്രചരണം നടത്തുകയും വേണം. അവസാനം രണ്ടും സ്വാഭാവികമായിത്തന്നെ കൂടിച്ചേർന്ന്, ഹിന്ദുസ്ഥാനി എന്ന പേരിൽ, ഒരു പൊതുസംസ്ഥാനാന്തരീയ ഭാഷയായിത്തീരുമെന്നാണ് ഇതിനെല്ലാം നിദാനമായ പ്രത്യാശ. അന്ന് ഹിന്ദുസ്ഥാനി = ഹിന്ദി + ഉർദു എന്നായിരിക്കില്ല സമവാക്യം; പ്രത്യുത ഹിന്ദുസ്ഥാനി = ഹിന്ദി = ഉർദു, എന്നായിരിക്കും.

## 99

ഞാൻ ഹിന്ദുമുസ്ലീംഐക്യത്തിനുവേണ്ടി ജീവിക്കുന്നു. ഹിന്ദുസ്ഥാനിയുടെ പരിജ്ഞാനം വ്യാപിപ്പിക്കുന്നത് ഹിന്ദുമുസ്ലീം ഐക്യത്തിനു സഹായകമാണെന്ന് എനിക്കറിയാം. പക്ഷേ, തല്ക്കാലം ഞാൻ നിങ്ങളെ ഇതിനു പ്രേരിപ്പിക്കുന്നില്ല.

ഹിന്ദിയും ഉർദുവും അഭിവൃദ്ധിപ്പെടണമെന്നാണ് എന്റെ മോഹം. നാടിന്റെ പൊതുനന്മയ്ക്കുവേണ്ടി രണ്ടും ഉപയോഗിക്കണമെന്നാണ് എനിക്കാവശ്യപ്പെടാനുള്ളത്. ഹിന്ദുസ്ഥാനി ഇന്നും നിലനില്ക്കുന്നു; പക്ഷേ, നാമതു് ഉപയോഗിക്കുന്നില്ല. ഹിന്ദിയും ഉർദുവുമാണ് ഇന്ന് അരങ്ങുഭരിക്കുന്നത്. അവ രണ്ടു നദികളേപ്പോലെയാണ്; അവയുടെ സംഗമംകൊണ്ട് ഹിന്ദുസ്ഥാനി എന്ന മൂന്നാമതൊരു നദി ഉടലെടുക്കും. അതുകൊണ്ട് അവ (ഹിന്ദിയും ഉർദുവും) വററിപ്പോയാൽ, നമ്മുടെ പ്രവൎത്തനം മുമ്പോട്ടു പോവുകയില്ല.

## 100

ഞാനിവിടെ വന്നതു് മറെറാരു കാര്യംകൂടി ചെയ്യാനാണ്. നമ്മുടെ സംഘടനയുടെ പേർ ഹിന്ദിപ്രചാരസഭ എന്നാണ്. ഇന്നുമുതൽ അതു് ഹിന്ദിപ്രചാരസഭ എന്ന പേരിൽ അറിയപ്പെടുകയില്ല. ഹിന്ദി എന്ന സ്ഥാനത്തു് നമ്മൾ ഹിന്ദുസ്ഥാനി എന്ന വാക്കാണ് ഉപയോഗിക്കേണ്ടതു്. എല്ലാവൎക്കും ഹിന്ദുസ്ഥാനി അറിവുണ്ടാകണം. ഞാനിവിടെ വന്നിട്ടുള്ളതു് എന്റെ ബുദ്ധിശ

---

99 Thoughts on National Language, p. 124 (1945 ഫെബ്രുവരി 26-ാം തീയതി വാർദ്ധയിൽവെച്ചു ചേർന്ന ഹിന്ദി പ്രചാരസഭാസമ്മേളനത്തിലെ പ്രസംഗത്തിൽനിന്ന്.)

100 Thouhts on National, Language, p. 145 (ദക്ഷിണഭാരത ഹിന്ദിപ്രചാരസഭയുടെ (മദ്രാസ്) രജതജൂബിലി ആഘോഷാവസരത്തിൽ (25-1-1946) ചെയ്ത പ്രസംഗത്തിൽനിന്ന്.)

ക്തിയുപയോഗിച്ച് പ്രവർത്തിക്കാനാണ്. അതൊരു വിശ്വാസത്തിന്റെ വിഷയമല്ല. യുക്തി അനുസരിക്കേണ്ടിടത്ത് വിശ്വാസത്തെ ആശ്രയിക്കണമെന്ന് എനിക്കാഗ്രഹമുണ്ട്.

ഇന്ത്യയിൽ 40 കോടി ജനങ്ങളുണ്ട്. ഉർദുവെന്നു പറയുമ്പോൾ, ഞാൻ മുസ്ലീങ്ങളുടെ ഭാഷയും ഹിന്ദിയെന്നു പറയുമ്പോൾ, ഹിന്ദുക്കളുടെ ഭാഷയുമാണ് ഉദ്ദേശിക്കുന്നതെന്ന് ആളുകൾ വിചാരിക്കുന്നു. ഒരു പ്രത്യേകജാതിയുടേയോ മതത്തിന്റേയോ ഭാഷ പഠിപ്പിക്കുകയല്ല നമ്മുടെ ഉദ്ദേശം. പഞ്ചാബിൽ അഭ്യസ്തവിദ്യരായ എല്ലാ ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും ഉർദു അറിയാമെന്ന് നിങ്ങളിൽ ചിലർക്ക്, ഒരുപക്ഷേ, നിശ്ചയമുണ്ടായിരിക്കും. അവർക്ക് ഹിന്ദി സംസാരിക്കാനറിയുകയില്ല. കാശ്മീരിലും നല്ല ഉർദുലേഖകന്മാരെല്ലാം ഹിന്ദുക്കളാണ്. അവർക്കു സംസ്കൃതബഹുലമായ ഹിന്ദി മനസ്സിലാവുകയില്ല; പക്ഷേ, അവർക്ക് ഉർദു മനസ്സിലാവും. അതുകൊണ്ടു ഞാൻ പറയുന്നു, ഉർദുലിപി പഠിക്കുകയെന്നത് നിങ്ങളുടെ കർത്തവ്യമാണെന്ന്. ഞാൻ പുതുതായൊരു കാര്യം പറയുകയല്ല. തെന്നിന്ത്യയിൽ ഹിന്ദി പ്രചരിപ്പിക്കാനുള്ള പരിശ്രമം ഇൻഡോറിൽവെച്ച്, ഞാൻ അദ്ധ്യക്ഷതവഹിച്ച ആദ്യത്തെ സമ്മേളനത്തിന്റെ ഫലമായി, ശ്രീ ജമൻലാൽ ബജാജിന്റെ സഹായത്തോടെ തുടങ്ങിയതാണ്. ആ സന്ദർഭത്തിൽത്തന്നെ ഹിന്ദി ഉത്തരേന്ത്യയിലെ ഹിന്ദുക്കളും മുസ്ലീങ്ങളും സംസാരിക്കുന്നതും രണ്ടു ലിപിയിലും എഴുതുന്നതുമായ ഭാഷയാണെന്ന് ഞാൻ പ്രസ്താവിച്ചിരുന്നു. ഉർദു—നാഗരിലിപികളെക്കുറിച്ച് അന്നു ഞാൻ പറഞ്ഞത് ഇന്ന് ആവർത്തിക്കുക മാത്രമാണ്. രാഷ്ട്രഭാഷ പ്രചരിപ്പിക്കാനുള്ള പ്രവർത്തനത്തിൽ നാം ഈ ലക്ഷ്യംവെച്ചു നീങ്ങുകയും, നമ്മുടെ പ്രവൃത്തികൾ ശരിയായി ചെയ്യുകയും ചെയ്താൽമാത്രമേ നമുക്ക് ഈ ഭാരതം നമ്മുടേതാണെന്നു പറയാനുള്ള അവകാശമുണ്ടാവുകയുള്ളു.

101

ഒരു രാജ്യത്തിലെ ജനങ്ങൾ സ്വയം സ്വീകരിക്കുന്ന ഭാഷ മാത്രമേ ദേശീയമാകൂ. ഇംഗ്ളീഷ് എത്ര കരുത്തുള്ള ഭാഷയാണെങ്കിലും, അതിനു ഭാരതീയജനതയുടെ ഭാഷയാവാൻ ഒരിക്കലും സാദ്ധ്യമല്ല. ബ്രിട്ടീഷ് ഭരണം സ്ഥിരമായി തുടരുകയാണെങ്കിൽ, ഇന്ത്യൻ ഉദ്യോഗസ്ഥന്മാരുടെ ഔദ്യോഗികഭാഷയെന്ന നില ഇംഗ്ളീഷിനു തുടർന്നുണ്ടാവും; വിദ്യാഭ്യാസം അവരുടെ കൈയിലാകയാൽ, സംസ്ഥാനഭാഷകൾ അവഗണിക്കപ്പെടുകയും ചെയ്യും. പരേതനായ ലോകമാന്യൻ ഒരിക്കൽ പറയുകയുണ്ടായി, ബ്രിട്ടീ

101 Harijan, 10-2-1946 (Thoughts on National Language, pp. 148—149)

ഷ്കാർ സംസ്ഥാനഭാഷകൾക്ക് ഒരുതരത്തിൽ സേവനമരുളുകയു ണ്ടായിട്ടുണ്ടെന്നു്. അതു് ഒരർത്ഥത്തിൽ ശരിയാണു്. പക്ഷേ, അവ യെ പ്രോത്സാഹിപ്പിക്കുകയെന്നതു് അവരുടെ പ്രവൃത്തിയിൽപ്പെ ട്ടതായിരുന്നില്ല; അവക്കു ശരിയായ അർത്ഥത്തിൽ സാദ്ധ്യവുമല്ലാ യിരുന്ന ആ പ്രവൃത്തി ജനങ്ങൾക്കും അവരുടെ നേതാക്കൾക്കു മുള്ളതാണു്. ഇംഗ്ളീഷ് വിദ്യാഭ്യാസം സിദ്ധിച്ചവർ ചെയ്തപോ ലേയും ഇന്നും അവരിൽ ചിലർ ചെയ്യുന്നപോലേയും തങ്ങളുടെ മാതൃഭാഷ അറിയാതിരിക്കുന്നതു് ഭാഷാപരമായ പട്ടിണിക്കു വഴി വെയ്ക്കും.

ബ്രിട്ടീഷ്ഭരണം എന്നും നിലനില്ക്കുകയില്ലെന്നു നമുക്കിന്നു് ഉറപ്പായിട്ടുണ്ടു്. അവർ പറയുകയും നാം വിശ്വസിക്കുകയും ചെ യ്യുന്നതു് അതു് ഇക്കൊല്ലംതന്നെ നാടുവിടുമെന്നാണു്. പിന്നെ, നമുക്കു ഹിന്ദുസ്ഥാനിയല്ലാതെ മറെറാരു രാഷ്ട്രഭാഷയുണ്ടാവുകയി ല്ല. ഇന്നു് ഈ ഭാഷയ്ക്കു രണ്ടു രൂപങ്ങളുണ്ടു്—ഒന്നു് നാഗരിയിലും ഒന്നു് ഉർദുലിപിയിലുമാണു് എഴുതുന്നതു്. ഒന്നിനെ പോഷിപ്പി ക്കുന്നതു സംസ്കൃതവും മററതിനെ പേഴ്സ്യൻ, അറബി ഭാഷ കളുമാണു് അതുകൊണ്ടു് ഇന്നു രണ്ടും നിലനില്ക്കണം. പക്ഷേ, ഹിന്ദുസ്ഥാനി ഇവയുടെ ഒരു മിശ്രിതമായിരിക്കും. അതിനു ഭാവി യിലെന്തു രൂപമാണു് സിദ്ധിക്കുകയെന്ന കാര്യം ആക്കും പറയാ നാവുകയില്ല; നമുക്കറിയേണ്ടതുമില്ല. 30 കോടിയിൽ 23 കോടി ജനങ്ങൾ ഹിന്ദുസ്ഥാനി സംസാരിക്കുന്നു ഈ സംഖ്യ ജനസംഖ്യാ നുപാതികമായി വദ്ധിച്ചിട്ടുണ്ടാവണം. വ്യക്തമായും ഇതിലാണു് രാഷ്ട്രഭാഷാഗുണതം കിടക്കുന്നതു്.

ഹിന്ദി, ഉർദു എന്നീ രണ്ടു സഹോദരിമാരും തമ്മിൽ യാതൊ രു മത്സര്യവും ഉണ്ടാവരുതു്. മത്സരം ഇംഗ്ളീഷുമായാണു്. ഈ സമരത്തിനു കഠിനമായ അദ്ധ്വാനം ചെയ്യണം. ഹിന്ദുസ്ഥാനിയുടെ ഉദ്ധാരണം സംസ്ഥാനഭാഷകൾക്കു പ്രോത്സാഹനം നൽകും; കാ രണം അതൊരു ജനകീയഭാഷയാണു്. ഒരുപിടി ഉദ്യോഗസ്ഥന്മാ രുടെ ഭാഷയല്ല.

## 102

ഇന്ത്യായൂനിയനു പൊതുവായ ഒരു സംസ്ഥാനാന്തരീയഭാഷയു ണ്ടാവണം. ഒരടികൂടി മുന്നോട്ടുവച്ചു ഞാൻ പറയും രണ്ടു സംസ്ഥാ നങ്ങൾ സൗഹാർദ്ദത്തിലാണു വർത്തിക്കുന്നതെങ്കിൽ അവയുടെ പൊ തുഭാഷയാവണം ഹിന്ദുസ്ഥാനിയെന്നു്. ഹിന്ദിയും ഉർദുവും വ്യത്യ സ്തഭാഷകളായി നിലനില്ക്കുന്നതു് അവസാനിപ്പിക്കണമെന്നു് ഇതി

102 Harijan, 5-10-1947 (Thoughts on National Language, p. 173)

നഷ്ടമില്ല. പക്ഷേ, ഹിന്ദുക്കളും മുഹമ്മദീയരും, അല്ലെങ്കിൽ ഇന്ത്യയിലെ സർവ്വമതസ്ഥരും, സ്നേഹിതരാണെങ്കിൽ, അവർ ഹിന്ദിയിൽനിന്നും ഉർദുവിൽനിന്നും ഉരുത്തിരിഞ്ഞ ഒരു പൊതു ഭാഷ അംഗീകരിക്കണം. അവർ രണ്ടു ലിപികളും പഠിക്കണം. ഇതു് ഇന്ത്യായൂനിയനിലെ ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും ഒരു പരീക്ഷണമായിരിക്കും.

ഇന്ത്യായൂനിയനിലെ മുസ്ലീങ്ങൾ നാഗരിലിപി പഠിക്കാൻ വിസമ്മതിക്കുകയാണെങ്കിൽ, ഹിന്ദുസ്ഥാനി രാഷ്ട്രഭാഷയാകാൻ സാദ്ധ്യമല്ല എന്നു പറയുന്നതു തെററായിരിക്കും. മുസ്ലീങ്ങൾ നാഗരി ലിപി പഠിച്ചാലും ഇല്ലെങ്കിലും, ഹിന്ദുക്കളും ഇതരമതസ്ഥരും രണ്ടു ലിപികളും പഠിക്കണം. ഇന്നത്തെ വിഷകലുഷിതമായ അന്തരീക്ഷത്തെ മുൻനിർത്തി നോക്കുമ്പോൾ, ജനങ്ങൾ ഈ ലഘുവായ അഭിപ്രായംതന്നെ വേണ്ടതുപോലെ മനസ്സിലാക്കിയില്ലെന്നു വരാം. ഹിന്ദുക്കൾക്കു വേണമെങ്കിൽ ഉർദുലിപിയും ഉർദുവാക്കുകളും ബഹിഷ്ക്കരിക്കാം; പക്ഷേ, അതുമൂലം എല്ലാവർക്കും നഷ്ടമായിരിക്കും സംഭവിക്കുക. അതുകൊണ്ടു ഹിന്ദുസ്ഥാനിപ്രചാരത്തിലേർപ്പെട്ടവർ അവരുടെ വിശ്വാസമോ, പരിശ്രമമോ ദുർബ്ബലമാക്കരുതു്. ഇന്ത്യായൂനിയനിലെ മൗലാനാ ആസാദിനേയും മററു പ്രമുഖ മുസ്ലീങ്ങളേയുംപോലുള്ള ആളുകളായിരിക്കും ഹിന്ദുസ്ഥാനിയും അതിൻെറ രണ്ടു ലിപികളും ആദ്യമായി സ്വീകരിക്കുകയെന്ന കാര്യം ഞാൻ സമ്മതിക്കുന്നു. അവരല്ലെങ്കിൽ, പിന്നെ, ആരാണു് ഇതിനൊക്കെ മുൻകൈയെടുക്കുക? നമ്മുടെ മുമ്പിൽ വിഷമംപിടിച്ച കാലങ്ങളാണു് കിടക്കുന്നതു്. ഈശ്വരൻ നമ്മെ നേർവഴിക്കു നയിക്കട്ടെ.

## 103

സാമുദായികമായ സമീപനം വിട്ടുകളഞ്ഞു് ഈ പ്രശ്നം ശാസ്ത്രീയമനോഭാവത്തോടെ പരിഗണിക്കുകയാണെങ്കിൽ, നമ്മുടെ താൽപ്പര്യം ഹിന്ദുസ്ഥാനി രാഷ്ട്രഭാഷയാക്കുന്നതിലാണെന്ന നിഗമനത്തിൽ നാം എത്തിച്ചേരും. ഈ ഹിന്ദുസ്ഥാനി സംസ്കൃതീകരിച്ച ഹിന്ദിയോ പേഴ്സ്യൻ കലർപ്പുള്ള ഉർദുവോ ആയിരിക്കയില്ല. രണ്ടിൻേറയും ഒരു സമഞ്ജസസമ്മേളനമായിരിക്കും. വിവിധ പ്രാദേശികഭാഷകളിൽനിന്നും ആവശ്യം വരുമ്പോളെല്ലാം യഥേഷ്ടം പദങ്ങൾ സ്വീകരിച്ചു് അതിലുൾക്കൊള്ളിക്കണം. നമ്മുടെ രാഷ്ട്രഭാഷയിൽ എളുപ്പം അലിഞ്ഞുചേരുന്നത്ര വിദേശ ഭാഷാപദങ്ങളും അതിലുൾക്കൊള്ളിക്കണം. അങ്ങനെ നമ്മുടെ രാഷ്ട്രഭാഷ മാനുഷികവികാരത്തിൻേറയും ചിന്തയുടേയും സ്വരലയ

---

103. Harijan Sevak, 12-10-1947 (Thoughts on National Language. P. 174)

ങ്ങളെല്ലാം ആവിഷ്കരിക്കാൻ കഴിവുള്ള ഒരു സംഗീതയന്ത്രമാവണം. ഹിന്ദിയിലോ ഉർദുവിലോ മാത്രം ഒതുങ്ങിനിൽക്കുന്നതു ബുദ്ധിശക്തിയോടും ദേശാഭിമാനത്തോടും ചെയ്യുന്നൊരു അപരാധമായിരിക്കും. ഇംഗ്ളീഷ്ഭാഷ ലോകത്തിലെ ഇതരഭാഷകളേക്കാളെല്ലാമധികം സമ്പന്നമാവാൻ കാരണം, അവർ എല്ലാ ഭാഷകളിൽനിന്നും യഥേഷ്ടം പദങ്ങൾ കടംവാങ്ങിയിട്ടുണ്ടെന്നതാണ്. ഇംഗ്ളീഷിന് ഇററലിയിലേയും ഗ്രീസിലേയും ജർമ്മനിയിലേയും മററും ഭാഷകളിൽനിന്നു പദങ്ങൾ സ്വീകരിക്കാമെങ്കിൽ, നമ്മുടെ വ്യാകരണത്തിനു യാതൊരു പരുക്കും വരുത്താതെ, അറബി പേഴ്സ്യൻ ഭാഷകളിൽനിന്നു പദങ്ങൾ സ്വീകരിക്കുന്നതിനു നാം എന്തിനു മടിക്കുന്നു എന്നെനിക്കു മനസ്സിലാകുന്നില്ല. എന്തിനാണു് നാം രണ്ടു ലിപികൾ കൈക്കൊള്ളാനും മടിക്കുന്നതു്?

## 104

കോൺഗ്രസ്സിനേ സംബന്ധിച്ചിടത്തോളമാണെങ്കിൽ. ഹിന്ദുസ്ഥാനിയാണ് സംസ്ഥാനാന്തരീയവിനിമയത്തിന് അംഗീകൃതമായ ഔദ്യോഗികഭാഷ. അതു സംസ്ഥാനഭാഷകൾക്കു പകരം വെയ്ക്കാനുള്ളതല്ല, അവയ്ക്കു പൂരകമായി ഉപയോഗിക്കാനുള്ളതാണ്.

അഖിലഭാരതീയപ്രവർത്തനങ്ങൾ പലതും ചെയ്യാനുള്ള കോൺഗ്രസ്സുകാർ രണ്ടു ലിപികളിലുമുള്ള ഹിന്ദുസ്ഥാനി പഠിക്കാൻ മിനക്കെടുകമാത്രം ചെയ്യുമെങ്കിൽ, നാം നമ്മുടെ പൊതുഭാഷാലക്ഷ്യത്തിന്നഭിമുഖമായി പല ചുവടുകളും വച്ചുകഴിഞ്ഞു എന്നാണർത്ഥം. ശരിയായ മത്സരം ഹിന്ദിയും ഉർദുവും തമ്മിലല്ല, ഹിന്ദുസ്ഥാനിയും ഇംഗ്ലീഷും തമ്മിലാണ് അതൊരു കഠിനസമരമാണ്. നിശ്ചയമായും ഞാൻ ഗൗരവപൂർവ്വമായ ആകാംഷയോടെയാണ് അതു കാണുന്നതു്.

ഹിന്ദുസ്ഥാനിക്കു് ഒരു സ്ഫുടരൂപം നൽകുന്നതിനു് ഹിന്ദിയേയും ഉർദുവിനേയും പോഷകഭാഷകളായി കണക്കാക്കാം. അതുകൊണ്ടു് ഒരു കോൺഗ്രസ്സുകാരൻ രണ്ടിനും നന്മ നേരുകയും, കഴിയുന്നത്ര രണ്ടുമായും ബന്ധം പുലർത്താൻ നോക്കുകയും വേണം.

## 105

എന്തെങ്കിലും ഒരു ഭാരതീയനു് യഥാർത്ഥത്തിൽ ഹിന്ദുസ്ഥാനിയോടു് എങ്ങനെ അവജ്ഞ ഉണ്ടാവും? സംസ്കൃതീകൃതഹിന്ദിയെ സ്നേഹിക്കുന്നവർ ഹിന്ദുസ്ഥാനി, ഹിന്ദിക്കു ക്ഷതമുണ്ടാക്കുമെന്നു ഭയപ്പെടുന്നു; പേഴ്സ്യൻ സ്വാധീനമുള്ള ഉർദുവിനെ സ്നേഹിക്കു

104. Harijan, 29-10-1938, P, 308
105. Harijan, 10-2-1946, P. 5

ന്നവർ ഹിന്ദുസ്ഥാനി, ഉർദുവിനെ ക്ഷതപ്പെടുത്തുമെന്നും ഭയപ്പെടുന്നു. ഈ ഭയങ്ങളെല്ലാം നിരർത്ഥകമാണ്. ഒരു ഭാഷയ്ക്കും വെറും പ്രചാരവേലകൊണ്ടു വളരാൻ സാദ്ധ്യമല്ല; സാദ്ധ്യമായിരുന്നെങ്കിൽ 'സഹായകലോകഭാഷ' (Esperanto)ക്കു പാശ്ചാത്യജനതയ്ക്കിടയ്ക്കു ഒരു സ്ഥാനം സിദ്ധിക്കുമായിരുന്നു. ഇത്തരം കാര്യങ്ങളിൽ അൽപ്പം ചിലരുടെ ഉത്സാഹത്തുള്ളിച്ചയ്ക്കു വിജയം വരിക്കാൻ സാദ്ധ്യമല്ല എന്നതുകൊണ്ടാണ് അതു പരാജയപ്പെട്ടതു്. കഠിനാദ്ധ്വാനം ചെയ്യുന്നവരുടേയും, സാഹിത്യവിദഗ്ദ്ധന്മാരുടേയും, കച്ചവടക്കാരുടേയും. സാഹസികരുടേയും ഭാഷ പ്രചരിക്കുന്നു; സമ്പന്നമാക്കപ്പെടുന്നു. ആ വഴിക്കു പരിശ്രമിക്കേണ്ടതു നാം ആണ്.

ഡി. ലിപിയുടെ പ്രശ്നം

## 106

ലിപിയുടെ കാര്യം ഒഴിച്ചാൽ, നിങ്ങൾ അയൽപക്കക്കാരന്റെ ഭാഷ യത്നവും വിഷമവും കൂടാതെ പഠിക്കും; നിങ്ങൾ അക്ഷീണരും നിങ്ങളുടെ തലച്ചോറ് അശ്രാന്തവുമാണെങ്കിൽ, ഒരു വിഷമവും കൂടാതെ നിങ്ങൾക്കു വേണ്ടത്ര ലിപികൾ പഠിക്കാൻ കഴിയും. അത്തരം പഠനം ഏതു സമയവും താൽപ്പര്യജനകവും ഉത്തേജകവുമാണ്. ഭാഷാദ്ധ്യയനം ഒരു കലയാണ്; അതു വിലപ്പെട്ടതാണ്.

## 107

ഈ സമ്മേളനത്തിന്റെ ഉദ്ദേശം, എല്ലാ സംസ്ഥാനഭാഷകളുടെ സാഹിത്യരത്നങ്ങളും സമ്പാദിച്ചുകൂട്ടുകയും അവ ഹിന്ദിയിൽക്കൂടെ എല്ലാ സംസ്ഥാനഭാഷാസാഹിത്യങ്ങൾക്കും ലഭ്യമാക്കുകയുമാണ്. ഇക്കാര്യത്തിൽ എനിക്കു നിങ്ങളോടു്ഒരഭ്യർത്ഥനയുണ്ടു്. തീർച്ചയായും ഒരാൾ സ്വന്തം ഭാഷ നല്ലതുപോലെ അറിഞ്ഞിരിക്കണം; ഹിന്ദിയിൽക്കൂടെ ഭാരതീയഭാഷകളിലെ എല്ലാ മഹാസാഹിത്യങ്ങളും അയാൾ മനസ്സിലാക്കിയിരിക്കണം. ഇതരസംസ്ഥാനങ്ങളിലെ ഭാഷകൾ പഠിക്കാനുള്ള ആഗ്രഹം ഉണ്ടാക്കുകയെന്നതും ഈ സമ്മേളനത്തിന്റെ ഉദ്ദേശമാണ്. ഉദാഹരണത്തിന്, ഗുജറാത്തികൾ തമിഴറിയണം, ബംഗാളികൾ ഗുജറാത്തിയറിയണം, അങ്ങനെയങ്ങനെ. ഞാൻ അനുഭവത്തിൽനിന്നു പറയുന്നു, മറെറാരു ഭാരതീയഭാഷ പഠിക്കാൻ ഒരു വിഷമവുമില്ലെന്നു്.

---

106. Harijan, 17-5-1942 (Thoughts on National Language, P. 112)

107. Harijan, 3-4-1937, (Thoughts on National Langu age, pp· 46--47)

പക്ഷേ, ഇതിന് ഒരു പൊതുലിപി അത്യാവശ്യമാണ്. തമിഴ്നാട്ടിൽ അത്ര വിഷമമുള്ളതല്ല. ഒരു ലളിതമായ വസ്തുത നോക്കുക. നമ്മുടെ ജനതയിൽ 90 ശതമാനത്തിലേറെ നിരക്ഷരരാണ്. അവരെ സംബന്ധിച്ചിടത്തോളം എല്ലാം പുതുതായി തുടങ്ങാം. അവരെ ഒരു പൊതുലിപിയിലൂടെ നമുക്കെന്തുകൊണ്ട് അക്ഷരാഭ്യാസം ചെയ്യിച്ചു തുടങ്ങിക്കൂടാ? യൂറോപ്പിൽ ഒരു പൊതുലിപി അവർ വിജയപൂർവ്വം പ്രയോഗിച്ചു നോക്കിയിട്ടുണ്ട്. നമ്മൾ യൂറോപ്പിൽനിന്ന് റോമാലിപി സ്വീകരിക്കണമെന്നുവരെ ചിലർ പറയുന്നുണ്ട്. വളരെയധികം വാദപ്രതിവാദങ്ങൾക്കുശേഷം പൊതുലിപിയായി ദേവനാഗരിയേ പററൂ എന്നും മറെറാന്നും പററുകയില്ലെന്നുമുള്ള ഏകാഭിപ്രായത്തിൽ എത്തിയിട്ടുണ്ട്. ഉർദു ഒരു പ്രതിയോഗിയാണ്; പക്ഷേ, ഉർദുവിനോ റോമൻലിപിക്കോ ദേവനാഗരിയുടെ തികവോ ശബ്ദശേഷിയോ ഇല്ലെന്നാണ് എനിക്കു തോന്നുന്നതു്. ഞാൻ നിങ്ങളുടെ ഭാഷകൾക്കെതിരായി ഒന്നും പറയുന്നില്ലെന്നു ധരിക്കുക. തമിഴ്, തെലുങ്ക്, കന്നാടകം, മലയാളം എന്നീ ഭാഷകളുണ്ട്; അവ അങ്ങനെ നിലനില്ക്കുകയും ചെയ്യും. പക്ഷേ, ഈ ഭാഗത്തുള്ള അക്ഷരജ്ഞാനമില്ലാത്തവരെ ഈ ഭാഷകൾ ദേവനാഗരിലിപിയിലൂടെ എന്തുകൊണ്ടു പഠിപ്പിച്ചുകൂടാ? നാം നേടാൻ ഉദ്ദേശിക്കുന്ന ദേശീയൈക്യത്തിനുവേണ്ടി ദേവനാഗരി ഒരു പൊതുലിപിയെന്ന നിലയ്ക്കു സ്വീകരിക്കേണ്ടതു് അത്യാവശ്യമാണ്. ഇവിടെ നമ്മുടെ സംസ്ഥാനഭ്രാന്തും സങ്കുചിതബുദ്ധിയും ഉപേക്ഷിക്കുകയെന്ന പ്രശ്നം മാത്രമേയുള്ള. വിഷമങ്ങൾ ഒട്ടുമില്ല, എനിക്ക് തമിഴ്ലിപിയോ ഉർദുലിപിയോ ഇഷ്ടമില്ലാ എന്നു ധരിക്കരുതു്. എനിക്കു രണ്ടും വശമാണ്. ഞാൻ ഏതൊന്നിനാണോ എൻെറ ജീവിതം മുഴവൻ സമർപ്പിച്ചിട്ടുള്ളതു്, ഏതൊന്നിൻെറ അഭാവത്തിൽ എനിക്കു ജീവിതം തന്നെ നിരാലംബമായിത്തീരുമോ ആ മാതൃരാജ്യസേവനം എന്നെ പഠിപ്പിച്ചിട്ടുള്ളതു നാം ജനങ്ങളുടെമേൽനിന്ന് അനാവശ്യഭാരങ്ങൾ എടുത്തുകളയാൻ നോക്കണമെന്നാണ്. അനേകം ലിപികൾ പഠിക്കേണ്ട ആവശ്യമില്ല; അതെളുപ്പം പരിഹരിക്കാവുന്ന പ്രശ്നവുമാണ്. ഞാൻ എല്ലാ സംസ്ഥാനങ്ങളിലേയും എഴുത്തുകാരോടു പറയുന്നു, ഈ വിഷയത്തിൽ അവർതമ്മിലുള്ള അഭിപ്രായവ്യത്യാസങ്ങളവസാനിപ്പിക്കാനും ഈ പ്രഥമപ്രധാന കാര്യത്തിൽ പരസ്പരം യോജിക്കാനും. എന്നാൽ, എന്നാൽമാത്രമേ, ഭാരതീയ സാഹിത്യപരിഷത്ത് വിജയിക്കുകയുള്ളൂ.

## 108

എന്നാൽ ഹിന്ദി—ഉർദുപ്രശ്നം എന്നും പച്ചപിടിച്ചു നില്ക്കുകയാണ്. ഞാൻ അവയെക്കുറിച്ചുള്ള എന്റെ അഭിപ്രായങ്ങൾ വേണ്ടിടത്തോളം പറഞ്ഞിട്ടുണ്ടെങ്കിലും, അതാവർത്തിച്ചാലും തരക്കേടില്ല. ഞാൻ എന്റെ വിശ്വാസംമാത്രം ഇവിടെ ഉന്നയിക്കാം—വാദത്തിന് ഉപോൽബലകമായ യുക്തികൾ എടുത്തുപറയാതെ, എന്റെ വിശ്വാസംമാത്രം ഇവിടെ പറയാം. താഴെപറയുന്ന കാര്യങ്ങൾ ഞാൻ വിശ്വസിക്കുന്നു:

1. ഹിന്ദി, ഹിന്ദുസ്ഥാനി, ഉർദു എന്നിവ ഉത്തരേന്ത്യയിൽ ഹിന്ദുക്കളും മുസ്ലീങ്ങളും സംസാരിക്കുന്നതും ദേവനാഗരിയിലോ പേഴ്സ്യനിലോ എഴുതുന്നതുമായ ഒരേഭാഷയെക്കുറിക്കുന്ന പദമാണ്.

2. ഹിന്ദി എന്നതു്, ഉർദു എന്ന വാക്ക് ഉപയോഗത്തിൽ വരുന്നതിനുമുമ്പ് ഹിന്ദുക്കളും മുസൽമാന്മാരും ഈ ഭാഷയെക്കുറിക്കാൻ ഉപയോഗിച്ചിരുന്ന വാക്കായിരുന്നു.

3. ഹിന്ദുസ്ഥാനി എന്ന വാക്കും പിന്നീട് (കാലം എനിക്കോർമ്മയില്ല) ഇതേ ഭാഷയെക്കുറിക്കാൻ ഉപയോഗിച്ചിരുന്നു.

4. ഹിന്ദുക്കളും മുസൽമാന്മാരും ഉത്തരേന്ത്യയിലെ ബഹുജനങ്ങൾക്കു മനസ്സിലാകുന്നരൂപത്തിലുള്ള ഭാഷ സംസാരിക്കാൻ ശ്രമിക്കണം.

5. അതേസമയംതന്നെ, പല ഹിന്ദുക്കളും സംസ്കൃതവാക്കുകളും പല മുസൽമാന്മാരും പേഴ്സ്യൻ അറബി വാക്കുകളും മാത്രം ഉപയോഗിച്ചുകൊണ്ടിരിക്കും. പരസ്പരം അവിശ്വാസവും അകൽച്ചയും നിലനില്ക്കുന്നിടത്തോളംകാലം നാം ഇതു സഹിക്കേണ്ടി വരും. മുസ്ലീങ്ങളുടെ ചിലചില ചിന്താധാരകൾ മനസ്സിലാക്കാൻ മിനക്കെടുന്ന ഹിന്ദുക്കൾ പേഴ്സ്യൻ ലിപിയിലെഴുതുന്ന ഉർദു പഠിക്കണം. അതുപോലെ ചിലചില ഹൈന്ദവ ചിന്താധാരകൾ പഠിക്കാൻ മിനക്കെടുന്ന മുസൽമാന്മാർ ദേവനാഗരിലിപിയിലെഴുതുന്ന ഹിന്ദിയും പഠിക്കണം.

6. അങ്ങനെ അവസാനം നമ്മുടെ ഹൃദയങ്ങൾ ഒന്നായി ഇന്ത്യയെ— സംസ്ഥാനങ്ങളെയല്ല—നമ്മുടെ രാജ്യമായിക്കണ്ട് നാം അഭിമാനപുളകിതരാകും. ഒരേ വൃക്ഷത്തിന്റെ വിവിധ ഫലങ്ങൾ നാം അറിഞ്ഞാസ്വദിക്കുന്നതുപോലെ, ഒരേ പൊതുവായ ഉത്ഭവസ്ഥാനത്തുനിന്നുടലെടുത്ത വിവിധ മതങ്ങൾ പഠിക്കാനും അനുഷ്ഠി

---

108. Harijan, 3-7-1937, (Thoughts on National Language, pp.77-79)

ക്കാനും നാം തുടങ്ങും. അന്നു നാം ഒരു പൊതുഭാഷയിലും പൊതുലിപിയിലും എത്തിച്ചേരുകയും സംസ്ഥാനഭാഷകൾ സംസ്ഥാനാവശ്യങ്ങൾക്ക് ഉപയോഗിക്കുകയും ചെയ്യും.

7. ഒരു ലിപിയോ ഒരു രീതിയിലുള്ള ഹിന്ദിയോ നാം ഏതെങ്കിലും സംസ്ഥാനത്തിലോ ജില്ലയിലോ ജനസമൂഹത്തിലോ അടിച്ചേൽപ്പിച്ചാൽ അതിൻെറ ഫലം രാജ്യതാല്പര്യത്തിനു വിനാശകരമായിരിക്കും.

8. പൊതു ഭാഷാപ്രശ്നം മതവൈജാത്യപ്രശ്നത്തിൽനിന്നു വിഭിന്നമായി വീക്ഷിക്കപ്പെടണം.

9. റോമൻലിപി ഇന്ത്യയുടെ പൊതുലിപിയാവാൻ സാദ്ധ്യമല്ല; ആവരുതുതാനും. മത്സരം ദേവനാഗരിയും പേഴ്സ്യൻലിപിയും തമ്മിലേ ആകാവൂ. ദേവനാഗരിയുടെ സ്വാഭാവികഗുണത്തിനും പുറമെ, മിക്ക സംസ്ഥാനഭാഷാലിപികളുടേയും ഉത്ഭവസ്ഥാനം അതാകയാലും, സംസ്ഥാനങ്ങളിൽ അതു് പഠിക്കാൻ എളുപ്പമാകയാലും, അതു് ഇന്ത്യസ്സാകമാനമുള്ള ലിപിയാകണം. അതേ സമയം, അതു് മുസൽമാന്മാരുടെമേൽ നിർബ്ബന്ധപൂർവ്വം അടിച്ചേൽപ്പിക്കാനും അതറിയാത്തവരെ പഠിക്കാൻ നിർബ്ബന്ധിക്കാനും പാടില്ല.

10. എൻെറ നിർദ്ദേശപ്രകാരം ഇൻഡോറിലെ ഹിന്ദിസാഹിത്യ സമ്മേളനത്തിൽവെച്ചു് ഒന്നാം ഖണ്ഡികയിലെ നിർവ്വചനം അംഗീകരിച്ചപ്പോഴും, എൻെറ നിർദ്ദേശപ്രകാരം നാഗ്പൂരിലെ ഭാരതീയസാഹിത്യപരിഷത്തിൽവെച്ചു് അതേ നിർവ്വചനം സ്വീകരിച്ചു് സംസ്ഥാനാന്തരീയമായ ഇടപാടിനുള്ള ആ ഭാഷയെ ഹിന്ദിയെന്നോ ഹിന്ദുസ്ഥാനിയെന്നോ വിളിച്ചപ്പോഴും, ഞാൻ ഉർദ്ദുവിനുവേണ്ടി സേവനമനുഷ്ഠിച്ചിട്ടുണ്ടു്, അതു് ഹിന്ദിയിൽനിന്നു വ്യത്യസ്തമാണെന്നു പറയാമെങ്കിൽ. അങ്ങനെ ഹിന്ദുക്കൾക്കും മുസൽമാൻമാർക്കും ആ പൊതുഭാഷ സമ്പന്നമാക്കാനുള്ള പരിശ്രമത്തിൽ ഭാഗഭാക്കുകളാകാനും ആ ഭാഷയിൽ ഉന്നതമായ സാംസ്ഥാനിക ചിന്തകൾ ആവിഷ്കരിക്കാനും അതിനു കഴിവുണ്ടാക്കിയിട്ടുണ്ടു്.

## 109

ആസ്സാമിലെ ചില വർഗ്ഗങ്ങളെ ദേവനാഗരിക്കു പകരം റോമാലിപിയിലാണ് എഴുതാനും വായിക്കാനും പഠിപ്പിക്കുന്നതെന്നു ഞാൻ മനസ്സിലാക്കുന്നു. ഇന്ത്യയിലൊട്ടുക്ക് എന്നെങ്കിലും പ്രചരിപ്പിക്കാവുന്ന ഒരേയൊരു ലിപി, പരിഷ്ക്കരിച്ച രീതിയി

109. Harijan, 11-2-1939 (Thoughts on National Language, P.99)

ലാണെങ്കിലും, നിലവിലുള്ള നിലയിലാണെങ്കിലും, ദേവനാഗരി
യാണെന്ന എന്റെ അഭിപ്രായം ഞാൻ മുമ്പുതന്നെ രേഖപ്പെടുത്തി
യിട്ടുണ്ട്. മുസ്ലീങ്ങൾ സ്വന്തം ഇഷ്ടപ്രകാരം തികച്ചും ശാസ്ത്രീ
യവും ദേശീയവുമായ നിലപാടിൽ നിന്നുകൊണ്ടു ദേവനാഗരിയുടെ
മേന്മ അംഗീകരിക്കുന്നില്ലെങ്കിൽ, ഉർദുവും പേഴ്സ്യനും ഒന്നിച്ചേ
പോകൂ. പക്ഷേ, അതു് ഇന്നത്തെ പ്രശ്നത്തെ സംബന്ധിച്ചിട
ത്തോളം അപ്രസക്തമാണു്. റോമാലിപിക്കു് മററു രണ്ടു ലിപി
കളോടു് ഒത്തു ചേർന്നു പോകാൻ സാദ്ധ്യമല്ല, റോമാലിപിക്കുവേണ്ടി
വാദിക്കുന്നവർ രണ്ടിനേയും സ്ഥാനഭ്രഷ്ടനാക്കും. നമ്മുടെ ബോധവും
ശാസ്ത്രവും റോമാലിപിക്കെതിരാണു്. അതിന്റെ ഏക മേന്മ അച്ച
ടിക്കാനും ടൈപ്പു ചെയ്യാനുമുള്ള എളുപ്പം മാത്രമാണു്. പക്ഷേ,
അതു പഠിക്കാനുള്ള ഭാരം ജനലക്ഷങ്ങളുടെമേൽ ചുമത്തുന്ന കാര്യമാ
ലോചിക്കുമ്പോൾ, ഈ സൗകര്യം നിസ്സാരമാണു്. സ്വന്തം സാഹി
ത്യം സ്വന്തം സംസ്ഥാനത്തിലെ ലിപിയിലോ; ദേവനാഗരി
യിലോ വായിക്കേണ്ടിവരുന്ന ജനലക്ഷങ്ങൾക്കു് അതുകൊണ്ടു
യാതൊരു സഹായവുമില്ല. ദേവനാഗരിയാണു് ലക്ഷക്കണക്കായ
ഹിന്ദുക്കൾക്കും മുഹമ്മദീയക്കുപോലും പഠിക്കാനെളുപ്പം; കാരണം
പ്രാദേശികഭാഷലിപികളധികവും ദേവനാഗരിയിൽനിന്നുണ്ടായ
വയാണു്. ഞാൻ മുസ്ലീങ്ങളെ ഉൾക്കൊള്ളിച്ചതു് ആലോചനാ
പൂർവ്വംതന്നെയാണു്. ബംഗാളിമുസ്ലീമിന്റെ മാതൃഭാഷ ബംഗാ
ളിയും തമിഴ്മുസ്ലീമിന്റേതു തമിഴും ആണു്. ഉർദു പ്രചരിപ്പി
ക്കാനുള്ള ഇന്നത്തെ പ്രസ്ഥാനത്തിന്റെ ഫലം ഇന്ത്യയിലുടനീള
മുള്ള മുസ്ലീങ്ങൾ മാതൃഭാഷയ്ക്കു പുറമെ ഉർദുകൂടി പഠിക്കുകയാവും,
അതങ്ങനെയാണു വേണ്ടതും. അവക്കേതായാലും പരിശുദ്ധ ഖുർ–
ആൻ പഠിക്കേണ്ടതിലേക്കു് അറബിലിപി അറിഞ്ഞിരിക്കണം.
പക്ഷേ, ഹിന്ദുക്കളും മുഹമ്മദീയരുമായ ജനലക്ഷങ്ങൾക്കു് ഇംഗ്ലീഷു
പഠിക്കാനുദ്ദേശിക്കുമ്പോളല്ലാതെ മറെറാരിക്കലും റോമാലിപിയുടെ
ഉപയോഗമില്ല. അതുപോലെ മൂലഭാഷയിൽ സ്വന്തം മതഗ്രന്ഥ
ങ്ങൾ വായിക്കാനും പഠിക്കാനുമുദ്ദേശിക്കുന്ന ഹൈന്ദവക്കു ദേവനാ
ഗരിലിപി പഠിക്കാതിരിക്കാൻ വയ്യ. റോമാലിപി നടപ്പാക്കുക
യെന്നതു് ഒരുകാലത്തും ജനസ്വാധീനം സിദ്ധിക്കാത്ത ഒരടിച്ചേ
ല്പിക്കലാകും. എല്ലാ അടിച്ചേല്പിക്കലുകളും അറിയപ്പെടുന്ന
മറെറല്ലാകാരണങ്ങളാലും പ്രതീക്ഷിക്കപ്പെടാവുന്നതിലുമധികം
വേഗം ഇന്നു വരുന്ന ശരിയായ ജനകീയോൽബുദ്ധതകൊണ്ടു തുടച്ചു
നീക്കപ്പെടും. എങ്കിലും ജനകീയോൽബുദ്ധതയ്ക്കു കരുപ്പിടിക്കാൻ
സമയം പിടിക്കും. അതങ്ങനെ കൃത്രിമമായി ഉണ്ടാക്കാൻ സാദ്ധ്യ
മല്ല. അതുണ്ടാവുന്നതു്, അഥവാ ഉണ്ടാവുന്നെന്നു തോന്നിക്കുന്നതു്
അത്ഭുതകരമായ രീതിയിലാണു്; ബഹുജനമനോഭാവം ഊഹിച്ച
റിഞ്ഞു് ആ പ്രക്രിയ ത്വരിതപ്പെടുത്താനേ ദേശീയ പ്രവത്തകക്കു
കഴിയുകയുള്ളു.

## 110

ജനനംകൊണ്ടോ ദത്തുകൊണ്ടോ സംസ്കൃതത്തിന്റെ പുത്രികളായ ഭാരതീയഭാഷകൾക്ക് ഒരു പൊതുഭാഷ ഉണ്ടായിരിക്കണമെന്ന പ്രശ്നം അനേകം വർഷങ്ങളായി പൊതുജനങ്ങളുടെ മുമ്പിലുണ്ട്. അക്രമാസക്തമായ സംസ്ഥാനചിന്തയുടേതായ ഇക്കാലത്ത് ഒരു ലിപിക്കായുള്ള ആഹ്വാനം അസംബന്ധമായിത്തോന്നിയേക്കാം. രാജ്യമുടനീളം അലയടിക്കുന്ന സാക്ഷരതാപ്രസ്ഥാനം ഏകലിപിക്കായുള്ള വാദം ചെവിക്കൊള്ളാൻ നമ്മെ നിർബ്ബന്ധിക്കുന്നുണ്ട്. ഞാൻ ദക്ഷിണാഫ്രിക്കയിൽവെച്ച് ഗുജറാത്തികളുമായുള്ള എന്റെ ഇന്ത്യൻ എഴുത്തുകുത്തുകൾക്ക് അനേകം വർഷങ്ങളോളം ചില സന്ദർഭങ്ങളിൽ ദേവനാഗരിലിപിയുപയോഗിച്ച് നോക്കിയിട്ടുണ്ട്. അത്തരമൊരു ലിപിസ്വീകരണംവഴി സംസ്ഥാനാന്തരീയവിനിമയം സുസാദ്ധ്യമായിത്തീരും; വിവിധ സംസ്ഥാനങ്ങളിലെ ഭാഷകൾ പഠിക്കാൻ തീർച്ചയായും അതുകൊണ്ട് അത്യധികം എളുപ്പമാകുകയും ചെയ്യും. നാട്ടിലെ അഭ്യസ്തവിദ്യർ മുഴുവൻ ഒന്നിച്ചാലോചിച്ച് ഏകലിപിയുടെ കാര്യം തീരുമാനിച്ചാൽ, അതിന്റെ സാർവ്വത്രികമായ അംഗീകാരം ക്ഷിപ്രസാദ്ധ്യമായിത്തീരും. നിരക്ഷരരായ ജനലക്ഷങ്ങൾക്ക് തങ്ങൾക്ക പഠിക്കുവാൻ നിർദ്ദിഷ്ടമായ ലിപിയേതെന്ന കാര്യത്തിൽ താല്പര്യംതന്നെയുണ്ടാവുകയില്ല. ആ അഭിലാഷം സാധിതമാവുകയാണെങ്കിൽ, ഇന്ത്യയിൽ ദേവനാഗരി ഉർദു എന്നീ രണ്ടു ലിപികളേ ഉണ്ടാവുകയുള്ളു. ഓരോ ദേശീയവാദിയും ഈ രണ്ടു ലിപികളും സ്വാധീനമാക്കുക ഒരു കർത്തവ്യമായി പരിഗണിക്കും. ഞാൻ എല്ലാഭാരതീയഭാഷകളേയും സ്നേഹിക്കുന്ന ഒരാളാണ്. കഴിയുന്നത്ര ലിപികൾ പഠിക്കാൻ ഞാൻ പരിശ്രമിച്ചു നോക്കിയിട്ടുമുണ്ട്. എനിക്കു സമയം കിട്ടിയാൽ ഈ എഴുപതാം വയസ്സിലും കൂടുതൽ ഭാരതീയഭാഷകൾ പഠിക്കാനുള്ള കരുത്ത് എനിക്കുണ്ട്. അതെനിക്ക് ഉല്ലാസകരമായ ഒരു പ്രവൃത്തിയായിരുന്നേനെ. പക്ഷേ, എനിക്കിത്രയധികം ഭാഷാസ്നേഹമുണ്ടായിട്ടും ഞാൻ എല്ലാ ലിപികളും പഠിച്ചിട്ടില്ലെന്നു സമ്മതിക്കേണ്ടിവരും. സഗോത്രങ്ങളായ ഭാഷകൾ ഒരേ ലിപിയിലാണ് എഴുതപ്പെട്ടിരുന്നെങ്കിൽ, സംസ്ഥാനങ്ങളിലെ പ്രധാന ഭാഷകളിലെല്ലാം വളരെക്കുറച്ചുകാലംകൊണ്ടു പ്രായോഗികജ്ഞാനമുണ്ടാക്കാൻ എനിക്കു കഴിയുമായിരുന്നു. ദേവാനാഗരിക്ക് സൗഷ്ഠവത്തിന്റേയോ, ഭംഗിയുടേയോ കാര്യത്തിൽ ഒട്ടും ലജ്ജിക്കാനില്ല. സാക്ഷരതാപ്രസ്ഥാനത്തിൽ വ്യാപൃതരായവർ എന്റെ നിർദേശത്തിന് അല്പം പരിഗണന നല്കുമെന്നു ഞാനാശിക്കുന്നു. അവർ ദേവനാഗരിലിപി അംഗീകരിക്കുമെങ്കിൽ, ഭാവി

110. Harijan, 5-8-1939 (Thoughts on National Language, P. 91)

തലമുറയ്ക്കു വളരെയധികം അദ്ധ്വാനവും സമയവും ലാഭിക്കാനും അവരുടെ അനുഗ്രഹം നേടാനും കഴിയും.

111

റോമൻഉർദു ആവാമെങ്കിൽ, എന്തുകൊണ്ടു് റോമൻഹിന്ദിയുമായിക്കൂടാ? അടുത്തപടി ഇന്ത്യയിലെ എല്ലാ അക്ഷരമാലകളും റോമനാക്കുകയായിരിക്കും. സ്വന്തം അക്ഷരമാലയില്ലാത്ത സ്ലവ്യ ഭാഷയ്ക്കു് അവരിതു ചെയ്തിട്ടുണ്ടു്. ഇന്ത്യയിൽ ഈ സംരംഭം ലോകത്തിൽമുഴുവൻ ഒരു കൃത്രിമവിശ്വഭാഷ അടിച്ചേൽപ്പിക്കാനുള്ള സംരംഭംപോലെയാവും. അതു് അടുത്തകാലത്തൊന്നും നടപ്പില്ല. അറിയപ്പെട്ട എല്ലാ ഇന്ത്യൻലിപികൾക്കും പകരം റോമാലിപിയെന്ന പ്രസ്ഥാനത്തിൽ വിശ്വസിക്കുന്നവർക്കു് ചുററും ഒരു അനുകൂലവലയമുണ്ടാവും; പക്ഷേ, അതിനു ബഹുജനങ്ങളിലേക്കിറങ്ങിച്ചെല്ലാൻ കഴികയില്ല: കഴിയരുതുതാനും. കോടിക്കണക്കിനു ജനങ്ങൾ സ്വന്തം ലിപിപോലുംപഠിക്കാൻ വയ്യാത്തത്ര അലസരാവരുതു്. ഇന്ത്യയിൽ ഇന്നു പ്രചാരമുള്ള ലിപികൾ മാററുന്നതിലല്ല, കൂട്ടത്തിൽ നാഗരി കൂടിപഠിപ്പിച്ചു് ഭാരതീയഭാഷകളെല്ലാം ജനലക്ഷങ്ങൾക്കു് കാലക്രമേണ നാഗരിയിൽ പഠിക്കാറാക്കാനാണു് നോക്കേണ്ടതു്; അതൊരു അനുമോദനാർഹമായ പരിശ്രമമാണു്. ഉർദു അക്ഷരങ്ങൾക്കു് നാഗരിലിപി പോരെന്നു വ്യക്തമാണു്. അതിനുള്ള കാരണങ്ങളും എല്ലാവർക്കുമറിയാവുന്നതാണു്; അതുകൊണ്ടു് അതു് സ്വദേശത്തെ സ്നേഹിക്കുന്ന ദേശാഭിമാനികൾ ഉർദുലിപി പഠിക്കുന്നതൊരു ഭാരമാണെന്നു തോന്നാത്തവിധം നന്നായി പഠിക്കണം. ഈ പരിശ്രമങ്ങളെല്ലാം വിലപ്പെട്ടതാണെന്നാണു് എനിക്കു തോന്നുന്നതു്.

പുതിയ ആശയങ്ങൾ ഉൾക്കൊള്ളാൻ എനിക്കു് എത്രതന്നെ സന്നദ്ധതയുണ്ടെങ്കിലും, നാഗരിയോ ഉർദുലിപിയോ മാററി റോമാലിപി നടപ്പാക്കി പ്രചരിപ്പിക്കുന്നതിനു പ്രേരിപ്പിക്കുവാൻ സാരമായ കാരണങ്ങൾ കാണുന്നതിൽ ഞാൻ പരാജയപ്പെട്ടിരിക്കുന്നു. ഇന്ത്യൻ സേനയിൽ റോമാലിപി ധാരാളം ഉപയോഗിക്കുന്നുണ്ടെന്നതു ശരിതന്നെ. ഇന്ത്യൻഭടൻ ദേശീയാവേശംതികഞ്ഞവനാണെങ്കിൽ നാഗരലിപിയും ഉർദുലിപിയും പഠിക്കാൻ വിരോധം കാണിക്കുകയില്ലെന്നു ഞാൻ വിശ്വസിക്കുന്നു. അത്രത്തോളം നോക്കിയാൽ ഭാരതീയ ജനസമുദ്രത്തിലൊരു ബിന്ദുമാത്രമാണു് ഇന്ത്യൻഭടൻ. അയാൾ ആംഗലരീതി കൈവിടണം, ഉർദു റോമൻലിപിയിലാക്കാനുള്ള കാരണം ഒരുപക്ഷേ, ഹിന്ദിലിപിയോ ഉർദുലിപിയോ പഠിക്കാനുള്ള ഇംഗ്ലീഷുദ്യോഗസ്ഥൻെറ അലസതയായിരിക്കും.

---

111. Harijan, 21-4-1946 (Thoughts on National Language, P. 153)

## 112

''ഇതിന്റെ അർത്ഥം,'' ഗാന്ധിജി അഭിപ്രായപ്പെട്ടു, ''അവർക്കെല്ലാം ഇന്ത്യയിലെ ഒരു ലിപിയല്ലെങ്കിൽ മറ്റൊരു ലിപി അറിയുമെന്നാണ്. നമുക്ക സ്വന്തമായൊരു ലിപിയില്ലായിരുന്നെങ്കിൽ, ഒരു താല്ക്കാലികസൗകര്യപ്പെടുത്തൽ എന്ന നിലയ്ക്ക് റോമാലിപിസ്വീകരണം എന്നു പറഞ്ഞാൽ എനിക്കു മനസ്സിലാക്കാൻ കഴിയും. പക്ഷേ, രണ്ടു ലിപികളുള്ള ഹിന്ദുസ്ഥാനിക്ക് റോമാലിപി സ്വീകരിക്കുകയെന്നതു് ഇംഗ്ലീഷുകാർ നമ്മുടെമേൽ നടത്തിയ മാനസികമായ കീഴടക്കൽനടപടിയുടെ ചിഹ്നം മാത്രമാണ്. നിങ്ങളെ കീഴടക്കിയ ഇംഗ്ലീഷുകാരെ കീഴടക്കാൻ നിങ്ങൾ തെക്കുകിഴക്കൻ ഏഷ്യയിലെ നിങ്ങളുടെ ബുള്ളററിനുകളിൽ ഇംഗ്ലീഷുടുപ്പ്, അതായതു് റോമാലിപി സ്വീകരിച്ചു. നിങ്ങൾ ഈ സാംസ്കാരികാധീശത്വചിഹ്നം വലിച്ചെറിഞ്ഞു നിങ്ങളുടെ ബുള്ളററിൻ റോമാലിപിക്കു പകരം രണ്ടു ഭാരതീയലിപികളിൽ അച്ചടിക്കണമെന്ന് നിർബ്ബന്ധംപിടിക്കേണ്ടിയിരുന്നു. റോമാലിപി ബ്രിട്ടീഷുദ്യോഗസ്ഥന്മാരെയും നമ്മെ ഭരിക്കാൻവേണ്ടി ഹിന്ദുസ്ഥാനി പഠിക്കേണ്ടുന്നവരെയും ഉദ്ദേശിച്ചാണ് പ്രധാനമായും ഇവിടെ സ്വീകരിച്ചതു്. ഉർദുലിപി മാററുകയും മറിക്കുകയും കുട്ടിച്ചേർക്കുകയും ചെയ്തു് ഉണ്ടായ പ്രയാസങ്ങളെ അവർ പരിഹരിച്ചു. റോമാലിപിയുപയോഗിക്കുന്ന ടൈപ്പ്റൈററുകളും, കമ്പിയന്ത്രങ്ങളും അച്ചടിയന്ത്രങ്ങളും കാട്ടി നമ്മെ വ്യാമോഹിപ്പിച്ചു. നമ്മൾ അതിനു് അടിപെട്ടു. ഇൻഡ്യയുടെ ദീർഘകാലമായുള്ള അടിമത്തം ഒന്നോടെ അവസാനിപ്പിക്കാൻ നാം യത്നിക്കുമ്പോൾ, നമ്മുടെ സാംസ്കാരികമായ കീഴടങ്ങലിന്റെ ചിഹ്നത്തിലേയ്ക്കു മടങ്ങാൻ ഉദ്യമിക്കാതിരിക്കുക. നിങ്ങൾ ബ്രിട്ടീഷ്സൈന്യസേവനം നിർവ്വഹിച്ചതു് നിങ്ങൾക്കു സന്തോഷസൂചകമായ ദേഹാലങ്കാരങ്ങളുടെ രൂപത്തിൽ സമ്മാനങ്ങളും സുഖകരമായ ശമ്പളവും, അടുത്തുണും സംഭാവനയായി നിലങ്ങളും മററും കിട്ടുമെന്ന പ്രതീക്ഷയോടെയായിരുന്നുവല്ലോ. പക്ഷേ, ഇപ്പോൾ നിങ്ങൾക്ക് അത്തരം പ്രലോഭനങ്ങൾ വേണ്ട. നിങ്ങൾ നാടിന്റെ സ്വാതന്ത്ര്യത്തിനും അഭിമാനത്തിനുമാണ് സമരംചെയ്യുന്നതു്. നിങ്ങൾക്ക് എളുപ്പവഴി വേണ്ടല്ലോ.

''ഇന്ത്യയ്ക്കു് വേഗം സ്വാതന്ത്ര്യം സിദ്ധിക്കും. പെട്ടെന്നു് ഹിന്ദുസ്ഥാനിക്കു് ഒരു ലിപി മാത്രമാകുമെന്നു് വിചാരിക്കേണ്ട. ഞാനും നിങ്ങളും സത്യസന്ധമായും ആത്മാർത്ഥമായും രണ്ടു ലിപികളും പഠിക്കുമ്പോഴേ അതുണ്ടാവുകയുള്ളു; അതിനുമുമ്പുണ്ടാവില്ല. അതാണ് നാം സ്വാതന്ത്ര്യത്തിനു കൊടുക്കേണ്ട ഏററവും കുറഞ്ഞ വില.''

---

112. Harijan, 5-5-1946, P. 123

## 113

ഏതു ഭാഷയിലാണെങ്കിലും പുതിയ വാക്കുകൾ നടപ്പാക്കിയാൽ, ആ ഭാഷ സമ്പന്നമാവും. ലാററിൻമൂലകങ്ങളായ വാക്കുകൾ നോർമ്മൻകാരുടെ കീഴടക്കലിനുശേഷം ഇംഗ്ലീഷിൽ നടപ്പായി; അതു് ഇംഗ്ലീഷ്ഭാഷയ്ക്കു വീര്യംകൂട്ടി. നന്നല്ലാത്തതും ആവശ്യമില്ലാത്തതും അടിച്ചേൽപ്പിക്കപ്പെട്ടതുമായ ഒന്നും നിലനിന്നില്ല. ഉദാഹരണമെന്നനിലയിൽ ലേഖകൻ ഉദ്ധരിച്ച വാക്കുകൾ ഉത്തരേന്ത്യയിലെ എല്ലാ ഹിന്ദിപ്രേമികൾക്കും അറിയാം; അവയ്ക്കു് ഹിന്ദിയിൽ ശരിയായ സ്ഥാനവുമുണ്ടു്. അവ ദക്ഷിണേന്ത്യക്കാക്കു് പുത്തരിയാണെന്ന കാര്യം ശരിയാണു്; അതുകൊണ്ടു് അവയുടെ സംസ്കൃതരൂപങ്ങൾ കൊടുക്കണം; കൊടുക്കുന്നുമുണ്ടു്. ഹിന്ദുസ്ഥാനിപ്രചാരസഭയ്ക്കു് ഒന്നിനോടു പക്ഷപാതമോ മറെറാന്നിനോടു വിരോധമോ ഇല്ലെന്നതാണു് സത്യം. രണ്ടു രൂപങ്ങളും നിലവിലുണ്ടു്: അവ നിലനിൽക്കുകയുംചെയ്യും. അവകൊണ്ടു് യാതൊരു വിഷമവും ഉണ്ടാവരുതു്. പക്ഷേ, രണ്ടുംതമ്മിൽ ഈർഷ്യയും വിരോധവുമുണ്ടെങ്കിൽ, ഹിന്ദുസ്ഥാനി രൂപംകൊള്ളുകയില്ല. അത്തരമൊരു പരിതഃസ്ഥിതി ഒരിക്കലും നിലവിൽ വരുകയില്ല. അത്തരമൊരു പരിണാമം ഇന്ത്യയ്ക്കു് ദോഷകരമായിരിക്കും.

ഹിന്ദുസ്ഥാനി ഒരുകാലത്തു നിലനിന്നിരുന്നു. ഹിന്ദിയും ഉർദുവും ബുദ്ധിപൂർവ്വം സമ്മിശ്രണം ചെയ്യുകയും, അങ്ങനെ അതിനെ വളരാൻ അനുവദിക്കുകയും ചെയ്യുന്നതുവഴി അതു പുനരുദ്ധരിക്കുകയാണു് നമ്മുടെ പുതിയ പരിശ്രമത്തിൻെറ ലക്ഷ്യം. ഇക്കാര്യത്തിൽ ഹിന്ദിസ്നേഹികളോ ഉർദുസ്നേഹികളോ സങ്കടപ്പെടേണ്ടതില്ല. ഹിന്ദിയും ഉർദുവും സഹോദരികളാണു്. അവതമ്മിൽ കലർന്നാൽ എന്താണു വിരോധം? ഈ പരിവർത്തനകാലഘട്ടത്തിൽ ഹിന്ദിപുസ്തകങ്ങളിലും ഉർദുപുസ്തകങ്ങളിലും കൊടുത്തിരിക്കുന്ന പദനിയമങ്ങൾക്കു വ്യത്യാസമുണ്ടെങ്കിലും, അതിൽ അത്ഭുതപ്പെടാനുള്ള കാര്യമൊന്നും ഇല്ല,

## 114

ഹിന്ദിക്കും ഉർദുവിനും പകരം റോമാലിപി പഠിപ്പിക്കുകയെന്നതു് കുതിരയ്ക്കുമുമ്പിൽ വണ്ടികെട്ടുന്നതുപോലെയാണു്. നമ്മുടെ കുട്ടികൾ ആദ്യം ഹിന്ദിലിപിയും ഉർദുലിപിയും പഠിക്കണം. കടുത്ത പ്രശ്നങ്ങൾ അവഗണനകൊണ്ടു പരിഹരിക്കാൻ കഴികയില്ല: എളുപ്പമായ 'പകര'ങ്ങൾ നിർദ്ദേശിച്ചതുകൊണ്ടും ഫല

---

113. Harijan, 16-6-1946 (Thoughts on National Language, pp. 159—160)

114. Harijan, 16-3-1940, P. 42

മില്ല. ഹൃദയങ്ങൾ ഭിന്നിച്ചുനില്ക്കുന്നിടത്തോളംകാലം, റോമാലിപിക്ക് അവയെ കൂട്ടിച്ചേർക്കാൻ കഴികയില്ല. അതൊരു അധികഭാരമായിത്തീരും. രാഷ്ട്രഭാഷാക്കുഴപ്പം പരിഹരിക്കുന്നതിനെങ്കിലും രണ്ടു ലിപികൾ പഠിക്കുന്നതാണ് ഏററവും നല്ലതും എളുപ്പവുമായ മാർഗ്ഗം. ഭാവിതലമുറയിലെ സ്ത്രീപുരുഷന്മാരായ ഹിന്ദുമുസ്ളീം ബാലികാബാലന്മാർക്ക് അതു ഹിന്ദിയിലേയും ഉർദുവിലേയും ഉന്നതചിന്തകൾ പകർന്നുകൊടുക്കും. റോമാലിപി അതിന്റെ ശരിയായ സമയത്തു പഠിപ്പിക്കും, അതായതു് നമ്മുടെ ബാലികാബാലന്മാരെ ആംഗലഭാഷ പഠിപ്പിക്കുമ്പോൾ. ചിലരെ അതു് (ആംഗലഭാഷ) പഠിപ്പിക്കുമെന്നു നിസ്സംശയമാണ്.

## 115

നാം ഒരു രാഷ്ട്രമെന്ന നിലയ്ക്കുള്ള നമ്മുടെ അവകാശവാദം ശരിയാണെന്നു സ്ഥാപിക്കണമെങ്കിൽ, നമുക്കു പൊതുവായി പല കാര്യങ്ങളുമുണ്ടായിരിക്കണം. പല വർഗ്ഗങ്ങളുടേയും, ഉപവർഗ്ഗങ്ങളുടേയും ഇടയ്ക്കു പാഞ്ഞൊഴുകുന്ന ഒരു പൊതുസംസ്ക്കാരമുണ്ടു് നമുക്ക് നമുക്കു പൊതുദൗർബ്ബല്യങ്ങളുമുണ്ടു്. നമുക്ക് ഉടുക്കാൻ ഒരു പൊതുവായ വസ്ത്രം ആശാസ്യംമാത്രമല്ല ആവശ്യംകൂടിയാണെന്നാണ് ഞാൻ കാണിച്ചുതരാൻ ശ്രമിക്കുന്നതു്. നമുക്ക് ഒരു പൊതുഭാഷയും വേണം—നാട്ടുഭാഷകളെ അടിച്ചമർത്തിയല്ല, അവയോടു കൂടിച്ചേർന്നുള്ള ഒരു പൊതുഭാഷ. ഈ ആശയവിനിമയോപാധി ഹിന്ദുസ്ഥാനിയാകണമെന്നു പൊതുവേ അംഗീകരിക്കപ്പെട്ടിരിക്കുന്നു—ഹിന്ദിയും ഉർദുവും ചേർന്നുണ്ടായതും, അധികം സംസ്കൃതമോ പേഴ്സ്യനോ അറബിഭാഷയോ സ്വാധീനം ചെലുത്താത്തതുമായ ഭാഷ. അതിനുള്ള വലിയ മാർഗ്ഗതടസ്സം നാട്ടുഭാഷകൾക്കുള്ള വിവിധലിപിസമൂഹങ്ങളാണ്. ഒരു പൊതുലിപി സ്വീകരിക്കാൻ കഴിഞ്ഞാൽ, ഒരു പൊതുഭാഷയുണ്ടാവുകയെന്ന ആ സ്വപ്നം സാക്ഷാത്ക്കരിക്കുന്നതിലേക്കുള്ള വലിയ വിഘ്നങ്ങൾ നീങ്ങി എന്നാണർത്ഥം.

ലിപിവൈവിദ്ധ്യം ഒന്നിലധികം നിലയ്ക്ക് മാർഗ്ഗവിഘ്നമാണ്. അതു ജ്ഞാനഗ്രഹണത്തിന്റെ വഴിയിൽ ഒരു ഫലപ്രദമായ വിലങ്ങുതടിയാണ്. വിവിധലിപികൾ സ്വാധീനിക്കുന്നതിനുവേണ്ടി വളരെയധികം സമയം ദുർവ്യയം ചെയ്യേണ്ടതില്ലെങ്കിൽ ഒരു വിഷമവും കൂടാതെ നമുക്ക് അനേകം ഭാഷകൾ പഠിക്കാവുന്നതരത്തിൽ, പരസ്പരസാദൃശ്യമുള്ളവയാണ് ആര്യഭാഷകൾ. ഉദാഹരണത്തിനു്, ദേവനാഗരിയിൽ രവീന്ദ്രനാഥടാഗോ

115. Young India, 27-8-1925 (Towards New Education, pp. 61—63)

റിൻെറ നിസ്തുലകലാസൃഷ്ടികൾ അച്ചടിച്ചിരുന്നുവെങ്കിൽ, അല്പം സംസ്കൃതഭാഷാപരിചയമുള്ള ഏതൊരാൾക്കും അവ ആസ്വദിക്കാൻ വിഷമമുണ്ടാവുകയില്ലായിരുന്നു. എന്നാൽ, ബംഗാളിലിപി വംഗ ദേശീയരല്ലാത്തവരോട് 'ഇതിൽ കൈവയ്ക്കേണ്ട' എന്ന ഒരു മുന്ന റിയിപ്പാണ്. അതുപോലെ ബംഗാളികൾക്ക ദേവനാഗരിലിപി അറിഞ്ഞിരുന്നുവെങ്കിൽ, അവക്ക് ഉടനടി തുളസീദാസിൻേറയും, ഹിന്ദുസ്ഥാനിയിലെ എഴുത്തുകാരായ മററനേകംപേരുടേയും കലാ സൃഷ്ടികളുടെ മനോഹരസൗന്ദര്യവും ആത്മീയതയും ആസ്വദിക്കാൻ പററിയേനെ. ഞാൻ 1905–ൽ ഇന്ത്യയിലേക്ക മടങ്ങിയപ്പോൾ, കൽക്കത്ത പ്രവർത്തനകേന്ദ്രമാക്കിയ ഒരു സംഘടനയുടെ കത്തു കിട്ടുകയുണ്ടായി. അവരുടെ ഉദ്ദേശം ഇന്ത്യക്കു പൊതുവെ ഒരു ലിപിയുണ്ടാക്കുവാൻവേണ്ടി വാദിക്കുകയായിരുന്നു. ആ സംഘ ടനയുടെ പ്രവർത്തനത്തേപ്പററി എനിക്കൊന്നും അറിയുകയില്ല; പക്ഷേ, അതിൻെറ ഉദ്ദേശ്യം നല്ലതാണ്; ഈ വഴിക്ക് ഏതാനും സത്യസന്ധരായ പ്രവർത്തകക്ക് സാരവത്തായ പലകാര്യങ്ങളും ചെയ്യാൻ കഴിയും. വ്യക്തമായ പരിമിതികളുമുണ്ട് ഇതിനു്. ഇന്ത്യക്കു മുഴുവൻ ഒരു പൊതുലിപി എന്നതു് ഒരു വിദൂരാദർശ മാണ്. എന്നാൽ, നമുക്ക് സംസ്ഥാനപരമായ സങ്കുചിതത്വങ്ങൾ വലിച്ചെറിയാമെങ്കിൽ, തെക്കൻഭാഷാവിഭാഗം ഉൾപ്പെടെയുള്ള ഇൻഡോസംസ്കൃതഭാഷകൾ സംസാരിക്കുന്നവർക്കെല്ലാവക്കും ഒരു പൊതുലിപിയുണ്ടാവുകയെന്ന ആദർശം പ്രായോഗികമാണ്. ഉദാഹരണത്തിനു് ഒരു ഗുജറാത്തി ഗുജറാത്തിലിപിയിൽ പിടി ച്ചുതുങ്ങിനില്ക്കുന്നതിൽ വലിയ മേന്മയൊന്നുമില്ല. അഖിലഭാര തീയാഭിമാനമാകുന്ന വൻപ്രവാഹത്തെ വിപുലതരമാക്കുന്ന പ്രാദേ ശികാഭിമാനം നന്നു്: പ്രപഞ്ചത്തിൻെറ മുഴുവൻ താൽപ്പര്യത്തെ സേവിക്കുന്ന ഭാരതദേശാഭിമാനവും നന്നു്. പക്ഷേ, ''ഇന്ത്യ സാരമില്ല; ഗുജറാത്ത് എല്ലാമാണ്'' എന്ന സംസ്ഥാനാഭിമാനം കുടിലതയാണ്. ഞാൻ ഗുജറാത്തിനെ സ്വീകരിച്ചതു്, അതൊരു മദ്ധ്യമാർഗ്ഗത്താവളമായതിനാലും, ഞാൻതന്നെ ഒരു ഗുജറാത്തി യാകയാലുമാണ്. ഗുജറാത്തിൽ, ഏതാണ്ട് ഭാഗ്യവശാൽ, പ്രാഥ മികവിദ്യാഭ്യാസസിദ്ധാന്തങ്ങൾ എന്താവണമെന്നു തീരുമാനിച്ചവ ർ ദേവനാഗരിലിപി നിർബ്ബന്ധിതവിഷയമാക്കി. ഒരു ഗുജറാത്തി ബാലനോ ബാലികയോ സ്കൂളിൽ പോയിട്ടുണ്ടെങ്കിൽ, ഗുജറാ ത്തി – ദേവനാഗരിലിപികൾ പഠിച്ചിട്ടുണ്ടെന്നുറപ്പിക്കാം. കമ്മി ററി ദേവനാഗരിലിപിമാത്രം മതിയെന്നു നിശ്ചയിച്ചാൽ, അത്ര യും നന്നായിരുന്നു. ഗവേഷണപണ്ഡിതനു് പഴയ ഹസ്തലി ഖിതഗ്രന്ഥങ്ങളിലെ നിഗൂഢവസ്തുതകൾ കണ്ടുപിടിക്കുന്നതിനു് ഗുജറാത്തിലിപി അന്നും പഠിക്കേണ്ടിവരുമെന്നു തീർച്ചയാണ്; പക്ഷേ, ഗുജറാത്തിബാലൻെറ ആരോഗ്യം എന്തെങ്കിലും ഉപ യോഗപ്രദമായ തൊഴിലിനുവേണ്ടി ഉഴിഞ്ഞിടാമായിരുന്നു,

അയാൾക്ക രണ്ടു ലിപികൾക്കുപകരം ഒരു ലിപിയേ പഠിക്കേണ്ടു വെങ്കിൽ. മഹാരാഷ്ട്രത്തിലേക്കുവേണ്ടി വിദ്യാഭ്യാസപദ്ധതി ആവിഷ്കരിച്ചവർ കൂടുതൽ പ്രതിഭാശാലികളായിരുന്നു; അവർ ദേവനാഗരിമാത്രം മതിയെന്നുവെച്ചു. അതിൻെറ ഫലമായി മറാഠികൾ തുക്കാറാംകൃതികൾ വായിക്കുന്നത്രതന്നെ എളുപ്പത്തിൽ തുളസീദാസകവിതയും വായിക്കുന്നു; ഗുജറാത്തികളും ഹിന്ദുസ്ഥാനിക്കാരും അത്രതന്നെ അനായാസമായി തുക്കാറാംകൃതികളും വായിക്കുന്നു. ബംഗാളിലെ കമ്മിററി, നേരെ മറിച്ചാണു വിധിച്ചതു്; അതിൻെറ ഫലം നമുക്കെല്ലാമറിയാം; നാമതിൽ വ്യസനിക്കുന്നു. ഭാരതത്തിലെ ഏററവും സമ്പന്നമായ നാട്ടുഭാഷ കല്പിച്ചുകൂട്ടി ഏററവും അനഭിഗമ്യമാക്കപ്പെട്ടിരിക്കുന്നു. ദേവനാഗരിയാവണം പൊതുലിപിയെന്ന കാര്യം തെളിയിക്കാൻ പ്രത്യേകം യത്നമൊന്നും ഇനി ആവശ്യമില്ലെന്നു ഞാൻ വിചാരിക്കുന്നു. ഇന്ത്യയിൽ അധികഭാഗത്തും അറിയപ്പെടുന്ന ലിപിയാണു് അതെന്നതത്രെ ഇവിടെ നിർണ്ണായകമായ വസ്തുത.

ഞാൻ കട്ടാക്ക് സന്ദർശിച്ച അവസരത്തിൽ ഒരു പ്രായോഗികപ്രശ്നം പരിഹരിക്കാനെന്നോടു് ആവശ്യപ്പെടുകയുണ്ടായി. അതിൽനിന്നാണു് ഈ ചിന്ത എന്നിൽ ഉടലെടുത്തതു്. ബീഹാറിലെ ഹിന്ദി സംസാരിക്കുന്നവർക്കും ഒറീസ്സയിലെ ഒറിയാ സംസാരിക്കുന്നവർക്കും ഇടയ്ക്കു കിടക്കുന്നൊരു വർഗ്ഗമുണ്ടു് അവിടെ. അവരെ പഠിപ്പിക്കേണ്ടതു് ഒറിയാ ഭാഷയിലൂടെയോ, ഹിന്ദിയിലൂടെയോ? അഥവാ, അവരെ പഠിപ്പിക്കേണ്ടതു് സ്വന്തം ദേശ്യഭാഷയിലൂടെയാണോ? അങ്ങനെയാണെങ്കിൽ, ലിപി ദേവനാഗരിയോ, പുതുതായി കണ്ടുപിടിച്ച ഒരു ലിപിയോ? ഉത്കലിലെ സ്നേഹിതന്മാരുടെ ആദ്യത്തെ ആലോചന ഈ വർഗ്ഗത്തെ ഒറിയക്കാരിൽ ചേർക്കുക എന്നാണു്. ബീഹാറികൾ അവരെ ബീഹാറിൽ ചേർക്കുന്നതിനാണു് ആലോചിക്കുന്നതു്. ആ വർഗ്ഗത്തിലെ കാരണവന്മാരുമായി ആലോചിച്ചാൽ, അവർ മിക്കവാറും സ്വാഭാവികമായി പറയുന്ന ഉത്തരം തങ്ങളുടെ ദേശ്യഭാഷ ഒറിയയേപ്പോലെയോ ബീഹാറിയെപ്പോലെയോ നല്ലതാണെന്നും, അതെഴുതാറാക്കുകയാണു വേണ്ടതെന്നുമായിരിക്കും. അവരേസംബന്ധിച്ചിടത്തോളം, സ്വീകരിക്കേണ്ട ലിപി — പുതുതായി കണ്ടുപിടിക്കുന്ന ഒന്നല്ലെങ്കിൽ — ദേവനാഗരിയോ ഒറിയയോ എന്നു ചോദിച്ചാൽ, അവർക്കു് ഏതായാലും വിശേഷമൊന്നുമുണ്ടാവില്ല. എനിക്കറിയാവുന്ന രണ്ടു സന്ദർഭങ്ങളിലെങ്കിലും ഇക്കാലത്തു് അങ്ങനെ ഉണ്ടായിട്ടുണ്ടു്. ഇന്ത്യയെ മുഴുവൻ മുൻനിർത്തി ചിന്തിക്കാൻ ശ്രമിച്ചുകൊണ്ടു ഞാൻ എൻെറ സുഹൃത്തുക്കളോടു നിർദ്ദേശിച്ചു, ഒറിയ സംസാരിക്കുന്ന ജനങ്ങൾക്കിടയ്ക്കു് ആ ഭാഷ അഭിവൃദ്ധിപ്പെടുത്തേണ്ടതു് ആവശ്യമാണെങ്കിലും, ഈ വർഗ്ഗത്തിലെ സന്തതിപരമ്പ

രസ്സ് ഹിന്ദി പഠിപ്പിക്കണം എന്നു്. സ്വാഭാവികമായും അതി നുള്ള ലിപി ദേവനാഗരിയുമാവുമല്ലൊ. എല്ലാ രൂപത്തിലുള്ള ഭാഷയും നിലനില്ക്കുകയും വളരുകയും ചെയ്യണമെന്നാശിക്കുന്ന ഒരു തിരിഞ്ഞുനില്ക്കുന്നതും സങ്കുചിതവുമായ മനോഭാവം ദേശീയതയ്ക്കും സാർവ്വലൗകികതയ്ക്കും വിരുദ്ധമാണു്. അവികസിതവും അലിഖിതവുമായ ദേശ്യഭാഷകൾ, എന്റെ വിനീതാഭിപ്രായത്തിൽ, ത്യജിക്കപ്പെടുകയും ഹിന്ദുസ്ഥാനിയുടെ മഹാപ്രവാഹത്തിൽ വിലയിക്കപ്പെടുകയും വേണം. അതു് സ്വയം മഹത്തരമാകാനുള്ള ഒരു ആത്മത്യാഗമാവും; ആത്മഹത്യയാവുകയില്ല. സംസ്കാരസമ്പന്നമായ ഭാരതത്തിനു് ഒരു പൊതുഭാഷ ഉണ്ടാവണമെങ്കിൽ, ഭാഷകളും ലിപികളും ഭിന്നിക്കുന്നതും പെരുകുന്നതും തടയാൻ നമുക്കു കഴിയണം. നമുക്കൊരു പൊതുഭാഷ വളർത്തണം. ലിപിയോടെയാണു് സ്വാഭാവികമായും അതിന്റെ ആരംഭംകുറിക്കപ്പെടേണ്ടതു്. ഹിന്ദുമുസ്ലീം പ്രശ്നം പരിഹരിക്കപ്പെടുന്നതുവരെ അതു് ഹിന്ദുക്കളുടെ ഭാരതത്തിൽ ഒതുങ്ങിനില്ക്കേണ്ടിവരും. എനിക്കു് എന്റെ വഴിക്കു പോകാനുള്ള സ്വാതന്ത്ര്യമുണ്ടെങ്കിൽ, വേരുറച്ച സംസ്ഥാനലിപികൾക്കു പുറമെ, ദേവനാഗരി – ഉർദുലിപികളും എല്ലാ സംസ്ഥാനങ്ങളിലും നിർബ്ബന്ധമായും പഠിപ്പിക്കും; ഭാരതത്തിലെ വിവിധ നാട്ടുഭാഷകളിൽ ഉള്ള പ്രധാന പുസ്തകങ്ങൾ ഞാൻ ദേവനാഗരിലിപിയിൽ ഹിന്ദുസ്ഥാനി വിവർത്തനത്തോടുകൂടി അച്ചടിപ്പിക്കും.

## 116

ഞാൻ പണ്ടു പഠിച്ചത്ര സംസ്കൃതജ്ഞാനംപോലും എനിക്കില്ലായിരുന്നുവെങ്കിൽ, നമ്മുടെ പരിശുദ്ധഗ്രന്ഥങ്ങളിൽ എന്തെങ്കിലും താല്പര്യം പ്രദർശിപ്പിക്കാൻ എനിക്കു വിഷമമാകുമായിരുന്നു. ആ ഭാഷ കുറച്ചുകൂടി സമഗ്രമായി പഠിക്കാൻ സാധിച്ചില്ലല്ലോ എന്ന കാര്യത്തിൽ ഞാൻ അഗാധമായി ദുഃഖിക്കുന്നു. കാരണം പിന്നീടെനിക്കു ബോദ്ധ്യംവന്നു ഓരോ ഹിന്ദുബാലനും ബാലികയും നല്ലപോലെ സംസ്കൃതജ്ഞാനം നേടണമെന്നു്.

എന്റെ അഭിപ്രായം ഇപ്പോൾ ഇതാണു്. അഖിലേന്ത്യാടിസ്ഥാനത്തിലുള്ള ഉന്നതവിദ്യാഭ്യാസക്രമത്തിൽ നാട്ടുഭാഷയ്ക്കുപുറമെ ഹിന്ദി, സംസ്കൃതം, പേഴ്സ്യൻ, അറബിക്ക്, ഇംഗ്ലീഷ് എന്നീ ഭാഷകൾക്കും സ്ഥാനമുണ്ടാവണം. ഈ നീണ്ടപട്ടിക നമ്മെ ഭയപ്പെടുത്തരുതു്. നമ്മുടെ വിദ്യാഭ്യാസം കൂടുതൽ ക്രമാനുസൃതമാവണമെങ്കിൽ, നമ്മുടെ കുട്ടികൾക്കു് വിദേശഭാഷയിലൂടെ വിഷയങ്ങൾ പഠിക്കേണ്ട ഭാരമില്ലെങ്കിൽ, എനിക്കുറപ്പുണ്ടു് ഈ ഭാഷകൾ പഠിക്കുകയെന്നതു് ഒരു ബുദ്ധിമുട്ടുള്ള പണിയല്ല, വെറും ആനന്ദം

116 An Autobiography, (1927) (Towards New Education P.64)

മാത്രമാണെന്ന്. ഒരു ഭാഷ ശാസ്ത്രീയമായി പഠിച്ചാൽ ഇതരഭാഷ കളും താരതമ്യേന എളുപ്പത്തിൽ പഠിക്കാം.

## 117

ഇന്നു നമുക്കു ബംഗാളിൽ ബംഗാളിലിപിയും പഞ്ചാബിൽ ഗുരുമുഖിയും, സിന്ധിൽ സിന്ധിയും, ഉത്കലദേശത്തു് ഒറിയയും, ഗുജറാത്തിൽ ഗുജറാത്തിയും, ആന്ധ്രദേശത്തു് തെലുങ്കും, തമിഴ്നാട്ടിൽ തമിഴും, കേരളത്തിൽ മലയാളവും, കന്നടദേശത്തു് കന്നാടകവുമുണ്ട്. ബീഹാറിൽ കൈത്തിയും ഡക്കാനിൽ മോഡിയുമുണ്ടെന്നു പിന്നെ പറയാനില്ലല്ലോ. ഈ ലിപികൾക്കെല്ലാം പകരം പ്രായോഗികദേശീയലക്ഷ്യം മുൻനിർത്തി ദേവനാഗരിലിപി ഉപയോഗിക്കപ്പെടുകയാണെങ്കിൽ, അതു് മുന്നോട്ടുള്ള വലിയൊരു കാൽവെപ്പാവും. അതു് ഹൈന്ദവഭാരതത്തെ കൂടുതൽ ശക്തിമത്താക്കും, വിവിധ സംസ്ഥാനങ്ങളെ കൂടുതൽ അടുപ്പിക്കും. വിവിധ ഭാരതീയ ഭാഷകളേയും ലിപികളേയും കുറിച്ചു് എന്തെങ്കിലും വിവരമുള്ളവർക്കറിയാം ഓരോ പുതിയ ലിപിയും സ്വാധീനമാക്കാൻ എത്ര സമയം വേണമെന്ന്. രാജ്യസ്നേഹത്തെ മുൻനിർത്തിച്ചെയ്യുമ്പോൾ, ഒന്നും വിഷമമായി തോന്നുകയില്ലെന്നും നിസ്സംശയമാണ്. വിവിധ ലിപികൾ പഠിക്കുന്നതിന്—അവയിൽ ചിലതു് അതിമനോഹരംകൂടിയാണ്—ചെലവിടുന്ന സമയം ദുർവ്യയമല്ല തന്നെ. പക്ഷേ, ഈ സൗജന്യബുദ്ധി ജനലക്ഷങ്ങൾക്കുണ്ടാകുമെന്നു വിശ്വസിക്കുക വയ്യ. ദേശീയനേതാക്കൾ ജനങ്ങൾക്കുവേണ്ടി ഇത്തരം കാര്യങ്ങൾ എളുപ്പമാക്കിത്തീർക്കണം.

അതുകൊണ്ടു്, നമുക്കു് ഇന്ത്യയ്ക്കൊട്ടാകെ എളുപ്പം സ്വീകരിക്കാവുന്നതും സാർവ്വത്രികവുമായ ഒരു ലിപിയുണ്ടാവണം. ദേവനാഗരിയേപ്പോലെ അത്രയധികം ആവശ്യത്തിന്നനുയോജ്യവും സജ്ജീകൃതവുമായ മറ്റൊരു ലിപിയില്ല.

## 118

ഒരേ ഭാഷയ്ക്കുതന്നെ ദേവനാഗരിലിപിയും ഉർദുലിപിയും അനുവദിക്കുമ്പോൾ, അതിൽ പൊരുത്തക്കേടുണ്ടെന്നു് എനിക്കറിയാം. പക്ഷേ, എന്റെ ഈ പൊരുത്തക്കേടു് വെറും വിഡ്ഢിത്തമല്ല. ഇന്നു് ഹിന്ദുമുസ്ലീം മാത്സര്യമുണ്ടു്. അഭ്യസ്തവിദ്യരായ ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും കഴിയുന്നത്ര പരസ്പരം വിശ്വാസവും സഹിഷ്ണുതയും ഉണ്ടാവണമെന്നാണു് എന്റെ ആഗ്രഹവും ആവശ്യവും. അതുകൊണ്ടാണു്

---

117 Young India, 14-7-1927 (Thoughts on National Language. p. 26)

118 Harijan, 15-8-1936 (Thoughts on National Language, p. 76)

ഞാൻ ദേവനാഗരിയും ഉർദുവും സ്വീകരിച്ചതു്. ഭാഗ്യവശാൽ സംസ്ഥാനങ്ങൾ തമ്മിൽ മാത്സര്യമില്ല. അതുകൊണ്ടു് ഒന്നിലധികം മാർഗ്ഗങ്ങളിലൂടെ സംസ്ഥാനങ്ങളെ കൂടുതൽ അടുപ്പിക്കാനും തുന്നിച്ചേർക്കാനുമുള്ള പരിഷ്കാരനടപടികളെ വേണ്ടി വാദിക്കേണ്ടതുണ്ടു്. വിശാലമായ ഈ ജനസമൂഹം തികച്ചും നിരക്ഷരമാണെന്നോർമ്മിക്കണം. ഒരു തെററായ വികാരവും ചിന്തിക്കാനുള്ള അലസതയും മാത്രം ഹേതുവായി, അവരുടെ മേൽ ഒന്നിലധികം ലിപികൾ അടിച്ചേല്പിക്കുന്നതു് ആത്മഹത്യാപരമാണു്

## 119

ഹിന്ദുസ്ഥാനി സംസ്ഥാനാന്തരീയഭാഷയാണെന്നു സമ്മതിച്ചു കഴിഞ്ഞാൽ, നാഗരി, ഉർദു എന്നീ രണ്ടു ലിപികളും ഒരുപോലെ സ്വീകാര്യമാകണമെന്നു് അതുകൊണ്ടു സിദ്ധിക്കുന്നു. ഹിന്ദുസ്ഥാനിയുടെ ലിപിനാഗരിമാത്രമാണെന്നു് രാഷ്ട്രം അംഗീകരിക്കുകയാണെങ്കിൽ, അതു തീർച്ചയായും നമ്മുടെ മുസ്ലീംസഹോദരങ്ങളോടുചെയ്യുന്ന അന്യായമാവും; അവർ ഒരു ന്യൂനപക്ഷമാണെന്നറിയുമ്പോൾ, ആ തെററിനു ഗൗരവം കൂടുകയും ചെയ്യുന്നു.

ഇന്ത്യയിലെ 40 കോടി ജനങ്ങളും രണ്ടു ലിപികളും പഠിക്കണമെന്നു് ഞാനൊരിക്കലും അഭിപ്രായപ്പെട്ടിട്ടില്ല. സംസ്ഥാനാന്തരീയ സമ്പർക്കങ്ങളുള്ളവരും, സ്വന്തം സ്ഥാനത്തിനുപുറമേ ഇന്ത്യയെ ഒട്ടാകെ സേവിക്കാൻ ഉദ്ദേശിക്കുന്നവരും രണ്ടു ലിപിയും പഠിക്കണമെന്നേ എനിക്കു് പക്ഷമുള്ളു. കാരണം വ്യക്തമാണു്. നാഗരിയിലോ ഉർദുവിലോ എഴുതിയ എഴുത്തുകൾ വായിക്കാനവർക്കു സാധിക്കണം. അതുകൊണ്ടു് രണ്ടു ലിപികളും ദേശീയലിപികളായി അംഗീകരിക്കണം.

ഹിന്ദിയാണു് രാഷ്ട്രഭാഷയാകുന്നതെങ്കിൽ നാഗരിമാത്രമാവും ദേശീയലിപി; ഉർദുവിനാണു് ആ സ്ഥാനമെങ്കിൽ ഉർദുലിപിമാത്രമാവും ദേശീയലിപി. ഹിന്ദിയുടേയും ഉർദുവിൻേറയും സമ്മേളനഫലമായ ഹിന്ദുസ്ഥാനിയാണെങ്കിൽ, ഞാൻ സൂചിപ്പിച്ചപോലെ രണ്ടു ലിപികളും അറിഞ്ഞിരിക്കേണ്ടതാവശ്യമാണു്.

വാസ്തവത്തിൽ ഉർദു അക്ഷരമോ, ഇതേ ഭാഷയുടെ ഉർദുരൂപമോ ഇന്ത്യൻമുസ്ലീങ്ങളുടെമാത്രം വകയല്ലെന്നു് ഓർമ്മിക്കേണ്ടതുണ്ടു്. ഉർദു മാതൃഭാഷയായവരും ഉർദുവല്ലാതെ മറെറാരുലിപി അറിയാത്തവരുമായ അനേകം ഹിന്ദുക്കളുണ്ടു്. 1915—ൽ ഞാൻ ആഫ്രിക്കയിൽനിന്നു മടങ്ങി വന്നപ്പോഴാണു് രണ്ടുലിപികളും പഠിക്കേണ്ടതിൻെറ ആവശ്യകത ഞാൻ ഊന്നിപ്പറഞ്ഞതെന്നും

119 Harijan, 9-11-1947 (Thoughts on National Language, pp. 177—178)

ഓർമ്മിക്കേണ്ടതുണ്ട്. ഇൻഡോറിൽവച്ചുചേർന്ന ഹിന്ദി സാഹിത്യസമ്മേളനത്തിലും ഞാൻ അതിന്റെ അദ്ധ്യക്ഷനെന്ന നിലയ്ക്ക് ഈ നിർദ്ദേശം ഉന്നയിച്ചു. ഈ നിർദ്ദേശത്തിന്, എനിക്കോർമ്മിക്കാവുന്നിടത്തോളം, യാതൊരെതിർപ്പുമുണ്ടായില്ല, ഞാൻ അന്ന് പേരിലൊരു ഭേദഗതിയും വരുത്തിയില്ലെന്നതു വാസ്തവമാണ്. നിർവ്വചനം ഇന്നത്തേതു തന്നെയായിരുന്നു അന്നും. ചിന്താലോകത്തിൽ തികഞ്ഞ അരാജകത്വം നടമാടുമ്പോൾ, നാം വസ്തുസ്ഥിതികളുമായി ബന്ധമില്ലാത്ത വ്യത്യസ്തവീക്ഷണങ്ങളാവിഷ്കരിക്കുമ്പോൾ, നമുക്ക് ഏതുകൊടുങ്കാററിനേയും തടുത്തുനില്ക്കാനുള്ള ഒരു പ്രബലമായ ചുക്കാൻ ഉണ്ടാകണമെന്നു തീർച്ചയാണ്.

മുസ്ലീങ്ങൾക്കുമാത്രമേ ഉർദ്ദുലിപി നിലനിർത്തണമെന്ന കാര്യത്തിൽ ശുഷ്കാന്തിയുള്ളവെങ്കിൽ, ഈ സന്ദർഭത്തിൽ രണ്ടുലിപികളിലും ഹിന്ദുസ്ഥാനി എഴുതേണ്ടുന്ന കാര്യം ഊന്നിപ്പറയുക നമ്മുടെ സുപ്രധാന കർത്തവ്യമായിരിക്കുന്നു. ഇതു് സ്വയം സുവ്യക്തമായിതോന്നാം. ന്യായീകരണത്തിനുള്ള യുക്തികളെന്തായാലും, ഇന്ത്യായൂണിയനിൽ പലയിടത്തും മുസ്ലീങ്ങളോടു പരുഷമായാണ് പെരുമാറിയിട്ടുള്ളതെന്നു സമ്മതിക്കാതിരിക്കാൻ വയ്യ. ഹിന്ദുക്കൾക്കും സിക്കുകാർക്കുമെതിരായി പരുഷനടപടി ആദ്യം കൈക്കൊണ്ടതു് പാക്കിസ്ഥാനാണെന്നു വാദിക്കുന്നതു മർമ്മസ്പർശിയായ വാദമല്ല. യൂണിയനകത്തുള്ള സംസ്ഥാനാന്തരീയലിപി നാഗരി മാത്രമാകണമെന്നും സിദ്ധാന്തിക്കുന്നതു് മുസ്ലീങ്ങളുടെമേൽ അതടിച്ചേൽപ്പിക്കലാവും. നീതിയുടെ പ്രവർത്തനഫലമായി മുസ്ലീങ്ങൾ ഉർദ്ദുലിപിയിൽ ഒതുങ്ങിനിൽക്കുകയും, അകാരണമായി ഹിന്ദുസ്ഥാനി ഉർദ്ദുവിന്റെ പര്യായവാചിയാണെന്നു പരിഗണിക്കുകയും ചെയ്യുകയാണെങ്കിൽ, അതിന്റെ ഭവിഷ്യത്തു് അതിദാരുണമാവും; അവരുടെ ഹൃദയം ഇന്ത്യായൂനിയനിലല്ല എന്നാണതിനർത്ഥം.

## 120

രണ്ടു ലിപികളും അംഗീകരിക്കുന്നതായാൽ, അധികം എളുപ്പമായതു് അവസാനം നിലനില്ക്കും. ബഹിഷ്ക്കരണമെന്നതിന് വിവേചനമെന്നായിരിക്കും അർത്ഥം; അതിനാൽ, ഉർദ്ദുലിപി ബഹിഷ്കരിക്കപ്പെടാതിരിക്കുകയെന്നതാണ് ആവശ്യം. അത്തരം വിവേചനത്തെക്കുറിച്ച് ഒരു തർക്കമുണ്ടായി; അതിന്നും ദൃഢമായി പറയപ്പെട്ടുകൊണ്ടിരിക്കുകയാണ്. ഈ പശ്ചാത്തലംവെച്ചുനോക്കുമ്പോൾ, ഐക്യത്തിൽ വിശ്വസിക്കുകയും ആഭ്യന്തരകലഹങ്ങളെ എതിർക്കുകയും ചെയ്യുന്ന നമ്മൾ രണ്ടുലിപികളും കൈക്കൊണ്ടേ

120 Harijan, 11-1-1948, (Thoughts on National Language,) pp. 184—185)

മതിയാവൂ. പല ഹിന്ദുക്കൾക്കും സിക്കുകാർക്കും നാഗരലിപിയറി യുകയില്ലെന്ന കാര്യവും നമുക്കു മറന്നുകൂട. എല്ലാവരും ഇരുലിപി കളും പഠിക്കുകയെന്ന ചോദ്യം ഉത്ഭവിക്കുന്നില്ല; സ്വസംസ്ഥാ നത്തിനു പുറത്തു പ്രവർത്തിക്കേണ്ടവരേ അങ്ങനെ ചെയ്യേണ്ടതുള്ളു. കേന്ദ്രഗവണ്മെൻറിന്റെ എല്ലാ നോട്ടീസുകളും രണ്ടു ലിപികളി ലും പുറത്തിറക്കണമെന്നും ആവശ്യപ്പെടുന്നില്ല; സർവ്വർക്കുംവേണ്ടി യുള്ളവയേ അങ്ങനെ വേണ്ടു.

നിലവിലുള്ള സാമുദായിക മാത്സര്യം പരിഗണിച്ച്, ഉർദു ലിപി ബഹിഷ്കരണം ജനാധിപത്യവിരുദ്ധമായ ഒരു പ്രവൃത്തി യായി കണക്കാക്കപ്പെടും.

കമ്പിയാപ്പീസ് മററാപ്പീസുകളും രണ്ടുലിപികളും കൈക്കൊ ള്ളണമോ എന്നതൊരു നിസ്സാരപ്രശ്നമാണ്. ഇംഗ്ലീഷ്ഭാഷയു ടേയും റോമാലിപിയുടേയും ദുസ്സ്വപ്നം നമ്മെ വിട്ടകലുന്നതോടെ, നമ്മുടെ മനസ്സിനു കൂടുതൽ തെളിച്ചം കിട്ടും; ഇത്തരം മാത്സര്യങ്ങ ളുടെ നിരർത്ഥകത നാം മനസ്സിലാക്കുകയും ചെയ്യും.

അന്യരെ പ്രീണിപ്പിക്കുകയെന്ന ഉദ്ദേശത്തോടെ അനാശാസ്യ മായ ഒരു മാർഗ്ഗത്തിൽനിന്ന് നാം എല്ലായ്പ്പോഴും ഒഴിഞ്ഞുനിൽ ക്കേണ്ടതാണ്; അതേസമയം ആ മാർഗ്ഗം തന്നെ സ്വാഭാവിക മായി ശരിയാണെങ്കിൽ യോജിച്ചുപോകുന്നതിലും തകരാറൊന്നു മില്ല. എല്ലാവരും സ്വമേധയാ ഏകലിപി അംഗീകരിച്ചാൽ അതത്രയും നന്ന്; പക്ഷേ, ഈ ലക്ഷ്യം പ്രാപിക്കുന്നതിനുതന്നെ ഇന്നു രണ്ടു ലിപികളും നിലനിർത്തേണ്ടതുണ്ട്.

## 121

ഞാൻ ദക്ഷിണാഫ്രിക്കയിലായിരുന്നപ്പോൾ ഗുജറാത്തിഭാഷ യിലുള്ള കത്തുകൾ ഗുജറാത്തിലിപിക്കു പകരം നാഗരിലിപിയു പയോഗിച്ചെഴുതിയിരുന്നു. കാരണം, വിവിധ ലിപികളിൽവെ ച്ച് ദേവനാഗരിയാണ് ഏററവും നല്ലതെന്ന് ഞാൻ കരുതുന്നു. ഇതൊരു രഹസ്യമല്ല. സമയക്കുറവുകൊണ്ടു് ഈ പരിഷ്കാരം എനിക്കു തുടർന്നുകൊണ്ടുപോകാൻ കഴിഞ്ഞില്ല. മറെറല്ലാ ലിപി കളിലുമെന്നപോലെ നാഗരിയിലും പരിഷ്കാരങ്ങൾ വരുത്താ നുള്ള സാദ്ധ്യതകളുണ്ടെന്ന വസ്തുത ഞാൻ നിഷേധിക്കുന്നു എന്ന് ഇതിനർത്ഥമില്ല. പക്ഷേ, അതു വേറെ വിഷയമാണ്. എന്റെ മനസ്സിൽ നാഗരിലിപിയോടു് അല്പമെങ്കിലും എതിർപ്പില്ലെന്നു കാണിക്കാനാണ് ഞാനീ സംഭവം സൂചിപ്പിച്ചതു്. പക്ഷേ,

121 Harijan, Sevak, 25-1-1948 (Thoughts on National Language, P. 187

നാഗരിക്കവേണ്ടി വാദിക്കുന്നവർ ഉർദുലിപിയെ എതിർക്കുമ്പോൾ, അതിൽ അവജ്ഞയും അസഹിഷ്ണുതയും ഞാൻ കാണുന്നു. ദേവനാഗരിലിപി കുററമററതാണെങ്കിൽ, അന്യലിപികളെ അപേക്ഷിച്ച് അതു തികവുററതാണെങ്കിൽ, മററെല്ലാ ലിപികളേയും അവസാനം അതു കീഴടക്കുമെന്ന് അവർക്കെന്തുകൊണ്ടു വിശ്വസിച്ചുകൂടാ? ഈ കാഴ്ചപ്പാടിൽനിന്നു നോക്കുമ്പോൾ, എൻെറ നിഗമനം ആവശ്യകവും കുററമററതുമാണെന്നു തെളിയുന്നു.

എനിക്കു ഹിന്ദുസ്ഥാനിയോട് അല്പം പക്ഷപാതമുണ്ടെന്നതു ശരിയാണ്. നാഗരി ഉർദു എന്നീ ലിപികളിൽ അവസാനം വിജയംവരിക്കുക നാഗരിയാണെന്നും ഞാൻ സമ്മതിക്കുന്നു. അതുപോലെ, ലിപിയുടെ ഭാഗം ഒഴിച്ച് ഭാഷയുടെ ഭാഗം മാത്രം ചിന്തിക്കുകയാണെങ്കിൽ, ഹിന്ദുസ്ഥാനിയാണ് അവസാനം വിജയിക്കുക, കാരണം ഹിന്ദുസ്ഥാനി സ്വാഭാവികമാണെങ്കിൽ, സംസ്കൃതബഹുലമായ ഹിന്ദി തികച്ചും കൃത്രിമമാണ്. എൻെറ പ്രസംഗത്തിൽ വളരെ കുറച്ചു പേർഷ്യൻവാക്കുകളേ ഉണ്ടാവൂ. എൻെറ മുസ്ലീംസ്നേഹിതന്മാരും, പഞ്ചാബികളും വടക്കരുമായ ഹിന്ദുക്കളും പറഞ്ഞിട്ടുണ്ട്, അവർക്കെൻെറ ഹിന്ദുസ്ഥാനി മനസ്സിലാക്കാൻ ഒട്ടും വിഷമമുണ്ടായിട്ടില്ലെന്ന്. ഹിന്ദിയുടെ ഉപയോഗത്തെ അനുകൂലിച്ചുകൊണ്ട്, തീർച്ചയായും, എനിക്കു വളരെ കുറച്ചേ പറയാനുള്ളു. ഞാൻ ആദ്യം ഹിന്ദിസാഹിത്യസമ്മേളനത്തിൽ, ഹിന്ദിക്ക് ഒരു നിർവ്വചനം നൽകിയപ്പോൾ അതിനു യാതൊരെതിർപ്പും ഉണ്ടായിരുന്നില്ലെന്ന വസ്തുത അത്ഭുതകരമായിരിക്കുന്നു. എതിർപ്പെങ്ങനെ തുടങ്ങി എന്നതൊരു വേദനാജനകമായ കഥയാണ്. എനിക്ക് അതിൻെറ ഓർമ്മ മനസ്സിൽ തങ്ങിനിൽക്കണമെന്നില്ല.

ഇ. *കലയും സാഹിത്യവും*

## 122

എൻെറ പ്രതിമകൾ സ്ഥാപിച്ചും എൻെറ രൂപം വരച്ചുണ്ടാക്കിയും എന്നെ ബഹുമാനിക്കാനുദ്ദേശിക്കുന്നവർക്ക്, ഞാൻ ഈ പ്രദർശനങ്ങൾ തീരെ ഇഷ്ടപ്പെടുന്നില്ലെന്നുള്ളതിൻെറ ഒരു മുന്നറിയിപ്പായിരിക്കട്ടെ ഈ വരികൾ. എന്നിൽ വിശ്വസിക്കുന്നവർ ഞാൻ അനുകൂലിക്കുന്ന പ്രവർത്തനങ്ങൾ മുന്നോട്ടു കൊണ്ടുപോകാൻ സന്മനസ്സുകാണിച്ചാൽമതി; പ്രതിമകൾക്കും ചിത്രങ്ങൾക്കും ചെലവാകുന്ന പണം ഹരിജൻസേവക് സംഘത്തിനോ എ. ഐ. എസ്. എ.യ്ക്കോ, എ. ഐ. വി. ഐ. എ.യ്ക്കോ, ഹിന്ദുസ്ഥാനി താലിമീസംഘത്തിലേക്കോ, തിരിച്ചുവിട്ടാൽമതി; അതുതന്നെ മതിയായ ബഹുമതിയായി ഞാൻ കണക്കാക്കിക്കൊള്ളാം.

---

122. Harijan, 11-2-1939, P. 1

## 123

ഭംഗിയായി ചെയ്യുന്നതെന്തോ, അതുതന്നെയാണ് ഭംഗി യായിട്ടുള്ളതു്,'' എന്നതു് ഒരു നല്ല പഴഞ്ചൊല്ലാണ്. തുറമുഖത്തി ലേക്കുള്ള മനോഹരമായ പാതയും, അനേകം സുന്ദരസ്ഥാനങ്ങളു മൊക്കെയുള്ളതുകൊണ്ടുമാത്രം ബോംബേ അഴകുള്ള നഗരമാണെന്നു പറയുന്നതു തെററാണെന്നു ഞാൻ പലകുറി പറഞ്ഞിട്ടുണ്ടു്. വൃത്തി കെട്ട നിരന്ന എടുപ്പുകളും, തിക്കിത്തിരക്കുള്ള തെരുവീഥികളും, അ വിടത്തെ ഹരിജനങ്ങൾക്കു് വാസസ്ഥലമായിത്തീർന്നിട്ടുള്ളതും വാ സയോഗ്യമല്ലാത്തതുമായ കുടിലുകളും ഉള്ളിടത്തോളംകാലം അങ്ങ നെ പറയുകവയ്യ. പക്ഷേ, ബോംബയിൽ മദ്യനിരോധനം നടപ്പാ കുമ്പോൾ, ഞാൻ മുമ്പു സൂചിപ്പിച്ച കളങ്കങ്ങളെല്ലാം ഉണ്ടെങ്കിലും, ആ സുന്ദരമായ പ്രവൃത്തികൊണ്ടുതന്നെ ബോംബേ ശരിക്കും അഴ കുള്ളൊരു നഗരമെന്നപേരിനർഹമാവും.

## 124

പക്ഷേ, ഇന്നു് ആ സൗഹാർദ്ദത്തിനു യാതൊരടിസ്ഥാനവുമി ല്ല. നിങ്ങളുടെ കലയെടുക്കുക. ഞാനതു് ഇഷ്ടപ്പെടുന്നു. ഞാൻ ജ പ്പാനേയും ജപ്പാനീസ് ജീവിതത്തേയുംകുറിച്ചു് എഡ്വിൻ ആർ ണോൾഡ് എഴുതിയ ഒരു രസകരമായ ലേഖനം കണ്ടു. ആ ചിത്രം എന്റെ മനസ്സിൽത്തന്നെ കിടക്കുകയാണ്.

....നിങ്ങളുടെ സാമാനങ്ങൾ ഞങ്ങളുടെമേൽ കൊണ്ടുവന്നു ത ള്ളുന്നതിലാണ് നിങ്ങൾ വിശ്വസിക്കുന്നതു്. എത്ര നന്നായാലും കലാപരമായാലും, ഞാനെങ്ങനെ ഒരുവാര ജപ്പാനീസ്തുണിയെ ടുക്കും? ഞങ്ങൾക്കതു വിഷമമാണ്; കാരണം, ദരിദ്രരായ ഭാരതീ യരെ പട്ടിണിയിടുകയെന്നാണ് അതിനർത്ഥം.

## 125

ഇന്നു നമ്മുടെ സാഹിത്യം അല്പംചിലർക്കു മാത്രം, അല്പം അ ഭ്യസ്തവിദ്യർക്കു മാത്രം, താല്പര്യമുണ്ടാക്കുന്ന ഒന്നാണ്. അഭ്യസ്തവിദ്യ രിൽത്തന്നെ സാഹിത്യത്തിൽ ശരിയായ താല്പര്യമുള്ളവർ കുറച്ചേ ഉണ്ടാവൂ. നമ്മൾ ഗ്രാമങ്ങളിലേക്കു പ്രവേശിച്ചിട്ടുതന്നെയില്ല. സെ ഗാവിൽ ജനങ്ങളിൽ ഒരു ശതമാനത്തിനുപോലും സാഹിത്യപാ രായണം സാദ്ധ്യമല്ല. ഞങ്ങളുടെ നിശാക്ലാസ്സുകളിൽ അരഡസ നിൽക്കുറച്ചാളുകളേ സ്ഥിരമായി വർത്തമാനപത്രങ്ങൾ വായിക്കു ന്നതു കേൾക്കാൻതന്നെ വരാറുള്ളൂ. നമുക്കു് അജ്ഞതയ്ക്കെതിരായി ഒരു ഭഗീരഥപ്രയത്നം ചെയ്തുതീർക്കേണ്ടതുണ്ടു്. ഒരുപിടി ആളുക

123. Harijan, 1-4-1939 P. 69
124. Harijan, 24-12-1938, P. 404
125. Harijan, 3-4-1937

ളെക്കൊണ്ടു് ഞങ്ങൾക്കിതെങ്ങനെ ചെയ്യാനാവും? ഞങ്ങൾക്ക നി ങ്ങളുടെ മുഴുവൻ സഹകരണം വേണം.

നമുക്ക സ്വീകാര്യമായി നാം പരിമിതപ്പെടുത്തിയിട്ടുള്ള സാഹിത്യം ഏതുതരമാണെന്ന കാക്കാസാഹേബ് നിങ്ങളോട പറഞ്ഞിട്ടുണ്ടു്. സാഹിത്യത്തിനുവേണ്ടിയുള്ള സാഹിത്യത്തിൽ എനിക്ക താല്പര്യമില്ല. ഞാൻ അക്ഷരജ്ഞാനത്തെ അന്ധമായി ആരാധിക്കാറില്ല. അക്ഷരജ്ഞാനം ബുദ്ധിവികാസത്തിനുള്ള പല വഴികളിൽ ഒന്നാണു്. അക്ഷരജ്ഞാനംപോലുമില്ലാത്ത ബുദ്ധിരാക്ഷസന്മാർ നമുക്ക പണ്ടുണ്ടായിട്ടുണ്ടു്. നമ്മൾ പവിത്രവും ആരോഗ്യകരവുമായ സാഹിത്യത്തിൽ ഒതുങ്ങിനിന്നതു് അതുകൊണ്ടാണു്.

## അനുബന്ധം*

ബീഹാറിലെ ലെഫ്ടനൻറ് ഗവർണ്ണരായ സർ എഡ്വേർഡ് ഗേയ്ററിനു് 1917 നവംബർ 15-ാം തീയതി അയച്ച ഒരെഴുത്തിൽനിന്നു് (ബ്രിട്ടീഷ് മ്യൂസിയത്തിൻെറ അനുവാദത്തോടെ).

ബെററിയ,
നവംബർ, 15

പ്രിയപ്പെട്ട സർ എഡ്വേർഡ് ഗേയ്ററ്,

....8-ാം തീയതി ഇവിടെ വന്ന ഉടനെ ആക്ററിങ്കലക്ടറുമായി ഒരു കൂടിക്കാഴ്ചയ്ക്കു ഞാനാവശ്യപ്പെട്ടു. അതദ്ദേഹം കൃത്യസമത്തു് അനുവദിക്കുകയും ചെയ്തു. ഞാൻ മെസ്സേഴ്സ് നോർമ്മനേയും ഹില്ലിനേയും കണ്ടു്, അവരുടെ സ്ഥാപനങ്ങളെ സ്പർശിക്കുന്നിടത്തോളം, എൻെറ വിദ്യാഭ്യാസപ്രവർത്തനങ്ങൾക്കു് അവരുടെ സഹായം വേണമെന്ന ഞാനഭ്യർത്ഥിച്ചുകഴിഞ്ഞു. അവർ സദയം അക്കാര്യം പരിഗണിക്കാമെന്നും, എനിക്കെഴുതാമെന്നും സമ്മതിച്ചിട്ടുണ്ടു്. ഞാൻ മിസ്റ്റർ ഹില്ലിൻെറ റൈയട്ടുകളോടു് അദ്ദേഹത്തിൻെറ ആപ്പീസിൽവെച്ചു സംസാരിച്ചു; അദ്ദേഹത്തിൻെറ അപേക്ഷയനുസരിച്ചു്, അവർ പാട്ടം കൊടുക്കുന്നതിൽ ചില വൈഷമ്യങ്ങളുണ്ടാക്കുന്നതിനേക്കുറിച്ചും ഞാൻ സംസാരിച്ചു.

---

* ഈ കത്തിൽ പറയുന്ന സ്കൂൾ 1917 നവംബർ 13-ാം തീയതി മോത്തിഹാരിയിൽനിന്നു് 20 നാഴിക കിഴക്കുള്ള ബർഹർവാ ലഖൻസെനിൽവെച്ചു് ഗാന്ധിജി ഉൽഘാടനംചെയ്തതാണു്. ഇവിടെ സൂചിപ്പിച്ച ഗോഖലേകുടുംബം ശ്രീ ബിബൻഗോഖലേയും ഭാര്യ ശ്രീമതി അവന്തികാഭായ് ഗോഖലേയുമാണു്. അവരുടെകൂടെ ഗാന്ധിജിയുടെ ഇളയ മകൻ ദേവദാസ്ഗാന്ധിയുമുണ്ടായിരുന്നു.

അദ്ദേഹം ഒരു നല്ല കെട്ടിടം തരാമെന്നു പറയുകയും നീലം വളരാത്ത ഒരു ഗ്രാമത്തിൽ ഒരു വിദ്യാലയം തുറക്കാൻ എന്നെ ക്ഷണിക്കുകയും ചെയ്തപ്പോൾ, ഞാൻ ആ ക്ഷണം സ്വീകരിച്ചു. ഡാകസ്സുട്ടത്തു് ഒരു ഗ്രാമത്തിൽ കഴിഞ്ഞ ചൊവ്വാഴ്ച ഒരു വിദ്യാലയം തുറന്നു. മിസ്റ്റർ ഗോഖലേയും പത്നിയും, തല്ക്കാലം എന്റെ ഇളയ മകന്റെ സഹായത്തോടെ, അതിന്റെ ഭാരം വഹിക്കുവാൻ നിയുക്തരായിരിക്കയാണു്. മിസ്റ്റർ ഗോഖലെ ബൊംബേയിൽ ഒരു എഞ്ചിനിയറിങ്ങ്സ്ഥാപനത്തിന്റെ ഉടമസ്ഥനാണു്; അദ്ദേഹത്തിനു് സ്വന്തമായ ജീവിതോപായമുണ്ടു്; മാഞ്ചസ്റ്ററിൽവെച്ചു് അനേകംവർഷത്തെ മെക്കാനിക്കൽ എഞ്ചിനിയറിങ്ങ്പരിശീലനം സിദ്ധിച്ചിട്ടുണ്ടു്; അദ്ദേഹം പൊതുപ്രവർത്തനത്തിൽ ഉത്സാഹമുള്ള ഒരു സംസ്കാരസമ്പന്നനാണു്. മിസ്സിസ് ഗോഖലെ, ബോംബയിൽവെച്ചു്, സ്ത്രീകളുടേയും പെൺകുട്ടികളുടേയും ഇടയിൽ ഏതാനംവർഷം വിദ്യാഭ്യാസപ്രവർത്തനത്തിലേർപ്പെട്ടിട്ടുണ്ടു്. ഭാര്യയും ഭർത്താവും ഏതാണ്ടു നാല്പതുവയസ്സു പ്രായമായവരാണു്. ഒരു പരീക്ഷണം തുടങ്ങാൻ എനിക്കു് ഇതിലും ഭേദപ്പെട്ടവരെ സഹായത്തിനു കിട്ടുകയില്ല. എനിക്കവരിൽ തികച്ചും വിശ്വാസമുണ്ടു്; അവരെ സംബന്ധിച്ചിടത്തോളം ഞാൻ ശുദ്ധീകരണക്ഷമമായ ഒരു സ്വാധീനശക്തിയാണു്. എനിക്കു് അത്തരം നാലോ അഞ്ചോ വിദ്യാലയത്തിലധികം തുറക്കാൻ ഉദ്ദേശമില്ല; ആ പരീക്ഷണത്തിന്റെ ഫലം നോക്കിയറിഞ്ഞിട്ടേ വീണ്ടും ഈ ഉദ്യമം വിപുലീകരിക്കാൻ ഞാൻ ഉദ്ദേശിക്കുന്നുള്ളു. അദ്ധ്യാപകരെ തിരഞ്ഞെടുക്കുന്നതിൽ അങ്ങേയററം ശ്രദ്ധിക്കുമെന്നു് ഞാൻ ഉറപ്പുതരേണ്ട ആവശ്യംതന്നെയില്ല. കൊച്ചുകുഞ്ഞുങ്ങളുടെ വിദ്യാഭ്യാസത്തിന്നു് അടിത്തറയിടേണ്ടതു് ഏററവും നല്ലവരും ഏററവും വിജ്ഞരുമായ അദ്ധ്യാപകർ മാത്രമാണെന്നാണു് എന്റെ ശക്തിയായ അഭിപ്രായം. ഇന്നത്തെ വിദ്യാഭ്യാസരീതിയെ ഏററവുമധികം ഭീതിയോടെയാണു് ഞാൻ വീക്ഷിക്കുന്നതു്. പിഞ്ചുകുഞ്ഞുങ്ങളെ, അവരുടെ ജീവിതത്തിലെ ഏററവും ഗ്രഹണശക്തിയേറിയ കാലഘട്ടത്തിൽ, അദ്ധ്യാപകരെന്നു തെററായി വിളിക്കപ്പെടുന്നവരും അപര്യാപ്തമായ വേതനംപററുന്നവരുമായ ചെറുപ്പക്കാരുടെ കരുണയ്ക്കു വിധേയരാക്കുകയാണു്. ഞാൻ എന്റെ പരീക്ഷണത്തിൽ ആ തെററു് കൂടാതെ കഴിക്കാമെന്നു് ആശിക്കുന്നു. പ്രധാനമായും സ്വഭാവപരിശീലനം നല്കാനാണു് ഞാൻ ഉദ്ദേശിക്കുന്നതു്. അതുകൊണ്ടു് സ്വഭാവശുദ്ധിയുള്ള സ്ത്രീപുരുഷന്മാരുടെ ചുമതലയിലേ ഈ വിദ്യാലയങ്ങൾ നടത്തപ്പെടുകയുള്ളു. ഞാൻ പറഞ്ഞപോലെ, ഈ അദ്ധ്യാപകർ ഗ്രാമീണർക്കു് ശുചീകരണത്തിൽ വസ്തുപാഠങ്ങൾ നല്കുകയും, 'പർദ്ദ'യ്ക്കുള്ളിലേക്കു് അവരുടെ സന്ദേശമെത്തിക്കാൻ ശ്രമിക്കുകയും ചെയ്യും. ഞങ്ങൾ ലഘുവായ വൈദ്യസഹായവും ഇതോടു കൂട്ടിച്ചേർക്കും. കഴിയുമെങ്കിൽ, പ്രാദേശികോദ്യോഗ

സ്ഥന്മാരുടെ സഹായവും ഞാൻ തേടും. ഇക്കാര്യത്തിൽ, സ്ഥിരമായും സൗകര്യപ്രദമായും തരാൻ കഴിയുന്നേടത്തോളം താങ്കളുടെ സഹായവും ഞാൻ തേടുന്നു. എനിക്ക് എന്റെ മാർഗ്ഗം അവലംബിക്കാൻ സ്വാതന്ത്ര്യമുണ്ടാവണമെന്നും, സ്വന്തം സ്വഭാവശുദ്ധി കൊണ്ട് അവരുടെ വിശ്വാസം ആർജ്ജിക്കാൻ കഴിയുമ്പോഴേ അതു സാദ്ധ്യമാവുകയുള്ളുവെന്നും അറിയാം.

ഞാൻ കഴിഞ്ഞ സായാഹ്നത്തിൽ ബെട്ടിയായിലെത്തി... പെൺകുട്ടികളുടെ മിഷ്യൻസ്കൂൾ ഞാൻ സന്ദർശിച്ചതു് എനിക്ക് സന്തോഷപ്രദമായി. ലോർഡ് ബിഷപ്പ് എനിക്ക് ഓരോന്നും സസൂക്ഷ്മം കാണിച്ചുതരുമ്പോൾ കഠിനമായ പനിയായിരുന്നതിനാൽ, ഞാൻ ചെലവഴിച്ചതിൽ കൂടുതൽ സമയം എടുക്കുവാൻ കഴിഞ്ഞില്ല എന്നതിലേ എനിക്കു സങ്കടമുള്ളു.*

നിങ്ങളുടെ വിശ്വസ്തനായ
എം. കെ. ഗാന്ധി



* 'The Educational Aims of Mahatma Gandhi', pp. 298—299

## NAVAJIVAN PUBLICATIONS USED FOR REFERENCE

1 To the Students
2 Basic Education
3 Hind Swaraj
4 Towards New Education
5 Thoughts on National Language
6 The Story of My Experiments with Truth
7 Old Issues of the Young India and the Harijan

(Available from the Navajivan Publishing House, Ahmedabad—14)

# വിദ്യാഭ്യാസം

ഒരു നവ സമൂഹരചനയ്ക്കുവേണ്ടി ഗാന്ധിജി ആവിഷ്കരിച്ച നിർമ്മാണാത്മകവും പരിവർത്തനോന്മുഖവുമായ പരിപാടികളിൽ അവസാനത്തേതാണ് നവീന വിദ്യാഭ്യാസപരിപാടി. സമത്വനിഷ്ഠമായ ഒരു പുതിയ സമൂഹത്തിൽ ജീവിക്കുന്നതിനു ജനങ്ങളെ തയ്യാറാക്കുന്ന ഒരു ബോധനപ്രക്രിയയാണ് ഈ പദ്ധതിയുടെ ഉള്ളടക്കം. ബുദ്ധിജീവികളുടെ ചൂഷണവും തൊഴിൽ ചെയ്ത് ജീവിക്കുന്നവരുടെ പാരതന്ത്ര്യവും അവസാനിപ്പിക്കുകയാണ് ഗാന്ധിജിയുടെ ലക്ഷ്യം. സമൂഹത്തെ നിലനിർത്തുന്ന ഏതു ജോലിക്കും തുല്യപ്രാധാന്യവും പ്രഥമ പരിഗണനയും കല്പിക്കുവാനുള്ള മനോഭാവം വളർത്തുകയെന്നതാണ് ഈ വിദ്യാഭ്യാസപദ്ധതിയുടെ ലക്ഷ്യം. തൊഴിൽ ചെയ്യുന്നവന്റെ ശരീരംപോലെ അവന്റെ ഹൃദയവും മനോഗുണങ്ങളും വികസിക്കണം. ബുദ്ധിജീവികൾ ശരീരംകൊണ്ടദ്ധ്വാനിച്ച് സാമൂഹ്യസമ്പത്തു വർദ്ധിപ്പിക്കാനും കഴിയണം. ഇങ്ങനെയൊരു പരിവർത്തനം ലക്ഷ്യമാക്കിക്കൊണ്ടുള്ളതാണ് ഈ നവീനവിദ്യാഭ്യാസം അഥവാ അടിസ്ഥാനവിദ്യാഭ്യാസം.

കേരളഗാന്ധിസ്മാരകനിധി പ്രസിദ്ധീകരണം

**കറന്റ് ബുക്സ്**

തിരുവനന്തപുരം, കോട്ടയം, എറണാകുളം, ആലപ്പുഴ,
കോഴിക്കോട്, തൃശ്ശൂർ, തലശ്ശേരി